# "സാക്ഷാൽ സി. വി."

(ഒരു ജീവിതചരിത്രം)




എൻ. ബാലകൃഷ്ണൻനായർ.

# "സാക്ഷാൽ സി. വി."

(ഒരു ജീവിതചരിത്രം)




എൻ. ബാലകൃഷ്ണൻനായർ.

# സമർപ്പണം.



ഉയർന്നുവരുന്ന പുതിയ

തലമുറയ്ക്കു്.

# മുഖവുര

മലയാളികൾ അധിവസിക്കുന്ന ലോകത്തെങ്ങും "സി. വി." എന്ന അക്ഷരദ്വയത്താൽ അറിയപ്പെടുന്ന മഹാനായ സി. വി. രാമൻപിള്ളയുടെ ഒരു ചരിത്രം എഴുതണമെന്നു് ശ്രീ. എം. ആർ. വേലുപ്പിള്ള ശാസ്ത്രികളായിരുന്നു ആദ്യമായി എന്നോടു് പറഞ്ഞതു്. ആ സന്ദർഭത്തിൽ (1116 മീനം) ഞാൻ മഹിളാമന്ദിരസ്ഥാപക ശ്രീമതി കെ. ചിന്നമ്മയുടെ ചരിത്രം എഴുതിക്കൊണ്ടിരിക്കുകയായിരുന്നു. ആ ജീവിതകഥ 1122 മകരത്തിൽ പ്രസിദ്ധപ്പെടുത്തി. ഉടനേതന്നെ ഇപ്പോൾ മഹാജനസമക്ഷം അവതരിപ്പിക്കുന്ന "സാക്ഷാൽ സി. വി." എന്ന ഈ ഗ്രന്ഥം എഴുതുന്നതിനു വേണ്ടിയുള്ള അന്വേഷണങ്ങളിൽ ഏർപ്പെടുകയും ചെയ്തു.

സി. വി. യുടെ ജ്യേഷ്ഠസഹോദരപുത്രനും, ശ്രീമതി കെ. ചിന്നമ്മയുടെ ഭർത്താവുമായ ശ്രീ. എൻ. കുമാരപിള്ള എനിക്കുവേണ്ടി ശ്രീ. ആർ. സി. ശേഖരപിള്ള (സി.വി. യുടെ പുത്രൻ) യെക്കണ്ടു് എന്റെ ഉദ്യമത്തെപ്പററി പറയുകയും ഞങ്ങൾ തമ്മിൽ തുടർന്നു സംസാരിക്കുന്നതിനു സംഗതിയാക്കുകയും ചെയ്തു. അദ്ദേഹത്തിന്റെ ഉത്സാഹത്താൽ, ശ്രീ. ആർ. സി. ശേഖരപിള്ളയിൽ നിന്നും, ശ്രീ. കെ. പത്മനാഭൻതമ്പി സ്വന്ത കയ്പ്പടയിൽ എഴുതിയിട്ടുള്ള സി. വി. യുടെ ഒരു ലഘുചരിത്രം, കുന്നത്തൂർ രാമൻതമ്പിയുടെ കയ്പ്പടയിൽ എഴുതിയിട്ടുള്ള മറെറാരു ചരിത്രം, പ്രാധാന്യമുള്ള ഒരു "ഡയറി" മററു ചില വിവരങ്ങളടങ്ങിയ കുറേ കടലാസ്സുകൾ ഇവ ലഭിക്കുവാൻ ഇടയായി.

ഒരാൾ മഹാനായിരുന്നുവെന്നു പറയുന്നതിനെക്കാളും ആ ജീവിതസംഭവങ്ങളിൽ ചിലതു പറയുകയാണല്ലോ ഉത്തമമായ മാർഗ്ഗം. ഒരു ജീവിതത്തിലെ സംഭവങ്ങൾ എന്തെല്ലാമാണു് എന്നു് ശരിയായി അറിയണമെങ്കിൽ, ജീവിതചരിത്രകാരൻ കഠിനമായി അദ്ധ്വാനിക്കുകയും, ക്ലേശിക്കുകയും ചെയ്യാതെ സാദ്ധ്യമല്ല. എന്നാലും ഒരു നിശ്ചിത സമയത്തിനുള്ളിൽ ഏതാനുമൊക്കെ ഏങ്കിലും അറിഞ്ഞു്, ശരിയും തെററും കണ്ടുപിടിച്ചു്, സ്വീകരിക്കേണ്ടതു് സ്വീകരിക്കുകയും തള്ളേണ്ടതു് തള്ളുകയും ചെയ്യുക എന്ന കൃത്യംപോലും നിർവ്വഹിക്കുവാൻ പ്രയാസമാണു്. ഓരോഘട്ടത്തിലും ചരിത്രപുരുഷൻെറ ജീവിതത്തെ അടുത്തു മനസ്സിലാക്കിയിട്ടുള്ളവരും, പഠിച്ചിട്ടുള്ളവരും അതേപ്പററി പറയുവാൻ അർഹതയുള്ളവരുമായി സംസാരിച്ചുവെങ്കിലേ–ഒന്നല്ല–പത്തല്ല–പലതവണ ചർച്ചചെയ്തുവെങ്കിലേ—ജീവിതസ്വഭാവം നിഴലിക്കുന്ന സംഭവങ്ങളോ സന്ദർഭങ്ങളോ വല്ലതും പുറത്തുവരികയുള്ളു. ചരിത്രാന്വേഷകൻ ചരിത്രപുരുഷനെ സംബന്ധിച്ച മററുമാർഗ്ഗങ്ങളിലും കൂടി ഗവേഷണം ചെയ്തിട്ടില്ലെങ്കിൽ, സംസാരിക്കുന്നവരിൽ നിന്നും വലുതായൊന്നും കിട്ടി എന്നും വരികയില്ല. തെററിദ്ധരിക്കപ്പെട്ടിട്ടുള്ള ഒരു ജീവിതത്തെപ്പററിയാണു് അന്വേഷണമെങ്കിൽ പരമാർത്ഥഗ്രഹണത്തിനു സാമാന്യത്തിലധികം, ക്ലേശിക്കുക തന്നെ വേണം.

1122 മകരം മുതൽ മിഥുനം വരെയുള്ള കാലങ്ങളിൽ സി. വി. യെ സംബന്ധിച്ച വിവരങ്ങൾ അറിയാനായി ഞാൻ നിരന്തരം യത്നിച്ചുകൊണ്ടിരുന്നു.

അ ഘട്ടത്തിൽ കൽക്കുളം മുതൽ തൃശ്ശൂർ വരെയുള്ള ദിക്കുകളിൽ തുടരെ സഞ്ചരിച്ചു സി. വി. യുമായി ചിരകാലം പരിചയിച്ചിട്ടുള്ള പക്വമതികളായ പല സുമനസ്സുകളുടേയും ക്ഷമയെ പരീക്ഷിക്കത്തക്കവണ്ണം ചോദ്യങ്ങൾകൊണ്ടു ഞാൻ അവരുടെ സൈ്വരാവസ്ഥയെ ഭഞ്ജിച്ചിട്ടുണ്ടു്. എന്നിട്ടും ആ അന്വേഷണം ചരിത്രസമാരംഭത്തിന്റെ ഒരു ഭാഗം മാത്രമേ ആയിരുന്നുള്ളു.

ചരിത്രാഭിമാനത്തിന്റെ സജീവരൂപമാണു് സി. വി. രാമൻപിള്ള. അദ്ദേഹത്തിന്റെ ഗ്രന്ഥങ്ങൾ ആ വസ്തുത വെളിപ്പെടുത്തുന്നവയുമാണു്. എന്നാൽ ചരിത്രാഭിമാനത്തിന്റെ പശ്ചാത്തലം അറിയുന്നതിനു കേരളത്തിൻേറയും, വഞ്ചിരാജ്യത്തിൻേറയും ചരിത്രപരമാർത്ഥങ്ങളെപ്പററി ഒരു ഏകദേശജ്ഞാനംകൂടി നേടിയെതീരു എന്നു് എനിക്കു തോന്നി. അതിനുശേഷം ചരിത്രജ്ഞാനത്തിന്റെ പശ്ചാത്തലത്തിൽ സി. വി. കൃതികൾ ഞാൻ വായിച്ചുനോക്കി. അപ്പോഴാണു് ചരിത്രപുരുഷന്റെ ജീവിതകാലത്തെ രാഷ്ട്രീയ സംഭവങ്ങൾ ശരിക്കു മനസ്സിലാക്കാതെ "സാക്ഷാൽ സി. വി." യെ കണ്ടെത്തുവാൻ സാധിക്കുന്നതല്ല" എന്നു് ഹൈസ്കൂൾ ഹെഡ്മാസ്റ്ററായിരുന്ന ശ്രീ. ഏ. ശങ്കരപ്പിള്ള അവർകൾ പറഞ്ഞിട്ടുള്ള കാര്യംഞാൻ ഓർത്തു്. History of Kerala Malabar Gazetteer, Land Manual, State manual എന്നിവകൊണ്ടു ചരിത്ര പശ്ചാത്തലം അറിയാൻ ശ്രമിച്ചിരുന്നതിന്റെ കൂട്ടത്തിൽ തിരുവിതാംകൂർ മെമ്മോറിയൽ ഘട്ടവും, സർ. ടി. മാധവറാവുവിന്റെ കാലംമുതലുള്ള ഭരണറിപ്പോർട്ടുകളും പഠനത്തിനു വിഷയമാക്കേ

ങ്ങിവന്നു. ഇത്രയുമായപ്പോഴ് 22-ാംവർഷം അവസാനി ക്കാറായിരുന്നു.

ജീവിതചരിത്ര ലേഖനത്തിലെ മുഖ്യമായ വൈഷമ്യം ജീവിതസ്വഭാവം നിഴലിക്കുന്ന സംഭവങ്ങളിലൂടെ ചരിത്രപുരുഷന്റെ സാക്ഷാത്സ്വത്തെ പ്രത്യക്ഷമാക്കി ക്കൊണ്ടു വരുന്നതിലാണ്. ജീവിതസ്വഭാവത്തിന്റെ ക്രമമായ വളർച്ചയെ എടുത്തുകാണിക്കുന്നതിനായി സംഭ വങ്ങളും വിവരണങ്ങളും കലാപരമായി കോർത്തിണക്ക പ്പെടാത്ത ഒരു ജീവിതകഥ ശാസ്ത്രീയമായ ഒരു ജീവിത കഥ ആകുന്നതല്ല. ജീവിതചരിത്രത്തിനുള്ള വൈഷമ്യ ങ്ങൾ നല്ലതുപോലെ അറിഞ്ഞിട്ടുള്ള 'ലിട്ടൻസ്ട്രാച്ചി' എന്ന പ്രസിദ്ധ ആംഗലജീവിതചരിത്രകാരൻ പറയുന്നതു"It is perhaps as difficult to write a good life as to live one." എന്നാണ്. ഒരാൾക്കു ജീവിക്കു വാൻ എത്ര വിഷമം ഉണ്ടോ അത്രതന്നെ വിഷമങ്ങൾ ഒരു നല്ല ജീവിതചരിത്രം എഴുതുന്നതിനും ഉണ്ട്. "മനു ഷ്യന്റെ മഹനീയ കൃത്യങ്ങൾ എപ്പോഴും അവന്റെ നന്മതിന്മകളെ വേർതിരിച്ചറിയുന്നതിനു പര്യാപ്തമല്ല" എന്നു പുരാതനജീവിതചരിത്രകാരനായ പ്ലൂട്ടാർക്ക് എന്ന മഹാൻ പറയുന്നു. ചരിത്രപുരുഷന്റെ ജീവിത ത്തിൽ ഗൗരവം കല്പിക്കപ്പെടാത്ത സന്ദർഭങ്ങൾ—ഒരു വാക്ക്; ഒരു വിനോദം; ഇവയൊക്കെയാണു യഥാർത്ഥ മായ ജീവിതസ്വഭാവം പഠിക്കുവാൻ സഹായിക്കുന്നത് എന്നാണ് അദ്ദേഹത്തിന്റെ അഭിപ്രായം. അതു ശരി യാകുന്നു. അഡ്മിറൽ നെൽസൺ ബാലനായിരിക്കു മ്പോൾ "ഭയം എന്നാൽ എന്താണ്" എന്നു ചോദിച്ച ചോദ്യത്തെ ആ ധീരസേനാനിയുടെ ഭാവിജീവിതം

മുഴുവൻ ഉൾക്കൊണ്ടിരുന്നു. അതുപോലെതന്നെ 'ഹെർ ഹിററ്ലർ' ബാല്യകാലത്തു ജമ്മനിയുടെ ഭൂപടം നിവത്തുവച്ചു പഠിച്ചുകൊണ്ടിരിക്കുമ്പോൾ "ജമ്മനിയുടെ അതിത്തികൾ എന്തുകൊണ്ടു വലുതായിക്കൂടാ" എന്നു സ്വയം ചോദിച്ചുകൊണ്ട് ഒരു റബ്ബർത്തുണ്ടെടുത്തു പടത്തിൽ കണ്ട അതിത്തിരേഖകളെ മായ്ച്ചുകളയുവാൻ ഒരുങ്ങിയതിൽ, സാഹസികനായ ആ രാഷ്ട്രനായകന്റെ അനന്തര ജീവിതം മുഴുവൻ അടങ്ങിയിരുന്നു. മഹാത്മജിയുടെ അജമാംസഭക്ഷണത്തിൽനിന്നുണ്ടായ അനുഭവത്തിൽ അദ്ദേഹത്തിന്റെ പിൽക്കാലത്തെ അഹിംസാവ്രത ജീവിതം പ്രതിബിംബിച്ചിരുന്നു. ഇങ്ങനെ മഹജ്ജീവിതങ്ങളെ പരിശോധിച്ചുനോക്കുന്നതായാൽ ജീവിതസ്വഭാവം, പ്രാധാന്യമില്ലാത്ത സംഭവങ്ങളിൽ; ഉദ്ദേശരഹിതമായ സന്ദർഭങ്ങളിൽ; പ്രതിഫലിച്ചുനിൽക്കുന്നതായി കാണാവുന്നതാണ്. ഒരു ജീവിതചരിത്രകാരൻ ശ്രദ്ധിക്കാനുള്ളതു തന്റെ ചരിത്രപുരുഷന്റെ ജീവിതത്തിൽ ഇമ്മാതിരി സംഭവങ്ങൾ വല്ലതുമുണ്ടോ എന്നു അന്വേഷിക്കാനും, സത്യമാകുന്ന പ്രകാശത്തിന്റെ മുൻപിലിരുന്നു ജീവിതചിത്രം ആലേഖനം ചെയ്യുവാനുമാണ്.

1122 അവസാനത്തിൽ ഞാൻ ഈ പുസ്തകം എഴുതിത്തുടങ്ങി. 1123 ആദ്യപാദം ആയപ്പോൾ ഏതാനും അദ്ധ്യായങ്ങൾ എഴുതുകയും, എന്നാൽ എന്റെ സമ്പാദനം തൃപ്തികരമല്ലെന്നു കണ്ടു അന്വേഷണങ്ങൾ തുടരാൻ നിശ്ചയിക്കുകയും ചെയ്തു. അപ്പോഴേയ്ക്കും എന്റെ സ്നേഹിതൻ ശ്രീ. പി. കെ. പരമേശ്വരൻനായർ സി. വി. രാമൻപിള്ള' എന്ന പേരിൽ ഒരു പുസ്തകം പ്രസിദ്ധപ്പെടുത്തി. ഞാൻ അതിൽ സന്തോഷിച്ചു

എന്റെ ശ്രമം വേണ്ടെന്നുവയ്ക്കുവാൻ അതു് എന്നെ സഹായിക്കുമെന്നു ഞാൻ വിചാരിച്ചു. പക്ഷേ പുസ്തകം വായിച്ചുനോക്കിയപ്പോൾ അതു് എന്റെ സംരംഭത്തെ കൂടുതൽ ശ്രമകരമാക്കുന്നതായിട്ടാണു് കണ്ടതു്. സാക്ഷാൽ സി. വി. യെ എനിക്കതിൽ കാണാൻ കഴിഞ്ഞില്ലെന്നു ഖേദപൂർവ്വം പറയേണ്ടിവന്നു. ശ്രീ. പരമേശ്വരൻനായരുടെ പുസ്തകം വായിച്ചിട്ടു ഒരാൾ എന്നോടു ചോദിച്ചതു് "സി. വി. ദിവാൻ കൃഷ്ണൻനായരുടെ * ഊന്നുതടിആയിരുന്നോ" എന്നാണു്. അതുപോലെ, അനർഹമാംവണ്ണം സി. വി. യെ തെറ്റിദ്ധരിപ്പിക്കുന്ന തരത്തിലാണു് ആ പുസ്തകം എഴുതപ്പെട്ടിട്ടുള്ളതെന്നു നിഷ്പക്ഷരായ പല സ്നേഹിതന്മാരും പറഞ്ഞുകേട്ടു. വസ്തുതകളുടെ പരമാർത്ഥം ആരായാതെ ശ്രീ. നായർക്കു ധാരാളം അബദ്ധങ്ങൾ പററി എന്നു സി. വി. യുടെ അടുത്ത ബന്ധുക്കളിൽ പെട്ടവർ തന്നെ എന്നോടു പറഞ്ഞു. സി. വി.ക്കു മൂന്നു സഹോദരിമാർ ഉണ്ടായിരുന്നു. അതിൽ ഒരാളെ ബാല്യത്തിൽ മരിച്ചുപോയിട്ടുള്ളവരുടെ കൂട്ടത്തിൽ ശ്രീ. നായർ ഉൾപ്പെടുത്തി. 1079 ൽ സി. വി. സർക്കാർ പ്രസ്സിൽ സൂപ്രണ്ടാക്കപ്പെട്ടു. 1080–ലാണെന്നു് ശ്രീ. നായർ വിചാരിച്ചു. 'പാകീരതി' എന്ന പ്രാകൃതത്തിൽ സി. വി. ഒരിക്കലും ഭാര്യയെ വിളിച്ചിരുന്നില്ല. ഇതൊക്കെയായിരുന്നു അവർ എന്നെ കേൾപ്പിച്ചിരുന്ന പ്രമാദങ്ങൾ!

ശ്രീ. നായർക്കു പററിയിട്ടുള്ള കുഴപ്പങ്ങളിൽ ഒന്നു മാത്രം ഞാൻ ഇവിടെ ചൂണ്ടിക്കാട്ടുവാനാഗ്രഹിക്കുന്നു. മദ്രാസ്സ യൂണിവേഴ്സ്സിറ്റി കലണ്ടർ അനുസരിച്ചു് 1881 ലാണു് സി. വി. ബി. ഏ. വിജയി ആയതു്. സി. വി.യെ

---

* "സാക്ഷാൽ സി. വി."യിൽ 499–300–301 പുറങ്ങൾ നോക്കുക.

ക്കാളും അര വയസ്സിനു പ്രായക്കുറവുള്ള, എക്സൈസ് കമ്മീഷണരായിരുന്ന ശ്രീ. എൻ. രാമൻപിള്ള ബി. ഏ. ജയിക്കുന്നതു് 1885 ലാണു്. എൻ. രാമൻപിള്ളയ്ക്കു കലാലയവിദ്യാഭ്യാസം പൂർത്തിയാക്കുവാനായി സംസ്ഥാനത്തുനിന്നും പുറത്തു പോകേണ്ടിവന്നതു്, അധികൃതമായ രേഖകൾ അനുസരിച്ചു 1882-നു ശേഷവുമാണു്. എന്നാൽ ആ എൻ. രാമൻപിള്ള അവർകൾ, ബി. ഏ.യ്ക്കു പഠിക്കുവാനായി സി. വി. യെ പണവും പുസ്തകവും മററും കൊണ്ടു സഹായിച്ചു എന്നു പ്രസ്താവിക്കുന്ന ഒരു കത്തു (പേജ് 39) കത്തായിട്ടുതന്നെ ശ്രീ. പരമേശ്വരൻ നായർ തന്റെ 'സി. വി. രാമൻപിള്ളയിൽ' ഉദ്ധരിച്ചിട്ടുണ്ടു്! ആ ചരിത്രത്തെപ്പററി കൂടുതൽ ഒന്നും പറയാൻ ഞാൻ ആഗ്രഹിക്കുന്നില്ല.

1124-ൽ വീണ്ടുംഞാൻ ഈ ഗ്രന്ഥരചനയ്ക്കു ഉദ്യമിച്ചു. രണ്ടുമൂന്നു അദ്ധ്യായങ്ങൾ എഴുതി. എന്നാൽ, 1126 മിഥുനംവരെ സി. വി. യെപ്പററി ഒന്നും തന്നെ എഴുതാൻ എന്റെ മററു ജോലികൾ അനുവദിച്ചിരുന്നില്ല. ആയിടെ തിരുവിതാംകൂർ സർവ്വകലാശാലാരജിസ്ട്രാർ ശ്രീമാൻ പരമേശ്വരപ്പണിക്കരവർകളുമായി സംസാരിച്ചുകൊണ്ടിരിക്കുമ്പോൾ ഈ ഗ്രന്ഥത്തിന്റെ കാര്യം സംഭാഷണവിഷയമായി. ശ്രീമാൻ പണിക്കരവർകൾ "അതു് ഇനിയും എഴുതി തീക്കാത്തതെന്തു്" എന്നു് എന്നോടു കാര്യമായി ചോദിച്ചു. അതിനുശേഷമാണു് ഈ പുസ്തകത്തിന്റെ ജോലിയിൽ വീണ്ടും ഞാൻ ഏർപ്പെടുന്നതു്.

ഒന്നുരണ്ടു കാര്യങ്ങൾകൂടി പറഞ്ഞു ഈ മുഖവുര അവസാനിപ്പിക്കാം. സി.വി. രാമൻപിള്ളയെ ജയിക്കുന്ന

ഒരു ആഖ്യായികാകർത്താവ് ഇന്നോളം നമ്മുടെ ഭാഷയിൽ ഉണ്ടായിട്ടില്ല. കേരളത്തിലെ 'സ്കാട്ട്' എന്നു അറിയപ്പെടുന്ന ആ പ്രസിദ്ധൻ ജനിച്ച തിരുവനന്തപുരം കാട്ടയ്ക്കകത്തെ കൊച്ചുകണ്ണച്ചാർഭവനം രാജാകേശവദാസൻെറ ബന്ധംകൊണ്ടും പരിരക്ഷിക്കപ്പെടേണ്ട ഒന്നാണ്. എഡിൻബറോ നഗരത്തിൽചെന്നിറങ്ങുമ്പോൾ വിശ്രുതചരിത്രനാവലിസ്റ്റായ സ്കാട്ടിൻെറ പൂർണ്ണകായ പ്രതിമയും, സ്മാരകങ്ങളുംകൊണ്ട് ആ ജനത ഹൃദയംഗമമായി അഭിമാനിക്കുന്നതു കാണാവുന്നതാണ്. ലോകത്തെങ്ങുമുള്ള പരിഷ്കൃതജനത കലയ്ക്കും സംസ്കാരത്തിനും വേണ്ടി ജീവിച്ചവരെ വൻതോതിലുള്ള സ്ഥാപനങ്ങൾകൊണ്ടും, സ്മാരകങ്ങൾകൊണ്ടും മാനിച്ചുപോരുന്നുണ്ട്. ആ സ്ഥിതിക്കു സി. വി. യുടെ ജനനസ്ഥലമായ കൊച്ചുകണ്ണച്ചാർഭവനംനിന്നിരുന്ന സ്ഥാനംഅതിന്റെ ഇപ്പോഴത്തെ കൈവശക്കാരിൽനിന്നും വാങ്ങി, അവിടെ ഒരു സി.വി.സ്മാരകസൗധം പണിയുന്നതിനും,തിരുവനന്തപുരം തലസ്ഥാനനഗരിയിൽ സി. വി. യുടെ ഒരു പൂർണ്ണകായ പ്രതിമ സ്ഥാപിക്കുന്നതിനും ആത്മാർത്ഥമായി ഉദ്യമിക്കുവാൻ ഞാൻ ഈയവസരത്തിൽ കേരളീയജനതയോടു അഭ്യർത്ഥിച്ചുകൊള്ളുന്നു. അതിലേയ്ക്കു പ്രത്യേകിച്ചു യുവജനങ്ങളെ ഞാൻ ആഹ്വാനംചെയ്കയും ചെയ്യുന്നു.

ഈ പുസ്തകനിർമ്മിതിക്കായി എനിക്കു വിലയേറിയ വിവരങ്ങൾ തരികയും, പലകുറി സംസാരിക്കുകയുംചെയ്തു് എൻെറ ശ്രമത്തെ സഹതാപപൂർവ്വം വീക്ഷിച്ചിട്ടുള്ള എല്ലാ മഹതീമഹാന്മാരോടും ഞാൻ അകം നിറഞ്ഞ നന്ദി ഉള്ളവനാണെന്നു് പ്രത്യേകം പറയേണ്ടതില്ലല്ലോ. ആ മഹത്തുക്കളിൽ പലരും പുസ്തകത്തിനുള്ളിൽ സന്ദർഭാനുസരണം നേരിട്ടു സംസാരിക്കുന്നതിനാൽ അവരുടെ

പേരുകൾ ഇവിടെ എടുത്തു പറയണമെന്നു ആഗ്രഹിക്കുന്നില്ല.

“പുസ്തകം ഏതുവരെ ആയി?” എന്നു കൂടെക്കൂടെ ചോദിക്കുകയും എന്നെ പുസ്തകരചനയ്ക്കു ഉത്സാഹിപ്പിക്കുകയും ചെയ്തുകൊണ്ടിരുന്നവരായ ഡാക്ടർ കെ. ഗോദവർമ്മ, ശ്രീ. എം. ആർ. ബാലകൃഷ്ണവാര്യർ, ശ്രീ. കെ. കുഞ്ഞുകൃഷ്ണപിള്ള, (തിരു: കാർപ്പറേഷൻ) എം. ആർ. വേലുപ്പിള്ളശാസ്ത്രി തുടങ്ങിയുള്ള ഭാഷാഭിമാനികളോടുള്ള എന്റെ നന്ദിയെയും ഇവിടെ രേഖപ്പെടുത്തിക്കൊള്ളട്ടെ.

‘സി. വി. ഗ്രന്ഥ’ങ്ങളുടെ പ്രസിദ്ധീകരണശാലകളായ ബി. വി. ബുക്കുഡിപ്പോ, കമലാലയാ ബുക്കുഡിപ്പോ, മെ: എൽ. എഫ്. ഫെർണാന്റിസ് & സൺസ് എന്നീ സ്ഥാപനങ്ങളോടും, ഈ പുസ്തകത്തിന്റെ പ്രസിദ്ധീകരണത്തിനു സസന്തോഷം മുന്നോട്ടു വന്ന കമലാലയാ ബുക്കുഡിപ്പോ മാനേജർ ശ്രീമാൻ പി. നാരായണൻനായർ അവർകളോടും എനിക്കുള്ള കൃതജ്ഞതയെ ഇവിടെ പ്രകാശിപ്പിച്ചുകൊള്ളുന്നു.

തിരുവനന്തപുരം<br>1951 ഒക്ടോബർ 16-ാംനു. } എൻ. ബാലകൃഷ്ണൻനായർ.

ഈ പുസ്തകത്തിന്റെ 73-ാം പുറത്തു് ആദ്യഖണ്ഡികയിൽ 1072 ചിങ്ങം നാലാംതീയതി എന്നതു 1062 ചിങ്ങം 2-ാംനു-എന്നും 139-ാം പുറം ആദ്യഖണ്ഡികയിൽ 1074 എന്നതു 1072 എന്നും തിരുത്തിവായിക്കുവാനപേക്ഷ.

# വിഷയസൂചി.

---

## അദ്ധ്യായം I

### നവോത്ഥാനത്തിന്റെ കിരണങ്ങൾ.



## അദ്ധ്യായം II

### ഉയർച്ചയ്ക്കുള്ള വൈഷമ്യങ്ങൾ.



## അദ്ധ്യായം III

### ഗൃഹസ്ഥന്റെ പൗരുഷം.



## അദ്ധ്യായം IV

### രണ്ടു കാര്യങ്ങൾ.

## അദ്ധ്യായം V

### മാർത്താണ്ഡവർമ്മയ്ക്കുശേഷം.



## അദ്ധ്യായം VI

### "തിരുവനന്തപുരത്തെ സിംഹക്കുട്ടി."



## അദ്ധ്യായം VII

### സി. വി. യും സ്വദേശാഭിമാനിയും.



## അദ്ധ്യായം VIII

### ആത്മനിരൂപണം.



## അദ്ധ്യായം IX

### "ചിന്താസമാപനം ക്രിയാരംഭം."

# I

# നവോത്ഥാനത്തിന്റെ കിരണങ്ങൾ

* അന്നു്, സായാഹ്നത്തിലെ കളികൾ അവസാനിപ്പിച്ചു് വിദ്യാർത്ഥികൾ പിരിഞ്ഞുപോയി. കാളേജുവളപ്പു് ക്രമേണ നിശ്ശബ്ദമായി. മുൻവശത്തുള്ള റോഡിൽക്കൂടി വണ്ടികളും യാത്രക്കാരും പോകുന്നുണ്ടു്. മോട്ടാർ തുടങ്ങിയ വാഹനങ്ങൾ ഇല്ലാത്തതിനാൽ ശബ്ദം കുറവായിരിക്കുന്നു. എങ്കിലും, സായാഹ്നസവാരിക്കു് ഇറക്കിയിട്ടുള്ള രാജകീയാശ്വങ്ങളും, ഉദ്യോഗസ്ഥന്മാരുടെ കുതിരപൂട്ടിയ വണ്ടികളും കടന്നുപോകുമ്പോൾ, ശബ്ദം

---

* ഇവിടെ വിവരിക്കുന്ന 1053 ചിങ്ങം രണ്ടാംതീയതി നടന്നസംഭവം, സി. വി. യുടെ ജ്യേഷ്ഠസഹോദരനായ ശ്രീ. സി. വി. നാരായണപിള്ള തന്റെ സഹോദരനെ സംബന്ധിച്ച ഒരു അത്ഭുത കഥയെന്നോണം പലപ്പോഴും പറഞ്ഞുപോന്നിരുന്നു. അദ്ദേഹത്തിന്റെ പുത്രൻ ശ്രീ. എൻ. കുമാരപിള്ളയാണു് വളരെ പ്രാധാന്യമുള്ള ഈ സംഭവം ഈ ഗ്രന്ഥത്തിനു് ഉപകരിക്കമാറാക്കിയതു്.

ഉണ്ടാകാതെയല്ല. അങ്ങനെ ഇടയ്ക്കിടെ റോഡിൽ നിന്നും കേൾക്കുന്ന ഖുരചടിതങ്ങളോ മുറ്റത്തെ പ്രസിദ്ധമായ മാകന്ദതരുശിഖരങ്ങളിൽ പക്ഷികൾ നടത്തുന്ന സായംകാലസംഗീതക്കച്ചേരികളോ, കലാലയമുഖപ്പിൽ ചിന്താഗ്രസ്തനായി കാണുന്ന ആ വിദ്യാർത്ഥിക്കു ചിന്താശൈഥില്യം വരുത്തുന്നില്ല. ഒരു വെള്ളവസ്ത്രവും ഷർട്ടും പുളിയിലക്കരനേരിയതും ധരിച്ച്, ഇടത്തുകൈയിൽ പുസ്തകവും, വലത്തുകൈയിൽ ഒരു തൂവൽപേനയുമായി നില്ക്കുന്ന പുഷ്ടശരീരനായ യുവാവ് ഏതോ ഗുരുതരമായ ചിന്തയിൽ മുഴുകിയിരിക്കുന്നു.

നാം കാണുന്ന കലാലയം (ഇപ്പോഴത്തെ യൂണിവേഴ്സിററി കാളേജ്) തിരുവനന്തപുരത്തെ പ്രസിദ്ധിയേറിയ 'മഹാരാജാസ്' കാളേജ് ആണ്. അന്ന് കാളേജുപ്രിൻസിപ്പാൾ മി. ജാൺ റാസ്സ് ആകുന്നു. അദ്ദേഹം വൈകുന്നേരം അഞ്ചുമണിക്കുശേഷമേ ബംഗ്ലാവിലേയ്ക്കു പോകാറുള്ളു. വിദ്യാർത്ഥികൾക്കു പ്രസംഗിപ്പാനും, വാദപ്രതിവാദങ്ങൾ നടത്തി വിജ്ഞാനപരിധി വിപുലമാക്കാനുമായി ഏർപ്പെടുത്തപ്പെട്ടിട്ടുള്ള 'ഡിബേറ്റിംഗ് സൊസൈററി'യുടേയും മററും യോഗങ്ങൾ നടക്കുന്ന ദിവസം മി. റാസ്സും, പ്രഥമസ്സുരന്മാരും, പതിവിലും വളരെ താമസിച്ചാണു കാളേജു വിട്ടു പോകുന്നതു്. മി. റാസ്സ്, പൊതുവിൽ വിദ്യാർത്ഥികളുടെ, കായികവിനോദങ്ങൾ കാണുന്നതിനും, അതിനുശേഷം ആഫീസിലിരുന്ന് ഉപന്യാസങ്ങൾ പരിശോധിക്കുന്നതിനും അദ്ധ്യാപനാനന്തരമുള്ള സായാഹ്നത്തെ വിനിയോഗിക്കുന്നു.

അന്നത്തെ ജോലി കഴിഞ്ഞു് മി. റാസ്സ് പൂമുഖത്തേയ്ക്കു വരുന്നു. പൂമുഖത്തു് എത്തുന്നതിനു മുൻപുതന്നെ ഏകനായി അവിടെ നിന്നിരുന്ന വിദ്യാർത്ഥിയെ ശ്രദ്ധിച്ചു. വിദ്യാർത്ഥി, പരിസരങ്ങൾപോലും മറന്നു്, ചിന്തയിൽ മുഴുകിയിരിക്കുകയാണെന്നു് മനസ്സിലാക്കിക്കൊണ്ടു് സമീപമെത്തിയ മി. റാസ്സ് ചോദിച്ചു.

"ഓ, രാമൻ * ചിന്തിച്ചുകൊണ്ടുനില്ക്കുന്നതു് എന്തിനെപ്പററിയാണെന്നു് എനിക്കറിയാം. ഒരു നാട്ടുകാരൻ ദിവാൻ ഇപ്പോഴെങ്കിലും കിട്ടുമോ എന്നല്ലേ?"

രാമൻപിള്ള—"അതേ സർ; ഈ അവസരത്തിൽ സ്വരാജ്യസ്നേഹമുള്ള ഒരു നാട്ടുകാരൻ ദിവാൻപദത്തിൽ വന്നില്ലെങ്കിൽ, രാജ്യത്തിൻെറ ഭാവി എന്തായിത്തീരുമെന്നാണു് ഞാൻ ആലോചിക്കുന്നതു്."

മി. റാസ്സ്:—"എനിക്കു തോന്നുന്നില്ല, ഒരു നാട്ടുകാരൻ ദിവാനായി നിയമിക്കപ്പെടുമോ എന്നു്."

രാമൻപിള്ള:—"ഈ രാജ്യം വെട്ടിപ്പിടിച്ചു വലുതാക്കിയതും ആപൽഘട്ടങ്ങളിൽ രാജ്യത്തെ രക്ഷിച്ചു നിലനിറുത്തിയതും എല്ലാം ഈ രാജ്യവാസികളാണു്. ഭരണകാര്യത്തിൽ രാജാവിനെ സഹായിച്ചിരുന്നതും ഈ രാജ്യവാസികളല്ലാതെ, വിദേശികളല്ല. ഇന്നും നാട്ടുകാർക്കല്ലാതെ രാജ്യത്തെ അപകടങ്ങളിൽനിന്നും രക്ഷിക്കുവാനും സാധിക്കുന്നതല്ല."

മി. റാസ്സ്:—"അതേ; രാമൻ പറയുന്നതു മനസ്സിലായി. ഇപ്പോൾ ഉദ്യോഗം ഒഴിഞ്ഞുപോയ പി.ശേഷയ്യാ

* മി. റാസ്സ്, തനിക്കു കൂടുതൽ സ്നേഹം തോന്നിയിട്ടുള്ള ശിഷ്യന്മാരെ പേർ മാത്രംകൊണ്ടും, Sonney (പുത്രൻ) എന്നും അഭിസംബോധനംചെയ്തിരുന്നു.

ശാസ്ത്രികടരാജകുടുംബത്തിൽ ഉണ്ടായിരിക്കുന്ന കലഹത്തെ ശരിപ്പെടുത്തുവാൻ കഴിഞ്ഞില്ല, എന്നല്ലേ പറയുന്നതു്? ഒരു പാരമ്പര്യമെന്നപോലെ നാട്ടിനു പുറത്തുനിന്നും മന്ത്രിമാർ വരുന്നു എന്നല്ലേ, രാമന്റെ വിവക്ഷ?"

രാമൻപിള്ള:—"അതേ; അതുതന്നെ. കേരളവർമ്മ വലിയകോയിത്തമ്പുരാൻ കൈയ്യു വിലങ്ങു അണിയിച്ചു ബന്ധനത്തിലാക്കപ്പെട്ടു. അതു നടന്ന സംഭവമാണു്. ഇപ്പോൾ കേൾക്കുന്നതു്, അടുത്ത കിരീടാവകാശി (വിശാഖം തിരുനാൾ)ക്കു ഭരണം കൊടുക്കാതിരിക്കാൻ മഹാരാജാവു് (ആയില്യംതിരുനാൾ) ബ്രിട്ടീഷ് ഗവൺമെൻറുമായി കത്തിടപാടുകൾ നടത്താൻ തുടങ്ങി എന്നാണു്. അങ്ങനെയാണെങ്കിൽ, ഈ രാജ്യം നേരിട്ടു ബ്രിട്ടീഷുഭരണത്തിൻകീഴിലാക്കുന്നതിനും ഇടയായി ക്കൂടെന്നില്ല.മഹാരാജാവും അനന്തരാവകാശിയുമായി ട്ടാണു് കലഹം. ശേഷയ്യാശാസ്ത്രിയുടെ സ്ഥാനത്തു് ഒരു നാട്ടുകാരൻ ദിവാനായിരുന്നുവെങ്കിൽ രാജകുടുംബത്തിലെ അന്തഃച്ഛിദ്രം ഇത്രത്തോളം വളരുവാൻ അനുവദിക്കുമായിരുന്നില്ല!"

മി. റാസ്സ്:—"ഇപ്പോൾ ഒരു നാട്ടുകാരൻ നിയമിതനാകുമെന്നു് രാമനു് തീർച്ചയുണ്ടോ?"

രാമൻപിള്ള:—"സർ എനിക്കു് അതിൽ ശുഭപ്രതീക്ഷയാണുള്ളതു്."

മി. റാസ്സ്:—അങ്ങനെയാണോ? ഇതിൽ ഞാനോ, രാമനോ, ആരാണു ജയിക്കുന്നതു് എന്നു നമുക്കു കാണാമല്ലോ. എങ്ങനെയായാലും, അടുത്ത രണ്ടു ദിവസങ്ങൾക്കുള്ളിൽ നിയമനം നടക്കുമെന്നല്ലേ കേൾക്കുന്നതു്?"

രാമൻപിള്ള:—"അതേ സർ; അതുടനെ ഉണ്ടാവാൻ ഇടയുണ്ടു്."

മി. റാസ്സ്:—"ഞാൻ പറയുന്നതു് ഇവിടത്തെ ഭരണസ്വഭാവം കണ്ടിട്ടാണു്. രാമന്റെ ശുഭപ്രതീക്ഷ സ്വരാജ്യസ്നേഹത്തിൽനിന്നും വരുന്ന അനുഗ്രഹമാണു്. രാമൻ വിജയിയാകുമോ എന്തോ? എനിക്കറിഞ്ഞുകൂടാ".

സംഭാഷണാനന്തരം ഗുരുവും ശിഷ്യനും അഭിവാദ്യപ്രത്യഭിവാദ്യങ്ങളോടുകൂടി അവരവരുടെ വസതികളിലേയ്ക്കു തിരിച്ചു. രാമൻപിള്ള വീട്ടിലേയ്ക്കു പോകുംവഴി, ശ്രീ. പി. താണുപിള്ള അവർകളെ കണ്ടു് ആസന്നമായിരിക്കുന്ന ദിവാൻനിയമനത്തെപ്പററി ചർച്ചകൾ നടത്തി. അന്നു ശ്രീ. താണുപിള്ളയവർകൾ രാജകീയകലാലയത്തിൽ ഒരു 'അസിസ്റ്റൻറ ലക്ച്ചററാ'യി ജോലിനോക്കുകയായിരുന്നു. 1052-ൽ ബി. ഏ. വിജയിയായ ഉടനേ ലഭിച്ച ഈ ഉദ്യോഗം രണ്ടു കൊല്ലക്കാലം അദ്ദേഹം വഹിച്ചിരുന്നു. സി. വി. യുടെ വാസസ്ഥലമായ അരുമനനങ്കകോയിക്കൽ ശ്രീ. കേശവൻതമ്പി അവർകളുടെ തമ്പാന്നൂർ ഉള്ള ഭവനത്തിനടുത്തായിരുന്നു അന്നു താണുപിള്ള അവർകൾ പാർത്തിരുന്നതു്.

മുൻപുതന്നെ, ആത്മമിത്രമായിത്തീർന്നിട്ടുള്ള താണുപിള്ള അവർകളുമായുള്ള ചർച്ചകൾ അവസാനിപ്പിച്ചുകൊണ്ടു് കൊട്ടാരവുമായി അടുത്തസമ്പർക്കത്തിൽ കഴിയുന്ന തന്റെ രക്ഷിതാവായ ജനപ്പുരക്കാര്യക്കാർ കേശവൻതമ്പിഅവർകൾക്കു്, 'ദിവാൻജി ആരായിരിക്കും' എന്നതേപ്പററി വല്ല അറിവും ലഭിച്ചിട്ടുണ്ടെങ്കിൽ അറിയാമെന്നുള്ള ആഗ്രഹത്തോടുകൂടി, സി. വി. പിന്നീടു് വഴിയി

ലെങ്ങും തങ്ങാതെ ഭവനംലക്ഷ്യമാക്കി നടന്നു. എങ്കിലും കണ്ടുമുട്ടുന്ന ചില യുവമിത്രങ്ങളോടും,പരിചിതരായ ചില പക്വവയസ്കന്മാരോടും തിരിഞ്ഞുനിന്നു 'ദിവാനാരായിരിക്കും' എന്നു നമ്മുടെ വിദ്യാർത്ഥി ചോദിക്കാതിരുന്നില്ല. ആരോടെല്ലാം സി. വി. ചോദിച്ചുവോ അവരെല്ലാം സി. വി. യോടും അതേ ചോദ്യം തന്നെ ആവർത്തിച്ചു. എന്തെന്നാൽ, ആയില്യംതിരുനാൾ മഹാരാജാവു തിരുമനസ്സിലെ വിശ്വസ്തന്മാരായ ആശ്രിതന്മാരിൽ ഒരാളായിക്കഴിയുന്ന തമ്പികാര്യക്കാരുടെ വീട്ടിലെ സി. വി. ക്കു രാജ്യകാര്യങ്ങൾ ഉടനടൻ അറിയാൻ കഴിയുമെന്നു് അവർ എല്ലാവരും വിശ്വസിച്ചിരുന്നു. അതു മാത്രമല്ല. മി: റാസ്സ് കൊട്ടാരത്തിലെ കൊച്ചുതമ്പുരാക്കന്മാരെ പഠിപ്പിക്കാൻ പോയി മടങ്ങുമ്പോൾ ചില ദിവസം സി. വി. യെ അന്വേഷിച്ചു, തമ്പികാര്യക്കാരുടെ വസതിയിലെ ആദ്യഗൃഹമായ പടിപ്പുരയിൽ (സി. വി. ഇരിക്കുന്ന മുൻവശത്തെ ഭവനം) കയറാതെയിരിക്കുകയുമില്ല. അദ്ദേഹം അല്പനേരം അവിടെയിരുന്നു തൻെറ വത്സല ശിഷ്യനോടു തിരുവിതാംകൂർ രാജ്യകാര്യങ്ങളും, ബ്രിട്ടീഷ് സാമ്രാജ്യവാർത്തകളും സംസാരിക്കുന്ന ഒരു പതിവും ഉണ്ടു്. അതിനാൽ സി. വി. ക്കു് അറിയാവുന്നതുപോലെ, രാജ്യകാര്യങ്ങൾ അന്നു മറെറാരു യുവാവിനും അറിയാൻ പാടില്ലെന്നും മിത്രങ്ങൾ പലരും ധരിച്ചിരുന്നു. നാട്ടിലെ പൂർവ്വകാലചരിത്രങ്ങളും, ജനങ്ങളും രാജാവും തമ്മിലുണ്ടായിരുന്ന 'രാജപ്രജാബന്ധവും' മററും എങ്ങനെയായിരുന്നുവെന്നു മിത്രങ്ങളോടു സി. വി. സംസാരിക്കാറുണ്ടായിരുന്നു. ബ്രിട്ടീഷ് മേൽക്കോയ്മ പ്രാബല്യത്തിലായതിനുശേഷം നാടുവാഴികൾ,

ജനങ്ങളോടുള്ള ബന്ധത്തെ വിസ്മരിച്ചരീതിയിൽ വർത്തിക്കുന്നതിന്റെ കാരണങ്ങളും സി. വി. മിത്രങ്ങളെ പറഞ്ഞുകേൾപ്പിച്ചിരുന്നു. ഉദ്യോഗത്തിനായി മാത്രം സംസ്ഥാനത്തിനകത്തേയ്ക്കു കടന്നിട്ടുള്ളവർക്കു രാജ്യമോ, രാജകുടുംബമോ വിഷയമല്ലെന്നു്, ജന്മഭൂമിയോടു ബന്ധമില്ലാത്ത ദിവാന്മാരുടെ കാലത്തുണ്ടായിട്ടുള്ള സംഭവങ്ങളെ ചൂണ്ടിക്കാട്ടി പറയുന്ന കാളേജിലെ ഏക വിദ്യാർത്ഥി സി. വി. മാത്രമായിരുന്നു. വയസ്സ് പത്തൊൻപതുമാത്രമേ ആയിട്ടുള്ളുവെങ്കിലും, രാജ്യകാര്യങ്ങളിൽ സി. വി. വിപുലമായ അറിവുസമ്പാദിച്ചിട്ടുണ്ടു്. സർ. ടി. മാധവരായരുടെ കാലംതൊട്ടു് ഇങ്ങോട്ടുള്ള രാജ്യഭരണകഥകൾ പലതും നേരിട്ടറിയാൻ കഴിയുന്ന സി. വി. തന്റെ ജീവിതകാലത്തെ മന്ത്രിമാരെപ്പററി പിന്നീടു് ഒരു ഘട്ടത്തിൽ തുടർച്ചയായി എഴുതുകയുണ്ടായിട്ടുണ്ടു്. ബ്രിട്ടീഷ്സാമ്രാജ്യത്തിലെ 'മാതൃകാസംസ്ഥാനം' എന്ന പേരിനു് രാജ്യത്തെ അർഹമാക്കിയ ആയില്യം തിരുനാളിന്റെ ഭരണകാലത്തെ മുഖ്യമന്ത്രിയായ സർ. ടി. മാധവരായരെയും, അടുത്ത മന്ത്രിയായ ശേഷയ്യാ ശാസ്ത്രിയേയും, അവരുടെ ഭരണകാലത്തെ വിശേഷസംഭവങ്ങളോടുകൂടി സി. വി. ക്കു് ഓർക്കുവാൻ കഴിയുന്നു.

സർ. ടി. മാധവരായരുടെ കാലത്തെപ്പററി സി. വി. പറയുന്നു: "* സർ. ടി. മാധവരായരുടെ കാലംവരെ തിരുവിതാംകൂറിൽ വർഗ്ഗമത്സരമെന്നൊന്നില്ലാതെ കഴിഞ്ഞു. അതിനു മുമ്പു പ്രജാവർഗ്ഗത്തിലെ പ്രധാനന്മാർ അടിക്കടി മഹാരാജാക്കന്മാരെ തിരുമുൽക്കാഴ്ച

---

* പിതൃദേശീയ മേധാവിത്വം—ലേഖനപരമ്പര.

കളോടുകൂടി മുഖം കാണിച്ചു ജനതാവസ്ഥകളെ തിരുമനസ്സറിയിച്ചുപോന്നിരുന്നു. ആ കാലങ്ങളിലെ മഹാരാജാക്കന്മാർ, തങ്ങളുടെ പ്രജകളിൽ പ്രമാണികളാരെന്നും, അവരുടെ കുടുംബചരിത്രസ്ഥിതികളെന്തെന്നും അറിഞ്ഞു് ആ പ്രമാണികളുടെ ഉപദേശങ്ങളേയും, പ്രാർത്ഥനകളേയും, ശ്രദ്ധിച്ചു്, ജനസങ്കടങ്ങളെ നിവർത്തിക്കുകയും ചെയ്തുവന്നു. മാധവരായരുടെ പരിഷ്കാരകാലത്തുതുടങ്ങിവച്ച പാശ്ചാത്യരീതിയിലുള്ള ഭരണപ്രസ്ഥാനങ്ങളോടുകൂടി രാജവേദി മന്ത്രിസ്ഥാനത്താൽ പ്രാകാരിതമായുള്ള ഒരു സങ്കേതമായിത്തീർന്നു."

പ്രകൃതത്തിൽ, മന്ത്രിസ്ഥാനംഒഴിഞ്ഞു, സംസ്ഥാനം വിട്ടുപോയിരിക്കുന്ന ശേഷയ്യാശാസ്ത്രിയെപ്പററി സി. വി. പറയുന്നു:

"അടുത്തദിവാൻജിയായ ശേഷയ്യാശാസ്ത്രിഅവർകൾ വിദേശീയ വിപ്രവര്യനായിരുന്നുവെങ്കിലും പൂർവ്വഗാമി (മാധവരായർ)യെ അനുകരിച്ചു രാജ്യക്ഷോഭത്തിനു സംഗതിയാക്കിയില്ല. മഹാരാജാവിനോടും ഗവർമ്മേന്റിനോടും ഇടഞ്ഞു തന്റെ ഇംഗ്ലീഷ് ഭാഷാപാണ്ഡിത്യത്തേയും, സ്വാതന്ത്ര്യധീരതയേയും പ്രദർശിപ്പിക്കുന്ന സാഹസത്തിനിടയിൽ ബദ്ധശ്രദ്ധനായി രാജ്യസേവനം അനുഷ്ഠിച്ച ആ മഹാപുരുഷൻ പണ്ഡിതസാർവഭൗമനായ കേരളവർമ്മ വലിയകോയിൽത്തമ്പുരാൻ അവർകളെ കാരാവാസത്തിലാക്കുന്ന അപമാനകൃത്യത്തിൽ ഭാഗഭാക്കായി എന്നുള്ള മഹൽക്കർമ്മം മാത്രം നിർവഹിച്ചിട്ടുണ്ടു്."

രാജകുടുംബത്തിലെ അന്തഃച്ഛിദ്രം ഏതു തരത്തിലെങ്കിലും അവസാനിച്ചു കാണണമെന്നുള്ള മോഹം ജനങ്ങളിൽ സർവത്ര കാണുന്നുണ്ടു്. നാട്ടുകാരനായ ഒരു മന്ത്രിയുടെ സാചിവ്യത്തിൽ കുഴപ്പങ്ങൾ ദൂരീകരിക്കുവാൻ സാധിക്കുമെന്നും നാട്ടുകാർക്കു് അറിയാം. എന്നാൽ, നാട്ടുകാരായ പൗരപ്രമാണികൾക്കു പ്രജാഹിതം രാജസന്നിധിയിൽ അറിയിക്കുവാൻ യാതൊരു മാർഗ്ഗവും ഇല്ല. ബ്രിട്ടീഷ് റസിഡന്റന്മാരുടെ ആശ്രിതന്മാരായി, റസിഡൻസിയിൽ വന്നുകൂടുന്നവരെ മന്ത്രിമാരാക്കുന്നതിനു വേണ്ട തായ നയതന്ത്രങ്ങൾ, അധീശശക്തിയുടെ ആ പ്രതിപുരുഷാലയം പ്രയോഗിക്കുന്നതു് ഒരു പതിവായും തീർന്നിട്ടുണ്ടു്. ആയില്യം തിരുമനസ്സിലെ അനുജനും, അടുത്ത കിരീടാവകാശിയുമായ വിശാഖംതിരുനാൾ യുവരാജാവു്, ജ്യേഷ്ഠൻ മഹാരാജാവിന്റെ പേരിനു കളങ്കം ചേർക്കുവാനായി വിദേശപത്രങ്ങളിൽ ലേഖനങ്ങൾ എഴുതുന്നതു് കുറയ്ക്കുണേയില്ല. ആയില്യം തിരുനാൾ മഹാരാജാവിന്റെ സ്വകാര്യജീവിതത്തെ ചോദ്യം ചെയ്യുന്ന പല ലേഖനങ്ങളും വിശാഖം തിരുനാൾ യുവരാജാവു് എഴുതി. ഒരു ലേഖനത്തിൽ അദ്ദേഹം ഇപ്രകാരം ജ്യേഷ്ഠനെ അധിക്ഷേപിച്ചു.

"ഈ ഭരണം ആണ്ടുപോയിരിക്കുന്ന സാന്മാർഗ്ഗിക ദുഷ്ടതയുടെ അഗാധത്വം ദൃശ്യമായി കണ്ണടച്ചിരിക്കാത്തവർക്കൊക്കെ പ്രത്യക്ഷമായിരുന്നു. പരമാർത്ഥം എന്തെന്നാൽ, മഹാരാജാവിന്റെ കായികശക്തി വ്യഭിചരിത പ്രകൃതത്തിന്റെ അനുവർത്തനത്താൽ നശിച്ചു. ആ ശക്തികളുടെ അധഃപതനത്തോടുകൂടി സാന്മാർഗ്ഗികമായ വികൃതസ്വഭാവം അസാധാരണമായ ദുഷ്ടതയെ പ്രാപിച്ചു."

ഇങ്ങനെ യുവരാജാവു്, നാടുവാണരുളുന്ന മഹാരാജാവിനു് എതിരായി നടത്തുന്ന സമരം, രാജ്യത്തിന്റെ ഭാവിശ്രേയസ്സിനെ തകിടം മറിക്കുമോ എന്ന ഒരു ഘട്ടത്തിൽ എത്തിച്ചേർന്നപ്പോഠം, ഏകനായി കാളേജിന്റെ പൂമുഖത്തു ചിന്തയിൽ മുങ്ങിനിന്ന സി. വി. രാമൻപിള്ളയെ സ്വദേശാഭിമാനികളായ സംസ്ഥാനവാസികളുടെ ഒരേ ഒരു പ്രതിനിധി എന്നോണമാണു നാം ദർശിക്കുന്നതു്. ഗുരുശ്രേഷ്ഠനായ പ്രിൻസിപ്പാഠ മി. റാസ്സു്മായുള്ള സംഭാഷണത്തിൽനിന്നും, കലാലയത്തിലെ 'ഗുരുശിഷ്യബന്ധ'ത്തിൽ കവിഞ്ഞുള്ള ഒരു 'ആത്മാത്ഥബന്ധം' അവർ തങ്ങളിൽ ഉണ്ടെന്നും സ്പഷ്ടമാകുന്നുണ്ടല്ലോ.

'ദിവാൻ ആരായിരിക്കും' എന്ന ചിന്തയോടുകൂടി തന്നെ സി. വി. അന്നത്തെ രാത്രി കഴിച്ചുകൂട്ടി. പത്മനാഭൻതമ്പി (തമ്പി കാര്യക്കാരുടെ സീമന്തപുത്രൻ)ക്കു പാഠങ്ങഠം പറഞ്ഞുകൊടുക്കുന്ന ജോലി അന്നു ലഘുവായി നിർവഹിച്ചതേയുള്ളു. ദിവാൻ നിയമനത്തെപ്പററി, തമ്പികാര്യക്കാർ, ഭവനത്തിൽ വല്ലതും പ്രസ്താവിക്കയുണ്ടായോ എന്ന അന്വേഷണങ്ങഠംക്കു തൃപ്തികരമായ ഒരു മറുപടിയും സി. വി. ക്കു ലഭിച്ചില്ല.

ആ ചിങ്ങം മൂന്നാംതീയതി (1877 ആഗസ്റ്റു് 17) പുലന്നു. സി. വി. യും ഉണന്നു. പ്രഭാതാനുഷ്ഠാനങ്ങഠംക്കുശേഷം കുറേനേരം പുസ്തകപാരായണത്തിൽ കഴിച്ചു. പുലർച്ചയ്ക്കു, പതിവിൻപ്രകാരം മഹാരാജാവിനെ മുഖം കാണിക്കാൻ പോയ തമ്പികാര്യക്കാർ കൊട്ടാരത്തിൽനിന്നും മടങ്ങി വരേണ്ട സമയം കഴിഞ്ഞും. കൊട്ടാരത്തിൽ എന്തോ വിശേഷം ഉണ്ടായിരിക്കുമെന്നു

രാമൻപിള്ള ഊഹിച്ചു. രക്ഷിതാവു തിരിച്ചുവരുമ്പോഠം ദിവാനെ നിയമിച്ചു നീട്ടുകൊടുത്ത വാത്ത, പക്ഷേ കേഠംക്കാൻ സാധിച്ചേയ്ക്കുമെന്നു പ്രതീക്ഷിച്ചുകൊണ്ടു് ഉൽകണ്ഠാപൂവ്വം ഒട്ടുനേരം കഴിച്ചു. അപ്പോഴേയ്ക്കും, പത്മനാഭൻ തമ്പിയെ സംസ്കൃതം പഠിപ്പിക്കുന്ന ഒഴുകണ്ണേരിക്കാരൻ വരദശ്ശാസ്ത്രികഠം വന്നു. ആ സമയം, സി. വി, ശാസ്ത്രികളുടെ അടുത്തുകൂടി ചില സംസ്കൃതപദ്യങ്ങഠംക്കു് അത്ഥം ചോദിച്ചു മനസ്സിലാക്കാൻ ശ്രമിച്ചു. സംസ്കൃതപാണ്ഡിത്യം നേടണമെന്ന ആഗ്രഹം ബാല്യം മുതൽ സി.വി. യിൽ കലശലായി കണ്ടിരുന്നു. എന്നാൽ അതിനൊരു പണ്ഡിതനെ നിയമിക്കുവാൻ വകയില്ലാത്തതിനാൽ സംസ്കൃതം അറിയാവുന്നവരെ കണ്ടുമുട്ടുമ്പോഠം, താൻ സ്വയം പഠിക്കുന്ന ആട്ടക്കഥകളിലെ പദ്യങ്ങഠംക്കും മററും സംശയനിവാരണം വരുത്തുന്നതിനു സി. വി. ആഗ്രഹിച്ചു. വരദശ്ശാസ്ത്രികളുമായി സംസാരിച്ചുകൊണ്ടിരിക്കുമ്പോഠം രക്ഷിതാവിൻെറ കുതിരവണ്ടി വീട്ടുനടയിലേക്കു വരുന്ന ശബ്ദം കേട്ടു.

സാത്വികനും, സുഭഗനും, ഗൗരവപുരുഷനുമായ കേശവൻതമ്പി അവർകഠം അന്നു കൊട്ടാരത്തിൽ നിന്നും മടങ്ങിവന്നതു് അസാധാരണമായ ഉന്മേഷത്തോടുകൂടിയായിരുന്നു. സാധാരണ, കൊട്ടാരത്തിൽ നിന്നു വന്നാൽ മിത്രങ്ങളോ, തെക്കൻ ദിക്കുകളിൽനിന്നും വരുന്ന ബന്ധുക്കളോ, സന്ദർശകരോ ഇല്ലെങ്കിൽ തമ്പി അവർകഠം നേരേ കാഫി കുടിക്കുവാൻ പോകുകയാണു പതിവു്. അന്നാകട്ടെ, കരകവിയുന്ന സന്തോഷത്തോടുകൂടി, തന്റെ മിത്രവും, സഹപാഠിയുമായ ദിവാൻപേഷ്കാർ നാണുപിള്ള അവർകളെ, ദിവാൻപദത്തിൽ നിയമിച്ചു നീട്ടു

കൊടുത്തു എന്നു * 'രാമു'വും, ശാസ്ത്രികളും, മററുള്ളവരും കേൾക്കത്തക്കവണ്ണം, ഭാൎയ്യയായ നങ്ങമ്മപ്പിള്ള തങ്കച്ചി യോടു പറഞ്ഞതിനുശേഷമേ, തമ്പികാൎയ്യക്കാർ പ്രഭാത ഭക്ഷണം കഴിക്കാൻ ഇരുന്നുള്ളു.

'തന്റെ നാടു്' എന്ന ബോധം ഉത്ക്കടാവസ്ഥ യെ പ്രാപിക്കാൻ തുടങ്ങിയിട്ടുള്ള സി. വി. രാമൻ പിള്ള, നാട്ടുകാരൻ ദിവാൻജിയായതിൽ എത്രമാത്രം സന്തോഷിച്ചിരിക്കും എന്നു വായനക്കാർ ഊഹിക്കുക യാണു ഭേദം. 'തന്റെ നാടും, ജനതയും' എന്ന ബോധം ഇല്ലെങ്കിൽ, സി. വി. യേ ഇല്ലതന്നെ. സ്വരാജ്യസ്നേഹ പുളകിതമായ ആ ബോധത്തിന്റെ പ്രോജ്ജ്വലാംശം വളൎത്തുന്ന പൗരപൗരുഷത്തിലുള്ള അവഗാഹമാണു സി. വി. രാമൻപിള്ള, പിന്നീടു് തന്റെ കലാസൃഷ്ടി കളിൽ പ്രകടമാക്കുന്നതും.

അന്നു പതിവിലും നേരത്തെ സി. വി. കാളേ ജിലേയ്ക്കു പുറപ്പെട്ടു. വഴിമദ്ധ്യേ കാണുന്ന പരിചയ ക്കാരോടും, മിത്രങ്ങളോടും ദിവാൻനിയമനവാൎത്തയെപ്പററി സി. വി. പറഞ്ഞുകൊണ്ടേ പോയി. അറിഞ്ഞെടത്തെല്ലാം ആഹ്ലാദം തിരയടിച്ചു. കാളേജിലെത്തി, തലേന്നാൾ വൈകുന്നേരം ഗുരുവൎയ്യനുമായി സംസാരിച്ച അതേ പൂ മുഖത്തുതന്നെ സി. വി. നിലയുറപ്പിച്ചു. സഹപാഠികൾ (സീനിയർ എഫ്. എ. വിദ്യാൎത്ഥികൾ) സി. വി. യുടെ

* സി. വി. യെ തമ്പികാൎയ്യക്കാർ വിളിക്കുന്നതു 'രാമു' എന്നാണു്. തമ്പികാൎയ്യക്കാരുടെ സന്താനങ്ങളായ പത്മനാഭൻതമ്പി, (പോലീസ് സൂപ്രണ്ടു്) രാമൻതമ്പി (ഡർബാർഫിസിഷൻ) ശ്രീമതി പാർവതിപ്പി ള്ള തങ്കച്ചി തുടങ്ങിയവർ 'രാമുവണ്ണാ' എന്നും അഭിസംബോധനം ചെയ്തിരുന്നു.

പ്രസന്നമുഖം നോക്കി, "തടിയൻ ഇന്നലെ കളിക്കാൻ വന്നില്ല" എന്നു പറഞ്ഞുകൊണ്ടു ക്ലാസ്സുമുറികളിലേയ്ക്കു് പൊയ്ക്കൊണ്ടിരുന്നു.

ജനസംഖ്യാനുപാതികമായി നോക്കുകയാണെങ്കിൽ അന്നത്തെ കാളേജുവിദ്യാർത്ഥികൾ അധികംപേരും ബ്രാഹ്മണരായിരുന്നു. എന്നാൽ യോഗനടത്തിപ്പു്, പ്രസംഗം, വിനോദം എന്നിവകളിൽ ബ്രാഹ്മണേതരരായ വിദ്യാർത്ഥികളാണു മുന്നണിയിൽ നിന്നിരുന്നതു്. കാളേജു പരിധികളെ കവിഞ്ഞുനില്ക്കുന്ന ചില പൊതുക്കാര്യങ്ങളിൽ പൂർവ്വവിദ്യാർത്ഥികളായ, സി. കൃഷ്ണപിള്ള, പി. അയ്യപ്പൻപിള്ള, പി. താണുപിള്ള എന്നിവൎക്കു ജന്മനാ താൽപര്യമുള്ളതായിക്കണ്ടിട്ടുണ്ടു്. പക്ഷേ, സംസ്ഥാനത്തെ ആകെയും ബാധിക്കുന്ന ഗൗരവമേറിയ പ്രശ്നങ്ങളിൽ മറ്റാരെക്കാളും, ശ്രദ്ധയും അന്വേഷണവും, ഉത്കണ്ഠയും വിദ്യാർത്ഥിയായ സി. വി. ക്കുമാത്രമാണു ഉള്ളതു്. അതുപോലെ മറ്റൊരു വിദ്യാർത്ഥികലാലയത്തിൽ ഇല്ല. എല്ലാവരും കളിക്കുമ്പോഴും, വിശ്രമിക്കുമ്പോഴും, ആവശ്യമായ ജോലികളിൽ ഏർപ്പെട്ടുമ്പോഴും, സി. വി. രാജ്യകാര്യങ്ങളെ ഓർത്തു് ഏകനായിരുന്നു ചിന്തിക്കും.

അന്നു് മി. റസ്സ് കലാലയവളപ്പിൽ കയറിയ ഉടനെ, പൂമുഖത്തു 'രാമൻ' നിൽക്കുന്നുണ്ടോ എന്നറിവാനായി തൻെറ വാഹനത്തിലിരുന്നുകൊണ്ടു് ഒന്നു കണ്ണോടിച്ചു. ആ ദിവസം പ്രഭാതത്തിൽ നാട്ടുകാരനായ ദിവാൻപേഷ്ക്കാർ നാണുപിള്ളയെ ദിവാൻജിയാക്കി നീട്ടു കൊടുത്ത വാർത്ത അദ്ദേഹം അറിഞ്ഞുകഴിഞ്ഞിരുന്നു. വണ്ടിയിൽ നിന്നും ഇറങ്ങിയ ഉടനെ 'രാമൻ വിജയിച്ചു'

'രാമൻ വിജയിച്ചു' എന്നു മി. റാസ്സ് അഭിവാദ്യഹസ്തങ്ങൾ ഉയർത്തിയിരിക്കുന്ന രാമൻപിള്ളയെ നോക്കിക്കൊണ്ടു പറഞ്ഞു. രാമൻപിള്ളയുടെ അടുത്തുവന്ന് അഭിനന്ദനപരമായി ഹസ്തദാനം ചെയ്യുമ്പോൾ ആരോഗ്യസമ്പന്നനായ സ്കോട്ടലൻറിലെ * താടിക്കാരൻ തൻെറ ഹൃദയമഹത്വം വെളിപ്പെടുത്തുമാറ് ഇപ്രകാരം പറയുകയുണ്ടായി:

"രാമന്റെ ശുഭപ്രതീക്ഷ ഫലവത്തായി; നാട്ടുകാരൻ ദിവാൻജിയായി. ഭൂതത്തെ വച്ചുകൊണ്ടു ഭാവിയിലേയ്ക്കു നോക്കൂ. ഇതുകൊണ്ടു തൃപ്തിപ്പെടരുത്. ഭരണക്രമത്തിൽ, നാട്ടിനെപ്പററി അറിയാവുന്നവർ തുടർച്ചയായി വരണം അങ്ങനെ ഭരണം നാട്ടുകാരുടേതാവണം......"

"പുത്രാ! നീ ഒരു മഹാനാകുമെന്നുള്ളതിൽ എനിക്കു സംശയമില്ല. പക്ഷേ, കാലസ്ഥിതികൾ നിന്നെയും ഒരു അടിമയാക്കിക്കളയാനാണ് എളുപ്പം. എന്തായാലും, നീ ഒരിക്കലും കുനിയരുത്."

"ഒരിക്കലും കുനിയരുത്" എന്ന ഗുരൂപദേശത്തെ സി. വി. ക്ലാസ്സിൽ പ്രസംഗം കേട്ടുകൊണ്ടിരിക്കുമ്പോൾ അന്നു പല കുറി ഓർത്തു. അർത്ഥനിർഭരവും ഗൌരവപൂർണ്ണവുമായ ആ ഉപദേശം രാമൻപിള്ളയുടെ പുരുഷാംശത്തെ ഉദ്ദീപിപ്പിച്ചു. അതൊരു വൈദ്യുതീപ്രവാഹപ്രതീതിയെ ഉളവാക്കി.

---

* സി. വി. യുടെ അഭിവന്ദ്യഗുരുഭൂതനായ മി. ജാൺ റാസ്സിൻെറ ഒരു എണ്ണച്ഛായ യൂനിവേഴ്സിററി കാളേജിൽ വച്ചിട്ടുണ്ട്.

മി. റാസ്സിനെക്കൂടാതെ ഡാക്ടർ. ഹാവ്വി എന്നൊരു ധ്വരയും അന്നു തിരുവനന്തപുരം മഹാരാജാസ് കാളേജിലുണ്ടായിരുന്നു. ഇവർ രണ്ടുപേരും സ്കാട്ടുലൻറുകാരും, സ്കാട്ടുലൻറുകാരുടെ പാരമ്പര്യമായ സ്വാതന്ത്ര്യത്തിന്നു നശിച്ചിട്ടില്ലാത്തവരുമായിരുന്നു. വിജ്ഞന്മാരും, ദൃഢസ്വഭാവികളുമായ ഈ അദ്ധ്യാപകന്മാരിൽ മി. ജാൺ റാസ്സ് ആയിരുന്നു ആദ്യം തിരുവിതാംകൂറിൽ വന്നതു്. മെട്രിക്കുലേഷൻ പരീക്ഷയ്ക്കിരിക്കുന്നതുവരെയുള്ള അദ്ധ്യയനസൌകര്യംമാത്രമുണ്ടായിരുന്ന അന്നത്തെ കേന്ദ്രവിദ്യാഭ്യാസസ്ഥാപന (Central Educational Institution)ത്തെ കാളേജാക്കി ഉയൎത്തുന്നതിനായിരുന്നു ആയില്യംതിരുനാളിന്റെ ആജ്ഞപ്രകാരം, മി. റാസ്സിനെ, ദിവാൻ സർ. ടി. മധവരായർ തിരുവിതാംകൂറിലേയ്ക്കു വരുത്തിയതു്. അതിനുശേഷം ഡാക്ടർ. ഹാവ്വിയേയും മഹാരാജാസ് കാളേജിൽ പ്രൊഫസ്സറായി വരുത്തുകയുണ്ടായി. വാങ്ങുന്ന ശമ്പളത്തിന്റെ കൂടുതൽ കുറവനുസരിച്ചു വിദ്യാദാനം ചെയ്യുന്ന കച്ചവടമനഃസ്ഥിതിക്കാരായിരുന്നില്ല, ഈ അദ്ധ്യാപകന്മാർ. വിദ്യാൎത്ഥികളിൽ വിജ്ഞാനം, ദൃഢസ്വഭാവം, സദാചാരബോധം, സമുദായസ്നേഹം, ദേശാഭിമാനം, പൊതുജനസേവനതൽപരത, എന്നീ ഗുണങ്ങൾ എത്രത്തോളം വളൎത്താമോ, അത്രത്തോളംവളൎത്തുന്നതിനു് അവർ അശ്രാന്തപരിശ്രമംചെയ്തു കൊണ്ടിരുന്നു. വാസനാഗതിക്കൊത്തവണ്ണം വിദ്യാൎത്ഥികൾക്കു് അവർ മാനസികമായ വളൎച്ച ഉണ്ടാക്കിക്കൊണ്ടിരുന്നു. ദേശാഭിമാനവും പൊതുഗുണദീക്ഷയും ഉള്ള വിദ്യാൎത്ഥികളെ അവർ ഹൃദയപൂൎവ്വം സ്നേഹിച്ചിരുന്നു. അവനവന്റെ നാടു് അവനവൻ ഭരിക്കണമെന്ന സന്ദേശം അവരുടെ പ്രസംഗങ്ങളിൽ മുഴങ്ങിക്കൊണ്ടിരുന്നു.

പൗരുഷോത്തേജകമായ ആ സന്ദേശം ഉദ്യോഗമഹിമകൾ മനസ്സിൽ വിഭാവനം ചെയ്തുകൊണ്ടു ബിരുദം നേടാനായി കലാലയത്തിൽ കടന്നിട്ടുള്ള വിദ്യാർത്ഥിസാമാന്യത്തെ സ്പർശിക്കുന്നില്ല എന്നും അവർ മനസ്സിലാക്കിയിരുന്നു. ജഡപ്രാജ്ഞവിവേചനം ചെയ്യുന്നതിനു സമർത്ഥനായിരുന്ന മി. റാസ്സ്, സ്വദേശസ്നേഹമുള്ള വിദ്യാർത്ഥികളെ തെരഞ്ഞെടുത്തു് തൻെറ പ്രത്യേക ശിക്ഷണത്തിനു വിധേയരാക്കിവന്നു. അപ്രകാരം പ്രത്യേക ശിക്ഷണത്തിനു മി. റാസ്സ തെരഞ്ഞെടുത്തിട്ടുള്ള ഒരു വിദ്യാർത്ഥിയാണു നമ്മുടെ കഥാനായകൻ.

നാണുപിള്ളയെ ദിവാൻജിയാക്കിയതിനെ സി. വി. ജനതാഭിമതത്തിൻെറ വിജയമായിക്കൊണ്ടാടി: * "ബ്രിട്ടീഷു്സാമ്രാജ്യത്തോടു് ഉടമ്പടി ഉണ്ടായപ്പോഴും, അനന്തരകാലത്തും, ജനതാഭിമതം എന്തെന്നാലോചന ഉണ്ടായിട്ടില്ല. സേനാബലംകൊണ്ടു രാജസ്ഥാനത്തെ സഹായിച്ചിട്ടുള്ളതും, സംരക്ഷിച്ചിട്ടുള്ളതും നാട്ടിലെ ജനതയാണെന്നുള്ളതു് അധികൃതമണ്ഡലത്തിനോ, ചരിത്രകാരന്മാർക്കോ നിഷേധിച്ചുകൂടാവുന്നതല്ല" എന്നിങ്ങനെ പിൽക്കാലത്തു് എഴുതുന്ന സീ. വി. രാമൻപിള്ള, ഷേക്സ്പീയരുടെ നാടകങ്ങൾ പഠിക്കുമ്പോഴും, സ്കോട്ടിന്റെ ചരിത്രനോവലുകൾ വായിക്കുമ്പോഴും, തന്റെ രാജ്യചരിത്രത്തിലെ ചില സംഭവങ്ങളെ ഉദാഹരിച്ചു സതീർത്ഥ്യരോടു പ്രസംഗങ്ങൾ തന്നെ നടത്തിയിരുന്നു എന്നറിയുന്നതിൽ അത്ഭുതപ്പെടുവാനൊന്നുമില്ല.

---

* വിദേശീയമേധാവിത്വം.

× പ്രസ്തുത കത്തു് ചെതുക്കുപൊടിഞ്ഞിരിക്കുന്നതുകൊണ്ടു് എല്ലാ ഭാഗവും വായിക്കുവാൻ വിഷമമായിരിക്കുന്നു.

"ഒരിക്കലും കുനിയരുതു്" എന്ന ഉപദേശം ഒന്നിൽ കൂടുതൽ തവണ മി. റാസ്സ രാമൻപിള്ളയ്ക്കു നൽകിയിട്ടുണ്ടു്. 1879-ൽ ആദ്യമായി ബീ. ഏ. പരീക്ഷയ്ക്കു് എഴുതുവാനായി സി. വി. മദ്രാസ്സിലേയ്ക്കു പോകുമ്പോഴും 1884-ൽ മി. റാസ്സ പ്രിൻസിപ്പാൾ ഉദ്യോഗത്തിൽനിന്നു വിരമിച്ചു പൂർവ്വവിദ്യാൎത്ഥികളോടു യാത്ര പറയുമ്പോഴും അതിനുശേഷം 'എഡിൻബറോവി'ൽനിന്നു് അവസാനമായി അയച്ച ഒരു * കത്തിലും അദ്ദേഹം ഉപദേശം ആവൎത്തിച്ചിരിക്കുന്നു. ആ ഉപദേശത്തിന്റെ വ്യാപ്തി എത്രയെന്നു പറയാവതല്ല. അനുഗൃഹീതമായ കലാവാസന അടങ്ങിയിട്ടുള്ള ഒരു യുവകേസരിയാണു തന്റെ പ്രിയ ശിഷ്യൻ രാമൻപിള്ള എന്നു് ആ ആംഗ്ലേയാചാര്യൻ നേരത്തെ കണ്ടിരിക്കണം! അങ്ങനെയുള്ള ഒരു ഹൃദയം സ്വതന്ത്രസ്വാതന്ത്ര്യമായിരുന്നില്ലെങ്കിൽ വരാവുന്ന നഷ്ടത്തേയും അദ്ദേഹം ചിന്തനം ചെയ്തിരിക്കണം! ഋഷീശ്വരതുല്യനായ ഗുരുവയ്യന്റെ ആ ഉപദേശം അമ്പത്തിമൂന്നു വയസ്സുവരെ തന്നിൽ പ്രവൎത്തിച്ചതിനുശേഷം, രാമരാജബഹദൂർ എന്ന ആഖ്യായികയിലൂടെ ഭംഗ്യന്തരേണ സി. വി. ലോകത്തിനു നൽകിയിരിക്കുന്നു.

മി. റാസ്സ, രാമൻപിള്ളയെ പ്രത്യേകമായി ഉപദേശിക്കുന്നതിനു് വേറെയും കാരണമുണ്ടു്. × സചിവായത്തം ആയിരുന്നു അന്നത്തെ തിരുവിതാം

---

* പ്രസ്തുത കത്തു് പൊടിഞ്ഞിരിക്കുന്നതുകൊണ്ടു എല്ലാ ഭാഗവും വായിക്കുവാൻ വിഷമമായിരിക്കുന്നു.

× രാജായത്തം, സചിവായത്തം, ഉഭയായത്തം, പ്രജായത്തം ഇങ്ങനെ നാലുതരം ഭരണരീതികളും.

ക്കൂറിലെ ഭരണക്രമം. സചിവന്മാരോ അധികവും, സംസ്ഥാനത്തിനു പുറത്തുനിന്നും വരുന്നവർ. അവൎക്കു ഭീമമായ ശമ്പളം വാങ്ങുന്നതിനുവേണ്ടിമാത്രം ഭരണകാൎയ്യങ്ങൾ നടത്തിക്കൊണ്ടു പോകണമെന്നേയുള്ളൂ. ആൎക്കും സേവ കൊണ്ടല്ലാതെ ഒന്നും സാദ്ധ്യമല്ല. ഏതു സൎക്കാർത്തുറയിലും ഉദ്യോഗദുഷ്പ്രഭുത്വം നടമാടിക്കൊണ്ടിരുന്നു. നാട്ടിലെ ഭരണപാരമ്പര്യമുള്ള സമുദായത്തിനു ഭരണകാൎയ്യത്തിൽ വലിയ സ്ഥാനമൊന്നും നൽകാറില്ല. അവരുടെ വ്യയഹേതുകമായ കെട്ടുകല്യാണം തുടങ്ങിയ സാമുദായികാചാരങ്ങൾ, സമുദായത്തിന്റെ സാമ്പത്തികശക്തിയെ ഉന്മൂലനംചെയ്തുകൊണ്ടുമിരുന്നു. ഇങ്ങനെയുള്ള ഒരു സന്ദർഭത്തിൽ അഭ്യസ്ഥവിദ്യരിൽ സ്വാതന്ത്ര്യബോധവും സാമ്പത്തികചിന്തയും ഉണൎന്നില്ലെങ്കിൽ, നാട്ടിനോടു് ജന്മനാ കൂറില്ലാത്തവരും, ജന്മഭൂമി സംസ്ഥാനത്തിനു് പുറത്താണെന്നു പറഞ്ഞു് ഉദ്യോഗമൊഴിയുമ്പോൾ പോകാൻ വാഹനം അന്വേഷിക്കുന്നവരുമായ ധനമോഹികളുടെ വരവിനെ തടയാൻ സാധിക്കുന്നതല്ലായെന്നു മി. റാസ്സ്, തിരുവിതാംകൂറുമായിട്ടുള്ള നെടുനാളത്തെ പരിചയത്തിനിടയിൽ നിരീക്ഷണം ചെയ്തറിഞ്ഞിരുന്നു. സൈനിക പാരമ്പര്യമുള്ള വൎഗ്ഗങ്ങളോടു സ്കാട്ടു്ലണ്ടുകാരനായ മി. റാസ്സിനു, നിസ്സീമമായ സ്നേഹവുമുണ്ടായിരുന്നു. പ്രസവിച്ചു ആറാംമാസത്തിൽ, ആൺശിശുക്കളുടെ പേർ കരയിലെ സൈനികക്കണക്കിൽ രേഖപ്പെടുത്തിയിരുന്ന തങ്ങളുടെ പൂർവ്വികമായ നടപ്പിനെപ്പററി സി. വി. അക്കാലത്തു കാളേജിൽ ചെയ്ത ഒരുപ്രസംഗമദ്ധ്യേ പ്രസ്താവിച്ചപ്പോൾ മി. റാസ്സും, ഡാക്ടർ ഹാർവിയുമുൾപ്പെടെയുള്ള എല്ലാ

ത്തുക്കന്മാരും ഹസ്തതാഡനം ചെയ്യുകയുണ്ടായതും പ്രസ്താവ്യമാണു്.

* ബി. ഏ. പരീക്ഷയിൽ തനിക്കു് ആദ്യത്തെ പ്രാവശ്യം വിജയം നേടാൻ കഴിഞ്ഞില്ലെന്നു 1080-ൽ സി.വി. വീണ്ടും ബി.ഏ. ക്ല ക്ലാസ്സിൽ ചേരാൻ ചെന്നപ്പോൾ, പ്രിൻസിപ്പാൾ മി. റാസ്സിനോടു പറഞ്ഞതു കേട്ടിട്ടു്, അദ്ദേഹം ഇങ്ങനെ പ്രതിവചിച്ചു. "വാളിന്റെ പാരമ്പര്യം ഇനി തൂലികയിലാക്കേണ്ടിയിരിക്കുന്നു. എങ്കിലേ വിജയം ഉള്ളൂ." ആ മറുപടിയും, "ഒരിക്കലും കുനിയരുതു്." എന്ന ഉപദേശത്തിനു തുല്യം പ്രാധാന്യമുള്ളതാകുന്നു.

പൊതുവിൽ, മി. റാസ്സ തിരുവനന്തപുരം മഹാരാജാസ് കാളേജിൽ ആദ്ധ്യക്ഷ്യം വഹിച്ചിരുന്ന കാലങ്ങളിൽ അദ്ദേഹത്തിനു ലഭിച്ച ശിഷ്യസമ്പത്തു അഭിമാനകരമായ ഒന്നായിരുന്നു. അവർ അധികവും ഉദ്യോഗമണ്ഡലങ്ങളിൽ വിരാജിക്കുകയാണുണ്ടായതു്. ചീഫ്സെക്രട്ടറിമാർ, ഹൈക്കോടതി ജഡ്ജിമാർ, പ്രഫസ്സറന്മാർ, ഇങ്ങനെ വിവിധ നിലകളിൽ അവർ സേവനം അനുഷ്ഠിച്ചു. സി. വി. യുടെ സതീർത്ഥ്യനായിരുന്ന ആർ. മഹാദേവയ്യർ സമർത്ഥനായ ഒരു ചീഫ്സെക്രട്ടറിയായിരുന്നു. മററു സതീർത്ഥ്യന്മാരിൽ ആർ. ഈശ്വരപിള്ള മാത്രമേ, സാഹിത്യസരണിയിൽ പ്രവർത്തിക്കാൻ തുടങ്ങിയതുള്ളൂ. ആലപ്പുഴ പപ്പുപിള്ള എന്ന സി. വി. യുടെ മററൊരു സഹപാഠിയും ആ മാർഗ്ഗത്തിൽ അഭിരുചിയുള്ളവനായിരുന്നു.

---

* സി. വി. 1881-ൽ Logic and ethics ഐച്ഛികമായെടുത്തു മദ്രാസ് സർവ്വകലാശാലയിൽ നിന്നും ബി. ഏ. ബിരുദം നേടി.

എന്നാൽ, രണ്ടു മൂന്നു വിദ്യാൎത്ഥികളെക്കൊണ്ടാണു് താൻ അത്യന്തം ധന്യനായിട്ടുള്ളതെന്നു് ഒരിക്കൽ റാസ്സ പ്രസ്താവിക്കുകയുണ്ടായിട്ടുണ്ടു്. അതിൽ ആദ്യത്തെ ആൾ ചീഫ് സെക്രട്ടറിയായിരുന്ന പി. താണുപിള്ളയാകുന്നു. രണ്ടാമത്തെ ആൾ പിൽക്കാലത്തു, "തീരത്തോടുകൂടി യല്ലാതെ ഒരു സമുദ്രം എനിക്കു സങ്കല്പിക്കുവാൻ വഹിയാ" എന്നു് മഹാകവി രവീന്ദ്രനാഥ ടാഗോർ പറഞ്ഞതു പത്രത്തിൽ വായിച്ചു കേട്ടുകൊണ്ടിരിക്കുമ്പോൾ "അയ്യോ! അതു് അത്ഭുതമായിരിക്കുന്നു. തീരവും മുകളിൽ ആകാശവു മില്ലാത്ത ഒരു തീക്കടൽ എനിക്കു സങ്കല്പിക്കുവാൻ കഴിയുമല്ലൊ" എന്നു ഗർജ്ജിച്ച സി. വി. രാമൻപിള്ള തന്നെ. മൂന്നാമത്തെ ആൾ, മി. റാസ്സ തിരുവിതാംകൂർ വിടുന്നതിനു് മൂന്നു കൊല്ലം മുമ്പു ലഭിച്ച ഒരു വിദ്യാൎത്ഥി യായിരുന്നു. വിക്ടോറിയൻ സാമ്രാജ്യവാഴ്ചയിലെ പത്ര പ്രവൎത്തകരിൽ എണ്ണപ്പെട്ട ഒരു വ്യക്തിയായിത്തീൎന്ന ശ്രീമാൻ, ജീ. പരമേശ്വരൻപിള്ളയായിരുന്നു ആ വിദ്യാർത്ഥി. ആംഗലേയ സാഹിത്യകാരന്മാർ, ശ്രീ. ജി. പി. പിള്ളയുടെ ഇംഗ്ലീഷു ഭാഷാസ്വാധീനത്തിൽ പലപ്പോഴും അസൂയപ്പെട്ടിട്ടുണ്ടു്. ഇന്ത്യയിലും, ഇംഗ്ലണ്ടിലും ഒരു പത്രപ്രവൎത്തകനെന്ന നിലയിൽ അദ്ദേഹം കീൎത്തിപരത്തിയതു് ക്ലേശങ്ങളോടു പടവെട്ടി ക്കൊണ്ടാണെന്നുള്ളതു വിസ്മരിക്കാവതല്ല. ഗാന്ധിജിയുടെ ദക്ഷിണാഫ്രിക്കൻ പരിപാടികളെപ്പററി ഇൻഡ്യയിലും ഇംഗ്ലണ്ടിലും നിഷ്കാമമായ പ്രചരണം ചെയ്ത ശ്രീ. ജി. പി. യെപ്പററി മഹാത്മജി നിറഞ്ഞ നന്ദിയോടും, ആദരവോടുംകൂടി അദ്ദേഹത്തിൻെറ ആത്മകഥയിൽ പ്രസ്താവിച്ചിട്ടുണ്ടു്.

മി. റാസ്സിനു, സി. വി. യോടും, ജീ. പി. യോടും പ്രത്യേകം സ്നേഹം തോന്നുന്നതിനു് അവരുടെ ബുദ്ധിസാമൎത്ഥ്യവും, ഉത്പതിഷ്ണുത്വവും തന്നെയാണു പ്രധാന കാരണമെങ്കിലും, ആ വിദ്യാൎത്ഥികളുടെ നിൎദ്ധനാവസ്ഥയും, ഉത്കൎഷേച്ഛയും ആ സ്നേഹത്തിനു സുഗന്ധം പൂശിക്കൊണ്ടിരുന്നു എന്നുകൂടി പറവാനുണ്ടു്. സീ. വി. ക്കാണെങ്കിൽ തമ്പികാൎയ്യക്കാരുടെ കാരുണ്യം അല്ലാതെ മറെറാരു ആശ്രയവും അക്കാലത്തു് ഇല്ലായിരുന്നു.

"ബഹുസഹസ്രം ജനങ്ങളുടെ ഞരമ്പരുതികൊണ്ടു നിൎമ്മിതമായ" (ധൎമ്മരാജ) രാജ്യത്തിന്റേയും, സമുദായത്തിൻേറയും ധനസ്ഥിതിയെ സ്പൃശിക്കുന്ന ചിന്ത അന്നത്തെ വിദ്യാൎത്ഥികളിൽ ആദ്യമായി രൂപം പ്രാപിക്കുന്നതിനു്, ഭാഗികമായി ഇംഗ്ലീഷുവിദ്യാഭ്യാസവും ഭാഗികമായി മി. റാസ്സിന്റേയും ഡാക്ടർ ഹാൎവിയുടേയും ശിക്ഷണവും കാരണമായിട്ടുണ്ടു്. ഈ ചിന്തയിൽ നിന്നും ഉടലെടുത്ത കേരളത്തിലെ ആദ്യത്തെ ദേശീയ സംഘടനയായ മലയാളിസഭയ്ക്കു ബീജാവാപം ചെയ്യുന്നതും മി. റാസ്സിൻെറ ആദ്ധ്യക്ഷ്യത്തിലുള്ള തിരുവനന്തപുരത്തെ മഹാരാജാസ്സ് കാളേജായിരുന്നു. ദേശീയതയെ ഉയൎത്തിപ്പിടിക്കുന്ന 'മലയാളി' എന്ന പദം ഉടലെടുത്തതും മി. റാസ്സിൻെറ കലാലയത്തിൽ നിന്നായിരുന്നു. പിൽക്കാലത്തു്, 'മലയാളിസഭ'യായി പുറത്തു വന്ന ആ മഹാസംഘടനയുടെ പൂൎവ്വരൂപം, 'മലയാളി സോഷ്യൽയൂണിയൻ' എന്ന പേരിൽ കാളേജു ഭിത്തികൾക്കുള്ളിൽ ആരംഭിച്ചു്, പി. താണുപിള്ള സി. കൃഷ്ണപിള്ള പി. അയ്യപ്പൻപിള്ള, തുടങ്ങിയ പ്രബുദ്ധമതികൾ വളൎത്തിയ ഒരു ചെറു സംഘമായിരുന്നു.

മലയാളിസഭയുടെ വകയായി, 'മലയാളിട്രെയിഡിംഗ് കമ്പനി' സംഘടിപ്പിക്കുവാൻ പ്രേരണ നൽകിയതും അന്നത്തെ കലാലയം തന്നെ ആയിരുന്നു. നാട്ടിലെ ക്രയവിക്രയങ്ങൾ, പരദേശികളുടെ കയ്യിൽനിന്നും വീണ്ടെടുത്തു വ്യാപാരങ്ങളിൽ നാട്ടുകാർക്ക് അഭിരുചി വർദ്ധിപ്പിക്കുവാൻ ആരംഭിച്ച ആ കച്ചവടസംഘം 25-ൽ പ്പരം കൊല്ലം പുഷ്കലമായി പ്രവർത്തിച്ചിരുന്നു.

ബ്രിട്ടണിലെ കലീനരുടെ ഇടയിൽ ആയിടെ കാണാൻ തുടങ്ങിയ സാമ്പത്തികാധഃപതനത്തേയും അതിന്റെ കാരണങ്ങളേയും പററി സി. വി. തുടങ്ങിയ വിദ്യാർത്ഥികൾ അറിഞ്ഞതും മി. റാസ്സും, ഡാക്ടർ ഹാർവിയും ചേർന്ന വിജ്ഞാനവൃത്തത്തിൽ നിന്നു തന്നെ. അതിനെതിരായി അവിടെ സമാരംഭിക്കപ്പെട്ട 'Diginity of labour movement' നെയും, അതിൽ യുവാക്കന്മാർ നിർവ്വഹിക്കുന്ന പങ്കിനേയും കുറിച്ചു തങ്ങളുടെ വിദ്യാർത്ഥികളോടു സംസാരിച്ച്, അവരിൽ സാമ്പത്തികചിന്ത വളർത്തുവാൻ ആ ഗുരുശ്രേഷ്ഠന്മാർ വളരെ താത്പര്യം പ്രകടിപ്പിച്ചു. സാമ്പത്തികമായ സ്വാശ്രയജീവിതം, ദേശീയപ്രബുദ്ധതയെ സമുജ്ജ്വല മാക്കുന്നതാണെന്ന്, അമേരിക്കൻ സ്വാതന്ത്ര്യസമരത്തെ ഉദാഹരണമാക്കി അവർ ക്ലാസ്സുകളിൽ പ്രസംഗിച്ചു.

ബിരുദം എടുത്തു മുപ്പത്തിമൂന്നുകൊല്ലങ്ങൾക്കു ശേഷം സി. വി. മഹാരാജാസ് കാളേജിൽ ചെയ്ത ഒരു പ്രസംഗത്തിൽ തന്റെ ആ അഭിവന്ദ്യഗുരുക്കന്മാരെ അനുസ്മരിച്ചുകൊണ്ടു് ഇപ്രകാരം പറഞ്ഞു:

"പഠിപ്പിച്ച വിദ്യാർത്ഥികളുടെ സ്വഭാവ സംസ്കരണത്തിനു നേതൃത്വം വഹിക്കുക മാത്രമല്ല അവർ

ചെയ്തതു്; അവർ ഇന്നു തിരുവിതാംകൂറിൽ പരിപുഷ്ടമായി വരുന്ന സാമുദായികപുരോഗതിയുടെ അസ്ഥിവാരമിടുകയും കൂടി ചെയ്തു. അവരുടെ സ്വാധീനശക്തി വിശാലമായിരുന്നു. അത്ര ക്ലാസ്സുമുറികളേയും കവിഞ്ഞു വ്യാപരിച്ചു......"

പിന്നീടു സി. വി. പണിയിച്ച ഭവനത്തിനു മി. റാസ്സിന്റെ ഓർമ്മയ്ക്കായി 'റാസ്സുകോട്ട്' എന്നു പേർ കൊടുത്തു. അങ്ങിനെ ആ നാമത്തെ നിത്യസ്മരണീയമാക്കുവാനായിട്ടെന്നപോലെ അവിടെവെച്ചു സി. വി. തന്റെ സുപ്രസിദ്ധങ്ങളായ ഗ്രന്ഥങ്ങൾ രചിച്ചതും, പ്രാധാന്യമർഹിക്കുന്ന സംഭവങ്ങളിൽ ഒന്നാകുന്നു.

---

II

## ഉയർച്ചയ്ക്കുള്ള വൈഷമ്യങ്ങൾ

**സി. വി.** ൧൮൮൧-ൽ ബി. ഏ. ബിരുദം നേടിയതിനുശേഷം ജ്യേഷ്ഠസഹോദരന്മാരുടെ സഹായത്താൽ നിയമപരീക്ഷയ്ക്കു പഠിക്കുവാൻ ഉത്സാഹിച്ചു. എന്നാൽ നിയമാദ്ധ്യയനത്തിനെക്കാളും, പത്രപ്രവർത്തനംമൂലമുള്ള പൊതുജനസേവനമാണ് അപ്പോൾ കഥാപുരുഷനു് അഭികാമ്യമായി തോന്നിയതു്. കൊച്ചിയിൽനിന്നും പുറപ്പെട്ടിരുന്ന 'വെസ്റ്റേൺ സ്റ്റാർ' എന്ന പത്രത്തിനും, മദ്രാസ്സിലെ മിക്ക പത്രങ്ങൾക്കും വിദ്യാർത്ഥിയായിരിക്കുമ്പോൾ മുതൽ സി. വി. അജ്ഞാതനാമാവായി ലേഖനങ്ങൾ അയച്ചുകൊടുക്കുവാൻ തുടങ്ങിയിരുന്നു. തിരുവനന്തപുരം തലസ്ഥാനത്തിൽ

നിന്നും രാഷ്ട്രീയപ്രാധാന്യമുള്ള വാൎത്തകൾ അക്കാലത്തു മദ്രാസ പത്രങ്ങൾക്കു കിട്ടിയിരുന്നതു് അധികവും സി. വി. യിൽ നിന്നുമായിരുന്നു. ലേഖകൻ, ഒരിക്കലും തന്റെ പേർ പുറത്തറിയാൻ ഇടവരരുതെന്നു്, എഴുതുമ്പോഴൊക്കെയും പത്രാധിപന്മാരോടു് അപേക്ഷിച്ചിരുന്നു. പേരിനെയൊ, ആദായത്തെയൊ കാംക്ഷിച്ചു സി. വി. ഒരിക്കലും പത്രപ്രവൎത്തനത്തിൽ ഏൎപ്പെട്ടുകയേ ഉണ്ടായിട്ടില്ല. പൊതുകാൎയ്യങ്ങൾ, സ്വന്തം കാൎയ്യങ്ങളായി സി. വി. വീക്ഷിച്ചു. ജനങ്ങൾക്കു ദുസ്സഹമായി തോന്നിയിരുന്ന 'വിരുത്തി' ഏൎപ്പാടു നിറുത്തലാക്കുന്നതിനും, ജാതിനിമിത്തമുള്ള തീണ്ടൽ തൊടീൽ അവസാനിപ്പിക്കുന്നതിനും കാളേജിലെ 'മലയാളിസോഷ്യൽ യൂണിയ'നിലും, 'ഡിബേറ്റിംഗ് സൊസൈറ്റി' യോഗങ്ങളിലും ശക്തിയായ പ്രസംഗങ്ങൾ ചെയ്തിട്ടുള്ള സി. വി. കലാലയം വിട്ടു പുറത്തുവന്നപ്പോഴും അതേവിഷയങ്ങളെ ആസ്പദമാക്കി, പത്രങ്ങളിൽ എഴുതുകയും, മലയാളിസഭാസമ്മേളനങ്ങളിൽ സംസാരിക്കുകയും ചെയ്തുകൊണ്ടിരുന്നു.

ബിരുദം നേടി ഒരു കൊല്ലത്തെ സ്വതന്ത്ര ജീവിതത്തിനുശേഷം സി. വി. യെ കാണുന്ന ശ്രീ. എം. രാമവൎമ്മതമ്പാൻ ബി. എ. എൽ. ടി. (വിദ്യാഭ്യാസ പ്രവൎത്തകൻ) പിൽക്കാലത്തു് സുസ്മരണീയമായ ഒരു ഘട്ടത്തിൽ കഥാനായകനു്, എഴുതിയ ഒരു കത്തിൽ നിന്നും ഏതാനും വരികൾ ഇവിടെ ഉദ്ധരിക്കുന്നു:

"താങ്കളെ ആദ്യമായിക്കാണാൻ എനിക്കു ഭാഗ്യമുണ്ടായതു ൧൦൫൭ മകരമാസത്തിൽ ഞാൻ ആദ്യം

തിരുവനന്തപുരത്തു വന്നപ്പോൾ ചാക്കയിൽ കടവിൽ വച്ചായിരുന്നു. ഞാൻ എന്റെ നാട്ടുകാരായ ചില കാളേജുവിദ്യാൎത്ഥികളൊരുമിച്ചു പഠിക്കാനായി അവിടെ വന്നു. അന്നു യുവജനങ്ങൾക്ക മാതൃകാപുരുഷനായി പ്രശോഭിച്ചിരുന്ന താങ്കളെ സൎവ്വംവിധേന സ്നേഹിക്കാനും ബഹുമാനിക്കാനും ബാലനായിരുന്ന ഞാൻ ആരംഭിച്ചു. നമ്മുടെ രാജ്യത്തിന്റെ സകല ശ്രേയസ്സുകൾക്കും വിള ഭൂമിയായി സകലരും കരുതിയിരുന്ന അന്നത്തെ മലയാളി സഭയുടെ ജീവനാഡിയായിരുന്നതും താങ്കളെന്നായിരുന്നു ഞങ്ങളുടെ വിശ്വാസം. ഉത്തമമായ ആദൎശം, അഗാധമായ പാണ്ഡിത്യം, സുലഭമായി ഇംഗ്ലീഷുപയോഗിക്കുന്നതിനുള്ള ശക്തി, ഉത്കൃഷ്ടമായ സ്വാതന്ത്ര്യബുദ്ധി, അപാരമായ വിശ്വാസം ഇത്യാദി ഗുണങ്ങൾക്ക് ഒരു വാക്കിൽ സി. വി. എന്നു പറഞ്ഞാൽ മതിയാകും എന്നായിരുന്നു ഞങ്ങളുടെ എല്ലാപേരുടേയും വിശ്വാസം. താങ്കളെപ്പോലെ ആകണമെന്ന ഒരു മോഹം അന്നത്തെ ബാലന്മാരായ ഞങ്ങളുടെ മനസ്സിൽ സ്ഥിരമായി പ്രവൎത്തിച്ചിരുന്നു."

൧൦൮൭-ൽ 'ട്രാവൻകൂർ പേട്രിയറ്റു" എന്നു പേരിൽ സി. വി. തിരുവനന്തപുരത്തുനിന്നും ഒരു വാരിക പുറപ്പെടുവിക്കാൻ തുടങ്ങി. "സേവാബലം സൎവ്വബലാൽ പ്രധാനം"എന്ന അന്നത്തെ രാജധാനിനടത്തയ്ക്കു ഉപരി കയറുവാനുള്ള കഥാനായകന്റെ ആ ശ്രമം അനുഭവത്തിൽ വിപരീതഫലത്തെയാണു് ഉളവാക്കിയതു്. ഉയൎന്ന ഉദ്യോഗസ്ഥന്മാരുടെ ഇടയിലും, അതിനുമുപരിയുള്ള മണ്ഡലങ്ങളിലും, സി. വി. രാമൻപിള്ള എന്ന ചെറുപ്പ

ക്കാരൻ ഒരു നോട്ടപ്പുള്ളിയെപ്പോലെ, വീക്ഷണം ചെയ്യപ്പെട്ടു. ഏതാനും മാസങ്ങൾക്കു ശേഷം സി. വി. സ്വന്തപത്രം നിത്തി, മദ്രാസുപത്രങ്ങളിൽ തിരുവിതാംക്കൂർ കാൎയ്യങ്ങൾ, മുൻപിലത്തെപ്പോലെ എഴുതുവാനാരംഭിച്ചു. ആ വസ്തുതയും രാജധാനിയിലുള്ള അധികൃതലോകം യഥാകാലം അറിഞ്ഞുകൊണ്ടിരുന്നു. പേർ പുറത്തറിയിക്കാത്ത സി. വി. യുടെ 'തിരശ്ശീലവിദ്യ' തീരെ ഫലിക്കാതെയായി. സാമ്പത്തികമായ കഴിവുകൾ ഒന്നും ഇല്ലെങ്കിലും സി. വി. രാമൻപിള്ള യുടെ "*ചെറുപ്പത്തിനു മദ്യത്തിന്റെ ഉന്മാദകത്വമുണ്ടു്." എന്നു സമ്മതിക്കാതെ വയ്യ. സമുദായത്തിലെ ഉപരിതലവത്തികളാണു് ഏതു കാൎയ്യത്തിനും വിധി എഴുതുന്നവർ. പത്രപ്രവത്തകനായ സി. വി. യെപ്പററിയുള്ള "വിധി" അവർ സ്വകാൎയ്യസദസ്സുകളിൽ ദിവസവും എഴുതിക്കൊണ്ടിരുന്നു. എങ്കിലും, അതു പൂർണ്ണമായില്ല. അനീതിയെ, നീതിയായി സി. വി. സമ്മതിച്ചുകൊടുക്കുകയില്ല. അറിവും, സ്വാതന്ത്ര്യവും എല്ലാവൎക്കും ലഭിക്കണമെങ്കിൽ, അനീതിയെ നീതീകരിക്കുന്ന സ്ഥാനവലിപ്പത്തിൻെറ മുൻപിൽ ശിരസ്സു നമിച്ചുകൊള്ളണമെന്ന പഴയ സമ്പ്രദായത്തെ ഭേദപ്പെടുത്താതെ സാദ്ധ്യവുമല്ല. പത്രങ്ങൾക്കു് അയയ്ക്കുന്ന ലേഖനങ്ങളിലെ പ്രതിപാദ്യം വലിയവരുടെ നീതി എങ്ങനെ സാധാരണ ജനങ്ങൾക്കു് അനീതിയാവുന്നു എന്നുള്ളതായിരുന്നു.

വിദ്യാഭ്യാസം ചെയ്ത യുവാക്കന്മാരും, വിദ്യാലയം കണ്ടിട്ടില്ലാത്ത അക്ഷരശൂന്യനും ഉദ്യോഗസ്ഥദുഷ്പ്രഭു

* പ്രേമാമൃതം

ക്കളുടെ മുൻപിൽ അക്കാലത്തു് ഒന്നുപോലെ കുനിയേണ്ടിയിരുന്നു. അല്ലെങ്കിൽ രണ്ടുകൂട്ടക്കും ഉദ്യോഗംകൊണ്ടുള്ള ഉപജീവനമാർഗ്ഗം ഒരുപോലെ തിരസ്കരിക്കപ്പെട്ടും. അഭ്യസ്തവിദ്യൻ് ഉദ്യോഗം അല്ലാതെ മറെറാന്നും അന്വേഷിക്കാനേയില്ല. ഒരുവൻെറ ബുദ്ധിശക്തികൊണ്ടുണ്ടാകാവുന്ന നേട്ടം എന്തുമായിരിക്കട്ടെ! ബുദ്ധിസമ്പത്തിൻെറ ശൂന്യത എന്തു നഷ്ടവും രാജ്യത്തിനു വരുത്തട്ടെ! 'കമ്പിടുന്നവരെ മാത്രം ഗൗനിക്കും' എന്നതാണു് അധികൃതമതം.

പ്രേമാമൃതത്തിലെ മണികണ്ഠനുടെ സൃഷ്ടികൊണ്ടു്, സി. വി. തന്റെ ചെറുപ്പകാലത്തു കണ്ടിരുന്ന ഉദ്യോഗസ്ഥദുഷ്പ്രഭുത്വത്തിനു നിന്ദ്യത വരുത്തിയിരിക്കുന്നതു് എങ്ങനെ എന്നു നോക്കുക:

"അക്കാലങ്ങളിൽ സക്കാർസേവനത്തിനു യുവാക്കളെ യോഗ്യന്മാരാക്കിത്തീക്കുന്ന പരീക്ഷാസാക്ഷ്യം ഒരു രാജസേവകൻെറയോ, സക്കാർ ഉദ്യോഗസ്ഥന്റെയോ പാദപരിചരണഫലമായുള്ള പ്രസാദലബ്ധിയാകുന്നു....."

"ഒരു പേഷ്കാരുടെ അഭിമതം മലതകക്കുന്ന കല്പനയായി അക്കാലങ്ങളിൽ ആദരിക്കപ്പെട്ടുവന്നു."

ഉദ്യോഗസ്ഥദുഷ്പ്രഭുത്വത്തെ എതിരിടുകയും, സാമൂഹ്യവും, സാമ്പത്തികവും, സാംസ്കാരികവും, ആയ പന്ഥാക്കളിൽ പരിവത്തനങ്ങരം വരുത്തുകയും ചെയ്യേണ്ടതു് അന്നത്തെ സമുദായത്തിനു് ആവശ്യമായ കാര്യങ്ങരം ആയിരുന്നു. മലയാളിസഭാപ്രവർത്തനങ്ങരം കൊണ്ടു കുറവുകരം പലതും പരിഹരിക്കാമെന്നു സി. വി. വിശ്വസിച്ചു. ആധുനികകേരളത്തിലെ

ആദ്യജനകീയ സംഘടനയായ മലയാളിസഭയിൽ വർഗ്ഗീയച്ഛായ അശേഷം കലർന്നിട്ടില്ലായിരുന്നു. അതു കേവലം ദേശീയമായിരുന്നു. പരദേശത്തുകാരുടെ ചൂഷണം അധികരിച്ചപ്പോൾ, നാട്ടിലെ ജനങ്ങൾക്കു 'മലയാളി' എന്ന ബോധം ഉളവാക്കി കൊടുക്കേണ്ടതു് അന്നത്തെ ഒരു ആവശ്യമായിരുന്നു. സഭയിൽ സംസ്ഥാനത്തു ജന്മാവകാശമുള്ള ഏതൊരാൾക്കും അംഗമായി ചേരാമായിരുന്നു. അതിന്റെ പ്രവർത്തകർ പിന്നീടു (1079) സമസ്ത കേരളീയ നായർ സമാജം സംഘടിപ്പിക്കുവാൻ തുടങ്ങുന്നതുവരെ, മലയാളിസഭയുടെ ജീവദാതാക്കൾ നായന്മാർ ആണെന്നുള്ള വസ്തുത മുഴച്ചുനിന്നിരുന്നില്ല. കായൽ നികത്തി കൃഷി ചെയ്യാമെന്നു് ആദ്യമായി രാജ്യവാസികൾക്കു കാണിച്ചു കൊടുത്ത വക്കീൽ കാവാലം നീലകണ്ഠപ്പിള്ള, ശ്രീ. സി. കൃഷ്ണപിള്ള തുടങ്ങിയവരുടെ ഉത്സാഹത്തിൽ കൊല്ലത്തു പണിത 'മലയാളിമന്ദിരം' മാത്രം ഇന്നും ആ സംഘടനയെ ഓർമ്മിപ്പിച്ചുകൊണ്ടു നിൽക്കുന്നുണ്ടു്.

വിദ്യാഭ്യാസപരമായ പ്രോത്സാഹനങ്ങൾ നൽകുകയും, സാമൂഹ്യമായ അവശതകൾ പരിഹരിക്കുകയും, ജനതയുടെ സാമ്പത്തികോന്നതിക്കായി വ്യവസായങ്ങൾ ആരംഭിക്കുകയും, മററും ആയിരുന്നു മലയാളിസഭയുടെ മുഖ്യോദ്ദേശ്യങ്ങൾ. ഒരു പ്രകാശം മലയാളിസഭ നാട്ടിൽ വീശുകയും, അതിൻെറ ഫലം ഭാവിയിൽ ഏതാണ്ടു സമുദായത്തിൽ കണ്ടറിയുവാൻ സാധിക്കുകയും ചെയ്തുവെങ്കിലും, ഉദ്ദേശ്യങ്ങൾക്കു തീവ്രത

ദൃശ്യമായിരുന്നില്ല. തീവ്രവേഗന്മാരും, നിഷ്കാമന്മാരും ആയ പ്രവർത്തകർ സംഘടനയ്ക്കില്ലായിരുന്നു. സർക്കാർ സേവനത്തിനിടയിൽ 'സാമൂഹ്യസേവനത്തിനും വല്ലപ്പോഴും ഒരു ദിവസം' എന്നല്ലാതെ, സേവനം ആരും ഒരു മുഖ്യകൃത്യമായി സ്വീകരിച്ചതില്ല. എന്നാൽ, ഇൻഡ്യൻനാഷണൽ കാൺഗ്രസ്സ സംഘടിപ്പിക്കാമുമ്പ്, തിരുവിതാംകൂറിൽ ദേശീയബുദ്ധി വളർത്തുവാനായി മലയാളിസഭ രൂപവൽക്കരിച്ചു് പ്രവർത്തനം തുടങ്ങിക്കഴിഞ്ഞു എന്നതു സംസ്ഥാനത്തെ ജനപ്രബുദ്ധതയ്ക്കു മതിയായ ഒരു ഉദാഹരണമാകുന്നു. സി. വി. ക്കു മലയാളിസഭാപ്രവർത്തനങ്ങൾക്കു മുഴുവൻ സമയവും വ്യയംചെയ്യാൻ ആഗ്രഹമുണ്ടായിരുന്നു. എന്നാൽ നിർവ്യാജമായ സേവനബുദ്ധി സഹപ്രവർത്തകരിൽ കാണാനേ ഇല്ലായിരുന്നു. കൂടിയിരുന്നു സംസാരിക്കുമ്പോൾ എല്ലാവരും പ്രവർത്തകർതന്നെയാണു്. കൂട്ടം പിരിയുമ്പോൾ ഓരോരുത്തരും അവനവൻെറ കാര്യത്തിനുവേണ്ടി മാത്രം പ്രവർത്തിക്കും. എങ്കിലും, മലയാളിസഭയ്ക്കു് ഒരു ചരിത്രം ഉണ്ടു്. ആ ചരിത്രത്തിനു സഭയെ അർഹമാക്കിയവർ സ്തുത്യർഹരും തന്നെയാണു്.

സഭാപ്രവർത്തനങ്ങൾ ഊർജ്ജിതത്തിൽ നടക്കുന്ന കാലങ്ങളിൽ, ഭാരതസ്വാതന്ത്ര്യത്തിൻെറ ദീർഘദർശി എന്നറിയപ്പെടുന്ന ജസ്റ്റിസ്സ് മഹാദേവ് ഗോവിന്ദ റാനഡെ ആയിടയിൽ ചെയ്ത ഒരു പ്രസംഗത്തിൽനിന്നും താഴെവരുന്ന വരികൾ ഒരു സഭായോഗത്തിൽ സി. വി. ഉദ്ധരിച്ചതായി കാണുന്നു. ആ വരികൾ,

"നിങ്ങളുടെ രാഷ്ട്രീയാവകാശങ്ങൾ തുച്ഛങ്ങളായിരിക്കുമ്പോൾ നിങ്ങൾക്ക നല്ലതായ ഒരു സമുദായരീതി ഉണ്ടായിരിപ്പാൻ തരമില്ല. നിങ്ങളുടെ സമുദായസ്ഥിതി യുക്തിയിലും നീതിയിലും അധിഷ്ഠിതമല്ലെങ്കിൽ, നിങ്ങൾക്ക രാഷ്ട്രീയസിദ്ധിയും അവകാശങ്ങളും ഉണ്ടായാലും പ്രയോഗക്ഷമങ്ങൾ ആകുന്നില്ല. നിങ്ങളുടെ സമുദായരീതികൾ അപൂർണ്ണമാണെങ്കിൽ നിങ്ങൾക്ക യോഗ്യമായ സാമ്പത്തികനില ഉണ്ടാകുന്നതല്ല. നിങ്ങളുടെ മതാചാരവിശ്വാസങ്ങൾ അധഃപതിപ്പിക്കുന്നതാണെങ്കിൽ നിങ്ങൾക്ക സാമുദായികമായിട്ടോ, രാഷ്ട്രീയമായിട്ടോ പുരോഗമിക്കാവുന്നതല്ല. പരസ്പരാശ്രയത്വം പ്രകൃതിയുടെ ഒരു നിയമം ആകുന്നു. അതൊരു യാദൃച്ഛിക സംഭവം അല്ല."

തിരുവിതാംകൂറിൽ 'നായർ' 'നായർ' എന്ന ശബ്ദം ഉയർത്തിക്കൊണ്ടുവന്ന, വിദ്യാഭ്യാസപ്രവർത്തകനായിരുന്ന ശ്രീ. സി. കൃഷ്ണപിള്ള, മലയാളിസഭ സൃഷ്ടിച്ച ദേശീയതയെ, വർഗ്ഗീയതയാക്കി നിറം മാററി എന്നു പറയപ്പെട്ടുന്നുണ്ട്. സി. കെ. പി. ക്ക് വ്യവസ്ഥാപിതരീതിയിൽ ഒരു സംഘടനയിൽ പ്രവർത്തിക്കുന്നതിനു സാധിച്ചിരുന്നില്ലെന്നും, സുഖലോലുപനും, ഇതരാഭിപ്രായത്തിനു വില കല്പിക്കാത്തവനുമായിട്ടാണ് അദ്ദേഹം കഴിഞ്ഞിരുന്നതെന്നും ആരോപണങ്ങൾ ഉണ്ട്. പള്ളിക്കൂടം ഇൻസ്പെക്ടരായി സംസ്ഥാനമെങ്ങും സഞ്ചരിക്കുമ്പോൾ, 'മലയാളി' എന്ന പദത്തിനു പകരം 'നായർ' എന്ന പദം ആവർത്തിച്ചു പയോഗിച്ച്, ഒരു വിഭാഗത്തെ ഇളക്കിയതോടുകൂടി

മററു വിഭാഗങ്ങളുടെ ഇടയിൽ, വർഗ്ഗീയത സ്വാഭാവികമായി ഉണ്ടാവാൻ കാരണമായെന്നും പറയപ്പെടുന്നു. സി. വി. യേയും, സീ. കെ. പി. യേയും സംബന്ധിച്ചു, വെൺകുളം പരമേശ്വരൻപിള്ള അവർകൾ എഴുതിയ സീ. കൃഷ്ണപിള്ള അവർകളുടെ ലഘുജീവിതചരിത്രത്തിലൊരിടത്തു് ഇങ്ങനെ പറയുന്നു:

"സാഹിത്യകുശലൻ സി. വി. രാമൻപിള്ളയുടെ സ്നേഹം നിമിത്തം ഇദ്ദേഹത്തിൻെറ (സി. കെ. പി. യുടെ) സ്വഭാവത്തിനുതന്നെ വളരെ മാററം സംഭവിച്ചിട്ടുണ്ടു്. സി. കെ. പി. ക്കു്, സി. വി. യോടു വളരെ ബഹുമാനവും ഒട്ടൊരു ഭയവുമുണ്ടായിരുന്നു. ഏകഭാര്യാവ്രതക്കാരനും മരുമക്കത്തായ പക്ഷപാതിയുമായിരുന്ന സി. വി. ക്കു് ആ രണ്ടഭിപ്രായത്തിലും സി. കെ. പി. യോടു വൈപരീത്യമുണ്ടായിരുന്നു."

ഏതംശത്തിലും സി. വി. ഒരു മാതൃകയായിരുന്നു. സ്വതന്ത്രമായ ഒരു ജീവിതം അദ്ദേഹം ഇഷ്ടപ്പെട്ടു. പക്ഷേ ജീവിതശ്രേണിയുടെ പഴുതുകൾ കണ്ടകപൂർണ്ണങ്ങളായിട്ടാണു് അനുഭവത്തിൽ കാണുകയുണ്ടായതു്. ഒന്നിലും പ്രത്യേകമായ ഒരു നില സ്വീകരിക്കുവാൻ സി. വി. ശക്തനല്ലാതായി. ഉദ്ബുദ്ധമായ ആശയങ്ങൾ കൊണ്ടുള്ള ഒരു 'ആഗ്നേയത്വം' സി. വി. യിൽ ദിനം പ്രതി വർദ്ധമാനമായിക്കണ്ടിരുന്നു. സാധാരണക്കാരൻെറ ആശയങ്ങൾക്കു് അത്ര എളുപ്പം അംഗീകരണം ഒരു കാലത്തും കിട്ടുകയില്ലല്ലോ. വിദ്യാഭ്യാസം എന്നതു് ഉദ്യോഗത്തിനാണു എന്നു ജനങ്ങൾ വിശ്വസിച്ചു. കൃത്യങ്ങളിൽ തീവ്രതയും, ജീവിതത്തിൽ പൗരുഷവും

ആവശ്യമാണെന്നു് ഏവക്കും അറിയാമെങ്കിലും, ബുദ്ധി മഹത്വത്തിനും, പ്രവത്തനശേഷിക്കും അഗണ്യനിലയും, രാജസംബന്ധികളുടെ പ്രഭുഗൃഹങ്ങൾക്കും, ഉദ്യോഗസ്ഥ മേധാവിത്വത്തിനും സംപൂജ്യപദവിയും കല്പിക്കപ്പെട്ടിട്ടുള്ളപ്പോൾ, പാദസേവയ്ക്കും, പ്രീണനങ്ങൾക്കും എതിരായുള്ള സ്വതന്ത്രജീവിതം ഒരു കടങ്കഥമാത്രമേ ആകുകയുള്ളു. വൈരുദ്ധ്യങ്ങളുടെ തിരവലിയിൽ സി. വി. അകപ്പെട്ടു് ഉഴലാൻ തുടങ്ങി എന്നുതന്നെ പറയാം. പല കേന്ദ്രങ്ങളിലും അനഹമാംവിധം തെറ്റിദ്ധരിക്കപ്പെട്ടു. രഹസ്യമായ പത്രപ്രവത്തനത്തിലൂടെ ഭരണക്രമത്തെ ച്ചുററിയുള്ള രഹസ്യമായ അഴിമതികൾ, മദ്രാസ്സ് പത്രങ്ങൾ വഴി പുറത്തുകൊണ്ടു വരുന്നതു സി. വി. യല്ലാതെ മറ്റാരുമായിരിക്കുകയില്ലെന്നു്, അധികൃതസ്ഥാനങ്ങളെ ആശ്രയിച്ചു നിൽക്കുന്ന സുഹൃത്തുക്കൾതന്നെ, പറഞ്ഞുകൊണ്ടിരുന്നു. "സി. വി." എന്നുപറഞ്ഞാൽ 'ഒരു വിപ്ലവഗോളം' എന്ന അഭിപ്രായം സാവ്വത്രികമായി.

ആയില്യം, വിശാഖം തിരുമനസ്സുകളുടെ ഭരണകാലത്തെ തലസ്ഥാനനഗരിയിലെ സമുദായജീവിതത്തെ ചിത്രീകരിക്കുന്ന 'പ്രേമാമൃത'ത്തിൽ വിദ്യുജ്ജിഹ്വനായി പ്രത്യക്ഷപ്പെടുന്ന ചെറുപ്പക്കാരൻ സി.വി. തന്നെയാണു്. ആ കാലത്തെ കഥാപുരുഷന്റെ ജീവിതചരിത്രാംശങ്ങൾ അതിൽ ധാരാളം അടങ്ങിയിട്ടുണ്ടു്. സി. വി. തൻെറ ലേഖനമെഴുത്തിനെ സൂചിപ്പിച്ചു കഥാഗതിക്കൊത്തവണ്ണം പ്രേമാമൃതത്തിൽ ഇങ്ങനെ പറയുന്നു: "മദ്രാസ്സിലെ വത്തമാനപ്പത്രങ്ങൾ തിരുവിതാംകൂർ രാജ്യഭരണവിധങ്ങളുടെ വൈകല്യനിരൂപണങ്ങൾകൊണ്ടു പ്രചാര

പ്രവൃദ്ധിയെ സമ്പാദിച്ചു. അധികൃതന്മാരുടെ അനിഷ്ടം നിരപരാധികളായ സുഹൃത്തുക്കളുടെ ശിരസ്സിലും നിപാതംചെയ്തുതുടങ്ങി. രാജ്യഭരണദൂഷകന്മാർ ബി. ഏ. സംഘത്തിലെ യുവാക്കളാണെന്നു്..............."

ദിവാൻ "രായന്മാ"രുടെ അല്ലെങ്കിൽ "സ്വാമി" മാരുടെ സേവാബലത്തിൽ 'മണികണ്ഠക്കുറുപ്പുസാർ' എന്ന ഉദ്യോഗസ്ഥമേധാവി തകക്കുന്ന തകർപ്പുകളെക്കൊണ്ടു സി. വി. അന്നത്തെ കാലത്തെയാണു പ്രേമാമൃതത്തിൽ പകർത്തിയിരിക്കുന്നതു്. "ഉദ്യോഗമുള്ളിന്റെ തിളപ്പുകൊണ്ടു" മണികണ്ഠക്കുറുപ്പു് അനങ്ങുന്നതും, നീങ്ങുന്നതും എല്ലാം അഭ്യസ്തവിദ്യരായ പുതിയ തലമുറയുടെ മുരടിപ്പിനു മാത്രമാണു്. "കേൾക്കു, നിങ്ങൾ കണ്ടിട്ടില്ലേ ആ തങ്കക്കിന്നരി ചുററിട്ടുള്ള മകുടം? തെളുതെളെത്തിളങ്ങുന്ന ആ ഭൂഷണവും അണിഞ്ഞു, തിരുവിതാംകൂർ ഭണ്ഡാരത്തിന്റെ പോഷണത്തിനും ശോഷണത്തിനും അധികൃതനായി, സംസ്ഥാനത്തിന്റെ ക്ഷേമത്തിനും ക്ഷാമത്തിനും കാരണഭൂതനായി, പ്രജാലക്ഷങ്ങളുടെ അഷ്ടിക്കും കഷ്ടിക്കും മഹാമാർഗ്ഗദാതാവുമായി ഇരട്ടക്കുതിരസാററിൽ സാരഥിപരിവാരസഹിതം നമ്മുടെ രക്ഷിതാവായ മണികണ്ഠർ യജമാനൻ പായിച്ചുപോകുന്ന മഹിമയെ" സി. വി. വരച്ചു കണ്ണാടിക്കൂട്ടിലെ ചിത്രംപോലെ ഭദ്രമായി സൂക്ഷിച്ചിരിക്കുന്നു!

1055 ഇടവത്തിൽ ആയില്യം തിരുനാൾ മഹാരാജാവു നാടുനീങ്ങുകയും, തുടൎന്നു് വിശാഖം തിരുനാൾ ഭരണഭാരമേൽക്കുകയും ചെയ്തുവല്ലോ. മൂപ്പേൽക്കുന്ന ദർബാർചടങ്ങുകൾക്കു ദിവാൻ നാണുപിള്ള ഉണ്ടായിരുന്നു എന്നല്ലാതെ, രാജകുടുംബത്തിലെ കലഹ

ശമിപ്പിച്ചു രഞ്ജിപ്പിനു വഴിയൊരുക്കിയ ആ സ്വരാജ്യസ്നേഹിയായമന്ത്രിയെ, തന്റെയും സചിവനാക്കുവാൻ വിശാഖം തിരുമനസ്സുകൊണ്ടു് ഇഷ്ടപ്പെട്ടില്ല.

ദിവാൻജിയായി സംസ്ഥാനത്തിനു പുറത്തുനിന്നും രാമയ്യങ്കാർ എന്നൊരാൾ ആനയിക്കപ്പെട്ടു. ദിവാൻ നാണുപിള്ളയുടെ രണ്ടുകൊല്ലം മാത്രമുണ്ടായിരുന്ന ഭരണകാലത്തിൽ അവസാനവർഷത്തെ ഭരണറിപ്പോർട്ടു തയ്യാറാക്കിയ ദിവാൻ രാമയ്യങ്കാർ പറയുന്നതു്, ആ വർഷത്തെ സാമ്പത്തികനില വളരെയധികം അഭിവൃദ്ധിയെ പ്രാപിച്ചിരുന്നു എന്നാണു്. ആയില്യം തിരുമനസ്സിലെ കാലത്തു പുത്തൻകച്ചേരി, കാളേജു മന്ദിരങ്ങൾ തുടങ്ങിയ വ്യയഹേതുകങ്ങളായ ഹർമ്മ്യങ്ങൾ പണിയിക്കുകയും, അങ്ങനെ പുതിയ പരിഷ്കാരത്തിനു രംഗവിധാനം ചെയ്യുകയും, ബ്രിട്ടീഷുകാർക്കു കൊടുത്തു തീർക്കുവാനുണ്ടായിരുന്ന സംഖ്യകൾ കൊടുത്തുതീർക്കുകയും ചെയ്തിട്ടും സംസ്ഥാനത്തെ ഭദ്രമായ ഒരു സാമ്പത്തികാസ്ഥിവാരത്തിൽ ഉറപ്പിക്കുന്നതിനു അദ്ദേഹത്തിനു് സാധിച്ചു. എന്നാൽ, ആയില്യം തിരുനാൾ ഉദ്യോഗനിയമനത്തിനു കയ്ക്കൂലിക്രടി വാങ്ങി പരിഷ്കാരപദ്ധതികൾക്കു പണം ആവശ്യപ്പെട്ടാൽ സ്റ്റേറ്റിനുവേണ്ടി ചെലവിടുവാൻ നടത്തിയ യത്നങ്ങൾക്കിടയിൽ,രാജ്യത്തു് ഉദ്യോഗസ്ഥദുഷ്പ്രഭുത്വം നടമാടാൻ തുടങ്ങിയതും പരമാർത്ഥമായിരുന്നു. അതിനാൽ വിശാഖംതിരുനാളിന്റെ ഏകലക്ഷ്യം രാജ്യത്തെ ഉദ്യോഗസ്ഥാഴിമതി കുറയ്ക്കുന്നതിനായിരുന്നു. അതിനു സചിവയോഗ്യനായി അദ്ദേഹം കണ്ടതു നാട്ടുകാരനല്ലാത്ത മി. രാമയ്യങ്കാരെ ആയിരുന്നു.

ഉദ്യോഗസ്ഥന്മാരെ പിരിച്ചുവിടുന്നതിനു വിശാഖം തിരുനാളിനു് അന്വേഷണമോ, വിചാരണയോ ആവശ്യമായിരുന്നില്ല. ഓരോ ഉദ്യോഗസ്ഥനും, തന്റെ ഉദ്യോഗം അവസാനിച്ചുവോ എന്നറിവാനായി ഗസററ നോക്കിക്കൊണ്ടിരുന്നുകൊള്ളണം എന്നുമാത്രം. ആ നയത്തെപ്പററി സി. വി. പറയുന്നതിങ്ങനെയാണു്: "......ഒരു വൈശാഖശക്തി ഇളകി പ്രകാശിക്കുമ്പോൾ ഈ വക ദുഷ്ടജന്തുക്കൾ ഹതന്മാരാകുന്നു. ആ കാലത്തെ രാജമഹിമ എങ്ങനെ പ്രത്യക്ഷപ്പെട്ടു എന്നാൽ തിരുവിതാംകൂർ ഗസററിൽ "മ. രാ. രാ. അനന്തകൃഷ്ണൻ പഞ്ചാപകേശൻ അവർകളെ കല്പനപ്രകാരം ഷേത്ത ദിവാൻപേഷ്കാരായി നിയമിച്ചിരിക്കുന്നു" എന്നു കാണുന്ന മാത്രയിൽ, നേരിട്ടുള്ള ഉത്തരവുകിട്ടാൻ പാക്കാതെ, ആ സ്ഥലത്തെ സർവ്വസമ്രാട്ടായിരുന്ന പ്രതാപവാൻ അടുത്തുണ്ടു് എന്തെന്നുപോലും അന്വേഷിക്കാതെ, ഭാണ്ഡം കെട്ടി സ്വന്തംഭവനം ചേർന്നുകൊള്ളേണ്ടതായിരുന്നു" (പ്രേമാമൃതം)

ഭരണാധികാരിയായ ജ്യേഷ്ഠനെ സിംഹാസനത്തിൽനിന്നും അപഖ്യാതിയോടുകൂടി ദൂരെത്തെറിപ്പിക്കുവാൻ പത്രദ്വാരാ ഒളിയമ്പുകൾ എയ്ത ലേഖനവിദ്യയിൽ സാമർത്ഥ്യം നേടിട്ടുള്ള വിശാഖം തിരുമനസ്സുകൊണ്ടു് ഭരണമേററപ്പോൾമുതൽ പത്രത്തിൽ എഴുതുന്നവരോടു 'ഭാവംപകരുന്ന' മട്ടിൽ പെരുമാറാൻ തുടങ്ങി. മദ്രാസു് പത്രങ്ങളിൽ വരുന്ന തിരുവിതാംകൂർ കാര്യങ്ങളെ സംബന്ധിച്ചുള്ള റിപ്പോർട്ടുകൾ എഴുതി അയയ്ക്കുന്നവരെ പ്രത്യേകം ശ്രദ്ധയിൽ വയ്ക്കുന്ന നിലയായി. ഈ ഘട്ടത്തിൽ ദിവാൻ രാമയ്യങ്കാരുടെ ഭരണത്തെ ശക്തി

യായി അപലപിക്കുന്ന ഒരു റിപ്പോർട്ടു് ഒരു പത്രത്തിൽ പ്രത്യക്ഷപ്പെട്ടു. ഇതിന്റെ ഉടമസ്ഥനും സി. വി. തന്നെയാണെന്നു്, ഉദ്യോഗസ്ഥന്മാർ ബലമായി പറഞ്ഞു എങ്കിലും, അന്വേഷണത്തിൽ സി. വി. യോടു മൈത്രിയിൽ കഴിയുന്ന മറ്റൊരു സംഘം ചെറുപ്പക്കാർ എഴുതിയതായിരിക്കണമെന്നു സംശയിക്കുവാൻ കാരണമായി. ആ സന്ദർഭത്തിൽ ആരോഗ്യം തകന്നുവനായി സി.വി.രോഗശയ്യയിൽ കിടക്കുകയും ആയിരുന്നു. പൊലീസ് അന്വേഷണം തുടങ്ങി. കാളേജുവിദ്യാർത്ഥികളായ ജി. പരമേശ്വരൻപിള്ള, എൻ. രാമൻപിള്ള, ആർ. രങ്കറാവു ഇങ്ങനെ മൂന്നുപേർ ചേന്നു് രാമയ്യങ്കാരുടെ ഭരണത്തിനെതിരായി, കാളേജിന്റെ മുൻവശത്തുള്ള മാവിൻചുവട്ടിലിരുന്നു ഗൂഢാലോചന നടത്തുക പതിവാണെന്നു്, ദിവാൻ രാമയ്യങ്കാർ ധരിപ്പിക്കപ്പെട്ടു. ഒരു ജഡ്ജി കോടതിബെഞ്ചിൽ പതിവുപോലെ കേസ്സുകേൾക്കാൻ ആഗതനായപ്പോൾ, മറ്റൊരു ജഡ്ജിയെ നിയമിച്ചുത്തരവുണ്ടായി ആൾ വന്നിരിക്കുന്നതു കണ്ടു്, പഴയ ജഡ്ജിക്കു വീട്ടിലേക്കു പോകേണ്ടിവന്നതു പോലെയുള്ള സംഭവങ്ങൾ അനേകം അനേകം ഉണ്ടായിട്ടുള്ള വിശാഖം തിരുനാളിന്റെ ഭരണകാലത്തു്, സംശയിക്കപ്പെട്ട ആ വിദ്യാർത്ഥികളുടെ മേൽ ശിക്ഷ നടക്കുന്നതു വളരെ വേഗം ആയിരിക്കുമെന്നു കാളേജിലെ ആംഗ്ലേയാചാര്യന്മാർ (മി. റാസ്സും, ഡാ: ഹാർവിയും) തീർച്ചയാക്കി. അവർ ആ മൂന്നു വിദ്യാർത്ഥികൾക്കും മദ്രാസ്സിലെ പ്രസിഡൻസി കാളേജിൽ ചേരുന്നതിനായി 'വിടുതൽ സർട്ടിഫിക്കേറ്റും', ശുപാർശക്കത്തുകളും കൊടുത്തു പറഞ്ഞയച്ചു. പിന്നീടു, ജി. പരമേശ്വരൻപിള്ളയെ

മദ്രാസ്സിൽവച്ചു് അറസ്ററുചെയ്യുന്നതിനു വാറണ്ടുമായി ഒരു പൊലീസ് ഇൻസ്പെക്ടർനിയോഗിക്കപ്പെട്ടുവെങ്കിലും, തിരുവിതാംകൂറിൽനിന്നും രക്ഷപ്പെട്ടപ്പോൾ മുതൽ, നിർദ്ധനനെങ്കിലും ഉദ്ധതവീരധനവാനായി ആ വിദ്യാർത്ഥി ചമുറ്റത്തോടുകൂടിയ നയപ്രകടനങ്ങൾ കൊണ്ടു, ബന്ധനത്തിലാകാതെ കഴിച്ചു. ജി. പി. യ്ക്കാകട്ടെ, തിരുവിതാംകൂർ വിടേണ്ടിവന്നതു് ഒരു അനുഗ്രഹമായി കലാശിച്ചു. 'മദ്രാസ്സ്സ്റ്റാൻഡാർഡ്' എന്ന ഇംഗ്ലീഷുപത്രത്തിന്റെ അധിപനായി, അനീതിയോടും അക്രമത്തോടും സന്ധിയില്ലാത്ത സമരം ചെയ്തു്, തറ പററെ താഴ്ത്തപ്പെട്ടിരുന്ന ദക്ഷിണേന്ത്യയിലെ അബ്രാഹ്മണരുടെ, ഉയർച്ചയ്ക്കു വഴിതെളിക്കാൻ, ആ 'പുറംതള്ളൽ' മറ്റൊരു തരത്തിൽ സഹായകമായി.

ഈ ഘട്ടത്തിൽ സി. വി. യും തിരുവിതാംകൂർവിട്ടു് പുറത്തു പോകണമെന്നാഗ്രഹിക്കാതെയല്ല. എന്നാൽ ആ സ്വതന്ത്രജീവിതാഗ്രഹത്തിനു് ഒരു ആഘാതം എന്നപോലെ അർശസ്സും, വാതരോഗവും അദ്ദേഹത്തെ പീഡിപ്പിച്ചു. രോഗപീഡ "ആശയങ്ങളുടെ ആഗ്നേയത"യെ ശിശിരീകരിച്ചില്ലെങ്കിലും, ജീവിതഗതിക്കു ഗണ്യമായ ഒരു മാന്ദ്യം വരുത്തിയതായി പറയാവുന്നതാണു്. അതേപ്പററി സി. വി. തന്നെ പറയുന്നു: "ദാസ്യം കൂടാതുള്ള ഉപജീവനത്തിന്റെ അനുവർത്തനാരംഭത്തിൽത്തന്നെ രോഗരക്ഷസ്സിനാൽ നിഷ്കൃപം നഖരഗ്രസ്തനായി."

ആദ്യത്തെ പ്രാവശ്യം ബി. ഏ. പരീക്ഷ എഴുതുവാനായി സി. വി. മദ്രാസ്സിലേയ്ക്കുപോയപ്പോൾ കുറച്ചു കാലം ഒരു സഞ്ചാരിയായി കഴിക്കുകയും, ഒടുവിൽ

ആരോഗ്യം നശിച്ചു് തിര്യെ വരികയും ചെയ്തതായി അറിവുണ്ടു്. പരീക്ഷ എഴുതിത്തീരുന്നതിനുമുമ്പു സി.വി. മദ്രാസുവിട്ടുപോയ ആ സംഭവം വളരെ രസകരമാണു്. വിവിധശാഖകളിലുള്ള പുസ്തകങ്ങൾ മററാക്കും സാധിക്കാത്ത വേഗത്തിൽ വായിച്ചു തീക്കുവാനും, പ്രതിപാദ്യങ്ങളെ ചൈതന്യാത്മകമാക്കി ഓമ്മയിൽ നിത്തുവാനും സാധിച്ചിരുന്ന വിദ്യാത്ഥിയായ സി. വി. യിൽ ചരിത്രകഥകൾ വായിക്കാനും, ചരിത്രസംഭവങ്ങളെപ്പററി കേൾക്കാനും, ചരിത്രസ്ഥലങ്ങൾ സന്ദശിക്കുവാനും നിയന്ത്രിക്കാൻ വയ്യാത്ത ഒരു ആഗ്രഹം വിശേഷവിധിയായി കണ്ടിരുന്നു.

ബി. ഏ. പരീക്ഷ എഴുതിക്കൊണ്ടിരുന്ന ദിവസങ്ങളിൽ മൈസൂർ സാമ്രാജ്യത്തിന്റെ മണിയറയായിരുന്ന ശ്രീരംഗപട്ടണത്തിലെ വിശേഷങ്ങളെപ്പററി, അവിടം സന്ദശിച്ചിട്ടുള്ള ചില വിദ്യാത്ഥികൾ സി. വി. യോടു സംസാരിച്ചു. ആ വിവരണങ്ങൾ കേട്ടതിന്റെ പിറേറ ദിവസം സി.വി.പരീക്ഷയും ഉപേക്ഷിച്ചു മൈസൂറിലേയ്ക്കു വണ്ടികയറി എന്നു പറഞ്ഞാൽ മതിയല്ലോ.

ശ്രീരംഗപട്ടണം മാത്രം കണ്ടിട്ടു സി. വി. തിരിച്ചു വന്നതില്ല. മൈസൂർ രാജ്യത്തിന്റെ പല ഭാഗങ്ങളും സന്ദർശിച്ചതിൽപിന്നെ വടക്കോട്ടു യാത്ര തുടന്നു്, ഗുജറാത്തു് വരെ പോയിട്ടു ഹൈദ്രാബാദിലേക്കു മടങ്ങി. വിജയനഗരസാമ്രാജ്യത്തിന്റെ അവശിഷ്ടങ്ങൾ കാണ്മാൻ സി. വി. പല ദിവസവും നടന്നലഞ്ഞു. ഹൈദ്രാബാദിൽ നിന്നും ശ്രീരംഗപട്ടണത്തിൽ എത്തിച്ചേരുവാനായി ഒരു ഗുഹാമാഗ്ഗം ഉണ്ടെന്നു കേട്ടു് അതു

കാണിച്ചുകൊടുപ്പാനായി ചില മുസ്ലീങ്ങളുടെ പുറകേ ഒന്നിലധികം പ്രാവശ്യം കഥാപുരുഷൻ പോയിട്ടുണ്ട്. ചരിത്രപ്രസിദ്ധമായ ഗോൽക്കണ്ഡൊദുർഗ്ഗം തുടങ്ങി, ഹൈദ്രാബാദ് അതിർത്തിക്കുള്ളിലുള്ള ചരിത്രഖ്യാതങ്ങളായ പല സ്ഥലങ്ങളും സി. വി. കണ്ടു. മുസ്ലീങ്ങളുമായി സ്വജനങ്ങളോടെന്നവണ്ണം പെരുമാറി. അവരുടെ ഭവനങ്ങളിൽ താമസിക്കുന്നതിനും, ആതിഥ്യം സ്വീകരിക്കുന്നതിനും യാതൊരു മടിയും കാണിക്കുകയുണ്ടായില്ല. ഒടുവിൽ ഒരു മുസ്ലീംപ്രഭുവിന്റെ മൈത്രി സമ്പാദിച്ച്, അദ്ദേഹത്തിന്റെ ആപ്തനും അതിഥിയുമായി, ഹൈദ്രാബാദു സെക്രട്ടേറിയററിൽ, ഒരു ജോലി സമ്പാദിച്ചു. നീണ്ട കോട്ടും, കാൽശരായിയും, പാദുകങ്ങളും ധരിച്ച് ഒരു ദിവസം 'ബജാറി'ൽ കൂടി സി. വി. നടക്കുകയായിരുന്നു. തിരുവനന്തപുരം ചാലക്കടയിലുള്ള ഒരു കച്ചവടക്കാരൻ, ബജാറിൽകൂടി നടന്നുപോകുന്ന യുവാവിനെ സൂക്ഷിച്ചുനോക്കിക്കൊണ്ട്, ആ വിപണിവീഥിയിലെ ഒരു വണിക്കിനോടു പറഞ്ഞു: "ഈ പോകുന്ന ആറം എന്റെ രാജ്യക്കാരനാണെന്നു തോന്നുന്നു." അയാൾ അടുത്ത ക്ഷണത്തിൽ സി. വി. യുടെ അടുക്കൽ ഓടി എത്തി "ഹൊ! നന്നായിരിക്കുന്നു! കാര്യക്കാർ തമ്പി അങ്ങുന്നും, നിങ്ങളുടെ അമ്മയും; അവരെ എല്ലാം മറന്നു അല്ലേ? കഷ്ടം അവർ എവിടെയെല്ലാം അന്വേഷിച്ചു! പരീക്ഷയ്ക്കു എഴുതുവാൻ വന്ന ആറം മുസ്ലീമായി നടക്കുന്നുവോ?"

കച്ചവടക്കാരന്റെ വാക്കുകൾ കേട്ട് സി. വി. ഞെട്ടി. അടുത്തദിവസം സി. വി. യെ ഹൈദ്രാബാദ്

സെക്രട്ടേറിയററിൽ നിന്നും പുറത്താകുന്നതിലേയ്ക്കുള്ള വിദ്യകൾ എല്ലാം കച്ചവടക്കാരൻ പ്രയോഗിച്ചു. തിരുവിതാംകൂറിൽ നാടുവാഴുന്ന രാജകുടുംബത്തോടു വളരെയടുത്ത ബന്ധമുള്ള ഒരാളാണു് സി. വി. യെന്നും, എന്തു നിലയിലായാലും ഹൈദ്രാബാദിൽ താമസിപ്പിക്കുന്നതു ശരിയല്ലെന്നും തമ്പികാര്യക്കാരുടെ പരിചിതനായ നമ്മുടെ കച്ചവടക്കാരൻ, ചില മുസ്ലീം വണിക്കുകൾ മുഖാന്തിരം, സി. വി. യുടെ രക്ഷാപുരുഷനായ മുസ്ലീംപ്രഭുവിനെ അറിയിച്ചു. ഈ വിവരം സെക്രട്ടേറിയററിൽ അറിഞ്ഞ ഉടൻതന്നെ തീവണ്ടിസ്റ്റേഷൻ വരെ പൊലീസ് അകമ്പടിയോടുകൂടി, സി. വി. ഹൈദ്രാബാദിൽനിന്നും യാത്രയാക്കപ്പെട്ടു. ആ യാത്രയുടെ പ്രയോജനം സാഹിത്യത്തിനാണു ലഭിച്ചതെന്നു നമുക്കു പിന്നീടു അറിയാൻ കഴിയുന്നതാണു്.

സഞ്ചാരത്തിനു ശേഷം മടങ്ങി എത്തിയ സി. വി. യെപ്പററി, തമ്പികാര്യക്കാരുടെ രണ്ടാമത്തെ പുത്രനായ ഡാക്ടർ കെ. രാമൻതമ്പി എം. ഡി. (എഡിൻബറോ) പറയുന്നതു് "രാമു അണ്ണൻ ചായം പുരട്ടിയ കുറേ പാവകളും മിഠായികളുമായി ഒരു ദിവസം വൈകുന്നേരം വീട്ടിൽ വന്നു കയറി" എന്നാണു്.

ഡാക്ടർ തമ്പിയുടെ മൂത്ത സഹോദരി പാർവ്വതിപ്പിള്ള തങ്കച്ചിക്കു കുറേക്കൂടി വിശദമായി അതേപ്പററി പറയാൻ കഴിയുന്നു: "തിര്യെ വന്നപ്പോൾ രാമുഅണ്ണന്റെ ശരീരം നല്ലതുപോലെ തടിച്ചിരുന്നു. 'സ്ഥൌല്യം' എന്നൊരു സുഖക്കേടാണെന്നു വൈദ്യന്മാർ പറഞ്ഞു. തലയ്ക്കു അല്പം പ്രജ്ഞക്കുറവും കണ്ടിരുന്നു. പിന്നീടു രാമു

അങ്ങനെ കുറച്ചു കാലം അച്ഛനും, ഉദ്യോഗങ്ങളിലിരുന്ന രാമുഅണ്ണന്റെ മൂത്തസഹോദരന്മാരും ചികിത്സിപ്പിച്ചു. ബി. ഏ. യ്ക്കു ശേഷം രാമുഅണ്ണൻ ബി. എൽ. ന് ഏതാനും മാസം പഠിച്ചു. പത്രത്തിന് ലേഖനം എഴുതുവാൻ വേണ്ടി ആ പഠിത്തം കളഞ്ഞു. ഒരു നേരവും രാമുഅണ്ണൻ ചുമ്മായിരിക്കുന്നതു ഞാൻ കണ്ടിട്ടില്ല. ലേഖനം എഴുതുകയോ, പുസ്തകം വായിക്കുകയോ, അഷ്ടപദങ്ങൾ പാടുകയോ, കഥ പറയുകയോ ഇങ്ങനെ എന്തെങ്കിലും പ്രവൃത്തിയോടുകൂടിയല്ലാതെ ഞാൻ രാമു അണ്ണനെ കണ്ടിട്ടില്ല. ചിലപ്പോൾ, ഒരു പുല്ലാംകുഴൽ വാങ്ങിവച്ചിട്ടുണ്ടു്; അതു എടുത്തു ഊതിക്കൊണ്ടിരിക്കും. അച്ഛന് രാമുഅണ്ണൻ എന്തെങ്കിലും ജോലിയിൽ കയറണമെന്നായിരുന്നു ആഗ്രഹം. രാമുഅണ്ണൻ അന്നത്താൻ ജീവിച്ചു കണ്ടിട്ടു മരിക്കണമെന്ന് അച്ഛൻ പറഞ്ഞിട്ടുമുണ്ടു്. 1059-ൽ അച്ഛൻ മരിച്ചു. ഉദ്യോഗത്തിനു പോകാൻ മടിക്കരുതു് എന്ന് അച്ഛൻ മരിക്കുന്നതിന് കുറേ ദിവസം മുമ്പു് രാമുഅണ്ണനോടു നിർബ്ബന്ധിച്ചു പറകയും ചെയ്തിട്ടുണ്ടു്. അച്ഛൻ മരിച്ചിട്ടും, രാമുഅണ്ണൻ അങ്ങുമിങ്ങും സഞ്ചീട്ടുകൾ പോകുന്ന ദിവസങ്ങളൊഴിച്ചാൽ താമസം ഞങ്ങളോടു കൂടിത്തന്നെയായിരുന്നു. രാമുഅണ്ണന്റെ അമ്മയെ കാണാൻ പോയാലും, അവിടെ താമസിക്കുകയില്ലായിരുന്നു. വിവാഹം ചെയ്യുന്നതുവരെ, അച്ഛൻെറ മരണശേഷവും, രാമുഅണ്ണൻ ഞങ്ങളോടുകൂടിത്തന്നെ താമസിച്ചിരുന്നു."

"രാമുഅണ്ണൻ അങ്ങും ഇങ്ങും സഞ്ചീട്ടു പോകും"മെന്ന് ശ്രീമതി പാർവ്വതിപ്പിള്ള തങ്കച്ചി പറയുന്നതു ശ്രദ്ധേയമാണു്. താണുപിള്ള അവർകൾ

അഗസ്ത്യീശ്വരം തഹശീൽദാരായിരുന്നപ്പോൾ,(1055-57) സി. വി. തെക്കൻ തിരുവിതാംകൂറിലേക്കു കൂടെക്കൂടെ പൊയ്ക്കൊണ്ടിരുന്നു. ചരിത്രപ്രാധാന്യമുള്ള തെക്കൻ തിരുവിതാംകൂറിലെ യാത്രയിൽ എത്ര നടന്നു ക്ഷീണിക്കേണ്ടി വന്നാലും സി. വി. ക്ലേശം അറിഞ്ഞിരുന്നേ ഇല്ല. ആ യാത്രകളിൽ കഥാപുരുഷൻ എത്രയെത്ര ചരിത്രകഥകളും, ചരിത്ര ദുർഗ്ഗങ്ങളും കൊട്ടാരങ്ങളും,പോർക്കളങ്ങളും മനസ്സിൽ പതിച്ചെടുത്തു സംഭരിച്ചു വച്ചു എന്നതു, പിൽക്കാലത്തെ ചരിത്ര നോവലുകൾ തെളിയിക്കുന്നുണ്ടു്. ഒരു പഴങ്കഥ കൊണ്ടല്ലാതെ മറെറാരു ചരിത്ര പ്രാധാന്യവും ഇല്ലാത്തതാണു് കള്ളിയങ്കാട്ടു്. അതും ആ ഹൃദയത്തിൽ പതിഞ്ഞിരുന്നു. 1057-ൽ താണുപിള്ളയവർകൾ കൊല്ലം അസിസ്റ്റന്റുപേഷ്ക്കാരായി പോയപ്പോൾ സി. വി. ഇടയ്ക്കിടെ കൊല്ലത്തേയ്ക്കും പൊയ്ക്കൊണ്ടിരുന്നു. ആ കാലങ്ങളിൽ സി. വി. യുടെ * മൂത്ത സഹോദരന്മാരിൽ ഒരാളായ സി. വി. ശങ്കരപ്പിള്ള പറവൂരിൽ മജിസ്രേട്ടായിരിക്കുകയായിരുന്നു. പറവൂരും, കൊല്ലത്തുമായി 1057-58- എന്നീ വർഷങ്ങളിൽ കഥാ

* സി. വി. നാരായണപിള്ള, സി. വി. ശങ്കരപ്പിള്ള, ഇങ്ങനെ സി. വി. രാമൻപിള്ള അവർകൾക്കു് രണ്ടു മൂത്ത സഹോദരന്മാർ ഉണ്ടായിരുന്നു. ഇവർ രണ്ടുപേരും തിരുവിതാംകൂർ സർവ്വീസിൽ മജിസ്രേട്ടന്മാരായിരുന്നു. ഇവരെക്കൂടാതെ മൂന്നു സഹോദരികളും കഥാപുരുഷനുണ്ടായിരുന്നു. നെയ്യാററിൻകരത്താലൂക്കിൽ ആറയൂർ ദേശത്തു കല്ലുങ്കര വീട്ടിൽ പാർവ്വതിപ്പിള്ളയുടേയും, ആറയൂരിനടുത്തുള്ള കളത്തൂർദേശത്തു് നീലകണ്ഠപ്പിള്ളയുടേയും സന്താനങ്ങളായി നമ്മുടെ കഥാപുരുഷനുൾപ്പെടെ ആറുപേരാണു ആയുഷ്മന്മാരായുണ്ടായിരുന്നതു്. പാർവ്വതിപ്പിള്ള ഒൻപതു പ്രസവിക്കുകയുണ്ടായി. എട്ടാമത്തെ സന്താന മായി ൧൦൩൩ ഇടവമാസം ൭-ാംനു-[illegible]നാളിൽ കഥാനായകൻ

പുരുഷൻ വിശ്രമാർത്ഥം താമസിച്ചിട്ടുണ്ടു്. പല കാര്യങ്ങളുടേയും അവസാന തീരുമാനങ്ങൾക്കു് താണുപിള്ള അവർകളുമായി സി. വി. ആലോചിച്ചിരുന്നു.

നമ്മുടെ കഥാനായകന്റെ ബുദ്ധിസാമർത്ഥ്യത്തേയും, കലാഭിരുചിയേയും ആദ്യം മനസ്സിലാക്കിയ മിത്രം ശ്രീ. താണുപിള്ള അവർകളായിരുന്നു. അതുപോലെ തന്നെ താണുപിള്ള അവർകളുടെ ധിഷണാ വൈഭവത്തെ സി. വി. യും നിരീക്ഷിച്ചറിഞ്ഞിരുന്നു. അസിസ്റ്റൻറ പേഷ്കാർ, ദിവാൻപേഷ്കാർ, ചീഫ് സെക്രട്ടറി എന്നീ നിലകളിൽ പടിപടിയായി ഉയർന്നു ദിവാൻപദത്തിലേയ്ക്കു കാൽവയ്ക്കുവാൻ സമയമായ ഒരു ഘട്ടത്തിൽ അകാലചരമമടഞ്ഞ താണുപിള്ള സി. വി. യുടെ ഹൃദയത്തിന്റെ ഒരു ഭാഗം ആയിരുന്നു എന്നു്

---

ജാതരായി. പാർവ്വതിപ്പിള്ളയുടെ ആദ്യപ്രസവത്തിലെ യുഗ്മസന്താനങ്ങളാണു് ശങ്കരനാരായണന്മാർ.

കൊട്ടാരത്തിലെ ഭാഷാക്കഴശേവുകത്തിൽ ജോലി നോക്കിയിരുന്ന നീലകണ്ഠപ്പിള്ള ഒരു നാട്ടാശാൻകൂടിയായിരുന്നു. നീലകണ്ഠപ്പിള്ളയും, ഭാര്യയും തമ്പി കാര്യക്കാരുടെ സഹായത്തിന്മേൽ കൊച്ചുകണ്ണച്ചാർ ഭവനത്തിൽ താമസിക്കുന്ന കാലങ്ങളിലാണു് സി. വി. രാമൻപിള്ളയുടെ ജനനം. അച്ഛൻ തന്നെ മകനെ എഴുത്തിനിരുത്തുകയും, സംസ്കൃതം പഠിപ്പിക്കുവാൻ തുടങ്ങുകയും ചെയ്തു. എന്നാൽ കഥാനായകന്റെ ബാല്യകാലത്തു പിതാവു് മൃതിയടഞ്ഞു. അതിനശേഷമാണു് സി. വി. യുടെ സംരക്ഷണം രാജാകേശവദാസന്റെ ദൌഹിത്രീപുത്രനായ കേശവൻ തമ്പികാര്യക്കാർ ഏറെറടുത്തതു്. പിതാവിന്റെമരണശേഷം, സി. വി. യുടെ സഹോദരന്മാരും, മാതാവും, മാതുലനായ കണ്ണങ്കര വേലായുധൻപിള്ളയുടെ ആശ്രയത്തിൽ, ആശുപത്രിക്കോട്ടയ്ക്കു വെളിയിലുള്ള ഒരു ഭവനത്തിലേയ്ക്കു മാറിത്താമസിച്ചു. കുറേക്കാലം അവിടെ പാർത്തതിനശേഷം ആ കുടുംബാംഗങ്ങൾ വഞ്ചിയൂരുള്ള കൈതാരമഠത്തിൽ താമസമാക്കി.

പറഞ്ഞാൽ അതിൽ വലിയ തെററില്ല. സി. വി. അസാധാരണ പ്രതിഭാശാലി; താണുപിള്ള അനിതര സാധാരണ ധിഷണാശാലി; സി. വി. ആത്മാൎത്ഥതയുടെ നിറകുടം; താണുപിള്ള നയ കോവിദന്മാരുടെ നിറമകുടം; സി. വി. സാഹിത്യ മൎമ്മജ്ഞൻ; താണുപിള്ള പ്രായോഗിക രാജ്യതന്ത്രജ്ഞൻ; തന്റെ കാൎയ്യം എങ്ങനെപോയാലും വേണ്ടുകില്ല, ലോകം എല്ലാം നന്നാവണം എന്നാണു് സി. വി. യുടെ പക്ഷമെങ്കിൽ, ലോകം നന്നാകുന്നതു് താൻ നന്നാകുന്ന തോടുകൂടിയാവണം എന്നാണു് താണുപിള്ളയുടെ പക്ഷം: സി. വി. തനിക്കു കിട്ടിയിട്ടുള്ള മിത്രസമ്പത്തിൽ താണുപിള്ളയോളം വില മററാൎക്കും കല്പിച്ചിരുന്നില്ല. സാമ്പത്തിക ശാസ്ത്രത്തിനു് 'കോബ്ഡൻ കീൎത്തി മുദ്ര'വാങ്ങി താണുപിള്ള എം. ഏ. യ്ക്കു പ്രശസ്തമാംവിധം വിജയം നേടിയപ്പോൾ സി. വി. പറഞ്ഞതു് "എന്റെ സ്നേഹിതൻ ദിവാൻ പദം അലംകരിച്ചു നാട്ടിനു അളവററ ഗുണം ചെയ്യാതിരിക്കുകയില്ല" എന്നായിരുന്നു.

ഇക്കാലങ്ങളിൽ സി. വി. നടത്തിയിരുന്ന മറെറാരു 'സൎക്കീട്ടു' മദ്രാസു യാത്രകളായിരുന്നു. ജി. പി. യും എൻ. രാമൻപിള്ളയും മററും മദ്രാസ്സിലായതു മുതൽ സി. വി. അങ്ങോട്ടു് കൂടെക്കൂടെ പോകാറുണ്ടായിരുന്നു. ദിവാൻ നാണുപിള്ള അവർകളുടെ പുത്രനായ എൻ. രാമൻപിള്ളയ്ക്കു വീട്ടിൽനിന്നും കൊടുത്തയയ്ക്കുന്ന സാധനങ്ങളുമായിട്ടാണു് സി. വി. യുടെ അപ്പോഴത്തെ മദ്രാസ്സു യാത്രകൾ അധികവും. കഥാപുരുഷൻ തന്റെ തീവണ്ടി സഞ്ചാരത്തെപ്പററി വിദൂഷകനായി നിന്നുകൊണ്ടു് പ്രേമാമൃതത്തിൽ പറയുന്നു:

"..........വിദ്യുജ്ജിഹ്വന് അയാളുടെ വികടജിഹ്വ മാത്രമേ ഉണ്ടായിരുന്നുള്ളു. അതും ഒരു റയിൽ സഞ്ചിയും കൊണ്ടു് ചെറുവണ്ണൂരെത്തി മൂന്നാം ക്ലാസ്സിനു ടിക്കററും, ഉഴം ഒന്നിനു രണ്ടണവിലയ്ക്കു പുകവണ്ടി ഗാട്ടുകാരന്മാരുടെ കൃപയും വാങ്ങി രണ്ടാംക്ലാസ്സിൽ സുഖസവാരി ചെയ്തു മദിരാശിയിലെ സെൻട്രൽ സ്റ്റേഷനകത്തായപ്പോൾ നമ്മുടെ പരോപകാരി കണ്ണു തിരുമ്മി ഉണൎന്നു. വണ്ടിയിൽ നിന്നിറങ്ങാനായി തന്റെ റയിൽസഞ്ചിയെ ആരാഞ്ഞപ്പോൾ സുഖം! കഴുത്തിലെ മിന്നുംപോയി, മനസ്സിനൊരാശ്വം വന്നു. എന്നാൽ സഞ്ചിയോടുകൂടി ജഡ്കാ കൂലികൊടുപ്പാനായുള്ള പണവും പൊയ്പൊയിരുന്നതിനാൽ, വിദ്യുജ്ജിഹ്വൻ സ്റ്റേഷന്റെ ഉന്നതമായുള്ള നാകത്തകിടുക്കൂരയെ ഏന്തുന്ന ഒഴുക്കറക്കോലുകളെ സശ്രദ്ധം എണ്ണിത്തുടങ്ങി. മുമ്പോട്ടു ഒന്നു നോക്കിയപ്പോൾ ഒരു തലക്കെട്ടുകാരൻ കാൎയ്യസ്ഥനായി തന്റെ സഞ്ചിയുംകൊണ്ടു് സ്വൈരമായി സ്റ്റേഷന്റെ പുറത്തെ വരാന്തയിലേക്കു കടക്കുന്നതു കണ്ടു്, അവനെ പിന്തുടരാൻ വിദ്യുജ്ജിഹ്വൻ കുതിച്ചു ചാടി. എന്നാൽ പുകവണ്ടിച്ചക്രത്തിന്റെ മുഴക്കത്തിൽ ഒരു ശബ്ദം തന്റെ പാൎശ്വത്തിൽ നിന്നു് പുറപ്പെടുന്നതു കേട്ടു് ആരംഭിച്ച ഓട്ടം നിൎത്തി. സഞ്ചിയിലുള്ള ഖജനാവും, വേഷക്കോപ്പും, ഒരു നാവലും പോകട്ടെ എന്നു ഉദാരഹൃദയനായി നിശ്ചയിച്ചുകൊണ്ടു് സീതാദേവിയെക്കണ്ട ഹനുമാന്റെ സന്തോഷത്തോടെ വിദ്യുജ്ജിഹ്വൻ തിരിഞ്ഞു നോക്കി".

നോവൽ വായന സി. വി. യുടെ ദിനകൃത്യങ്ങളിൽ ഒന്നായിട്ടുണ്ടു്. രാജ്യകാൎയ്യങ്ങളെപ്പററി മിത്രങ്ങളോടു

സംസാരിക്കുമ്പോഴും, ചരിത്രസംഭവങ്ങൾ അന്വേഷിച്ചറിയാനായി പോകുമ്പോഴും, സി. വി. യുടെ കയ്യിൽ ഒരു നോവൽ ഉണ്ടായിരിക്കും. എത്ര നിരുന്മേഷമായ സദസ്സിനേയും ഉത്സാഹഭരിതമാക്കുന്നതിനുള്ള ഒരു ജന്മവാസനയും, 'നോവൽ വായനക്കാരൻ' സി. വി. യിൽ മിത്രങ്ങൾ ദർശിച്ചിരുന്നു. എന്നാൽ, ആ വാസന, അകക്കുന്നിൽ സുഗന്ധം പൂശി പുറത്തേയ്ക്കു പരക്കുവാനടുത്തിരിക്കുന്ന കലാവാസനയാണെന്നു അധികമാരും ധരിച്ചിരുന്നില്ല. "സി. വി. കാളേജു വിദ്യാർത്ഥിയായിരിക്കുമ്പോൾ മാർത്താണ്ഡവർമ്മ ഇരുന്നു എഴുതുന്നതു ഞാൻ കണ്ടിട്ടുണ്ടു്" എന്നു ആലപ്പുഴ പപ്പുപിള്ള ഒരിക്കൽ ഒരു മിത്രത്തോടു പ്രസ്താവിച്ചിട്ടുള്ളതു് ശരിയാണെങ്കിൽ, കഥാനായകന്റെ അടുത്ത സ്നേഹിതന്മാരിൽ മററു ചിലരും അതു അറിയാതിരിപ്പാൻ തരമില്ല. എപ്പോൾ ആ പുസ്തകം എഴുതുവാൻ തുടങ്ങിയെന്നും, എത്ര തവണ മാററി എഴുതിയെന്നും സൂക്ഷ്മമായി അറിയാൻ നിവൃത്തിയില്ല. എന്നാൽ, അവസാനമായി മാർത്താണ്ഡവർമ്മ എഴുതിയതു വിവാഹജീവിതം സമാരംഭിച്ചതിനു ശേഷമാണെന്നുള്ളതു് അനന്തരാദ്ധ്യായങ്ങളിൽനിന്നുമറിയാൻ കഴിയുന്നതാണു്. അക്കാലത്തു് എഡ്യൂക്കേഷൻസെക്രട്ടറി അയ്യപ്പൻപിള്ള അവർകളുടെ വസതിയിൽ കൂടാറുള്ള മിത്രങ്ങളേയും, അവിടെ നടക്കുന്ന തീൻ രംഗങ്ങളേയും അതിൽ വിദ്യുജ്ജിഹ്വൻ നടത്തുന്ന ബഹളങ്ങളേയും പ്രേമാമൃതത്തിൽ സി. വി. ലേഖനം ചെയ്തിട്ടു, ആ രംഗം അത്യുന്മേഷകരമാക്കി അവസാനിപ്പിക്കുന്നതു് നോക്കുക:

"........സദസ്സിലെ ഗായകജാംബവാൻ സ്വയം കൃതികളായുള്ള ചില ഹിന്ദുസ്ഥാനി "ടപ്പാ"കൾകൊണ്ടു

യോദ്ധാക്കളെ ഉത്സാഹപ്പെടുത്തി. വിദ്യുജ്ജിഹ്വൻ കൂട്ടത്തിൽ പീനനായുള്ള സരസനെ പിടികൂടി, ഗാന്ധത്തിന്റെ താളമൊപ്പിച്ചു ഇംഗ്ലീഷുമട്ടിലുള്ള നൃത്തം തുടങ്ങി."

1058-ൽ കഥാപുരുഷൻ തിരുവിതാംകൂറിലെ വിദേശീയ പ്രാമാണികത്വത്തെ ചൂണ്ടിക്കാട്ടി എഴുതിയ ഒരു ലേഖനം, ദിവാൻ രാമയ്യങ്കാരുടെ ഗവമ്മെന്റിനെ പ്രകോപിപ്പിച്ചുവെന്നും, ഉദ്യോഗങ്ങളിലിരുന്ന സഹോദരന്മാൎക്കുകൂടി അതു ആപത്തായിത്തീരുമെന്ന ശങ്ക ഉളിപ്പിച്ചു എന്നും പറയപ്പെടുന്നു. സാമുഹ്യപുരോഗതിക്കായി മലയാളിസഭയിൽ പ്രവൎത്തിക്കുന്നുണ്ടെങ്കിലും സി. വി.യുടെ ചിന്താഗതി രാഷ്ട്രീയമാണെന്നു സ്പഷ്ടമാണു്. 'മനുഷ്യൻ ജന്മനാ ഒരു രാഷ്ട്രീയസൃഷ്ടിയാണു്' എന്ന മഹദ്വചനത്തിനു സി. വി. യുടെ ജീവിതത്തെക്കാൾ മറ്റൊരു ഉദാഹരണം വേണ്ട. 'അവനവന്റെ നാട്ടു് അവനവൻ ഭരിക്കണം' എന്നതിൽ കവിഞ്ഞു രാമൻപിള്ള അവർകൾക്കു് ജനങ്ങളെ പഠിപ്പിക്കുവാനായി മറ്റൊരു വിഷയമില്ല. ജീവിതാന്ത്യംവരെ സി. വി. യുടെ ഹൃദയത്തിൽ ആ രാഷ്ട്രീയചിന്ത അതിശക്തിയായി പ്രവൎത്തിച്ചുകൊണ്ടുമിരുന്നു. ജീവിതസായാഹ്നത്തിലും അദ്ദേഹം എഴുതിയ രാഷ്ട്രീയലേഖനങ്ങളിൽ അതുതന്നെ പ്രതിഫലിച്ചു.

* "........ജനതയുടെ പൂൎവ്വപൗരുഷവും, സ്വന്തം കാൎയ്യങ്ങളിലുള്ള അധികാരശക്തിയും, നിൎവ്വഹണവിഷയങ്ങളിലുള്ള ഊൎജ്ജസ്വലതയും കേവലം നഷ്ട

* വിദേശീയമേധാവിത്വം.

പ്രായമായി അവരുടെ ജന്മഭൂമി വന്തവൻ കളരിയായി തീൻകൂടിയിരിക്കുന്നു.

"നമുക്കു ഭരണകാര്യങ്ങളിലും മററും മാതൃകാമണ്ഡലമായുള്ള ബ്രിട്ടീഷുസാമ്രാജ്യത്തിലെ ഓരോ ഖണ്ഡങ്ങളിലും സ്വദേശീയക്കു കിട്ടേണ്ടതായ സ്വാതന്ത്ര്യാധികാരത്തെ അതാതു രാജ്യനിവാസികൾ ഭരണമേധാവികളിൽനിന്നു വാദിച്ചും കലഹിച്ചും രക്തനദികൾ ഒഴുകിച്ചും നേടിയിരിക്കുന്നു. നമ്മുടെ ഈ ചെറുസംസ്ഥാനം ബ്രിട്ടീഷുകാരുമായി ഉടമ്പെടുന്ന സന്ധിയിൽത്തന്നെ ഐക്യനാടു എന്ന മഹാസംസ്ഥാനം അതിന്റെ സ്വാതന്ത്ര്യത്തെ കൈവശമാക്കി".



1059 ആയപ്പോഴേയ്ക്കും സി. വി. യുടെ സ്വതന്ത്രജീവിതം ബന്ധുക്കൾക്കു തീരെയും ഇഷ്ടമാകാത്തനിലയിലായി. ബിരുദം നേടി കലാശാലായം വിട്ടവരിൽ സി. വി. മാത്രമായി ഉദ്യോഗമില്ലാത്ത ചെറുപ്പക്കാരൻ. സർക്കാരുദ്യോഗമില്ലെങ്കിൽ ജീവിതം വ്യർത്ഥം എന്ന അർത്ഥത്തിൽ സംസാരിക്കുന്നവരല്ലാതെ സി. വി. ക്കു തന്റെ ആശയഗതികളെ മനസ്സിലാക്കി, പ്രോത്സാഹജനകമാംവിധം പെരുമാറുന്ന ഒരു സുഹൃത്തും ഇല്ലെന്നായി. രാഷ്ട്രത്തിന്റെ സ്വഭാവം ജനങ്ങളിൽ തെളിഞ്ഞുകാണുന്നു. രാമൻപിള്ള നിരാശാവശഗനായി. നിരാശയും, രോഗങ്ങളും, ഉദ്യോഗമില്ലാത്ത ചെറുപ്പക്കാരനു സഹചാരികളായി. താണുപിള്ള അവർകളുടേയും, സഹോദരന്മാരുടേയും, സഹായങ്ങളും അമ്മ (പാർവ്വതിപ്പിള്ള) യുടെ സ്നേഹവിവശമായ പെരുമാററവും അല്ലാതെ, സി. വി. യെ സമാശ്വസിപ്പിക്കുന്നതിനു വേറെ ഒന്നുമില്ലതന്നെ.

ധമ്മരാജായിൽ, നിസ്സഹായനായി ഇറങ്ങിത്തിരിക്കുന്ന കേശവപിള്ളയുടെ മനോഗതങ്ങൾ, ബിരുദലബ്ധിക്കു ശേഷമുള്ള ഗ്രന്ഥകാരന്റെ അവസ്ഥയെത്തന്നെ പകത്തിയിരിക്കുകയല്ലേ എന്നു സന്ദേഹിക്കാവുന്നതാണു്.

"തന്നോടു പ്രത്യേകിച്ചൊരു വാത്സല്യബന്ധമുള്ള ഗുരുനാഥാനുഗ്രഹത്താൽ അഹോരാത്രശാസനോപദേശങ്ങൾ മാർഗ്ഗേണ നൽകപ്പെട്ട വിജ്ഞാനം വ്യർത്ഥമായി എന്നു തോന്നി..............ലജ്ജയും വ്യഥയും വർദ്ധിച്ചു. ഗർഭാശയത്തിൽ നിശ്ചേഷ്ടപിണ്ഡമായി കിടന്ന കാലത്തുതന്നെ ഗർഭഛിദ്രം സംഭവിച്ചുപോയെങ്കിൽ താൻ എത്രഭാഗ്യവാനായിരുന്നു എന്നുള്ള പഥത്തിലേയ്ക്കു്...... ചിന്തകൾ വ്യതിയാനംചെയ്തു. ജീവധാരണം നരകജീവിതമെന്നുള്ള ആത്മഗ്രാഹം...............ഗ്രസിച്ചു തുടങ്ങി".

സി. വി. തനിക്കു ഒരിടത്തും കാലുറപ്പിക്കുവാൻ സാധിക്കുന്നില്ലല്ലോ എന്നു് 'അപ്രാഹ'പ്പെട്ടപ്പോഴൊരിക്കൽ, കൊല്ലത്തുനിന്നും താണുപിള്ള അവർകൾ അയച്ച ഒരു കത്തിൽ "പ്രിയപ്പെട്ട രാമൻപിള്ളേ! നിങ്ങൾക്കു പ്രോത്സാഹനം വേണ്ട; അല്പം ക്ഷമ മതി......എവിടെയാണോ നിറഞ്ഞ ഒരു ഹൃദയമുള്ളതു് അവിടെ ദാരിദ്ര്യം ഇല്ല." എന്നിങ്ങനെ എഴുതിയിരിക്കുന്നു.

1059 മേടമാസത്തിൽ ഒരു ദിവസം സി. വി. തന്റെ അമ്മയെ കാണാനായി പോയപ്പോൾ മകനോടു തന്നെത്താൻ ജീവിക്കണമെങ്കിൽ ഉദ്യോഗത്തിനു പോകാതെ സാദ്ധ്യമാവുന്നതല്ലെന്നു ഉപദേശിച്ചതായി സി. വി. യുടെ ബന്ധുവായ ഒരാൾ പറയുന്നു. അമ്മികാര്യക്കാർ മരിച്ചിരിക്കുന്നുവെന്നും, സഹോദരന്മാർ

എന്നും സഹായിച്ചു എന്നു വരികയില്ലെന്നും, പൊതുക്കാര്യങ്ങൾ നല്ലതാണെങ്കിലും വലിയ ആളുകളുടെ മക്കൾ അതിനിറങ്ങാത്തപ്പോൾ സാധാരണക്കാർ ഇറങ്ങിയാൽ ക്ലേശപ്പെടുകയേ ഉള്ളൂ എന്നും മററും പാർത്ഥിപ്പിള്ള മകനെ ഉപദേശിച്ചിട്ടു, പറഞ്ഞു: "നിൻെറ അച്ഛൻ മരിച്ചതുമുതൽ നീ തമ്പിയദ്ദേഹത്തോടുകൂടി വളന്നു. നീ വീട്ടുകാര്യങ്ങളൊന്നും അറിഞ്ഞിട്ടില്ല. നിൻെറ സഹോദരിമാരെ കെട്ടിച്ചതും മുണ്ടുകൊടുത്തയച്ചതും എങ്ങിനെ എന്നു നീ അറിഞ്ഞില്ല. ശങ്കരനാരായണന്മാർ ആദ്യകാലത്തു് പത്തു പത്തു പണത്തിനു തമ്പുരാന്റെ കുതിരലായത്തിൽ പുല്ലു കെട്ടിൻെറ കണക്കെഴുതുവാൻ പോയി വീടുപുലത്തിയതും നീ അറിഞ്ഞിട്ടില്ല. നിൻെറ ചേട്ടന്മാർ നിനക്കു എവിടെയെങ്കിലും ഒരു ഉദ്യോഗം ഉണ്ടാക്കിത്തരുവാൻ നോക്കും. അതിനു നീ വലിയവരുടെയെല്ലാം വിരോധം കെട്ടിവച്ചിട്ടുണ്ടെന്നും അവർ പറയുന്നു". ഈ സംഭാഷണത്തിടയിൽ അമ്മയും മകനും തുല്യമായി കണ്ണീർ വാർത്തുപോയി.

സി. വി. യുടെ ഉദ്യോഗപ്രവേശനത്തെപ്പററി താണുപിള്ള അവർകൾ അദ്ദേഹത്തിൻെറ 'ഡയറി'യിൽ ഇപ്രകാരം എഴുതിയിരിക്കുന്നു:

"1059 മിഥുനമാസത്തിൽ ഹൈക്കോടതി ആഫീസിലെ ഒരു ക്ലാക്കായി സി. വി. രാമൻപിള്ള നിയമിതനായി. അനതിവിദൂരഭാവിയിൽ സി. വി. ഹൈക്കോടതി ബഞ്ചിലെ ഒരു ജഡ്ജിയായി പ്രശോഭിക്കുമെന്നുള്ളതിൽ എനിക്കു യാതൊരു സംശയവും ഇല്ല."

ഒരു ഗുമസ്തനായി സി. വി. ഉദ്യോഗത്തിൽ പ്രവേശിച്ച അതേ വർഷത്തിൽ പി. താണുപിള്ള അവർകൾ ദിവാൻ പേഷ്ക്കാരുടേയും ഡിസ്ട്രിക്റ്റ മജിസ്ട്രേട്ടിൻേറയും ചുമതല വഹിക്കുവാൻ നിയോഗിക്കപ്പെട്ടു എന്നതിൽനിന്നും ഉദ്യോഗമണ്ഡലത്തിൽ ആ ആത്മമിത്രങ്ങൾക്കു തമ്മിലുള്ള അന്തരം എത്രയെന്നു ഊഹിക്കാവുന്നതാണ്. വാസനാഗതിയുമായി തെല്ലുമേ ചേർച്ചയില്ലാത്ത കേസ്സു തർജ്ജമകൾ ചെയ്തു സി. വി. ഹൈക്കോടതി മുറിയിലിരുന്നു മുരടിക്കുമ്പോൾ, താണുപിള്ള അവർകൾ ഒരു തികഞ്ഞ ഭരണതന്ത്രജ്ഞൻെറ പ്രൗഢിയിൽ ദക്ഷിണതിരുവിതാംകൂറിലെ ജലദുർഭിക്ഷത പരിഹരിക്കുവാനായി കോതയാർഅണ കെട്ടുന്നതിനായുള്ള റിപ്പോർട്ടുകൾ തയ്യാറാക്കുകയായിരുന്നു. ആ റിപ്പോർട്ടിൻെറ സ്വഭാവം അറിയാനായി അതിൽനിന്നും ഒരു വരി ഇവിടെ ഉദ്ധരിക്കാം.

"ഇന്ത്യയിൽജലം," ഇന്ത്യ എന്നുള്ളതിനു ദക്ഷിണതിരുവിതാംകൂർ എന്നു വ്യവഹരിച്ചുകൊണ്ടു "സുവർണ്ണത്തെക്കാളും അനർഘമാകുന്നു; അല്ല, ജീവൻ തന്നെയാകുന്നു" എന്നിങ്ങനെ ഒരു ഇന്ത്യൻ കാഷിക റിപ്പോർട്ടു സമുദ്ധരിച്ചിട്ടു പറയുന്നു:

"ഇടനാട്ടിലെ സ്ഥിതി; അതായതു കൽക്കുളം, ഇരണിയൽ വിളവംകോടു് എന്നീ പ്രദേശങ്ങളിലെ കൃഷിക്കാരുടെ സ്ഥിതി ഹൃദയഭേദകമായിരിക്കുന്നു: തുടർച്ചയായുള്ള കൃഷിപ്പിഴ അവരെ സർവ്വനാശത്തിൽ എത്തിച്ചിരിക്കുന്നു." *

---

* Important state papers

ഇതേയവണ്ണരത്തിൽ കാലപ്രവാഹ ഗതിയിൽ ഒഴുകി വിസ്മൃതിയിലാണ്ടു പൊയ്ക്കൊണ്ടിരിക്കുന്ന ചരിത്രാംശങ്ങളാകുന്ന കല്ല്യകളെ ഒത്തുചേർത്ത് ഏതു കാലത്തും ഏതു ജനതയേയും ആഹ്ലാദിപ്പിക്കുന്ന "മാർത്താണ്ഡവർമ്മ"യാകുന്ന ഒരു ചെറുസാഹിത്യസാഗര നിർമ്മിതിക്ക് സി. വി. ഒരുക്കങ്ങൾ ചെയ്തു കൊണ്ടിരിക്കുകയായിരുന്നു.

III

## ഗൃഹസ്ഥന്റെ പൗരുഷം

വിദ്യാഭ്യാസം ചരിത്രാഭിമാനത്തിനു മാററു കൂട്ടുന്നു. ചരിത്രാഭിമാനികൾ, രാജ്യത്തെ സംബന്ധിക്കുന്ന ദൈനന്ദിന ഭരണത്തിൽ സാമാന്യ ജനങ്ങളെക്കാളും നിയമേന ശ്രദ്ധാലുക്കളായിത്തീരുന്നു. സ്വരാജ്യസ്നേഹം എത്രതന്നെ കുററകരമാക്കപ്പെട്ടിരുന്നാലും, രാജ്യ കാര്യങ്ങളെ ചരിത്രാഭിമാനത്തിന്റെ പശ്ചാത്തലത്തിലൂടെ അല്ലാതെ വീക്ഷിക്കുവാൻ അവർക്ക് സാധിക്കുന്നതല്ല.

കേരളരാഷ്ട്രത്തിന്റെ പൂർവ്വകാല ചരിത്രത്തിലേയ്ക്കു കണ്ണോടിക്കുമ്പോൾ, വൻപിച്ച ജനകീയശക്തി ഘടകങ്ങൾ നാടു ഭരിച്ചിരുന്നതായി കാണാവുന്നതാണ്. നാട്ടിൽ, അവിടവിടെ നടക്കേണ്ട കാര്യങ്ങളെപ്പററി തീരുമാനങ്ങൾ കയ്ക്കൊള്ളുന്ന 'തറക്കൂട്ടങ്ങളും' നിയമം, സൈനികകാര്യം എന്നിവയെപ്പറ്റി പര്യാലോചിച്ചിരുന്ന നാട്ടുക്കൂട്ടങ്ങളും, കേരളരാഷ്ട്രം മുഴുവനും ബാധിക്കുന്ന സംഗതികൾ വിചിന്തനം ചെയ്യുന്ന 'കേരളക്കൂട്ട'വും

ത്തായിരുന്ന പുരാതനകാലങ്ങളിൽ കേരളനാടു നടത്തിപ്പോന്നിരുന്നതു്.

നീണ്ടുനിന്ന പ്രജാപ്രഭുത്വഭരണത്തിനു ശേഷം, കേരളം പല അധികാരമണ്ഡലങ്ങളായി ശിഥിലിച്ചു. അധികാരമോഹികൾ അതിർത്തികൾ വലുതാക്കുവാനായി യുദ്ധവും, കൊള്ളയും കയ്യൂക്കിനൊത്തു നടത്തിക്കൊണ്ടിരുന്നു. ജനസാമാന്യത്തിൻെറ വസ്തുവകകൾക്കും, ജീവനും ആവശ്യമായ രക്ഷ നൽകുവാൻ ഭരണാധികാരികൾക്കു കഴിഞ്ഞിരുന്നില്ല. സമാധാനപരമായ ജീവിതം, വിഘടിതാവസ്ഥകൾ മൂലം സാദ്ധ്യമല്ലാതെയായിത്തീർന്നുകൊണ്ടിരുന്നു. ഇടയ്ക്കിടെ ഏകാധിപതികളായ ചില ഭരണാധിപന്മാർക്കു് ബലത്ത ഭരണക്രമം സ്ഥാപിക്കുവാൻ കഴിഞ്ഞിരുന്നുവെങ്കിലും, ജനാധിപത്യ സംസ്കാരം അടിഞ്ഞുചേർന്നിട്ടുള്ള ഒരു മണ്ണിൽ, ഏകാധിപത്യത്തിനു നെടുനാൾ വിജയിച്ചു നിൽക്കാൻ സാധിച്ചില്ല. എന്നാൽ, ജനതാഭിപ്രായം ആദരിച്ചുകൊണ്ടുള്ള രാജവാഴ്ച വിജയപ്രദമായി ബഹുകാലം തുടർന്നിരുന്നുവെന്നു ചരിത്രം തെളിയിക്കുന്നുമുണ്ടു്.

ബ്രിട്ടീഷുപാർലമെൻറിന്റെ രീതിയിൽ വേണാട്ടിൽ പ്രവർത്തിച്ചിരുന്ന 'വേണാട്ടരുന്നൂറുപേർ' എന്ന ജനകീയ സഭ ഏതാണ്ടു എഴുന്നൂറു കൊല്ലത്തോളം വ്യവസ്ഥാപിത രീതിയിൽ ഭരണം നടത്തുവാൻ രാജാവിനെ സഹായിക്കുകയും, ഭരണകാര്യങ്ങളെ നിയന്ത്രിക്കുകയും ചെയ്തിട്ടുണ്ടു്. രാജാവു് എന്നാൽ, ഭരണക്രമത്തിലെ കേന്ദ്രശക്തി എന്നേ പ്രജാപ്രഭുത്വത്തിൻെറ പാരമ്പര്യമുള്ള കേരളീയർ ധരിച്ചിട്ടുള്ളു. ഏതെങ്കിലും കാര്യത്തിൽ സ്വേച്ഛാധികാരം നടത്തുകയോ, മററു

വിധത്തിൽ വഴിതെററുകയോ ചെയ്യുകയാണെങ്കിൽ രാജാവിനെ നേർവഴിക്കു കൊണ്ടുവരുന്നതിനും, ചിലപ്പോൾ പിഴകല്പിക്കുന്നതിനും ജനകീയസഭ കൂട്ടാക്കിയിട്ടില്ല. ഏതുതരം ഭരണമായാലും, നിയമസമാധാനങ്ങൾ പുലർത്തി, ജനങ്ങൾക്കു സ്വൈരജീവിതത്തിനു ഉറപ്പു നൽകേണ്ടതു അനപേക്ഷണീയമാണല്ലൊ. അതിനാൽ സംസ്ഥാനത്തിനും, ഭരണത്തിനും സ്ഥിരത കൂടിയേതീരൂ. അങ്ങനെ രാജ്യഭരണവിഷയകമായ സ്ഥിരതയെ പ്രതിനിധീകരിക്കുവാൻ നിയോഗിക്കപ്പെടുന്ന ആൾക്കു ഭരണാധികാരി—'രാജാവു്' എന്നു പേർ ലബ്ധമാവുന്നു; നിർവ്വഹണശക്തി ആ നിയോഗത്തെ പിന്തുടരുന്നതാകകൊണ്ടു അതു പ്രത്യേകം പറയേണ്ട ആവശ്യമില്ല. കാലാന്തരത്തിൽ ആ പ്രതിനിധിപദം പിൻതുടർച്ചാവകാശമായി രാജകുടുംബമുണ്ടായി.

'രാജ്യക്ഷേമ'മല്ലാതെ ഭരണാധിനായകനു് മററു കൃത്യമൊന്നുമില്ലെന്നു ബോദ്ധ്യപ്പെട്ടാൽ 'രാജാ പ്രത്യക്ഷദൈവതം' എന്നു പറഞ്ഞു ആരാധിക്കുവാനും ജനങ്ങൾ മടിച്ചിരുന്നില്ല. രാജാവിനു ഈശ്വരനുണ്ടെന്നു വിശ്വസിക്കപ്പെടുന്ന എല്ലാ ഗുണങ്ങളും ഉണ്ടായിരിക്കണം. സ്ഥിരമായ ഭരണക്രമത്തിന്റെ പര്യായമായിട്ടാണു് 'രാജാവു്' എന്ന നാമം പൂർവ്വികർ ഉപയോഗിച്ചിരുന്നതു്. രാജാവിനെ ഒരു വ്യക്തി എന്ന നിലയിൽ അല്ലാ പ്രത്യുത രാജ്യംമുഴുവനും ഉൾക്കൊള്ളുന്ന ഒരു മഹാസ്ഥാപനമായി ഗണിക്കപ്പെട്ടിരുന്നു. പ്രജാക്ഷേമത്തിൽ രാജാവിനു ദൃഷ്ടികുറവാണെന്നു കാണുകയാണെങ്കിൽ, രാജ്യത്തെ പ്രജാപൗരുഷം ജ്വലിച്ചു തുടങ്ങും.

കേരളത്തിലെ രാജസ്ഥാനങ്ങളെ നിലനിറുത്തിക്കൊണ്ടുപോന്നിരുന്ന വർഗ്ഗം നായന്മാരായിരുന്നുവല്ലൊ. നായന്മാർ യോദ്ധാക്കളും, ഭരണതന്ത്രജ്ഞന്മാരും ആയിരുന്നു. ഒരു ശതാബ്ദമായി സാമ്പത്തികമായി ക്ഷയിച്ചുവരുന്ന ആ വർഗ്ഗത്തിൻെറ പൂർവ്വമഹിമയെപ്പറ്റി, വിദേശങ്ങളിൽ നിന്നും കേരളത്തിൽ വന്നിട്ടുള്ള സഞ്ചാരികളും, കച്ചവടക്കാരും, സൈനികരും, ഭരണതന്ത്രവിശാരദന്മാരും ഒന്നുപോലെ സ്തുതിച്ചു പറഞ്ഞിട്ടുണ്ട്. അവരെപ്പററി അനവധി വീരകഥകൾ, കേരളംസന്ദർശിച്ച പാശ്ചാത്യർതന്നെ യൂറോപ്പിലെങ്ങും പരത്തിയിട്ടുണ്ട്. വിദേശചരിത്രങ്ങളിൽ ആ വർഗ്ഗത്തെപ്പററി പ്രതിപാദനങ്ങൾ ധാരാളം കാണുന്നുണ്ട്. ആ വർഗ്ഗത്തിൻെറ, സ്ത്രീസമുദായത്തിൽ കണ്ടിരുന്ന സൗന്ദര്യാധിക്യത്തെ * കാളിദാസൻ, ബാണഭട്ടൻ, മുരാരി, എന്നീ ഭാരതീയകവികൾ, അവരുടെ മുഖ്യഗ്രന്ഥങ്ങളിൽ ചമൽക്കാരപരമായി സ്പർശിച്ചിരിക്കുന്നു.

1400—1425-നും മദ്ധ്യേ ലോ എന്ന ചീന ചക്രവർത്തിയുടെ സ്ഥാനപതിയായ ചെങ്ങ് കേരളം സന്ദർശിച്ചകാലത്തു നായന്മാക്ക് രാജാക്കന്മാരോടു സമത്വമുണ്ടെന്നു തൻെറ കുറിപ്പുകളിൽ എഴുതിയിരിക്കുന്നു.

അതിനുശേഷം കേരളം സന്ദർശിച്ച ഡാക്ടർ ഫ്രീയർ എന്ന പാശ്ചാത്യൻ ഇങ്ങനെ എഴുതുകയുണ്ടായി:

"മലബാർ കുലീനന്മാരായ നായന്മാരാൽ ഭരിക്കപ്പെടുന്ന ഒരു രാജ്യമാകുന്നു. അവർ യോഗം കൂടി

* 1. രഘുവംശം 2. കാദംബരി 3. അനർഘരാഘവം

അഭിപ്രായങ്ങൾ സ്വരൂപിക്കുകയും, അതനുസരിച്ചു കാര്യങ്ങൾ രൂപപ്പെടുത്തുകയും ചെയ്യുന്നു."

കർണ്ണൽ മാക്സ് വെക്സ് എന്ന പാശ്ചാത്യ സൈനികൻ നായന്മാരെപ്പററി പറയുന്നതിങ്ങനെയാണ്.

"ഉത്കൃഷ്ടമായ സ്വാതന്ത്ര്യബുദ്ധിയിലും, യുദ്ധത്തിലുള്ള ബഹുമാനേച്ഛയിലും, നായന്മാരെ കവിഞ്ഞു നിൽക്കുന്ന ഒരു ജനസമുദായം ഇന്നു ലോകത്തില്ല...... അവരുടെ ധീരതയും, ആയോധന സാമർത്ഥ്യവും കൊണ്ടു് ജനങ്ങളെല്ലാം അവരെ ഭയപ്പെടുന്നു. യുദ്ധത്തിൽ മരിക്കുന്നതു ഒരു ബഹുമാനമായിട്ടാണ് അവർ കരുതുന്നതു്. ശത്രുക്കൾക്ക് അവർ ഒരിക്കലും കീഴടങ്ങുകയില്ല."

തലശ്ശേരിയിൽ ഈസ്റ്റിൻഡ്യാക്കമ്പിനിയിലെ ഏജൻറായിരുന്ന ഒരു ഇംഗ്ലീഷുകാരൻ ഇങ്ങനെ എഴുതിക്കാണുന്നു.

"ഈ നായന്മാർ......പ്രധാനികളും രാജാവിൻെറ തോന്ന്യാസത്തിനു കിഴ്‌വഴങ്ങാത്തവരും സംഘബലമുള്ളവരും, അധൃഷ്യമായ നിയമശക്തികൊണ്ടു ഭരണകർത്താക്കളെ സന്മാർഗ്ഗികളാക്കാൻ വൈഭവമുള്ളവരുമാണ്."

മിക്കവാറും, മേൽപ്രസ്താവിക്കപ്പെട്ട ചരിത്രത്തിന്റെ പശ്ചാത്തലത്തിൽ നിന്നുകൊണ്ടാണ്, 1062-1065- എന്നീ കാലങ്ങളിൽ പെരുന്താന്നിയിലെ കാലുപറമ്പു വീട്ടിൽ കൂടിയിരുന്ന 'ബി. എ. സംഘക്കാർ' രാജ്യകാര്യങ്ങളെ ചർച്ചാവിഷയമാക്കിവന്നിരുന്നതു്. അതു ചരിത്രഗതി എന്നല്ലാതെ മറെറാന്നും പറവാനില്ല.

1062 വൃശ്ചികമാസത്തിലായിരുന്നു നമ്മുടെ ചരിത്രപുരുഷൻ, ശ്രീമതി ഭാഗീരഥിഅമ്മയെ വിവാഹം ചെയ്തതു്. വിവാഹത്തിനുശേഷം, ഭാര്യാകുടുംബമായ പെരുന്താന്നിയിലെ കീഴേവീട്ടിൽ താമസമുറപ്പിക്കുകയും ചെയ്തു. ആ കാലങ്ങളിൽ, മിക്കവാറും സായംകാലവിശ്രമത്തിനായി, പെരുന്താന്നിയിലെ എണ്ണപ്പെട്ട ഒരു ഭവനമായിരുന്ന കാലുപറമ്പിൽ, അദ്ദേഹം വന്നുകൊണ്ടിരുന്നു തിരുവനന്തപുരത്തെ അഭ്യസ്തവിദ്യരായ ഏതാനുംയുവാക്കന്മാർ കാലുപറമ്പിൽ വൈകുന്നേരം സമ്മേളിക്കുന്നതിനു് സി. വി. യുടെ ആഗമനംതന്നെയാണു പ്രധാന കാരണം. സി. വി. യുടെ വിദ്യാലയമിത്രമായ ശ്രീ. കണ്ടുണ്ണിമേനോൻ കാലുപറമ്പിലായിരുന്നു സംബന്ധം. ചില ദിവസങ്ങളിൽ, ശ്രീ. സി. കൃഷ്ണപിള്ളയും, ജഡ്ജിയായിരുന്ന എം. കൃഷ്ണപിള്ളയും, പേഷ്ക്കാരായിരുന്ന വി. ഐ. കേശവപിള്ളയും അവിടെ സന്ധിച്ചിരുന്നു. തമ്പി കാര്യക്കാരുടെ സീമന്തപുത്രൻ പതിവായി വൈകുന്നേരം കാലുപറമ്പിൽ എത്തിച്ചേരും. സി. വി. കണ്ടുണ്ണിമേനോൻ, പത്മനാഭൻതമ്പി എന്നിവർ ഒത്തുകൂടുന്നതു് ഒരു ദിനസംഭവമായിരുന്നു.

വിശാഖംതിരുനാറം നാടുനീങ്ങി, ശ്രീമൂലംതിരുനാറം ഭരണമേററിട്ടു കൊല്ലം രണ്ടു കഴിഞ്ഞ കാലമായിരുന്നു അതു്. തിരുവിതാംകൂർ ഭരണം ബ്രാഹ്മണസേവന്മാരുടെ കയ്യിൽ അമന്നുകൊണ്ടിരുന്നു. ഭരണകാര്യങ്ങറംതന്നെയായിരുന്നു കാലുപറമ്പു സദസ്സുകളിലെ സംഭാഷണവിഷയം. ശരവണസ്വാമി എന്നറിയപ്പെട്ടിരുന്ന, സേവൻ അനന്തരാമയ്യരുടെ ഹിതാനുസരണം ശ്രീമൂലംതിരുനാറം ഭരണംനടത്തുന്നു. ദിവാൻജിയായി ഒരു രായരേയും നിയ

മിച്ചിട്ടുണ്ടു്; മി. രാമരായർ: എത്രത്തോളം രാജസ്ഥാനം നാട്ടിലെ പ്രജാസഞ്ചയത്തിൽനിന്നും അകന്ന ബ്രാഹ്മണ സേവകന്മാൎക്കു വശഗമായിത്തീരുമോ, അത്രത്തോളം നാട്ടിലെ അഭ്യസ്തവിദ്യരായ യുവാക്കന്മാർ, സംസ്ഥാനത്തിൻെറ പൂർവ്വചരിത്രത്തെ ഉപോൽബലകമാക്കിക്കൊണ്ടു്, വർത്തമാനകാലഭരണത്തിൻെറ വൈദേശികതചത്തെ നിരൂപണംചെയ്യും. എന്താണുകരണീയം എന്നു് അവർ ആലോചിക്കും. നിയമം ദുർവഹമാവുമ്പോൾ നിയമലംഘനം ഉണ്ടാകുന്നു. എന്നത്തേയും അവരുടെ ആലോചന ഭരണമണ്ഡലത്തിലെ അകേരളീയതചത്തെ സംബന്ധിച്ചായിരുന്നു. ജനസംഖ്യയിൽ നാമമാത്രമായവരും, രാജ്യത്തിനുവേണ്ടി യാതൊരു സേവനവും അനുഷ്ഠിച്ചിട്ടില്ലാത്തവരും ആയ ബ്രാഹ്മണരുടെ നായകതചം അവസാനിപ്പിക്കുവാൻ മാർഗ്ഗമെന്തെന്നു അവർ ആലോചിക്കാതെ പിരിയുകയില്ല. പ്രബുദ്ധരായ ആ യുവാക്കന്മാർ, കാല്യപറമ്പിൽ വിനോദങ്ങളിലും, നർമ്മസല്ലാപങ്ങളിലും, ഏൎപ്പെട്ടാരുണ്ടെങ്കിലും, ബ്രാഹ്മണരുടെ കയ്യിൽനിന്നും, ഭരണസാരഥ്യം, നാട്ടുകാരുടെ ചുമതലയിൽ വരുന്നദിനത്തെ അവരുടെ മനസ്സുകൾ തേടിക്കൊണ്ടിരുന്നു.

കീഴേ വീട്ടിൽ താമസമായതു മുതൽ സി. വി. യെ സംബന്ധിക്കുന്ന വളരെയധികം കാൎയ്യങ്ങൾ അറിയാവുന്ന അഭിഭാഷകനായ ശ്രീ. ഏടവാമഠം അച്യുതൻപിള്ള, ആ കാലത്തെ അനുസ്മരിച്ചുകൊണ്ടു ഈ ഗ്രന്ഥകാരനോടു ഇപ്രകാരം പറയുകയുണ്ടായി:

"ഞാൻ ആദ്യം സി. വി. യെ കണ്ടതു എനിക്കൊരു പത്തു-പന്ത്രണ്ടു വയസ്സുള്ളപ്പോൾ ആയിരുന്നു. എൻെറ

അച്ഛൻ ഒരു പ്രസിദ്ധഭിഷഗ്വരനായിരുന്നു. അച്ഛനെ കണ്ടു മരുന്നുവാങ്ങാനായി സി. വി. ഒരിക്കൽ പുന്നപുരത്തുള്ള ഞങ്ങളുടെ വീട്ടിൽവന്നു. അപ്പോൾ അച്ഛൻ വീട്ടിലില്ലായിരുന്നു.

"ആപദി ഭജന്തിന ഭജന്തി സുലഭേതേഥ" എന്നു തുടങ്ങുന്ന പദ്യശകലം ഉദ്ധരിച്ചുകൊണ്ടു് അച്ഛനു് അപ്പോൾ ഒരു കത്തെഴുതി വച്ചിട്ടു സി. വി. പോയി. പിന്നീടു പലപ്പോഴും അദ്ദേഹം വീട്ടിൽവന്നു അച്ഛനെ കണ്ടു സംസാരിച്ചിരുന്നു. ആ കാലങ്ങളിൽ ഞങ്ങളെല്ലാം (ബാലന്മാർ) കാലുപറമ്പിലാണു് കളിക്കാൻ പോകുന്നതു്. പന്തടിയാണു് അന്നു ഞങ്ങളുടെ പ്രധാനമായ കളി. തിരുവനന്തപുരത്തെ ബി. ഏ. ക്കാരിൽ മിക്കപേരും, മിക്കവാറും വൈകുന്നേരം അവിടെ കൂടുന്നതു ഞാൻ കണ്ടിട്ടുണ്ടു്. പൊതുവിൽ അവരുടെ സംഭാഷണവിഷയം, ബ്രാഹ്മണരുടെ പ്രാമാണ്യം എങ്ങനെ കുറയ്ക്കാമെന്നായിരുന്നു. അവരിൽ ആരുംതന്നെ അവർ സംസാരിക്കുന്ന വിഷയത്തെ പരസ്യമായി പറയുവാൻ മടിയായിരുന്നു. അതിന്റെ കാരണം, എന്തെന്നു നിങ്ങൾ അന്നത്തെ കാലത്തിനോടു ചോദിക്കണം. ബ്രിട്ടീഷുകാരുടെ തോക്ക അന്നു ഇന്ത്യൻ നാട്ടുരാജാക്കന്മാരുടെ രക്ഷാകവചമായിരുന്നുവല്ലോ. അതു പോകട്ടെ. കാലുപറമ്പിൽക്കൂടിയിരുന്നവരിൽ ഏററവും പ്രായംകുറഞ്ഞ ബി. ഏ. ക്കാരൻ പത്മനാഭൻതമ്പി അവർകളായിരുന്നു. അന്നത്തെ ബി. ഏ. സംഘം എന്നു പറഞ്ഞാൽ അവർ അധികം പേർ ഉണ്ടായിരുന്നില്ല. കൈയ്ക്കുഴമറയ്ക്കുന്ന നീണ്ട ഷർട്ടും, നേര്യതും, കയ്യിൽ തടിയൻ വടിയുമായി—ആ വടി ഇന്നാണെങ്കിൽ ഒട്ടു ചിരിക്കാൻ വകയാവും—അവർ നടക്കാൻ

പോകുന്നതു പുന്നപുരത്തുനിന്നാൽ കാണാം. ആ ബി. ഏ. ക്കാർ വൈകുന്നേരം പുന്നപുരംവഴി എവിടെ പ്പോയാലും, കടൽപ്പുറത്തു കാററുകൊള്ളാൻ പോവുക യാണെന്നാണു് ബാലന്മാരായ ഞങ്ങൾ പറയുന്നതു്. കാല്യപറമ്പിൽവച്ചു കണ്ടുതുടങ്ങിയതുമുതൽ അവർ വെറും കടപ്പുറക്കാരല്ലെന്നു ഞങ്ങൾക്കു് ബോദ്ധ്യമായി.

"കാല്യപറമ്പിൽ സി. വി. * പല്ലാംകുഴി ആടി ക്കൊണ്ടിരിക്കുന്നതു ഞാൻ കണ്ടിട്ടുണ്ടു്. ചിലപ്പോൾ സി. വി-യും അദ്ദേഹത്തിന്റെ ഭാര്യയും കൂടിയിരുന്നു പല്ലാംകുഴി ആടുന്നതും കാണാം. ചിലപ്പോൾ കണ്ടുണ്ണി മേനവന്റെ ഭാര്യയും സി. വി-യും, സി. വി-യുടെ ഭാര്യയും കണ്ടുണ്ണിമേനവനും ഇങ്ങനെ കക്ഷിചേർന്നിരുന്നു കളിക്കുന്നതും കണ്ടിട്ടുണ്ടു്.

"കാല്യപറമ്പിലെ സംഘത്തിന്റെ 'പട്ടർവിദ്വേഷം' ശക്തിയായി. അതിനൊരു ഉദാഹരണം എന്റെ ഓർമ്മയിൽ വരുന്നു. അക്കാലങ്ങളിൽ തിരുവനന്ത പുരത്തെ പരദേശീയഗ്രാമങ്ങളിൽ, ഇത്രാംനമ്പർകെട്ടിടം ഇന്നപ്പോൾ തീപിടിക്കുമെന്നു് കെട്ടിടത്തിലെ താമസ ക്കാരനു് നോട്ടീസുലഭിച്ചാൽ, നോട്ടീസിൽ പറഞ്ഞിട്ടുള്ള സമയത്തിൽ തീപിടിക്കുന്നതു സാധാരണയായിരുന്നു. ആ നോട്ടീസുകൾ എവിടെനിന്നു്, ആർ അയയ്ക്കുന്നുവെന്നു ഒരാൾക്കും അറിഞ്ഞുകൂടതാനും." ഈ സംഭവം അന്നത്തെ ഉദ്യോഗസ്ഥലോകത്തെ വല്ലാതെ വിഷമിപ്പിച്ചിരുന്നു. ആർക്കും ഒരു തുമ്പും കിട്ടിയിരുന്നില്ല."

"ഈ തീവയ്പിൽ സി. വി-ക്കു കയ്യുണ്ടായിരുന്നോ" എന്ന ചോദ്യത്തിനു് ശ്രീ. എടവാമഠം പറഞ്ഞതു് "ഇല്ല

* മഞ്ചാടിമുത്തു പലകമേൽ നിരത്തിയുള്ള ഒരുതരം കളി.

ഇല്ല; അദ്ദേഹം ഇതിലൊന്നിലും പെട്ടിരുന്നതായി എനിക്കറിവില്ല" എന്നായിരുന്നു.

"........രാജ്യസ്നേഹമില്ലാത്ത പാരദേശീയരുടെ പ്രാമാണ്യം കുറയ്ക്കാൻ ഉത്സാഹിച്ച ധീരന്മാരുടെ കൂട്ടത്തിലാകട്ടെ, അഗ്രിമസ്ഥാനം ഞങ്ങളെല്ലാം താങ്കൾക്കു തന്നെയാണു് നൽകിയിരുന്നതു്" എന്നു് സി. വി-ക്കയച്ച കത്തിൽ ശ്രീ. എം. രാമവൎമ്മത്തമ്പാൻ പറയുന്നുണ്ടു്. എന്നാൽ ഗ്രാമഭവനങ്ങൾ എരിച്ച സംഭവങ്ങളിലും സി. വി. അഗ്രിമസ്ഥാനം വഹിച്ചിരുന്നുവോ എന്നു അതുകൊണ്ടു, ഊഹിപ്പാൻ തരമില്ല. എന്തെന്നാൽ, സി. വി. വ്യവസ്ഥാപിതമാൎഗ്ഗങ്ങളിൽക്കൂടിയല്ലാതെയുള്ള ജനക്ഷോഭപ്രകടനപരിപാടികളെ വെറുത്തിരുന്നു. അദ്ദേഹം പിൽക്കാലത്തു ഉത്തരവാദഭരണലക്ഷ്യത്തിലെത്തുവാനായി, സംസ്ഥാനചരിത്രഗതിക്കു ഒരു പരിവൎത്തനം കൂടിയേതീരു എന്നു ജനങ്ങളെ ഉദ്ബോധിപ്പിക്കുവാനായെഴുതിയ വിദേശീയമേധാവിത്വ ലേഖനപരമ്പരയുടെ ആമുഖമായി ഇങ്ങനെ പറഞ്ഞിരിക്കുന്നു.

"നമ്മുടെ സംസ്ഥാനത്തിന്റെ ചരിത്രഗതിക്കു് ഒരു പരിവൎത്തനമുണ്ടാകേണ്ടതു അത്യാവശ്യമെന്നുള്ള ബോധത്തെ ഈ ഉപന്യാസങ്ങൾകൊണ്ടു ജനഹൃദയത്തിൽ ഉല്പാദിപ്പിക്കുവാൻ സാധിക്കുമെങ്കിൽ, എന്റെ സ്മരണകളെ പുനരുദ്ധരിപ്പിക്കുന്ന........ശ്രമം രാഷ്ട്രീയമോക്ഷലബ്ധിക്കുള്ള ഒരു ഹഠയോഗമഹായോഗപ്രയോഗമായ ഫലിക്കുന്നതാണു്. കലാപകലഹോദ്യമങ്ങൾ കൂടാതെ കാൎയ്യവാദപ്രസിദ്ധീകരണങ്ങൾകൊണ്ടുമാത്രം അധികൃതഹൃദയത്തെ ജനഹിതാധീനമാക്കുവാനുള്ള........ശ്രമം

ഇതരദേശീയക്കും ഒരു മാതൃകാപദ്ധതിയായിത്തീരട്ടെ!"
അസുഖകരങ്ങളായ ഗ്രാമം തീവയ്പുസംഭവങ്ങളെ തുടന്ന്
സി. വി-യുടെ പേർ അവയുമായി നിബന്ധിപ്പിക്കു
വാൻ അധികൃതർ പല ശ്രമങ്ങളും നടത്തിനോക്കി.
കീഴെവീട്ടപരിസരങ്ങളിൽ ഒരു പൊലീസ് ഇൻസ്പെക്ടർ
അന്വേഷണത്തിനായി നിയോഗിക്കപ്പെട്ടു.

ഒരുദിവസം ഒരു പൊലീസ് ഇൻസ്പെക്ടർ വേഷം
മാറി കീഴേവീട്ടനടയിൽ വന്നു നിന്നുകൊണ്ടു
അകത്തേക്കു നോക്കിയത്, പുസ്തകം വായിച്ചുകൊണ്ട്
ഒരു കസാലയിൽ കിടന്നിരുന്ന സി. വി-യുടെ
മുഖത്തായിരുന്നു. ശ്രീ. എൻ. കുമാരപിള്ള പറയുന്നു:
"ചിറാപ്പൻ കസേരയിൽനിന്നു ചാടി എണീററ്
ഭാഗീരഥീ! ആ തുറപ്പ ഇങ്ങെ എട്ട് എന്നൊന്നു വിളിച്ചു.
ഇൻസ്പെക്ടർ ആ വിളി കേട്ടുകൊണ്ട് കീഴേവീട്ട
നടയിൽനിന്ന് ഓടിയ ഓട്ടം പൊരുന്താന്നി കഴിഞ്ഞു
കോട്ടയ്ക്കകത്തു കയറുവോളം നിറുത്തിയില്ല."

അശപാരൂഢനായി വന്ന ഒരു പൊലീസു
ഇൻസ്പെക്ടരെ സി. വി. വെറും വായ്പുടവെട്ടി തോല്പിച്ചു
യച്ച മറെറാരു സംഭവമുണ്ട്.

ഒരിക്കൽ, പുന്നപുരത്തെ 'മലയാളിക്കടയിൽ'
(മലയാളി ട്രെയിഡിംഗ്കമ്പനി വക) ഒരു മോഷണം
നടന്നു. മോഷണവിവരം പൊലിസിനെ അറിയിക്കുകയും
ചെയ്തിരുന്നു. ഒരു ദിവസം വൈകുന്നേരം സി. വി.
ഹൈക്കോടതിയിൽനിന്നും ജോലികഴിഞ്ഞു കീഴേ
വീട്ടിലേക്കു മടങ്ങിവരുമ്പോൾ, പുത്തൻചന്ത സ്റ്റേഷ
നിലെ സാമുവൽഇൻസ്പെക്ടർ, തൻെറ ജ്യേഷ്ഠ
സഹോദരൻെറ പുത്രന്മാരിൽ ഒരാളുംഒപ്പുടെ രണ്ടുമൂന്നു

യുവാക്കന്മാരെ, സ്റ്റേഷനിലേക്കു കൂട്ടിക്കൊണ്ടുപ്പോകുന്നതു കണ്ടു. ഇൻസ്പെക്ടർ കുതിരപ്പുറത്തു പുറകിലായി വരുന്നു. പോലീസുകാർ പുള്ളികളെ മുൻപിൽവിട്ടുകൊണ്ടു പോവുന്നു. ഒരു വെള്ളമുണ്ടും, നീണ്ട കോട്ടും ധരിച്ചു, കയ്യിൽ ഒരു കുടയുമായി എതിരേ വരുന്ന ആളിനെ ഇൻസ്പെക്ടർ തിരിച്ചറിഞ്ഞു. ആരം അടുത്തുവന്നു്, മുൻപിൽ നടന്നിരുന്ന പൊലീസുകാരോടു നിൽക്കുവാൻ പറഞ്ഞതിനുശേഷം, ഇൻസ്പെക്ടരോടു ചോദിച്ചു:

"ഇവർ പുള്ളികളല്ലെങ്കിൽ നിങ്ങൾക്കു ആ സ്ഥാനത്തു കയറുന്നതിനു വിഷമമില്ലല്ലോ?"

ഇൻസ്പെക്ടർ അല്പം ഗൗരവത്തിൽ "അതു ഞങ്ങൾ നോക്കിക്കൊള്ളാം."

സി. വി. "ഫൂ! എന്തു പറഞ്ഞു? ഇവരാണു മോഷ്ടിച്ചതെന്നു നിങ്ങൾക്കു എന്തു നിശ്ചയം? മര്യാദ കേടു പറഞ്ഞാൽ അനുഭവം എന്തെന്നറിയാമോ?" സി. വി. യുടെ മുഖം ചുവന്നു:

ഇൻസ്പെക്ടർ:—"ഞങ്ങൾ എന്തു വേണം?"

സി. വി:—"കൃത്യം ചെയ്തവരെ കണ്ടുപിടിക്കണം!"

ഇൻസ്പെക്ടർ കുതിരയിൽ നിന്നു താഴെയിറങ്ങി നിന്നുകൊണ്ടു്,

"ഇവർ കുററം ചെയ്തവരല്ലെന്നാണോ നിങ്ങൾ പറയുന്നതു്?"

സി. വി:—"ഛെ! ഉദ്യോഗം ഭരിക്കണമെങ്കിൽ, ഇവരെ വിട്ടിട്ടു കുററംചെയ്തവരെ തെരക്കിപ്പിടിച്ചു കേസ്സു തെളിയിക്കണം."

സി. വി. യുടെ വാഗ്വാടയെ ഇൻസ്പെക്ടർക്കു ജയിക്കാൻ സാദ്ധ്യമല്ലെന്നു കണ്ടപ്പോൾ ബന്ധിച്ചുകൊണ്ടു വന്നവരെ വിട്ടയച്ചിട്ടു നടക്കേണ്ടിത്തന്നെവന്നു.

മലയാളിക്കടയിലെ ചുമതലവഹിപ്പാൻ ഏല്പെട്ടു ത്തിയിരുന്ന സി. വി. യുടെ സഹോദരപുത്രൻ പരമു പിള്ള അവർകളെ മോചിപ്പിച്ചയയ്ക്കണമെന്നതിൽ കവിഞ്ഞു ആ വാഗ്വാദത്തിൽ മറെറാരു ഭർത്സനോദ്ദേശ്യ വുമില്ലായിരുന്നു.

മുഖഭാവംകൊണ്ടും, വാഗ്ശരങ്ങൾ അയച്ചും സി. വി. ജയിക്കാൻ നോക്കുന്നതു സഹജമാണു്. ചീട്ടു കളിച്ചുകൊണ്ടിരിക്കുമ്പോൾ (ഗുലാൻ പെരിശ്ശു്) കയ്യിൽ ഇനംവച്ചുകൊണ്ടു വെട്ടി, പിന്നീടു എതിർകക്ഷിയോടു വഴക്കു പറഞ്ഞു, ജയിച്ചതായി വകവയ്ക്കുവാൻ ആവശ്യ പ്പെടുന്നതും സി. വി. യുടെ ഒരു പ്രത്യേകതയാണു്. എന്നാൽ എതിർകക്ഷി, ആക്ഷേപവാക്കുകൾ പറയു മെങ്കിൽ സി. വി. അധികം ഒന്നും പറയുകയില്ല. മിണ്ടു കയില്ല:

ഒരിക്കൽ 'ജാനകീപരിണയം' നാടകം, പെരുന്താ ന്നിയിലെ ചില കുലീനകളായ സ്ത്രീകളെക്കൊണ്ടു അഭി നയിപ്പിക്കുന്നതിനു് സി. വി. തീർച്ചപ്പെടുത്തി. കുഞ്ചൻ നമ്പ്യാരുടേയും,എഴുത്തച്ഛന്റേയും കൃതികളും,നളചരിതം തുടങ്ങിയ കഥകളിലെ പ്രസിദ്ധങ്ങളായ ഗാനങ്ങളും,തിരു വാതിരപ്പാട്ടുകളും, കീർത്തനങ്ങളും, അമ്മമാരുടെ സഹായ ത്തോടുകൂടി നല്ലവണ്ണം ഹൃദിസ്ഥമാക്കിയിട്ടുള്ളവരാണു് അന്നത്തെ കുലീനയുവതികൾ മിക്കപേരും: സായംകാല ങ്ങളിൽ വീടുകൾ സംഗീതത്തിന്റെ മണിസൗധങ്ങളോ എന്നു തോന്നിപ്പിക്കത്തക്കവണ്ണമായിരിക്കും ഭക്തിപരങ്ങ ളായഗാനങ്ങൾ ആയുവതികളാൽആലാപിക്കപ്പെടുന്നതു്. പട്ടാഭിഷേകവായനകളുടെ പിച്ചിപ്പൂ സുഗന്ധം അക്കാ ലത്തു മിക്ക വീടുകളിൽനിന്നും അടുത്ത വായനാപര

പോകാതെ നിന്നിരുന്നുവെന്നു ആരെങ്കിലും കവി ഭാഷയിൽ പറയുന്നുവെങ്കിൽ അതിൽനിന്നും ഗ്രഹിക്കേണ്ടതു്, പട്ടാഭിഷേകവായനകൾ തുടരെത്തുടരെ നടന്നിരുന്നുവെന്നു മാത്രമാണു്. മാദകമായ സംഗീതധോരണി പൊതുവിൽ അന്നത്തെ നഗരവസതികളിലെ ഒരു പ്രത്യേകതയായിരുന്നു. ഭക്തിരസകീർത്തനങ്ങൾ, അമ്പലങ്ങളിലെ ശംഖനാദങ്ങൾ, വാദ്യഘോഷങ്ങൾ, ഘണ്ടാനാദങ്ങൾ ദുർഗ്ഗവാതുക്കൽനിന്നും കേൾക്കുന്ന നഗാരാനാദങ്ങൾ, ഇങ്ങനെ അന്നത്തെ രാജധാനിയിലെ പ്രാതസ്സന്ധ്യകൾ സാന്ദ്രാനന്ദശബ്ദപ്രവർഷമുഹൂർത്തങ്ങൾ തന്നെയായിരുന്നു. ഇതിലെല്ലാററിലും ആപാതമധുരമായിട്ടുള്ളതു്, യുവതികളുടെ കണ്ഠങ്ങളിൽനിന്നും വിനിർഗ്ഗളിക്കുന്ന സംഗീതമായിരുന്നു: സ്ത്രീകളിൽ സഹജമായി കലാവാസന ലീനമായിരിക്കുന്നു. അവരുടെ സംഗീതാലാപം അതു പ്രഖ്യാപിക്കുന്നു. അവരിൽ അഭിനയകല മിളിതമായാൽ എങ്ങനെ ഇരിക്കുമെന്നു കണ്ടറിയാനായിട്ടായിരുന്നു, 'ജാനകീപരിണയം' അഭിനയിപ്പിക്കുവാൻ സി. വി. തീരുമാനിച്ചതു്.

അഭിനയപരിശീലനങ്ങൾ കഴിഞ്ഞു. ശ്രീമതി ഭാഗീരഥിഅമ്മയും അതിൽ അഭിനയം പരിശീലിച്ചു. അരങ്ങേററത്തെപ്പററി ആലോചനയായി. സി. വി. യുടെ നേക്ക്, യാഥാസ്ഥിതികപ്രമാണികൾ ദന്തനഖരാക്രമണത്തിനുതന്നെ സന്നദ്ധരായി. ആക്രമണത്തിന്റെ ആരംഭം തൊലി ചുളുങ്ങിപ്പോകുന്ന ഭർത്സനമായിരുന്നു. സി. വി. അങ്ങനെയൊരു സംരഭ (നാടകാഭിനയം) ത്തിനു മുതിന്ന ഭാവമേ കാണിച്ചില്ല. അരങ്ങേററത്തിനുള്ള ആലോചനകൾ എല്ലാം ഉദ്ധൃതങ്ങളായി.

ആ നാടകാഭിനയോദ്യോഗത്തിനു മുൻപ്, അക്കാലത്തു പെരുന്താന്നിയിലും പരിസരങ്ങളിലും കണ്ടിരുന്ന മദ്യമാംസാർപ്പിതമായുള്ള ശാക്തേയ പൂജയുടെ നിരർത്ഥകതയെ ചൂണ്ടിക്കാട്ടുന്നതിനായി "മത്തവിലാസം" എന്ന പേരിൽ സി. വി. ഒരു നാടകം രചിച്ച് അഭിനയിപ്പിക്കുകയുണ്ടായിട്ടുണ്ട്. അതിന്റെ ഫലമായി അവിടങ്ങളിൽനിന്നും ആ പൂജ മിക്കവാറും അന്തർധാനം ചെയ്യുകയും ചെയ്തു. മലയാളനാടകവേദിയുടെ സ്രഷ്ടാവും ആദ്യത്തെ നടനും നമ്മുടെ ചരിത്രപുരുഷനാകുന്നു. സി. വി. യുടെ 'ചന്ദ്രമുഖീവിലാസം' എന്ന നാടകാഭിനയത്തോടുകൂടിയാണു മലയാളികൾ നാടകവേദി എന്നാൽ എന്തെന്ന് അറിയുന്നത്. *

---

* "സി. വി. രാമൻപിള്ള അവർകളുടെ സാഹിതീവിലാസം ആദ്യമായി സ്ഫുരണംചെയ്തത് "ചന്ദ്രമുഖീവിലാസം" എന്ന ഒരു നാട്യകൃതിമുഖേനയായിരുന്നു. മലയാളത്തിൽ ഇദംപ്രഥമമായി അഭിനയിക്കപ്പെട്ട നാടകവും അതുതന്നെയായിരുന്നു. അക്കാലത്തു അഭിനയത്തിനു പറ്റിയ പ്രത്യേകകെട്ടിടങ്ങൾ ഒന്നും തിരുവനന്തപുരത്തുണ്ടായിരുന്നില്ല. തിരുവനന്തപുരം പാളയത്തിൽ പണിതീർന്ന രാജകീയ മഹാപാഠശാലയിൽ വച്ചുതന്നെ ആ നാടകം ആദ്യമായി അഭിനയിച്ചു. അവിടെ അതിലേക്കു വേണ്ട സ്റ്റേജുമുതലായവ ഗവൺമെൻറു ചെലവിന്മേൽ നിർമ്മിച്ചുകൊടുത്തു. ഇതിനുമുമ്പ് ആ ഗവൺമെൻറു പാഠശാലയിലെ ഒരു യൂറോപ്യൻപ്രൊഫസ്സർ അവിടെവച്ചു ഷേക്സ്പീയർ മഹാകവിയുടെ നാടകങ്ങളിൽ ഒന്ന് വിദ്യാർത്ഥികളെക്കൊണ്ടു അഭിനയിപ്പിച്ചിരുന്നു. പിൽക്കാലത്തു പ്രമാണികളും പ്രസിദ്ധന്മാരുമായിത്തീർന്ന അന്നത്തെ ബി. എ-ക്കാരിൽ പലരും ഈ നാടകാഭിനയത്തിൽ പങ്കെടുത്തിരുന്നു..........ആദ്യത്തെ ആ മലയാള നാടകം കാണ്മാൻ അവിടെ അനവധി ആളുകൾ കൂടുകയുണ്ടായി. സമയമായപ്പോൾ അതേവരെ ഉണ്ടായിട്ടില്ലാത്ത ഒരു സങ്കോചംകൊണ്ട് നടന്മാരിൽ ആർക്കും രംഗപ്രവേശനം ചെയ്യുന്നതിന് ധൈര്യമുണ്ടായില്ല. നമ്മുടെ കഥാനായകൻ അല്പം ഉൾത്തിരക്കോടുകൂടിയാണെങ്കിലും, ആദ്യം താൻ

സി. വി. കീഴേവീട്ടിൽ താമസിച്ചിരുന്ന കാലങ്ങളെ അനുസ്മരിച്ചുകൊണ്ടു്, വൃദ്ധയായ അദ്ധ്യാപിക ജാനകിഅമ്മ (പെരുന്താന്നി മുക്കലംപാട്ടുവീട്ടു്) ഏതാണ്ടിപ്രകാരം ഈ ഗ്രന്ഥകാരനോടു സംസാരിച്ചു:

"സി. വി. യുടെ ഭാര്യ, അവരുടെ മൂത്ത സഹോദരി ജാനകിപ്പിള്ള, കടശ്ശ്രിയിലത്തെ മറെറാരു വനിത ഇങ്ങനെ അവർ മൂന്നുപേരുണ്ടായിരുന്നു. അവരുടെ മൂന്നുപേരുടെ സൗന്ദര്യവും മൂന്നുതരത്തിലായിരുന്നു. അതിനു ശേഷം അത്തരത്തിൽ സൗന്ദര്യമുള്ള സ്ത്രീകളെ ഞാനീ തിരുവനന്തപുരത്തു കണ്ടിട്ടേയില്ല. ഉള്ളിൽ ഭാവനകൾ തിങ്ങിക്കിടക്കുന്ന ഒരു ഭാവനാശാലിക്കു സൗന്ദര്യവും സൗശീല്യവും ഇണങ്ങിയിട്ടുള്ള ഒരു സ്ത്രീയുടെ സാഹചര്യം കിട്ടിയാൽ അതു എന്തു കലാസമ്പത്താകുമെന്നു് സി. വി. അപ്പോൾ എഴുതിയ "മാർത്താണ്ഡവർമ്മ" മുഖേന തെളിയിച്ചിട്ടുണ്ടു്. സി. വി. യുടെ ഭാര്യ ഭാഗീരഥിഅമ്മയും, ഞാനും കളിക്കാൻ

---

തന്നെ പ്രവേശിച്ചുകൊള്ളാമെന്നുറച്ചു്, സ്റ്റേജിൽ ഒരു ബെഞ്ചു പിടിച്ചിട്ടു് അതിന്മേൽ നിദ്രാവശഗനെന്നവണ്ണം നീണ്ടു നിവന്നു കിടപ്പായി. പലതും എഴുതി ഒട്ടിച്ച കടലാസ്സുകളും ഭേസിയിരുന്നു. എന്നിട്ടു കർട്ടൻ പൊന്തിക്കുവാൻ ആജ്ഞാപിച്ചു. കർട്ടൻ പൊന്തിച്ചു. അപ്പോൾ ഉണ്ടായ കാഴ്ച, നിദ്രയിൽ നിന്നു ഓരോ ഉണന്നു് പിച്ചും ഭ്രാന്തും ജല്പിക്കുക എന്നതായിരുന്നു. ചിരിച്ചു തലതല്ലത്തക്ക ഒരു ഇംഗ്ലീഷു പ്രസംഗം; അതിൽ പിന്നെ മലയാളത്തിൽ കഥയുടെ ഒരു വിവരണം; ഈ സന്ദർഭത്തിൽ രംഗത്തിലെ കോലാഹലം പറയാവതായിരുന്നില്ല. അക്കാലത്തു ജനാവലിക്കിടയിൽ വേരുറച്ചിട്ടുണ്ടായിരുന്ന പല അന്ധവിശ്വാസങ്ങളേയും ദൂരീകരിക്കത്തക്ക അനവധി ആക്ഷേപശരങ്ങളും ആ അഭിനയത്തിൽ നിബന്ധിക്കപ്പെട്ടുമിരുന്നു" (സി. വി. യുടെ ഒരു ആരാധകനായിരുന്ന ശ്രീ. അച്ചുതൻപിള്ള എഴുതിയ 'സാഹിത്യകുശലൻ സി. വി. ) എന്ന ലഘു ചരിത്രത്തിൽനിന്നു്.

വൈകുന്നേരങ്ങളിൽ ഒന്നിച്ചുകൂടിയിരുന്നു. പാടുന്നതിനും, വിനോദം പറയുന്നതിനും ഞങ്ങൾക്കു വലിയ ഉത്സാഹമാണ്. 'ജാനകീ പരിണയം' ഞങ്ങളെക്കൊണ്ടു അഭിനയിപ്പിക്കുവാൻ സി. വി. ശ്രമിച്ചിരുന്നു. പക്ഷേ, ചിലരുടെ ആക്ഷേപങ്ങൾ സഹിക്കുവാൻ വയ്യാതായപ്പോൾ അദ്ദേഹം അതു വേണ്ടെന്നുവച്ചു. അന്ന് സ്ത്രീകളുടെ സ്ഥാനം അടുക്കളയിൽ ആയിരുന്നുവെന്നു ഓർക്കണം! ഭാഗീരഥിഅമ്മ, 'മുന്തിരിക്കൊത്തും' 'കളിയൊടക്കായും' 'മുറുക്കും' മററും ഉണ്ടാക്കി ചെറിയ പൊതികളിൽ പൊതിഞ്ഞു കച്ചേരിയിൽ ഇരുന്നു തിന്നാനായി, ജോലിക്കു പോവുമ്പോൾ കൊടുത്തയയ്ക്കുന്നതും, ഭർത്താവിനു നല്ല സുഖമില്ലാത്ത ദിവസങ്ങളിൽ വണ്ടിയുംകൊണ്ടു കൂട്ടിക്കൊണ്ടു വരാനായി ആഫീസ്സിലേക്കു പോകുന്നതും, രണ്ടുപേരുമായി തുള്ളുന്ന കുതിര കെട്ടിയ വണ്ടിയിൽ തിരിച്ചു വരുന്നതും ഞാൻ ഇപ്പോഴും എന്റെ കൺമുമ്പിൽ കാണുന്നു. ആ പോക്കുവരവുകൾ അന്നത്തെ നായർ സമുദായത്തിൻെറ ഇടയിൽ വളരെ പുരോഗമിച്ചതു തന്നെയാണ്. സ്ത്രീക്കു സ്വാതന്ത്ര്യം അനുവദിക്കുന്നതു പുരുഷനോടുകൂടിയല്ലെങ്കിൽ, അതു വിചാരിക്കുവാൻ പോലും സി. വി. ഒരുക്കമില്ലെന്നുള്ളതും മനസ്സിലാക്കണം സ്ത്രീസ്വാതന്ത്ര്യം അനുകരണഭ്രമത്തിൽപെട്ടതാണെങ്കിൽ അഹൊ! ആ സാഹിത്യ ഗന്ധർവ്വനു് തുല്യം അതിനെ ആക്ഷേപിക്കുന്നവർ വേറേയില്ല. സി. വി. യും, ഭാഗീരഥിഅമ്മയും ഒന്നിച്ചിരുന്നു് പല്ലാംകുഴി ആടുന്നതു ഞാൻ കണ്ടിട്ടുണ്ടു്. ഇതൊക്കെയാണെങ്കിലും ഭാഗീരഥിഅമ്മ ഭയക്കത്തക്കവണ്ണം അദ്ദേഹം കോപം

മുഴുത്തു ശാസിക്കുന്നതും, പ്രഹരിക്കുന്നതും ഞാൻ കണ്ടിട്ടുണ്ടു്.

"സി. വി. കിഴേവീട്ടിൽ താമസമായതു 'മാർത്താണ്ഡവർമ്മ'യ്ക്കുള്ള ഒരുക്കങ്ങളോടുകൂടിയാണെന്നു തോന്നുന്നു. പലപ്പോഴും അദ്ദേഹം ഇംഗ്ലീഷുനോവലുകൾ രാത്രികാലങ്ങളിൽ വായിച്ചുകൊണ്ടിരുന്നിട്ടു് ചിന്തയിൽ മുങ്ങി കടലാസ്സുകളിൽ കുറിച്ചു വയ്ക്കുന്നതു കണ്ടിട്ടുണ്ടെന്നു അതു് എഴുതാൻ തുടങ്ങുന്നതിനു മുൻപു ഭാഗീരഥിഅമ്മ പറഞ്ഞിട്ടുണ്ടു്. മാർത്താണ്ഡവർമ്മ കടലാസ്സിലാക്കുമ്പോൾ എഴുതുന്നതിനു് ഞങ്ങളിൽ ആർക്കു സമയമുണ്ടോ അവരെ വിളിച്ചിരുത്തി പറഞ്ഞു തന്നിരുന്നു. ഞങ്ങളെക്കാളും കൂടുതൽ എഴുതിയിട്ടുള്ളതു്, കിഴേവീട്ടിൻെറ തൊട്ടു അയൽപക്കമായ താഴാമഠത്തു ജാനകിഅമ്മയാണു്. അക്കാലത്തെ സ്ത്രീകളുടെ പഠിപ്പനുസരിച്ചു് അവൾക്കു നല്ല വൈദുഷ്യമുണ്ടായിരുന്നു. (ഈ വസ്തുത താഴാമഠത്തിൽ ജാനകിഅമ്മ അവർകളുടെ സഹോദരനും ഈ ഗ്രന്ഥകാരനോടു പറഞ്ഞിട്ടുണ്ടു്) ഹൈക്കോടതി ആഫീസ്സിലെ ജോലിക്കിടയിൽ സി. വി. മലയാളിസഭാ പ്രവർത്തനങ്ങളിലും, മലയാളിക്കടയുടെ നടത്തിപ്പിലും ഇടപെട്ടുകൊണ്ടിരുന്നതും എനിക്കറിയാം. എല്ലാം ഇന്നാളിൽ നടന്നതുപോലെ ഞാനോർക്കുന്നു".

കിഴേവീട്ടിലെ താമസക്കാലത്തു "നിങ്ങളുടെ ജ്യേഷ്ഠത്തി ജാനകിഅമ്മ ഒരു പ്രഭുവിൻെറ ഭാര്യയായി മേനാവിൽ കയറിനടക്കുമ്പോൾ, നിങ്ങൾ ഒരു അല്പ ശമ്പളക്കാരൻെറ ഭാര്യയായിരിക്കുന്നുവല്ലോ!" എന്നു് ഒരു കൂട്ടുകാരി, ഭാഗീരഥിഅമ്മയോടു ചോദിക്കുകയുണ്ടായി. അതിനു അവർ കൊടുത്ത സജീവമായ മറുപടി ഈ പ്രകാരമായിരുന്നു:

"എൻെറ അല്പ ശമ്പളക്കാരൻ ഭർത്താവിൻെറ കൂടെ കാൽനടയായി പോകുന്നതാണു" എൻെറ മേനാവു യാത്ര എന്നു നിങ്ങൾ അറിയാത്തതു കഷ്ടംതന്നെ!"

ഭാഗീരഥിഅമ്മ എന്ന ആ സൗന്ദര്യധാമം, നിത്യവും നവത്വം പൂണ്ടുനിൽക്കുന്ന പരമമോഹനമായ ഒരു ഉദ്യാനംപോലെ സി. വി. യെ ആകർഷിച്ചുകൊണ്ടിരുന്നു. ഒരു കവിരത്നത്തിന്റെ ഭാര്യയാകാൻ, പ്രകൃതി അവരെ മുൻകൂട്ടി നിശ്ചയിച്ചു സൃഷ്ടിച്ചു അയച്ചതല്ലേ എന്നു താണുപിള്ള അവർകൾ തുടങ്ങി സി. വി. യുടെ ആത്മസുഹൃത്തുക്കൾ, സന്ദേഹിച്ചിട്ടുണ്ടു്! ഏതു മനക്ലേശവും, നിരാശയും, സുന്ദരിയും സുശീലയുമായ ഭാര്യയുടെ ദർശനത്തിൽ കുറയുന്നതാണെന്നും, ആത്മാനന്ദത്തിനു സ്ത്രീയെപ്പോലെ വേറൊരു സൃഷ്ടി മനുഷ്യഭവനത്തിൽ ഇല്ലെന്നും വിവാഹത്തിനുമുമ്പു സുഹൃത്തുക്കളോടു നർമ്മസംഭാഷണങ്ങൾക്കിടയിൽ പറഞ്ഞുപോന്നിരുന്ന സി. വി. ക്കു ഇപ്പോൾ അതു സാക്ഷാൽക്കരിക്കുവാൻ കഴിഞ്ഞിരിക്കുന്നു.

1060-ാം മാണ്ടിടയ്ക്കു കഥാനായകൻ, പുന്നയ്ക്കൽ ഈശ്വരപിള്ള വിചാരിപ്പുകാരവർകളുടെ സഹോദരപുത്രിയായ ഒരു ബാലിക (മൈലച്ചൽ കാഞ്ഞല തമ്പിമാരുടെ കുടുംബം) യെ, വിവാഹംചെയ്കയും, വിവാഹാനന്തരം ഒരു കൊല്ലത്തിനുള്ളിൽ, ആ വിവാഹബന്ധം ശിഥിലമാകുകയും ചെയ്തിട്ടുണ്ടു്. ആ ബന്ധ ശൈഥില്യത്തിനു ഉത്തരവാദി സി. വി. യായിരുന്നില്ല. 1122-ൽ ഈ ഗ്രന്ഥം എഴുതുന്നതിനുള്ള കരുക്കൾ ശേഖരിക്കുവാൻ ആരംഭിച്ചപ്പോൾ

ഗ്രന്ഥകാരൻ, വൃദ്ധയായിരിക്കുന്ന, സി. വി. ആദ്യം വിവാഹം ചെയ്ത ശ്രീമതി പാർവ്വതിപ്പിള്ള (പൊന്നമ്മപ്പിള്ളത്തങ്കച്ചി എന്നും വിളിക്കാറുണ്ട്) യെ പാറശ്ശാലയുള്ള അവരുടെ വസതിയിൽ ചെന്നു സന്ദർശിച്ചു സംസാരിക്കുകയുണ്ടായി. സി. വി. യുമായിട്ടുള്ള അല്പകാല ബന്ധത്തെ ഓർത്തുകൊണ്ട് അവർ ഇപ്രകാരം പറഞ്ഞു:

"അമ്മാവന്മാരുടെ പിണക്കമാണു് ഞങ്ങളെ വേർപെടുത്തിയതു്" എന്നായിരുന്നു അവർ ആദ്യം പ്രസ്താവിക്കുകയുണ്ടായതു്. അവർ തുടർന്നു: "അദ്ദേഹം ആരെയും വകവയ്ക്കുകയില്ല. അമ്മാവന്മാരുടെ പഴയ ധനംകൊണ്ടുള്ള കുടുംബപ്പെരുമ വച്ചുകൊണ്ടു നോക്കുമ്പോൾ അദ്ദേഹം സമ്പൽശൂന്യനാണു്. പുന്നയ്ക്കൽ വകയായുള്ള നടയറ കുടുംബത്തിൽ ഞാൻ താമസിച്ചിരുന്നു. അക്കാലങ്ങളിൽ അദ്ദേഹത്തിന്റെ സഹോദരൻ പറവൂർ മജിസ്ട്രേട്ടായിരുന്നിട്ടുണ്ടു്. അവിടെപ്പോകാനായി വരുമ്പോൾ നടയറ ഇറങ്ങാറുണ്ടായിരുന്നു. അവിടെവച്ചാണു് എന്നെ ആദ്യം കണ്ടതു്. അദ്ദേഹത്തിനു ജോലികിട്ടിയ ഉടനെതന്നെ ഞങ്ങളുടെ വിവാഹം നടന്നു. വിവാഹത്തിനുശേഷം ഞങ്ങൾ കൈതമുക്കിലുള്ള ഒരു വാടകക്കെട്ടിടത്തിൽ താമസിച്ചിരുന്നു. അപ്പോൾ ജഡ്ജി കുഞ്ഞുരാമൻനായരുടെകൂടെ അദ്ദേഹം വടക്കൻ താലൂക്കുകളിൽ സർക്കീട്ടിനുപോയി. ആ സന്ദർഭത്തിൽ എന്നെ അദ്ദേഹത്തിന്റെ സഹോദരന്റെകൂടെ പറവൂരിൽ താമസമാക്കിയിട്ടാണു പോയതു്. ആയിടയ്ക്കു് അദ്ദേഹവുമായിട്ടുള്ള വിവാഹബന്ധം വേണ്ടെന്നുവയ്ക്കണമെന്നു വീട്ടുകാർക്ക് തോന്നിയതായി പറയാവുന്നതാണു്.

പുന്നയൂൽ അച്ഛനു, സുഖക്കേടായി കിടക്കുകയാണെന്നു പറഞ്ഞുകൊണ്ടു് ബന്ധുക്കൾ വന്നു് അദ്ദേഹം ഇല്ലാതിരിക്കുമ്പോൾ പരവൂരിൽനിന്നും എന്നെ കൂട്ടിക്കൊണ്ടു പോന്നു. ആ വിവരം അദ്ദേഹം അറിഞ്ഞപ്പോൾ, എന്നെ വിളിച്ചുകൊണ്ടുപോയവർ അതുപോലെ കൊണ്ടുവന്നാക്കുമെങ്കിൽ അല്ലാതെ വിളിക്കാൻ പോകണ്ടാ എന്നു അദ്ദേഹത്തിന്റെ സഹോദരനു് എഴുതിഅയച്ചു. പിന്നെ എന്നെ വേറെ വിവാഹം ചെയ്തയയ്ക്കുവോളം, അദ്ദേഹം വിവാഹം ചെയ്യാതിരുന്നു എന്നാണു് എന്റെ അറിവു്. അന്നു് എനിക്കു പതിമ്മൂന്നു വയസു പ്രായമേ ഉണ്ടായിരുന്നുള്ളൂ. പിന്നീടു, ആറയൂരുള്ള അദ്ദേഹത്തിന്റെ പുന്നത്താനത്തുവീട്ടിൽ ഒരു അടിയന്തിരത്തിനു ഞാനും എന്റെ ഭർത്താവുമായി പോയിരുന്നപ്പോൾ, അദ്ദേഹത്തെ അവിടെവച്ചു കണ്ടു. എന്നെ കണ്ടില്ല. അന്നു് അദ്ദേഹം എങ്ങും കേൾവിയുള്ളവനായി തീൎന്നിരുന്നു. വലിയ മേൽമീശയും കസവുതുപ്പട്ടാവുമായി അവിടെ പന്തലിൽ നിൽക്കുന്നതു മറക്കാത്തവണ്ണം ഞാൻകണ്ടു. അതിനുശേഷം ഒന്നു രണ്ടു തവണ എന്റെ കുട്ടികളെ കാണണമെന്നു് അദ്ദേഹം ആളയയ്ക്കുകയും, ഞാൻ കുട്ടികളെ അയയ്ക്കുകയും ചെയ്തിട്ടുണ്ടു്. അവൎക്കു ചില സമ്മാനങ്ങൾ കൊടുത്തു് അവരെ അദ്ദേഹം തിരിച്ചയച്ചു"*

---

* ശ്രീ. പി. കെ. പരമേശ്വരൻനായർ, കഥാപുരുഷന്റെ ആദ്യഭാര്യയായ ഈ മഹതിയെപ്പറ്റി എഴുതിയിരിക്കുന്നതു "അവർ സ്വതന്ത്രയായി വളൎന്നു വന്ന ഒരു യുവതിയായിരുന്നു" എന്നാണു്. "സ്വതന്ത്ര" എന്ന ആ പ്രയോഗം കണ്ടിട്ടു, വസ്തുതകളെപ്പറ്റി സി. വി. യിൽനിന്നും നേരിട്ടും അല്ലാതെയും അറിയാവുന്ന ശ്രീ. കൽക്കുളം കുമാരപിള്ളയോടു ചോദിച്ചപ്പോൾ "അവർ അന്നു ൧൨ വയസ്സു മാത്രം പ്രായമുള്ള ഒരു പെൺകുട്ടിയായിരുന്നു" എന്നാണു് അദ്ദേഹവും പറയുകയുണ്ടായതു്.

1059-ൽ ഉദ്യോഗത്തിൽ പ്രവേശിച്ച സി. വി. അടുത്ത വർഷം, ഹൈക്കോടതി ഹെഡ്ഗുമസ്തനായി നിയമിക്കപ്പെട്ടു. ജോലിയിൽ സി. വി. പ്രകടിപ്പിച്ച ശുഷ്കാന്തി നിഷ്പക്ഷമതികളായ ജഡ്ജിമാർക്ക സമ്മതിക്കാതെയിരിപ്പാൻ കഴിഞ്ഞില്ല. എങ്കിലും, പിന്നീട് പതിനൊന്നുകൊല്ലക്കാലത്തേയ്ക്കു യാതൊരു ഉയർച്ചയും ലഭിച്ചില്ല. 1072 ചിങ്ങം നാലാംതീയതി മുതൽ സി. വി ഹൈക്കോടതിയിലെ 'ട്രാൻസ്ലേറ്റർ ഇൻഡക്സർ ആൻറു പബ്ളിഷർ' എന്ന ഉദ്യോഗത്തിൽ കയറ്റം ചെയ്യപ്പെട്ടു.

തിരുവിതാംകൂറിലെ 'സദിർകോർട്ടിൽ' ജഡ്ജിയായി പ്രവേശിച്ച കുഞ്ഞിരാമൻനായർ അവർകൾ, സദിർകോർട്ടിനെ ഹൈക്കോടതിയായി ഉയത്തിയപ്പോഴും പ്രശസ്തനായ ഒരു ന്യായാധിപനായി തുടരുകയുണ്ടായല്ലോ. അക്കാലത്തു ഉദ്യോഗത്തിൽ പ്രവേശിച്ച നമ്മുടെ കഥാനായകനെ അദ്ദേഹം തൻെറ പ്രത്യേക ഗുമസ്തനായി എടുക്കുകയുണ്ടായി. 1060,ക 1061 ഈ വർഷങ്ങളിൽ കുഞ്ഞിരാമൻനായരവർകൾ ജന്മികുടിയാൻ കമ്മീഷണരായി വടക്കൻ താലൂക്കുകളിൽ സഞ്ചരിക്കുമ്പോൾ അദ്ദേഹത്തിൻെറ 'ക്യാമ്പ് ക്ലാർക്ക്' സി. വി-യായിരുന്നു. തൻെറ "ജീവിതത്തിൽ ഒരാളെ മാത്രമേ യജമാനൻ എന്നു വിളിച്ചിട്ടുള്ളു" എന്നു സി. വി-പറയാറുള്ളതു് ഇദ്ദേഹത്തെ സംബന്ധിച്ചാകുന്നു. ജഡ്ജി കുഞ്ഞിരാമൻനായരവർകളുമായി കഥാപുരുഷൻ ആലുവായിൽ താമസിക്കുമ്പോൾ ഉണ്ടായ ഒരു സംഭവമാണു് താഴെ പറയുന്നതു്.

അതൊരു വേനൽക്കാലമായിരുന്നു. കുഞ്ഞിരാമൻ നായർ നടക്കാനായി ആലുവാത്താററിലെ മണൽപ്പുറത്തേയ്ക്കിറങ്ങിപ്പോയി. തലയിൽ ഒരു കെട്ടും, കയ്യിൽ ഒരു വടിയുമായി ജഡ്ജി ശ്രീ. നായർ മന്ദമന്ദം നടക്കുന്നു. സി. വി–പുസ്തകം വായിച്ചുകൊണ്ടു ജഡ്ജിയവർകളുടെ വാസസ്ഥലത്തു ഇരിക്കുകയായിരുന്നു. നായരവർകളുടെ പത്നി സി. വി–യെ വിളിച്ചു ഇങ്ങനെ പറഞ്ഞു:

"രാമപ്പിള്ളേ! ഞങ്ങൾക്കു (കൊച്ചിയിൽനിന്നും വന്നിരുന്ന മററു രണ്ടു സ്ത്രീകളെക്കൂടി ഉൾപ്പെടുത്തി) ഇത്തു വള്ളത്തിൽ ഒന്നു പോണമെന്നുണ്ടു്. അതിനു ആററിൽനിന്നും ഒരു വള്ളം കടവിൽ കൊണ്ടുവരുവാൻ പറയൂ."

യജമാനന്റെ പത്നിയാണു് തന്നോടു സംസാരിക്കുന്നതു് എന്ന ബോധത്തോടുകൂടിത്തന്നെ സി. വി–അതു ശ്രവിച്ചു. പക്ഷേ, മറുപടി പറഞ്ഞതു് ഇപ്രകാരമായിരുന്നു.

"അതാ നോക്കണം; തലയിൽക്കെട്ടുമായി മണലിൽ നടക്കുന്നതു്. അദ്ദേഹത്തെ വിളിച്ചു് നിങ്ങളുടെ സുഖസഞ്ചാരത്തിനു വള്ളം കൊണ്ടുവരാൻ പറയണം. എന്റെ ജോലി അതല്ല."

ഇത്രയും പറഞ്ഞതിനുശേഷം അവിടുന്നിറങ്ങി അയൽപക്കത്തു കണ്ടുണ്ണിമേനവൻ താമസിച്ചിരുന്ന ഭവനത്തിലേയ്ക്കു സി. വി–പോകുകയുംചെയ്തു.

നടത്തം കഴിഞ്ഞു ജഡ്ജി അവർകൾ മടങ്ങിവന്നു. ഉണ്ണാനായി ഇലയിട്ടു്, ഇലയുടെ മുൻപിൽ ചെന്നിരുന്നു. കൂടെ ഇരുന്നു ഉണ്ണുന്ന രാമൻപിള്ള എവിടെ എന്നു

അന്വേഷണമായി. വാല്യക്കാർ ഭവനത്തിന്റെ എല്ലാ ഭാഗത്തും, ചുററുപാട്ടംചെന്നു നോക്കി. രാമൻപിള്ളയെ ഒരിടത്തും കണ്ടതേയില്ല.

"ഞാൻ ഉണ്ണുന്നതു രാമപ്പിള്ള വന്നിട്ടു്" എന്നു പറഞ്ഞുകൊണ്ടു് ജഡ്ജിയവർകൾ ഇലയുടെ മുൻപിൽ കുത്തിയിരിപ്പായി. എല്ലാവരും വിഷമിച്ചു. ഉണ്ടായ സംഭവം, പത്നി അതുപോലെ പുറത്തുപൊട്ടിച്ചു. കുഞ്ഞിരാമൻനായർ അവർകൾ പറഞ്ഞു: "മനസ്സിലാക്കിക്കൊള്ളൂ. നിങ്ങൾ മററു ഭൃത്യന്മാരോടു പെരുമാറും പോലെ രാമപ്പിള്ളയോടു പെരുമാററരുതു്. അയാൾ ഇളിയിൽ കെട്ടിക്കൊണ്ടു പുറകേ നടക്കുന്നവനല്ലെന്നു ഓർമ്മിച്ചുകൊള്ളൂ. അയാളോടു എന്തിനു അതു പറഞ്ഞു? രാമപ്പിള്ള ഒരു പൗരുഷശാലിയാണു്. എവിടെ രാമപ്പിള്ള? അയാൾ വന്നില്ലെങ്കിൽ ഞാൻ ഇന്നു ഉണ്ണുന്നില്ല."

വാല്യക്കാരോടു, അടുത്തുള്ള കണ്ടുണ്ണിമേനോന്റെ ഭവനത്തിൽചെന്നു നോക്കാൻ ജഡ്ജി അവർകളുടെ പത്നി ആജ്ഞാപിച്ചു. രാമൻപിള്ളയെ കൂട്ടിക്കൊണ്ടുവന്നു. ജഡ്ജിയവർകൾ പറഞ്ഞു:

"വരൂ രാമപ്പിള്ളേ! ഞാൻ എത്രനേരമായി നോക്കിയിരിക്കുന്നു! വന്നിരുന്നു ഊണു കഴിക്കൂ".

രാമൻപിള്ള അന്നും യജമാനനുമായിരുന്നു് ഊണു കഴിച്ചു.

സി. വി-യുടെ ഭവന (റാസ്റ്റാട്ടു്) വൈദ്യനായ ശ്രീ. എൻ. നീലകണ്ഠപ്പിള്ള (റിട്ടയാർഡു് ആയുർവേദ ഇൻസ്പെക്ടർ) യും ഇതുപോലെ കഥാനായകന്റെ വ്യക്തിത്വം പ്രകടമാകുന്ന പല സംഭവങ്ങളും പറഞ്ഞു

തരുവാൻ സാധിക്കുന്നു. അദ്ദേഹം പറയുന്നു: "സി. വി–യുടെ പൗരുഷത്തെ മനസ്സിലാക്കിയ ഹൈക്കോടതിയിലെ ആദ്യത്തെ ജഡ്ജി കുഞ്ഞിരാമൻനായർ ആയിരുന്നു. സി. വി–യുടെ സ്വഭാവത്തെ അതുപോലെ ആദരിക്കുകയും, അതു യഥേഷ്ടം വളരാൻ അനുവദിക്കുകയുംചെയ്ത അദ്ദേഹം ഒരു മഹാപുരുഷൻതന്നെയല്ലേ? പ്രസിദ്ധനായ ആ ഹൈക്കോടതി ജഡ്ജിയുടെ നില എന്തു്? അന്നു് ഗുമസ്തനായിരുന്ന സി. വി. എവിടെ? ഉദ്യോഗസ്ഥപ്രഭുത്വത്തിൻെറ ആ കാലത്തു്, തുല്യനിലയിൽ ഇരുത്തി ഊട്ടി സി. വി–യെ കൊണ്ടുനടന്ന കുഞ്ഞിരാമൻനായർ, എത്ര മഹാമനസ്കനാണു്! ആ തലമുറയിലെ ഏകമഹാനെയാണു് താൻ കൊണ്ടുനടക്കുന്നതു് എന്നു് കുഞ്ഞിരാമൻനായർ അവകാശം അറിഞ്ഞിരിക്കുമോ?"

ജീവിതംമുഴവനും, പ്രായഭേദംകൂടാതെ, ധിക്കാരമോ, അവഗണനയോ കാണുമ്പോൾ തൈലസേചനം നടന്ന അഗ്നികുണ്ഡം എന്നപോലെ സി. വി. കത്തിജ്വലിച്ചുകൊണ്ടിരുന്നു.

ഒരിക്കൽ താണുപിള്ള അവർകളുടെ വസതിയിൽ, സി. വി. യും, താണുപിള്ള അവർകളും മറ്റേതാനും അതിഥികളുമായി ഉണ്ണാനിരിക്കുകയായിരുന്നു. വിളമ്പുകാരൻ ഭൃത്യൻ സി. വി. യുടേയും മററം ഇലകൾ കടന്നുപോയി തൻെറ യജമാനനെ വിളമ്പിയിട്ടു തിരിച്ചുവന്നു മററുള്ളവർക്കു വിളമ്പാൻതുടങ്ങി. സി. വി. യുടെ ഇലയുടെ മുൻപിൽ ആ വിളമ്പുകാരൻവന്നു കുനിഞ്ഞതും, ഒരു കപാലപ്രഹരം ഏൽപ്പിക്കപ്പെട്ടതും ഒന്നിച്ചു കഴിഞ്ഞു.

---

# IV

## രണ്ടു കാൎയ്യങ്ങൾ

**കൊ**ല്ലവൎഷം 1065 കുംഭം പത്താംതീയതി മുതൽ സി. വി-രാമൻപിള്ളയ്ക്കു നിയമാദ്ധ്യയനത്തിനായി ആറു മാസത്തെ അവധി അനുവദിക്കപ്പെട്ടു. സൎക്കാർ സൎവ്വീസിൽ പ്രവേശിച്ചതിനുശേഷം ആദ്യമായി ലഭിച്ച ആ നീണ്ട അവധി സമയംകൊണ്ടു രാജ്യത്തിനും ഭാഷയ്ക്കും മറക്കാനാവാത്ത രണ്ടു കാൎയ്യങ്ങൾ നിൎവ്വഹിക്കണമെന്നു കഥാപുരുഷൻ നിശ്ചയിച്ചു. നിയമാദ്ധ്യയനത്തിനായുള്ള അവധി ലഭിച്ച ഉടനെതന്നെ മദ്രാസ്സിലേയ്ക്കു പോകുന്നതിനുള്ള ഒരുക്കങ്ങൾ എല്ലാം ചെയ്തുകഴിഞ്ഞു. 1064-ൽ സി. വി-ക്കു ഭാഗീരഥിഅമ്മയിൽ ഒരു പുത്രൻ * ജനി

---

* സബ്ബ്‌രജിസ്ട്രാരായിരുന്ന ശ്രീ. ആർ. സി. ശേഖരപിള്ള. ശേഖരപിള്ളയുടെ ജനനം മാൎത്താണ്ഡവൎമ്മയ്ക്കു രണ്ടു കൊല്ലംമുമ്പാണെന്നു ശ്രീ. പി. കെ. പരമേശ്വരൻനായർ എഴുതിയിട്ടുള്ളതു് ശരിയല്ലെന്നു സി.വി.യുടെ മൂത്തമകൾ ശ്രീമതി ഗൌരിക്കുട്ടിഅമ്മ പറയുകയുണ്ടായി; ശ്രീ. കെ. പത്മനാഭൻതമ്പിയുടെ ജീവിതക്കുറിപ്പിൽ (അസ്സൽപ്രതി ഈ ഗ്രന്ഥകാരന്റെ കൈവശമുണ്ടു്) "൧൦൬൫-ാമാണ്ടു ഞാൻ ഒരു പരീക്ഷയ്ക്കു പഠിക്കുന്നതിലേയ്ക്കു സൌകൎയ്യത്തിനുവേണ്ടി മദ്രാസു പ്രസിഡൻസി കാളേജിൽ ചെന്നുചേൎന്നു. സി. വി. യും—ബ്രിട്ടീഷ് പ്ലീഡർഷിപ്പ് പരീക്ഷയ്ക്കു പഠിക്കുന്നതിനു് ആറുമാസത്തെ അവധിയിൽ മദ്രാസിൽവന്നുചേൎന്നു." എന്നു പറഞ്ഞിട്ടുണ്ടു്. ഈ ഉദ്ധാരണത്തിന്റെ രണ്ടാമത്തെ വരിയിൽ "സി.വി. യും—" എന്നു കഴിഞ്ഞു് ഒരു ചെറിയ വര ഇട്ടിരിക്കുന്നിടത്തു ശ്രീ. പി. കെ. പരമേശ്വരൻനായർ അദ്ദേഹത്തിന്റെ സി. വി. രാമൻപിള്ളയിൽ "ആ ആണ്ടു തുലാമാസത്തോടുകൂടി" എന്നു് കൂട്ടിച്ചേൎത്തിരിക്കുന്നു. "ആറുമാസത്തെ അവധി" എന്നതിനു പകരം "ആ ആണ്ടു തുലാമാസത്തോടുകൂടി" എന്നു ചേൎത്തതു് കാലനിൎണ്ണയം ചെയ്യുവാൻ സ്വീകരിച്ച സ്വന്തമായ മാൎഗ്ഗമാണെന്നു തോന്നുന്നു.

ച്ചിരുന്നു. ഭാഗീരഥിഅമ്മയേയും പുത്രനേയും പിരിഞ്ഞു ഏതാനും മാസം താമസിക്കുക എന്നതു് കഥനായകനു് അല്പം വിഷമമായി തോന്നിയെങ്കിലും, കാലുപറമ്പിലെ സംഭാഷണസമാപനങ്ങൾ ആ വിരഹചിന്തകളെ എല്ലാം ധൂളീകരിച്ചു. നിയമബിരുദം കൂടാതെ നിയമ വകുപ്പിലിരിക്കുമ്പോൾ വലിയ ഉദ്യോഗമൊന്നും കിട്ടുക യില്ലെന്നുള്ള വിവരം ഭാഗീരഥിഅമ്മയ്ക്കും അറിയാ മായിരുന്നു. ഭർത്താവിന്റെ ഭാവുകം നേരുകയല്ലാതെ ആ മദ്രാസ്സ യാത്രയ്ക്കു അവർ അഹിതമൊന്നും പറഞ്ഞതേ യില്ല. നിയമ പരീക്ഷ ജയിക്കണമെന്നു് സി. വി. എപ്പോഴും സ്വയം പറയാറുമുണ്ടായിരുന്നു. താണുപിള്ള അവർകൾ സി. വി. യോടു നിയമപരീക്ഷയ്ക്കു പഠിക്കു വാൻ ഉപദേശിച്ചുകൊണ്ടുമിരുന്നു. എന്നാൽ, വലിയ ഉദ്യോഗപീഠത്തിൽ വിരാജിക്കണം, എന്ന മോഹത്തോ ടൊത്തു രാഷ്ട്രീയമായും, കലാപരമായും ഉള്ള രണ്ടു ആഗ്രഹങ്ങളോടുകൂടിയാണു് സി. വി. മദ്രാസ്സിലേയ്ക്കു തിരിച്ചതു്.

ഊണിലും, ഉറക്കത്തിലും രാജ്യത്തിന്റെ ഉൽക്കർഷത്തെക്കുറിച്ചു ചിന്തിക്കുകയും, പരിസരങ്ങ ളുടെ പ്രതിലോമസ്വഭാവത്തിൽ ഇച്ഛാഭംഗപ്പെടുകയും, വികാരങ്ങൾ അഗ്നിശിഖകൾക്കു തുല്യം ഊഷ്മളങ്ങളായി ആളിക്കത്തുകയും, ഭാവനയുടെ ചക്രവാളത്തിൽ നിന്നു കൊണ്ടു് ലോകരഹസ്യങ്ങളുടെ പ്രഭാതങ്ങളും അസ്തമയ ങ്ങളും വീക്ഷണം ചെയ്കയും ചെയ്യുന്ന സി. വി. രാമൻ പിള്ളയെ നിർവ്യാജം സ്നേഹിക്കുന്ന ഒരു സംഘം മലയാളി യുവാക്കന്മാർ അന്നു് മദ്രാസ്സിൽ താമസമുണ്ടാ

യിരുന്നു. പത്രാധിപർ ശ്രീ. ജി. പരമേശ്വരൻപിള്ള, എൻ. രാമൻപിള്ള (പിൽക്കാലത്തു എക്സൈസ് കമ്മിഷ്ണർ) തുടങ്ങിയവരായിരുന്നു ആ മലയാളി യുവാക്കന്മാരിലെ മുഖ്യന്മാർ. ജി. പരമേശ്വരൻപിള്ള അവർകൾ അന്നു മദ്രാസ്സ നഗരത്തിലെ എണ്ണപ്പെട്ട ഒരു വ്യക്തിയായിരുന്നു. സാമ്പത്തികൌന്നത്യമായിരുന്നില്ല പരമേശ്വരൻപിള്ള അവർകളുടെ വ്യക്തിത്വത്തിനു കാരണം. കേവലം സേവനോദ്ദേശ്യത്തോടുകൂടിയുള്ള പത്രപ്രവൎത്തനമല്ലാതെ ജി. പി. യുടെ ഗണനീയതയ്ക്കു മറെറാരു ശക്തിയുമില്ലായിരുന്നു.

നിയമപുസ്തകങ്ങൾ സി. വി. ചില സന്ദർഭങ്ങളിൽ പഠനവിഷയമാക്കി എന്നുള്ളതു പരമാൎത്ഥം തന്നെ. എന്നാൽ, നിയമപരീക്ഷകൾ ജയിക്കണമെന്ന ആഗ്രഹം മദ്രാസ്സിൽ താമസമാക്കിയ സി. വി. യിൽ ആരും കാണുകയുണ്ടായില്ല. ആ ആഗ്രഹത്തിൻെറ സ്ഥാനത്തു മററു രണ്ടു കാൎയ്യങ്ങൾ ശക്തിമത്തായി ഉയൎന്നുനിന്നു: ഒന്നാമത്തേതു തിരുവിതാംകൂറിലെ ബ്രാഹ്മണ മേധാവിത്വത്തിനു അറുതിവരുത്തണമെന്നുള്ളതു്; രണ്ടാമത്തേതു "മാൎത്താണ്ഡവൎമ്മ" പ്രസിദ്ധീകരണ യോഗ്യമാക്കി പ്രസ്സിൽ കൊടുക്കണമെന്നുള്ളതും. ഒരു പ്രക്ഷോഭണംകൊണ്ടു്, രാജ്യത്തെ ബ്രാഹ്മണ മേധാവിത്വത്തിൽ നിന്നും വീണ്ടെടുക്കുന്നതേപ്പററി, സി. വി., ജി. പി. യോടു സംസാരിക്കാൻ തുടങ്ങി. ആ സംഭാഷണം പല ദിവസം തുടൎന്നുനടന്നു. അതോടുകൂടി, ജനങ്ങൾക്കു അവരുടെ പൂർവ്വചരിത്രത്തെക്കുറിച്ചു്, എന്തുതാണ്ടൊരു അഭിമാനം തോന്നുന്നതിനു് താൻ

എഴുതിവരുന്ന "മാത്താണ്ഡവമ്മ" പ്രസിദ്ധീകരിക്കുമ്പോൾ കാരണമാകുന്നതാണെന്നും, സി. വി, ജി. പി. യോടു പറഞ്ഞു. രാജ്യത്തു അരാജകത്വമോ, രാജത്വമോ എന്ന ചോദ്യങ്ങൾ, സംഭവഗതികൾ നിർണ്ണായകമായി ചോദിക്കാൻ തുടങ്ങിയ ഒരു കാലഘട്ടത്തിൽ, നിയമസമാധാനത്തെ കാംക്ഷിക്കുന്ന ജനത, ഭരണകൂടത്തിന്റെ സ്ഥായിത്വത്തെ പരിഗണിച്ചു്, രാജസ്ഥാനത്തെ ഉറപ്പിക്കുന്നതിനായി, അനുഭവിച്ചിട്ടുള്ള കഷ്ടതകളും, അനുഷ്ഠിച്ചിട്ടുള്ള ത്യാഗങ്ങളും, അങ്ങനെ രാജാവും പ്രജകളുമായി ഉണ്ടായിരുന്ന പൂർവ്വകാല ബന്ധങ്ങളെ എടുത്തു കാണിക്കുന്നതിനു് "മാത്താണ്ഡവമ്മ"യിൽ ശ്രദ്ധിച്ചിട്ടുണ്ടെന്നും, അതു ബ്രാഹ്മണരുടെ വലയത്തിനകത്തു അകപ്പെട്ടുപോയിട്ടുള്ള ശ്രീമൂലംതിരുനാൾ മഹാരാജാവിനു, ചരിത്രസത്യത്തെക്കുറിച്ചു ഒരു ബോധം ഉളവാക്കുന്നതിനു സഹായകമാകുമെന്നും, സി. വി., ജി. പി. യോടു സംസാരിക്കുമ്പോൾ, എടുത്തു പറയാതിരുന്നില്ല.

ഈ കഥാരംഭത്തിൽ എന്തു ചിന്തയോടുകൂടിയാണോ നാം സി. വി. യെ കലാലയമുഖപ്പിൽ കാണുന്നതു്, രാജ്യകാര്യപരമായി സി. വി. ജീവിതാവസാനംവരെ എന്താണോ ആവശ്യപ്പെടുന്നതു്, എന്തു വിഷയത്തെക്കുറിച്ചാണോ ഇപ്പോൾ മദ്രാസിൽ വന്നു ജി. പി-യോടു സംസാരിക്കുന്നതു്, എന്താണോ 'തിരുവിതാംകൂർ മെമ്മോറിയലി'ൽ പ്രതിപാദിക്കുവാൻ പോകുന്നതു്, അതിന്റെ എല്ലാററിന്റേയും ഒരു ലഘുരൂപം ഒററവാക്കിൽ അടക്കി, നാടുവാഴുന്ന ശ്രീമൂലം തിരുനാൾ മഹാരാജാവിനു ഒരു താക്കീതു എന്ന

നിലയിൽ, "മാർത്താണ്ഡവർമ്മ"യിൽ യുവരാജാവിനെ ക്കൊണ്ടു പറയിക്കുന്നതു നോക്കുക:

"ദ്രവ്യേച്ഛുക്കളും, തൽക്കാലലാഭത്തെ മാത്രം കരുതി സേവിക്കുന്നവരും, ഈ രാജ്യത്തേയും ഭരണ കർത്താക്കന്മാരേയുംകുറിച്ചു് സ്വാഭാവികമായിത്തന്നെയുള്ള സ്നേഹം ഇല്ലാത്തവരുമായ ജനങ്ങളെ ആധാരമാക്കുന്നതു് അഗ്നിസാക്ഷികമായി പരിഗ്രഹിച്ച കളത്രത്തെ ഉപേ ക്ഷിച്ചു് വേശ്യാലമ്പടൻ ആകുന്നതുപോലെതന്നെ യാണു്."

ജി. പരമേശ്വരൻപിള്ള തിരുവിതാംകൂർ ഭരണ കാര്യങ്ങളെപ്പററി തുടരെത്തുടരെ ലേഖനങ്ങൾ പ്രസിദ്ധ പ്പെടുത്തുന്ന കാലമായിരുന്നു അതു്. ശ്രീമൂലംതിരുനാൾ ആദ്യമായി നീട്ടുകൊടുത്തു അവരോധിച്ചതായ ദിവാൻ രാമറാവുവിനെക്കുറിച്ചു് അദ്ദേഹം ഒരിക്കൽ ഇങ്ങനെ എഴുതി:

"കഴിഞ്ഞ രണ്ടരക്കൊല്ലമായി, മി. ററി. രാമറാവു ദിവാൻജിയാണു്. ഈ ചുരുങ്ങിയ കാലഘട്ടത്തിനു ള്ളിൽ............കൃഷ്ണറാവുവിൻെറ കാലത്തു മാത്രം നടന്നിട്ടുള്ള അനീതികളാണു് ജനങ്ങളോടു അദ്ദേഹം ചെയ്തിട്ടുള്ളതു്. ദുർബ്ബലനും, അസമർത്ഥനും, ഒരു ഗവ ൺമെൻറിൻെറ പ്രാഥമികതത്വങ്ങളുമായി യാതൊരു പരിചയവുമില്ലാത്തവനും, ഒരു ഭരണാധികാരിക്കു അനു പേക്ഷണീയമായിട്ടുള്ള യോഗ്യതകളിൽ ഒന്നുംതന്നെ ഇല്ലാത്തവനുമായ ഇദ്ദേഹത്തിൻെറ ദിവാൻ പദത്തി ലേയ്ക്കുള്ള ഉയർച്ച 'റാവുമന്ത്രിമാരുടെ' പൂർവ്വഗാമിയും, ആദ്യനുമായ 'റസ്സിറാവു'വിൻെറ നിയമനത്തോടെ നീതികരിച്ചുകൂട്ടു............................

തുടർച്ചയായി നായർ പ്രധാനമന്ത്രിമാർ ഭരിച്ചിരുന്ന ഈ മന്ത്രിസ്ഥാനം അന്നത്തെപ്പോലെ വൈഷമ്യമേറിയതായിരുന്നുവെങ്കിൽ, ഒരൊററ ദിവസത്തേയ്ക്കുപോലും മി. രാമറാവുവിൻെറ ഭരണം തുടരുകയില്ലായിരുന്നു. മനുഷ്യരേയും, സമ്പ്രദായങ്ങളേയും വിവേചിച്ചറിയുന്നതിനു് ഉപരിവിദ്യാഭ്യാസത്തിൻെറ ഗുണമോ, വിപുലമായ വായനകൊണ്ടുള്ള പാകതയോ, ഗുണദോഷനിരൂപണം ചെയ്തറിവാനുള്ള കഴിവോ ഇല്ലാത്ത ഈ ദിവാൻ, അദ്ദേഹത്തിൻെറ കീഴിൽ ഉള്ള നിരവധി കീഴ്ജീവനക്കാരെക്കാളും താണവനാകുന്നു." *

ആയിടയ്ക്കു മദ്രാസുഗവർണ്ണരായിരുന്ന കണ്ണിമോറാ പ്രഭുവിനു് ശ്രീ. ജി. പി. പിള്ള, ജനതാവകാശങ്ങളെ ചവുട്ടിത്താഴ്ത്തി വച്ചിരിക്കുന്ന ഭാരതഭൂമിയിലെ ഏററവും തെക്കെ അററത്തെ ജനങ്ങൾക്കുവേണ്ടി സുവിസ്തൃതമായ ഒരു കത്തും എഴുതുകയുണ്ടായി. ആ കത്തിൽ ചക്രവത്തിനി (വിക്ടോറിയാ) തിരുമനസ്സിനോടു വിധേയതചമുള്ള തിരുവിതാംകൂറിനെപ്പററി "കഴിഞ്ഞ ഏതാനും കൊല്ലങ്ങളായി തിരുവിതാംകൂർ ഭരണം നീചതചത്തിൽ നിന്നു് പരമ നീചതചത്തിലേയ്ക്കു പൊയ്ക്കൊണ്ടിരിക്കുന്നു. നാൾ ചെല്ലുംതോറും ജനങ്ങളുടെ മേൽ അടിച്ചമത്തലിൻെറ നുകം വച്ചുകെട്ടിക്കൊണ്ടും വരുന്നു. അതിനാൽ ഇന്നു അവിടെ നിലവിലുള്ള ഭരണകൂടത്തോടു നാടെങ്ങും വ്യാപിച്ചിട്ടുള്ള നീരസബുദ്ധി വളന്നുവശാകുന്നു."

സി. വി. യിൽ നിന്നും സംഗതികളുടെ ഒരു തൽക്കാലസ്ഥിതി വിവരണം ജി. പി. ക്കു ലഭിച്ചു. രണ്ടു

---

* Travancore for Travancoreans. By G. Parameswaran Pillai.

പേരും ചേൎന്ന ഗൗരവപൂർവ്വം ആലോചിച്ചു. സി. വി. ആവശ്യപ്പെട്ടുന്ന ബഹുജനപ്രക്ഷോഭണം ഏതു തരത്തിലായിരിക്കണമെന്നതിനെപ്പററി ജി. പി. വീണ്ടും വീണ്ടും ആലോചിച്ചു. മതവൎഗ്ഗഭേദം കൂടാതെ കേവലം രാഷ്ട്രീയമായിട്ടുള്ള ഒരു പ്രക്ഷോഭണം ആയിരിക്കണം അതെന്നും, ആദ്യന്തം അതു് സംസ്ഥാന പൗരാവലിയുടേതായി നയിക്കേണ്ടതാണെന്നും ഉള്ള തീരുമാനത്തിൽ അവർ എത്തിച്ചേൎന്നു. അനന്തരം, പ്രസ്തുത വിഷയത്തിലേയ്ക്കു് അന്നു മദ്രാസിലെ അഭിഭാഷകപ്രമാണികളായിരുന്ന സർ. സി. ശങ്കരൻനായർ, ഏർഡ്‌ലി നാർട്ടൻ തുടങ്ങിയവരുടെ ശ്രദ്ധ സമാകൎഷിക്കപ്പെട്ടു. സംഭാഷണങ്ങളുടെസമാപനാവസ്ഥയിൽ,രാജ്യവാസികൾ മഹാരാജാവു തിരുമനസ്സു സമക്ഷം ഒരു മെമ്മോറിയൽ മുഖാന്തിരം സങ്കടമറിയിച്ചാൽ മതിയെന്നു തീരുമാനിക്കപ്പെട്ടു. അതിൻപ്രകാരം, 'മലയാളി മെമ്മോറിയൽ' എന്നു് ജനസാമാന്യം ഇന്നും പറഞ്ഞുപോരുന്ന 'ട്രാവൻകൂർ മെമ്മോറിയൽ' (**Travancore Memorial**) എന്ന ആ ജനകീയ പ്രമാണത്തിൻെറ കരടുപ്രതി തയ്യാറാക്കപ്പെട്ടു. മെമ്മോറിയലിൻെറ വക്താവായി, അപ്പോൾ മദ്രാസിൽ വ്യവഹരിച്ചിരുന്ന അഭിഭാഷകൻ ശ്രീ. കെ. പി. ശങ്കരമേനോൻ, നിശ്ചയിക്കപ്പെട്ടു. ഇതത്രയും അണിയറകളിൽ നടന്ന കാര്യങ്ങളാകയാൽ, ഗൂഢമായിത്തന്നെ സൂക്ഷിക്കപ്പെട്ടു. അതായതു മലയാളി സഭയുടെ ആഭിമുഖ്യത്തിൽ, രാജ്യത്തെ പ്രധാന കേന്ദ്രങ്ങളിലെല്ലാം പൊതുയോഗങ്ങൾ വിളിച്ചു കൂട്ടി, ഒപ്പുകൾ ശേഖരിച്ചു്, മെമ്മോറിയൽ സമൎപ്പിക്കുന്ന സംഗതികളെല്ലാം വഴിയേ നടത്തിക്കൊള്ളേണ്ട

താണെന്നും, അപ്പോഠ നിശ്ചയങ്ങഠ പുറത്തറിഞ്ഞാൽ മതിയെന്നും ശ്രദ്ധനിർവാഹകന്മാർ തീർച്ചചെയ്യു തല്ക്കാലം അതവിടെ നില്ക്കട്ടെ.

* "രാജശ്രീ. കെ. പത്മനാഭൻതമ്പി, ചന്ദ്രശേഖരപിള്ള, ഡാക്ടർ കൃഷ്ണപിള്ള, ആയക്കാട്ടു കൃഷ്ണൻ തമ്പി, മുണ്ടനാട്ടു നാരായണപിള്ള എന്നിവർ അന്നു മദിരാശിയിൽ മൗണ്ടുറോഡിലുള്ള നരസിംഹപുരം എന്ന തെരുവിൽ ഒരു ബംഗ്ലാവിലും, "മദ്രാസ്സസ്റ്റാൻഡാർഡു്" പത്രാധിപർ ജി. പരമേശ്വരൻപിള്ള, എക്സൈസ് കമ്മീഷണർ എൻ. രാമൻപിള്ള എന്നിവർ അവിടെ നിന്നു് രണ്ടുമൂന്നു മൈൽ അകലെയുള്ള മറെറാരു ബംഗ്ലാവിലും താമസിച്ചിരുന്നു. കഥാനായകൻ മദിരാശിയിൽ മൗണ്ടുറോഡിൽ തന്റെ സ്നേഹിതന്മാർ സങ്കേതമാക്കിയിരുന്ന ആ വസതിയിലാണു ആദ്യം താമസിച്ചതു്. സി. വി-യുടെ അക്കാലത്തെ നേരമ്പോക്കുകഠ അനവധിയുണ്ടു്. ബസ്സാറിൽനിന്നു കരുതിക്കൂട്ടിവാങ്ങിയ ഒരു ഊത്തുകുഴൽകൊണ്ടു നിശാവേളകളിൽ കർണ്ണഭേദകമായ ശബ്ദംപുറപ്പെടുവിച്ചു് അർദ്ധനിദ്രയിൽനിന്നു ആ സ്നേഹിതന്മാരെ വിമുക്തരാക്കി, പിശാചിന്റെ കഥകഠ പറഞ്ഞു ഭയപ്പെടുത്തുന്നതു സി. വി-യുടെ വിശേഷ വിനോദങ്ങളിൽ ഒന്നായിരുന്നു. ഇതുപോലെ ഒരിക്കൽ സഖാക്കളിൽ ഒരാഠക്കു ഒരു സ്ത്രീയുടെ കൈപ്പടയിലും പേരിലും ചില കള്ളക്കത്തുകഠ നിർമ്മിച്ചയക്കുകയും, അയാളുടെ യുവചാപല്യങ്ങഠ കണ്ടു കളിയാക്കുകയും ഉണ്ടായി."

* "സാഹിത്യകശലൻ സി. വി."—ജി. അച്ചുതൻപിള്ള.

മദ്രാസിൽവച്ചു "മാർത്താണ്ഡവർമ്മ" പൂർത്തിയാക്കുന്ന ജോലിയിൽ സി. വി. മുഴുകിയിരിക്കുമ്പോൾ ഒരു സംഭവം ഉണ്ടായി. മലയാളത്തിലെ ആദ്യത്തെ സ്വതന്ത്ര നോവലായ 'ഇന്ദുലേഖ' പുറത്തുവന്ന കാലമായിരുന്നു അതു്. 'ഇന്ദുലേഖ' വായിച്ചു രസിച്ചുകൊണ്ടിരുന്ന മലബാർകാരായ ചില യുവാക്കന്മാർ "തിരുവിതാംകൂറിൽ അത്തരമൊരു ഗദ്യകൃതി എഴുതുവാൻ ആണുങ്ങളുണ്ടോ" എന്നു പ്രകൃതവശാൽ ഒരു വെല്ലുവിളി നടത്തിയതായും അതുകേട്ടുകൊണ്ടിരുന്ന സി. വി. "തിരുവിതാംകൂറിൽ ആണുങ്ങളുണ്ടു്; ഞാൻ ഈ മദ്രാസു വിട്ടുപോകുന്നതു് അതു തെളിയിച്ചിട്ടേ ഉള്ളൂ" എന്നു് മറുപടി പറഞ്ഞതായും ഒരു കഥയുണ്ടു്. രണ്ടു ഭാഗങ്ങളായി പ്രസിദ്ധീകരിക്കുവാൻ ആസൂത്രണം ചെയ്യപ്പെട്ടിരുന്ന "മാർത്താണ്ഡവർമ്മ"ഒരു ഭാഗമായി സംഗ്രഹിച്ചു് ഉടനെ അച്ചടിക്കുന്നതിനായി പുസ്തകത്തിന്റെ കൈയെഴുത്തു പ്രതി തയാറാക്കപ്പെട്ടു. (കഥാവസാനത്തിലെ രണ്ടദ്ധ്യായങ്ങളിൽ സംഗ്രഹിച്ചെഴുതിയതുകൊണ്ടുള്ള ദോഷങ്ങൾ കാണാനുണ്ടു്.) മദ്രാസ്സിലെ 'അഡിസൺ' കമ്പനിക്കാരുടെ പ്രസാധകത്വത്തിൽ പുസ്തകത്തിന്റെ അച്ചടി ആരംഭിച്ചു. ശ്രീ. എൻ. രാമൻപിള്ള പ്രൂഫ് വായിക്കുന്നതിനും, ഭ്രാന്തൻ ചാന്നാൻ തുടങ്ങിയ ചില കഥാപാത്രങ്ങളുടെ സൃഷ്ടിയെ മെച്ചപ്പെടുത്തുന്നതിനും ഗ്രന്ഥകാരനെ സഹായിച്ചു. * വൈദുഷ്യവും, പരോപകാരതല്പരതയു

* പുസ്തകത്തിന്റെ അച്ചടിക്കു ഏർപ്പാടുചെയ്തിട്ടു പണത്തിനായി സി. വി. നാട്ടിലേയ്ക്കു മടങ്ങി. കുറേനാൾ താമസിച്ചു. അപ്പോൾ അന്നന്നുള്ള പ്രൂഫ മുഴുവൻ എൻ. രാമൻപിള്ള തനിയേ വായിച്ചു കൊടുത്തുകൊണ്ടിരുന്നു. വിവരങ്ങൾ ഗ്രന്ഥകാരനു് എഴുതിക്കൊണ്ടുമിരുന്നു. അച്ചടിവകയിൽ അഡിസൺ കമ്പനിക്കാർക്കു കൊടുക്കേണ്ടു

തികഞ്ഞിരുന്ന അന്നത്തെ ആററിങ്ങൽ ഇളയ തമ്പുരാട്ടിക്കും അന്നന്നുള്ള പ്രൂഫിന്റെ ഒരു പ്രതി അയച്ചുകൊടുത്തുകൊണ്ടിരുന്നു. സാധുജനബാലന്മാരെ വിദ്യാഭ്യാസത്തിൽ സഹായിക്കുകയും, അഭ്യസ്തവിദ്യരായ നാട്ടിലെ യുവജനങ്ങളോടു ഇടപെടുന്നതിനു താല്പൎയ്യം കാണിക്കുകയും, ഇദംപ്രഥമമായി തിരുവിതാംകൂർ രാജകുടുംബത്തിൽനിന്നും കലാശാലാബിരുദം നേടുകയും ചെയ്തു നാലാംമുറ രാജകുമാരൻ ആയ അശ്വതിതിരുനാൾ മാൎത്താണ്ഡവൎമ്മ ബി. ഏ-യ്ക്കു പുസ്തകം സമൎപ്പിക്കുന്നതിനും തീരുമാനിക്കപ്പെട്ടു. അങ്ങനെ,ശ്രീശങ്കരാചാൎയ്യരുടേയും എഴുത്തച്ഛന്റേയും ജന്മഭൂമി, വളരെക്കാലമായി ആവശ്യപ്പെട്ടുകൊണ്ടിരുന്ന,മനുഷ്യപ്രകൃതിയുടെ വിവിധ വശങ്ങളെ ചിത്രീകരിക്കുവാൻ പ്രഗത്ഭനായ ഒരു കലാകാരൻ, തന്റെ ആദ്യകൃതിയായ "മാൎത്താണ്ഡവൎമ്മ" എന്ന ചരിത്രകഥ പുറത്തുകൊണ്ടുവന്ന ആയിരത്തിഅറുപത്തിഅഞ്ചാമത്തു കൊല്ലവൎഷം കേരളഭാഷാചരിത്രത്തിൽ എന്നും മിന്നിത്തിളങ്ങി നിൽക്കുകതന്നെ ചെയ്യും.

**ഗ്രന്ഥത്തിന്റെ പീഠികയിൽ ഇപ്രകാരം സി. വി. പറഞ്ഞിരിക്കുന്നു:**

“ഈ പുസ്തകത്തെ ഉണ്ടാക്കിയിട്ടുള്ളതു് ഇംഗ്ലീഷിൽ ‘ഹിസ്റ്റാറിക്കൽ റോമാൻസ്’ എന്നു പറയപ്പെടുന്ന കഥാസമ്പ്രദായത്തിൽ ഒരു മാതൃക മലയാളഭാഷയിൽ നിൎമ്മിക്കണമെന്നുള്ള ഉദ്ദേശ്യത്തോടുകൂടിയാകുന്നു. ഇതു സാദ്ധ്യമാകുന്നെങ്കിൽ ഗ്രന്ഥകൎത്താവിന്റെ ശ്രമം സഫലമായിത്തീരുന്നതാണു്. ഈ പുസ്തകം അച്ചടിച്ചുതീൎന്നതിന്റെശേഷം

---

പണത്തിൽ ഏതാനും ഭാഗം സമ്പാദിക്കുവാൻകഴിഞ്ഞ ഉടൻ വീണ്ടും സി. വി. മദ്രാസിലേയ്ക്കു പോയി. സി. വി. മദ്രാസിലെത്തുന്നതുവരെയും നിരന്തരം പ്രൂഫുകൾ വായിച്ചുകൊടുത്തുകൊണ്ടിരുന്ന ശ്രീ. എൻ. രാമൻപിള്ള അച്ചടി പൂൎത്തിയാകുന്നതിനു മുൻപു തിരുവനന്തപുരത്തേയ്ക്കു പോന്നു. ഈ ഘട്ടങ്ങളിൽ എൻ.രാമൻപിള്ളയും സി. വി. യുമായി ചില എഴുത്തുകുത്തുകൾ നടന്നിട്ടുണ്ടു്.

കിളിമാനൂർ രാജരാജവർമ്മ കോയിത്തമ്പുരാൻ തിരുമനസ്സുകൊണ്ടു് ദയവായി അതിനെ പരിശോധിച്ചു ചില തെറ്റുകളെ കാണിച്ചുതരികയാൽ അതുകളെ ശുദ്ധപത്രത്തിൽ ചേർത്തിരിക്കുന്നു. ഈ ഭാഗങ്ങളേയും മറ്റു കാണപ്പെടുന്ന വീഴ്ചകളേയും ശരിയാക്കി ഈ പുസ്തകത്തെ ഉപയോഗിക്കുന്നതിനു വായനക്കാർക്കു കരുണയുണ്ടാകണമെന്നു അപേക്ഷിച്ചുകൊള്ളുന്നു.

"ഈ കഥയിൽ ഒരു അനുബന്ധം ചേർക്കണമെന്നു് ഗ്രന്ഥകർത്താവിനു ആദ്യത്തിൽ ആഗ്രഹം ഉണ്ടായിരുന്നു. എന്നാൽ പുസ്തകത്തിന്റെ വലിപ്പം ആരംഭത്തിൽ വിചാരിച്ചിരുന്നതിൽ ഇരട്ടി ആയതിനാൽ ആ ആഗ്രഹത്തെ ഉപേക്ഷിക്കയും കഥയെ അവസാനത്തിൽ കുറച്ചു ചുരുക്കുകയുംചെയ്തിരിക്കുന്നു.

"ഈ പുസ്തകത്തിൽ ൯-ാം അദ്ധ്യായത്തിന്റെ ആദ്യഭാഗത്തു ശ്രീവരാഹം പെരുന്താന്നി മുതലായ സ്ഥലങ്ങളെക്കുറിച്ചു സൂചിപ്പിച്ചിരിക്കുന്ന സ്ഥിതിക്കു് ആ ഭാഗം അച്ചടിച്ചതിന്നതിന്റെ ശേഷം സർക്കാരിന്റെ കൃപഹേതുവായി കുറച്ചു ഭേദഗതിവന്നിട്ടുള്ളതിനെ സന്തോഷപൂർവ്വം പ്രസ്താവിച്ചുകൊള്ളുന്നു.

"കൊച്ചുകോയിത്തമ്പുരാൻ തിരുമനസ്സുകൊണ്ടു ഈ ശ്രമത്തിൽ ഗ്രന്ഥകർത്താവിനെ പലവിധേനയും ആ തിരുമനസ്സിലെ പ്രസിദ്ധമായുള്ള ഔദാര്യത്തോടുകൂടി ഉത്സാഹിപ്പിച്ചിട്ടുള്ളതിലേയ്ക്കു ഗ്രന്ഥകർത്താവു തന്റെ ഹൃദയപുരസ്സരമായുള്ള കൃതജ്ഞതയെ ഈ പ്രസ്താവനമാർഗ്ഗേണ അറിയിച്ചുകൊള്ളുന്നു.

"ഈ ഗ്രന്ഥകർത്താവു വായനക്കാരുടെ അല്പമാത്രമായ സന്തോഷത്തിനെങ്കിലും പാത്രമാവാനാകുന്നെങ്കിൽ ആയതിലേയ്ക്കുള്ള അവകാശത്തിനെ, ഗ്രന്ഥകർത്താവു് തന്റെ അഭിനന്ദിയോടുകൂടി, ഈ പുസ്തകത്തെ സംബന്ധിച്ച മടിക്കൂടാതെയും, സ്നേഹത്തോടും വളരെ പ്രയത്നിച്ചിട്ടുള്ള മ-രാ-രാ- നെയ്യാറ്റുങ്കര എൻ. രാമൻപിള്ള ബി. ഏ. അവർകൾക്കു് ദത്തംചെയ്തുകൊള്ളുന്നു.

"മ-രാ-രാ- കെ. ആർ. മാധവവാര്യർ അവർകളും, മ-രാ-രാ- കെ. പപ്പുപിള്ള B. A. അവർകളും, ഇവരിൽനിന്നും ഈ വിഷയത്തിൽ ഉണ്ടായിട്ടുള്ള സഹായത്തിനു് ഗ്രന്ഥകർത്താവു തന്റെ കൃതജ്ഞതയെ ഇപ്രകാരം ധരിപ്പിച്ചുകൊള്ളുന്നു.

"മെസ്സർസ് ആഡിസൺ ആൻഡ് കമ്പനി എന്ന പ്രസിദ്ധിയുള്ള അച്ചടിക്കമ്പനിക്കാർ ഗ്രന്ഥകർത്താവിന്റെ സൗകര്യങ്ങളെയും

അപേക്ഷകളേയും അനുസരിച്ച് ഈ പുസ്തകത്തെ അച്ചടിച്ചതിലേയ്ക്കു അവരോടും വന്ദനം പറഞ്ഞുകൊള്ളുന്നു."

("മാർത്താണ്ഡവർമ്മ" ഒന്നാംപതിപ്പിന്റെ മുഖവുര.)

"അന്നൊരു സാഹിത്യോത്സവമായിരുന്നു" എന്നാണു മാർത്താണ്ഡവർമ്മ പ്രസിദ്ധീകരിച്ചകാലത്തെ ഓർത്തുകൊണ്ടു സഹൃദയാഗ്രേസരനും, പക്വവയസ്കനുമായ റിട്ടയാർഡു ചീഫ് സെക്രട്ടറി, റാവു ബഹദൂർ കെ. നാരായണൻ പണ്ടൊരിക്കൽ പ്രസ്താവിക്കയുണ്ടായതു്.

അദ്ദേഹം തുടർന്നു പറഞ്ഞു:

"യഥാർത്ഥത്തിൽ നാം ഒരു സാഹിത്യോത്സവം ആഘോഷിച്ചതു് മാർത്താണ്ഡവർമ്മയുടെ വായനയിലാണു്. കൊട്ടാരംതൊട്ടു കുടിൽവരെയുള്ള തിരുവനന്തപുരം ജനസമുദായം, അത്യാകർഷമായ ആ കൃതി അന്നു് എത്ര തവണ വായിച്ചുവെന്നതു് പറഞ്ഞറിയിക്കാൻ പ്രയാസമാണു്. എത്ര തവണ വായിച്ചാലും മതിവരാത്ത ഒരു പുസ്തകം: മലയാളഗദ്യസാഹിത്യത്തിൽ അതൊരു പുതിയ യുഗം സൃഷ്ടിച്ചു: മനോഹരമായ അതിലെ പ്രതിപാദനരീതി ആബാലവൃദ്ധജനങ്ങളേയും, ഒന്നുപോലെ വശീകരിച്ചു. കാളേജുവിദ്യാർത്ഥികളായ ഞങ്ങൾ മാർത്താണ്ഡവർമ്മ വായിച്ചു പുളകം പുതയ്ക്കുക ആയിരുന്നു. പുരാണകഥകളെ ആസ്പദമാക്കിയുള്ള ഒരു സാഹിത്യത്തിൽ; അധികവും ഭക്തിമാർഗ്ഗഗ്രന്ഥങ്ങളുമായുള്ള പരിചയമേ ജനങ്ങൾക്കു അന്നുണ്ടായിരുന്നുള്ളു. അങ്ങനെയുള്ള ഒരു ജനതാമദ്ധ്യത്തിൽ ആ ചരിത്രകഥ എത്ര ആവേശത്തോടുകൂടി സ്വീകരിക്കപ്പെട്ടിരിക്കും എന്നു നിങ്ങൾക്കു ഏതാണ്ടു ഊഹിക്കാവുന്നതാണു്. സി. വി-യുടെ ആദ്യകൃതിയായ മാർത്താണ്ഡവർമ്മ നിത്യമായ ഒരു ആനന്ദവസ്തുവായിത്തന്നെ ഇന്നും നിലനിൽക്കുന്നു.

അദ്ദേഹത്തിന്റെ പക്വവയസ്സിൽ രചിച്ച രാമരാജബഹദൂർ എന്ന ചരിത്രാഖ്യായികയോടുകൂടി ആ ഭാവനാപ്രപഞ്ചം നമ്മുടെ ഭാഷയെ വിശ്വസാഹിത്യവുമായി യോജിപ്പിച്ചു. അതിലെ പാത്രസൃഷ്ടിയിലാണു സി. വി. രാമൻപിള്ള ലോകസാഹിത്യകാരന്മാരുടെ കൂട്ടത്തിൽ സ്ഥാനം കരസ്ഥമാക്കുന്നതു്."

"മാർത്താണ്ഡവർമ്മ" ഒരു പ്രേമകഥയാണു്. പക്ഷേ ചരിത്രത്തിന്മേലാണു നാടകീയമായ ആ കഥ നിർമ്മിച്ചിരിക്കുന്നതു്. തിരുവിതാംകൂറിന്റെ ചരിത്രത്തിൽ ഗൗരവമേറിയ ഒരു ഘട്ടമാണു കഥയ്ക്കു വിഷയം. കേരളസംസ്ഥാനം ഏകീകരിച്ചു് ഒരു ഭരണത്തിൻകീഴിൽ കൊണ്ടുവരണം എന്ന ആഗ്രഹത്തോടുകൂടി പ്രവൃത്തി ആരംഭിച്ചു്, പിൽക്കാലത്തു് ആ അഭീഷ്ടത്തിന്റെ മുക്കാൽ ഭാഗവും നിറവേററാൻ കഴിഞ്ഞ ശ്രീവീരമാർത്താണ്ഡവർമ്മ മഹാരാജാവു്, വിടപ്രകൃതനായ ഒരു അധികാരമോഹി (ശ്രീപത്മനാഭൻതമ്പി) യാൽ നയിക്കപ്പെടുന്ന ഒരുകൂട്ടം പ്രജാപൗരുഷശാലികളുടെ വിജൃംഭണം ഹേതുവായി സിംഹാസനാരോഹണത്തിനു മുൻപിൽ നിസ്സഹായനായി രാജ്യം നഷ്ടപ്പെടുമോ എന്നു സന്ദേഹിക്കുന്നതാണു് സി. വി. യുടെ "മാർത്താണ്ഡവർമ്മ" എന്ന ആഖ്യായികയിലെ പ്രകൃതം. അപ്രകാരമുള്ള ആപൽഘട്ടത്തിൽ, രാജസ്ഥാനത്തിനു ഉപകരിച്ചിട്ടുള്ളതും അതേ ആ പ്രജാപൗരുഷശാലികളുടെ ബന്ധത്തിലും ചാർച്ചയിലും പെട്ടവരും, സാമാന്യപൗരപ്രമാണികളും ആണെന്നും 'മാർത്താണ്ഡവർമ്മ' എന്ന ആഖ്യായിക വെളിവാക്കുന്നു. സ്പഷ്ടമായി ജനഹൃദയങ്ങളിൽ ആ വസ്തുത ബലിഷ്ഠമാക്കുന്നതിനു മററു മാർഗ്ഗങ്ങൾ അവലംബിക്കുവാൻ കാലസ്ഥിതികൾ

അനുകൂലമല്ലാത്തതിനാൽ, ഗ്രന്ഥകാരൻ ആ കലാശില്പത്തിൽ ചെയ്തിട്ടുള്ള ഏതൽസംബന്ധമായ യത്നം ആവിഷ്കരണത്തിന്റെ നാടകീയതയാൽ തെളുതെളെ തിളങ്ങി, രസാധിക്യംകൊണ്ടു മധുരിച്ചുപോവുകയാണു ചെയ്യുന്നത്. സി. വി. രാമൻപിള്ളയുടെ ആത്മ കഥാംശങ്ങൾ ധാരാളം അടങ്ങിയിട്ടുള്ള മാർത്താണ്ഡവർമ്മയിൽ 'സുഭദ്ര' എന്ന സ്ത്രീരത്നസൃഷ്ടിയെക്കൊണ്ടു പറയിക്കുന്നു:

"ഈ കുഴക്കിൽ ഞാൻ ചാടുന്നതെന്തിനു? ചാടാതിരുന്നാൽ തമ്പി രാജ്യം കൈക്കലാക്കി സുന്ദരയ്യനെ മന്ത്രം ചെയ്യും. പിന്നെ ഇവിടെ കോലാഹലം തന്നെ!"

രാജ്യകാര്യങ്ങളിൽനിന്നും ഒഴിഞ്ഞുമാറിനില്ക്കാമെന്നു വച്ചാൽ, വെറും ലാക്കേറ്റുകൊണ്ടു് മഹാരാജാവു തിരുമനസ്സിന്റെ "തിരുമുമ്പിൽ സേവയ്ക്കു" കയറിയിട്ടുള്ള ബ്രാഹ്മണരുടെ മേധാവിത്വം, തന്നെ അതിനനുവദിക്കുന്നില്ല എന്ന സി. വി. യുടെ ഹൃദയസത്യത്തെ അതന്നെയാണു ഇവിടെ പ്രകാശിപ്പിച്ചിരിക്കുന്നതു്. പിന്നെയും സുഭദ്രയെക്കൊണ്ടു്, "മറ്റുള്ളവർക്കു ദോഷം ഇല്ലെങ്കിൽ ഞാൻ ഒന്നിനും തുടങ്ങുകയില്ല" എന്നു പറയിക്കുന്നതിൽ നിന്നും ചരിത്രപുരുഷന്റെ ജീവിത രഹസ്യമടങ്ങിയ പ്രവർത്തന തത്വത്തെ പുറത്തു പ്രസ്താവിക്കുകയാണു ചെയ്യുന്നതു്.

"മാർത്താണ്ഡവർമ്മ"യിലെ കഥാഗതിയെ തുടർന്നു്, രാജസ്ഥാനത്തെ സ്വാർത്ഥബുദ്ധിയോടുകൂടി അരാജകത്വം കൊണ്ടു പിടിച്ചെടുക്കുന്നതിനായി, യുവമാർത്താണ്ഡവർമ്മയുടെ നിധനത്തിനു വേണ്ടുന്ന സന്നാഹങ്ങൾ രാജ്യ(രാജ)

ശത്രുക്കൾ ചെയ്തു കഴിഞ്ഞു എന്ന വാൎത്ത സുഭദ്രയ്ക്കു കിട്ടുമ്പോൾ, സൗഭാഗ്യാന്തരീക്ഷത്തിൽ ഉദിച്ച് സൗന്ദര്യത്തിൻെറ സൎവ്വകലകളും ഇണങ്ങി വിടൎന്ന സുഭദ്രയുടെ പൂൎണ്ണചന്ദ്രാനനം രക്തച്ഛവി പൂണ്ട്, അവൾ പറയുന്നു. "ഇനി ഈ പെണ്ണു അടങ്ങുന്നതല്ല. ദുഷ്ടക്കൂട്ടത്തിനെ ജയിക്കാനനുവദിക്കയോ? ഒരു കാലം ഈ സുഭദ്രയാൽ തടുക്കാൻ കഴിയുന്നതാണെങ്കിൽ നടക്കുന്നതല്ല. അമ്മാവൻ അറിഞ്ഞാൽ—? അറിയട്ടെ. ചോദിക്കുമ്പോൾ ഉത്തരം തോന്നും."

രാജാവിൻെറ ശത്രുപക്ഷീയരുടെ വംശ (കുടമൺ പിള്ളയുടെ അനന്തിരവൾ) ജയാണ് സുഭദ്ര. പക്ഷേ ശത്രുപക്ഷത്തിൽ ഉദിച്ച ആ സ്ത്രീ വംശതേജസ്സ്, അനീതിയുടെ മുൻപിൽ ആളിക്കത്തുന്നു. നിസ്സഹായനായി ഓടിക്കൊണ്ടിരിക്കുന്ന രാജാവിൻെറ ജീവൻ നിഹനിക്കപ്പെടുവാൻ നിമിഷങ്ങളേ വേണ്ടൂ എന്നുവന്ന ഒരു സന്ദർഭത്തിൽ രാജാവിനു സുഭദ്ര ആപൽസൂചന കൊടുക്കുന്നു. സുഭദ്രയുടെ വിലതീരാത്ത സഹായങ്ങളെ അംഗീകരിച്ചുകൊണ്ട് മാൎത്താണ്ഡവൎമ്മ മഹാരാജാവു പറയുന്നു:

"ഇവൾ എൻെറ പ്രാണരക്ഷ ചെയ്തവളാണ്. ഇതാ മധുരപ്പുടയ്ക്കു കൊടുക്കാൻ വേണ്ട ദ്രവ്യവും തന്നിരിക്കുന്നു".

വഞ്ചിരാജ്യത്തിൻെറ പുനഃപ്രതിഷ്ഠയ്ക്കു "ഏററവും പ്രകാശത്തോടുകൂടിയ ഒരു ദീപം.................കത്തിനിൽക്കുന്നതിൻ്റെ ശോഭയേയും താഴ്ത്തുന്ന കാന്തിയോടുകൂടിയ" ആ കുലവധൂരത്നം, സമ്പൽ സമൃദ്ധിയോ, അതുകൊണ്ടുള്ള ഭോഗസുഖങ്ങളോ, ഭാവിയോ കണക്കാക്കാ

തെ, വംശപാരമ്പര്യത്തിന്റെ പരിശുദ്ധിക്കനുസരണമായി, ബുദ്ധിയുടെ പ്രവത്തനങ്ങളെ ഹൃദയത്തിൽ പ്രതിഫലിപ്പിച്ച്, ന്യായാന്യായങ്ങളെ അന്തഃക്കരണത്തിന്റെ വെളിച്ചത്തിൽവച്ച് തീർച്ചപ്പെടുത്തുന്നു. "മാത്താണ്ഡവമ്മ"യിൽ ഹൃദയവും ബുദ്ധിയും തുല്യനിലയിൽ സമ്മേളിക്കുന്ന ഏക കേന്ദ്രമാണ് സുഭദ്ര. എന്നാൽ, ഹൃദയം മാത്രവും, ബുദ്ധിമാത്രവും സുഭദ്രയിൽ പ്രവത്തിക്കാതെയുമല്ല. സുഭദ്രയെപ്പോലെയുള്ള ഒരു പാത്രസൃഷ്ടി സി. വി. സാഹിത്യത്തിൽ മറെറാരിടത്തും കാണാനേയില്ല. സുഭദ്ര പാവങ്ങളെ ആശ്വസിപ്പിക്കുന്നതിനായി ധനം ചെലവിടുമ്പോൾ, ഹൃദയമാണ് അവിടെ മുന്നിട്ടുനിന്നു പ്രവത്തിക്കുന്നതെന്നു പറയേണ്ട ആവശ്യമില്ലല്ലോ. "ദരിദ്രകൾക്കും ദരിദ്രന്മാൎക്കുമാത്രം സുഭദ്രയെക്കുറിച്ചു വളരെ ബഹുമതിയായിരുന്നു." 'ഭത്താവിനെ ഒന്നു കാണണം' എന്ന ജീവിതമോഹമാണ് സുഭദ്രയ്ക്കു സ്ത്രീത്വം കൈവരുത്തുന്നത്.

അനന്തപത്മനാഭൻ മരിച്ചുപോയെന്നുള്ള പ്രസ്താവത്തിന്റെ സൂക്ഷ്മസ്ഥിതി മനസ്സിലാക്കാനും, സുന്ദരയ്യൻ നടത്തിയ മോഷണത്തിന്റെ രഹസ്യവിവരങ്ങൾ അന്വേഷിച്ചറിയുന്നതിനും, ചട്ടാണിപ്പാളയത്തിലെ 'ത്രുപ്പാ'യി (ദ്വിഭാഷി) യുടെ സ്ഥിതികൾ ഗ്രഹിക്കുന്നതിനും, രാജ്യകാര്യങ്ങൾ അപകടസന്ധിയോടു അടുക്കുമ്പോൾ സംഭവങ്ങളുടെ പോക്ക്, വിവിധമാർഗ്ഗങ്ങളിലൂടെ ഹ്രദിസ്ഥമാക്കി വയ്പാനും, സന്ദർഭാനുസരണം ഓരോ നിഗമനങ്ങളിൽ എത്തിച്ചേരാനും, സുഭദ്ര യത്നിക്കുന്നുണ്ട്. അപ്പോഴൊക്കെയും, അവളിൽ മുഖ്യമായി പ്രവത്തിക്കുന്നത് ബുദ്ധിമാത്രമാകുന്നു. ബുദ്ധിയും ഹൃദയവും തുല്യമാവുമ്പോഴാണ് മനുഷ്യൻ

പൂർണ്ണതയ്ക്കു അവകാശിയാകുന്നതു്. സുഭദ്രയാകുന്ന പ്രഭാപൂരത്തെ അകാലത്തു അണയ്ക്കുന്ന ആ ദുഃഖപര്യവസാനത്തിൽ കലാപരമായി സി. വി. സമ്പൂർണ്ണമായി വിജയിച്ചിട്ടുണ്ടു്. ഒരു സുവർണ്ണക്കിളിയെ കയ്ക്കലാക്കുവാൻ കൈ നീട്ടവേ, എന്തോ പുറത്തുതട്ടുന്നു എന്നു തോന്നിയ കിളി അതിൻെറ സുവർണ്ണപ്രകാശം നിറഞ്ഞ ചിറകു വിടുർത്തി അന്തരിക്ഷത്തിൻെറ ഏതോ ഭാഗത്തേയ്ക്കു പറന്നുപോയി. പിടിക്കാൻ നീട്ടിയ കൈകളിൽ ഒരു സുവർണ്ണത്തൂവൽ മാത്രം പതിച്ചു. ആ തൂവലിൻെറ ഭംഗി നോക്കി, ശുകം കാംക്ഷിച്ച മനുഷ്യൻ, ഏതു ഭാഗത്തേയ്ക്കു അതു പറന്നു്, ഏതു ദിക്കിനെ സുവർണ്ണം പൂശി എന്നു ആശ്ചര്യത്തോടുകൂടി ചിന്തിച്ചു നിൽക്കുന്നു. സുഭദ്രയുടെ കണ്ഠരക്തം വീഴ്ത്തി നനച്ചാണു് രാജസിംഹാസനസ്ഥാനം ഉറപ്പിച്ചിട്ടുള്ളതെന്നു ഭാവനാപരമായി നാം പറയുമ്പോൾ, നാട്ടിൽ പിറന്നു നാട്ടിനോടു കൂറുള്ളവരുടെ ജീവരക്തം ധാരാളം പ്രവഹിച്ചിട്ടാണു വഞ്ചിരാജ്യം നിലനിൽക്കുന്നതെന്നു് സി. വി. സ്ഥാപിക്കുന്നു.

രാജധാനിയിലെ ഗൃഹസദസ്സുകളിലും, കേരളത്തിലെ അഭിജ്ഞഭവനങ്ങളിലും "മാർത്താണ്ഡവർമ്മ"യെപ്പറ്റിയുള്ള ആനന്ദപ്രവഷം തുടരെ പെയ്തുകൊണ്ടിരുന്നു. എന്നാൽ പുസ്തകം ഇറങ്ങിയ കാലത്തൊന്നും ജനസാമാന്യം സി.വി.ആശിച്ചതുപോലെ, അത്ര വ്യാപ്തിയിൽ വായിക്കാൻ തുടങ്ങിയില്ല. അതിനു പിന്നെയും സമയം പോകേണ്ടിവന്നു. എങ്കിലും, ഏതെങ്കിലും ഒരു ഭവനത്തിൽ—കരയിൽ, "മാർത്താണ്ഡവർമ്മ" ലഭിച്ചാൽ, വായിക്കാനും, വായിച്ചു കേൾക്കാനും ആളുകൾ കൂടിയിരുന്നു. ഒരു വഴിയമ്പലത്തിൽ ഇരുന്നു "മാർത്താണ്ഡവർമ്മ"

വായിച്ചാൽ, ശ്രോതാക്കൾ കൂട്ടംകൂടി കേട്ടുകൊണ്ടു നില്ക്കും.

കൊട്ടാരത്തിലെ മുഖ്യസേവകനായ ശരവണസ്വാമിയുടെ പ്രതിപുരുഷനെപ്പോലത്തെ സുന്ദരയ്യൻ; അയാളുടെ കൃത്രിമവും, സാമർത്ഥ്യവും, "കൊട്ടാത്തു മാങ്കായ് പഴത്താപ്പോലെ ഇരിക്കു്, തിങ്കത്താൻ വേണം" "കഴന്തപോയി എന്താകുന്നു, എൻ ഇരുളിൽ മറവാനാ" എന്നും മററും പാറുക്കുട്ടിയെ സംബന്ധിച്ചു പറയുമ്പോൾ അയാൾ കവിയാകുന്നതും; അയാളുടെ മോഷണവും, വിഷപ്രയോഗവും, ഒടുവിൽ മറവൻ ബ്രാഹ്മണനായി വേഷം മാറി നടന്നതായുള്ള പരമാർത്ഥപ്രകാശനവും ചിലരെ വിസ്മയാധീനരാക്കുമ്പോൾ, മാങ്കോയിക്കൽ കുറുപ്പിന്റെ ഭവനം എരിഞ്ഞടങ്ങുന്ന രംഗത്തു പ്രത്യക്ഷപ്പെടുന്ന ഭ്രാന്തൻ ചാന്നാൻ ഭാരതസമരാങ്കണത്തിലെ അഭിമന്യുകുമാരനൊപ്പം കാട്ടുന്ന അത്ഭുതപരാക്രമങ്ങൾ മററു ചിലരെ വിസ്മയത്രസ്തരാക്കുകതന്നെ ചെയ്യുന്നു. ശ്രീമൂലം തിരുനാളിന്റെ അതേ ആകൃതിയിൽ കാണുന്ന രാജ്യമോഹിയായ ശ്രീപത്മനാഭൻതമ്പിയുടെ ചിത്രണം, രാജധാനിയിലെ രാജ്യകാര്യവേദികളുടെ നെഞ്ചിൽ ആഹ്ലാദത്തെക്കാളും സി. വി-യുടെ പേരിൽ സന്താപം തോന്നുന്നതിനു് കാരണമാക്കി.

ചെമ്പകശ്ശേരിയിലെ പാറുക്കുട്ടിയുടെ വിരഹാവസ്ഥയും, തമ്പിയുടെ പെണ്ണുകാണാനുള്ള വരവും, കാർത്ത്യായനിഅമ്മയുടെ ഒരുക്കവും, ശങ്കുആശാന്റെ കാര്യവിചാരവും, പിള്ളമാരുടെ ഗൂഢാലോചനയും രാജ്യത്തിന്റെ വിഛൃംഖലാവസ്ഥയും ഇങ്ങനെ മാർത്താണ്ഡവർമ്മയിലെ ഓരോ പാത്രവും, ഓരോ സംഭവവും, ഓരോ

ഭാഗവും, ഓരോന്നിലും കാണുന്ന നാടകീയതയുടെ കൂടുതൽ കുറവനുസരിച്ച് അനുവാചകലോകം പ്രകീത്തിച്ചുകൊണ്ടിരുന്നു. എന്നാൽ സാഹിത്യനിരൂപണദൃഷ്ട്യാ, "മാത്താണ്ഡവമ്മ"യിലെ നാടകീയതയുടെ കൂടുതൽ, പാത്രങ്ങളുടെ വളച്ചയ്ക്കുവേണ്ടി സംഭവങ്ങളെ ദീർഘിപ്പിക്കുന്നില്ലെന്നു ആക്ഷം എടുത്തു പറയുവാൻ കഴിഞ്ഞില്ല. കഥയ്ക്കു ആശ്രയമായിട്ടുള്ള സന്ദർഭം, സമയദൈർഘ്യം ഇല്ലാത്തതാണെന്നു ആലോചിക്കുമ്പോഠം ആ നാടകീയത സ്വാഭാവികമാണെന്നു അന്നത്തെ വിമർശപടുക്കറം,—ആരെങ്കിലും ഉണ്ടായിരുന്നെങ്കിൽ—അവർ കരുതിയിരിക്കണം.

"മാത്താണ്ഡവമ്മ" കൊണ്ടു ആരംഭിച്ചിട്ടുള്ള സാഹിത്യോത്സവത്തിൽ, ഒൻപതാമുത്സവം ആഘോഷിക്കുന്ന ഒരു പ്രകൃതമാണു് മണക്കാട്ടെ പട്ടാണിപ്പാളയത്തെപ്പററിയുള്ള വണ്ണനകഠം. മുസ്ലീംരാജ്യങ്ങളിൽ ജനിച്ചുവളന്ന തനി മുഹമ്മദീയഗ്രന്ഥകാരന്മാക്കുപോലും അസൂയ തോന്നിപ്പിക്കുന്ന ഒന്നാണു് പട്ടാണിപ്പാളയത്തിലെ ഹാക്കിം തുടങ്ങിയ ഓരോ മുസ്ലീം പാത്രങ്ങളുടേയും സൃഷ്ടിയിൽ, സി. വി. കാണിച്ചിരിക്കുന്ന വൈദഗ്ദ്ധ്യം. മുസ്ലീംപാത്രസൃഷ്ടിയിൽ, പ്രസിദ്ധ ആഖ്യായികാകാരനായ ബങ്കാളിലെ ബങ്കിംചന്ദ്രചാററർജിയല്ലാതെ, സി. വി-യോടു സാമ്യപ്പെടുത്തുവാൻ ഇന്ത്യൻ നോവൽ സാഹിത്യത്തിൽ വേറെ ആരെയും കാണുന്നില്ല. ആ വണ്ണന അത്രമാത്രം സ്വാഭാവികവും, മനോഹരവും ആകുന്നതിനു കാരണം സി. വി-ക്കു ഹൈദ്രാബാദിൽ മുസ്ലീങ്ങളുമായി അടുത്തു സഹവസിക്കുവാൻ അവസരം കിട്ടിയതുതന്നെയാണു്.

മുസ്ലീംഭവനത്തിലെ അതിഥിയായി കഴിഞ്ഞ്, മതം മാററത്തിന സന്ദർഭം വരുന്നതിനുമുമ്പേ, മുൻനിശ്ചയം കൂടാതെ ഹൈദ്രബാദ് വിട്ടുപോന്ന സി. വി–യെപ്പററിയല്ലേ, മാന്യമുസ്ലീം കഥാപാത്രമായ ഹാക്കിം ഇത പറയുന്നത് എന്നു ആലോചിച്ചു നോക്കുക:

"അവൻെറ മനക്കരുത്തിനെക്കുറിച്ചു നാം അതിശയിക്കുന്നു. ആ ഉസ്മാനെക്കൊണ്ടു അവനെ വേണ്ടപോലെ സൂക്ഷിച്ചിട്ടും ഫലമുണ്ടായില്ലല്ലോ! ബീറാം ബീറാം, നീയാണ് തെററിച്ചത്. നല്ല വിദ്യയുണ്ടായിരുന്നു. മതഭേദം അന്നുതന്നെ വരുത്തിയിരുന്നെങ്കിൽ. ഹാ! എന്തുതരമായിരുന്നു!"

ഹാക്കിം, ഝറഡീൻ, ബീറാംഖാൻ, ഉസ്മാൻഖാൻ, ഷംസുഡിൻ, ഫാത്തിമ, സുലൈഖ എന്നീ മുസ്ലീം സ്ത്രീപുരുഷന്മാരടങ്ങിയ നല്ല തരത്തിലുള്ള ഒരു മുസ്ലീംകുടുംബവുമായി ഹൈദ്രാബാദിൽ സി. വി. പരിചയിച്ചിട്ടുള്ളതിൻെറ അനുസ്മരണമാണ് "മാർത്താണ്ഡവർമ്മ"യിലെ പട്ടാണിപ്പാളയംകൊണ്ടു സാധിച്ചിരിക്കുന്നത്. നന്ദിപൂർവ്വമുള്ള ആ അനുസ്മരണസദ്യയിൽ ആത്മാർത്ഥതയുടെ രസവും സുഗന്ധവും സി. വി. നിർലോഭം വിളമ്പിയിരിക്കുന്നു. കാവ്യത്തിൽ ജീവിത സംഭവങ്ങളെ ഉൾക്കൊള്ളിക്കുന്നതു, കാവ്യമൂല്യം വർദ്ധിപ്പിക്കുവാൻ കവി സഹകാര്യമായി ചെയ്യുന്ന സംഭവാനകളാണ്.

തനി മുസ്ലീംശയ്യയിൽ ഹാക്കിമിനെക്കൊണ്ടു സി. വി. സംസാരിപ്പിക്കുന്നു.

"..........................നാം ദുർന്നയനായ ഒരു കാവൽപ്പണിക്കാരൻ ആകരുതല്ലോ. അതിനാൽ ഷംസുഡിൻെറ വിവാഹകാര്യത്തെക്കുറിച്ചു ഇന്നുതന്നെ ഒരു

തീരുമാനം വരുത്തണം. ദൈവത്തിന്റെ മതം ആര റിയുന്നു? താമസം നമ്മുടെ മനസ്സിനു വ്യസനമൂല മായേയുള്ളൂ. കേൾക്ക നുറുഡിൻ, നിന്റെ സഹോദരിയും ഷംസുഡിനും ഒന്നുപോലെ വ്യസനഗ്രസ്തരായി തീൎന്നിരി ക്കുന്നു. നമുക്ക അതു കണ്ടിട്ട സഹിക്കുന്നില്ല. അതിനാൽ ഷംസുഡിൻ രണ്ടിലൊന്നു പറയട്ടെ."

ഈ ഗ്രന്ഥകാരൻ ആദ്യമായി ഡക്കാൺ വനങ്ങൾ കാണുമ്പോൾ, ആ വനങ്ങൾ മുൻപു എപ്പോഴോ കണ്ടു മറന്ന ഒരു പ്രതീതി ഉളവായി. കുറെ നേരത്തെ ആലോ ചനയ്ക്കുശേഷം, "മാൎത്താണ്ഡവൎമ്മ"യിലെ വനവൎണ്ണനയും ഡക്കാൺ കാട്ടിക്കാട്ടുകൾക്കുള്ള സാമ്യതയും കൊണ്ടാണു ആ പ്രതീതിയുണ്ടായതെന്നു മനസ്സിലായി. എന്തെന്നാൽ, അതിനു മൂന്നുനാലുമാസം മുമ്പും ഗ്രന്ഥകാരൻ "മാൎത്താണ്ഡവൎമ്മ" വായിച്ചിരുന്നു.

കഥാപാത്രങ്ങളെ സൃഷ്ടിക്കുന്നതിലും, സി. വി. ഇതുപോലെ ചില യാഥാൎത്ഥ്യങ്ങളെ പിന്തുടരുന്നു. രക്ഷി താവായ കേശവൻതമ്പിയവൎകൾക്കുവേണ്ടി തനിക്കു ഒന്നും ചെയ്യാൻ കഴിഞ്ഞിട്ടില്ലെന്നും, മാൎത്താണ്ഡവൎമ്മ യിലെ തിരുമുഖത്തുപിള്ള, തമ്പികാൎയ്യക്കാരുടെ സ്മരണ യിൽ സങ്കല്പിച്ചിട്ടുള്ള ഒരു പാത്രമാണെന്നും, ഡാക്ടർ രാമൻതമ്പിയോടു നമ്മുടെ ചരിത്രപുരുഷൻ ഒരവസരത്തിൽ പറയുകയുണ്ടായി. ചെമ്പകശ്ശേരിയിലെ കാൎത്ത്യായനിഅമ്മ, സി. വി-യുടെ മൂത്ത സഹോദരി കാൎത്ത്യായനിഅമ്മയുടെ പ്രതിബിംബംതന്നെയാണു്. അവൎക്കു കുടുംബഭരണാദികളിൽ വളരെ സാമൎത്ഥ്യ മുണ്ടായിരുന്നു. അവരോടു സി. വി-ക്കു മാതൃതുല്യമായ സ്നേഹവുമുണ്ടായിരുന്നു. സഹോദരിമാർ, ഭാൎയ്യ, മാതാവു്,

മിത്രങ്ങൾ, സമകാലീനന്മാർ, ചില ഉന്നത സ്ഥാനീയർ ഇങ്ങനെ സി. വി. പാത്രസൃഷ്ടിക്ക തന്റെ ചുററുപാടു മുള്ളവരെത്തന്നെ മാതൃകയാക്കുന്നു.

മഹാകവി കേ. സി. കേശവപിള്ള അവർകളുടെ ഒരു മിത്രമായ ഈ ഗ്രന്ഥകാരന്റെ മാതുലൻ റിട്ടയാർഡു് അദ്ധ്യാപകൻ ശ്രീ. ഏ. നാരായണപിള്ള അവർകൾ ഒരിക്കൽ സി. വി-യെ സംബന്ധിച്ച ഒരു ചോദ്യത്തിനു ഉത്തരമായി ഇങ്ങനെ പറഞ്ഞു: "മാർത്താണ്ഡവർമ്മ"യിലെ വേലുക്കുറുപ്പിനെ സൃഷ്ടിക്കാനായി മഹാകവി, കേ. സി. കേശവപിള്ള അവർകളെ (പരവൂർവച്ചു കണ്ടു പരിചയമായ കാലത്തു) സി. വി., ഒരിടത്തു നിർത്തി സൂക്ഷ്മമായി നോക്കി കുറിച്ചെടുത്തതായി അദ്ദേഹം എന്നോടു പറഞ്ഞിട്ടുണ്ടു്."

ഇനി നമുക്കു 'മെമ്മോറിയലിന്റെ' ശ്രമങ്ങൾ എന്തായെന്നു അന്വേഷിക്കാം.

1066 ചിങ്ങം ഒൻപതാംതീയതി അവധി തീൎന്നു്, സി. വി. രാമൻപിള്ള ജോലിയിൽ പ്രവേശിച്ചു. ആ വൎഷത്തിലായിരുന്നു തിരുവിതാംകൂർ നിവാസികളിൽ "വിവിധമതവർഗ്ഗവ്യാപാരസ്ഥരായ പ്രധാനികളും, വിദ്വജ്ജനങ്ങളും കാൎയ്യസ്ഥരും" ആയ പതിനായിരത്തി മുപ്പത്തെട്ടുപേർ ഒപ്പിട്ട 'തിരുവിതാംകൂർ മെമ്മോറിയൽ' രാജസമക്ഷം സമൎപ്പിക്കുകയുണ്ടായതു്.

മെമ്മോറിയലിലെ ഒന്നാം പേരുകാരനായ മദ്രാസു ഹൈക്കോടതി വക്കീൽ ശ്രീ. കെ. പി. ശങ്കരമേനോൻ തിരുവിതാംകൂറിലെത്തി, മലയാളി സഭയുടെ ആഭിമുഖ്യത്തിൽ ഒപ്പുശേഖരണവും പ്രചരണവും ആരംഭിച്ചു. പറവൂർ, കോട്ടയം, ആലപ്പുഴ, കൊല്ലം, തിരുവനന്ത

പുരം എന്നീ ആറു മുഖ്യകേന്ദ്രങ്ങളിൽ അതതു സ്ഥലത്തെ വിവിധജാതിമതസ്ഥരായ നാട്ടുപ്രമാണികളുടെ ഭാരവാഹിത്വത്തിലും, ആദ്ധ്യക്ഷ്യത്തിലും യോഗങ്ങൾ വിളിച്ചുകൂട്ടി, പ്രസംഗങ്ങൾകൊണ്ടു ദൈനംദിന ഭരണത്തിൽ കണ്ടുകൊണ്ടിരിക്കുന്ന ബ്രാഹ്മണപ്രാമാണ്യത്തെ പൊതുജനങ്ങൾക്കു വിശദീകരിച്ചു കൊടുക്കുവാൻ തുടങ്ങി. നാട്ടുകാൎക്കു സൎക്കാർ സൎവ്വീസിൽ കിട്ടേണ്ട പ്രാധാന്യത്തെ അടിസ്ഥാനപ്പെടുത്തിയായിരുന്നു പ്രസംഗങ്ങൾ എല്ലാം. അപ്പോഴും സി. വി. തിരശ്ശീലയ്ക്കുള്ളിൽ നിന്നു പ്രവൎത്തിച്ചുകൊണ്ടിരുന്നു. നാഗർകോവിലിൽ പ്രസംഗിക്കാൻ പോയ പ്രചരണസംഘക്കാൎക്കു, പണത്തിനു മുട്ടുവന്നപ്പോൾ, സി. വി. തന്റെ ഭാൎയ്യയുടെ ആഭരണങ്ങൾ പണയംവച്ചു പണംകൊടുത്തും, പ്രസ്ഥാനം നിൎവ്വിഘ്നം വിജയിപ്പിക്കുവാൻ യത്നിച്ചിട്ടുണ്ടെന്നു അഭിഭാഷകനായ ശ്രീ. ആർ. ഗോപാലപിള്ള പറയുന്നു.

ദിവാൻ രാമറാവുവിൻെറ കാലം: അന്നു ആകെക്കൂടി തിരുവിതാംകൂർ സംസ്ഥാനത്തു 16,167 ഉദ്യോഗങ്ങളുണ്ടായിരുന്നു. * എന്നാൽ ഇതിൽ 13,000 ഉദ്യോഗങ്ങൾ, ഒന്നോ, രണ്ടോ, അഞ്ചോ അല്ലെങ്കിൽ പത്തോ രൂപയ്ക്കുള്ളതായിരുന്നു. അക്കാലത്തെ സൎക്കാർ പഞ്ചാംഗത്തിൽ പ്രസിദ്ധപ്പെടുത്തിയിരുന്ന കണക്കിൻ

---

* അന്നത്തെ കാനേഷുമാരിക്കണക്കനുസരിച്ചു് 1,755,610 ഹിന്ദുക്കളും, 498,542 ക്രിസ്ത്യാനികളും, 146,909 മുഹമ്മദീയരും, 97 ജൂതന്മാരുമുൾപ്പെടെ (യൂറോപ്യന്മാർ മഹാരാജാവിൻെറ പ്രജകൾ അല്ലാത്തതിനാൽ അവരെ ഉൾപ്പെടുത്തിയിട്ടില്ല.) ആകെ2,401,158, പേർ അന്നു തിരുവിതാംകൂറിലുണ്ടായിരുന്നു.

പ്രകാരം പത്തു രൂപയോ അതിൽ കൂടുതലോ ഉള്ള ഉദ്യോഗങ്ങളിൽ ·11 ശതമാനം മലയാളികൾക്കും, ജനസംഖ്യയിൽ 25244 പേർ മാത്രമായിരുന്ന വിദേശബ്രാഹ്മണക്ക് ·45 ശതമാനവും, ക്രിസ്ത്യാനികൾക്ക് ·6 ശതമാനവും ലഭിച്ചിട്ടുണ്ടെന്നു കാണിച്ചിരുന്നു. ജനസംഖ്യയിൽ 38,71,76 പേരോളം ഉണ്ടായിരുന്ന തീയർക്ക് (ഈഴവക്ക്) സംസ്ഥാനത്തുള്ള ഒരൊററ ഉദ്യോഗം പോലും നൽകാതിരുന്നതു ആശ്ചര്യകരം തന്നെയാകുന്നു.

ഈഴവരെപ്പററി മെമ്മോറിയലിൻെറ ഒരു ഭാഗത്തു ഇങ്ങനെ പറയുന്നു:

"എല്ലാററിലും പരമവഷളായിട്ടുള്ളതു അഞ്ചു രൂപായെങ്കിലും ഉള്ളതോ, അതിൽ കൂടുതലോ ആയ ശമ്പളത്തിൽ ഒരു തീയനെപ്പോലും ആ സമുദായത്തിൽ നിന്നും ഗവമെ്മൻറു സർവ്വീസിൽ പ്രവേശിപ്പിച്ചിട്ടില്ലാ എന്നുള്ളതാണു്."

ഉയൎന്ന ഉദ്യോഗങ്ങൾ നിയമാനുസാരേണ എന്നപോലെ വിദേശ്യൎക്ക മാത്രമായി നൽകപ്പെടുന്നു എന്നു മെമ്മോറിയലിൽ പ്രസ്താവിക്കുന്ന ഒരു ഖണ്ഡിക ചുവടേ ഉദ്ധരിക്കുന്നു:

"500 രൂപയ്ക്കു മുകളിൽ ശമ്പളം വാങ്ങുന്ന ഒരൊററയാളോ, മുന്നൂറു രൂപാ വാങ്ങുന്ന രണ്ടു പേരോ മലയാളി ഹിന്ദുക്കളിൽ നിന്നുമില്ല. എന്നാൽ വിദേശബ്രാഹ്മണരിൽ ഒരാൾക്കു 2000 രൂപാ; വേറൊരാൾക്ക ആയിരം രൂപാ; മറെറാരാൾക്കു 700–800–ം വേറൊരാൾക്കു 600–700–ം രണ്ടുപേൎക്ക 500–600–ം ശമ്പളമുണ്ടു്."

രാജ്യവാസികളെ സ്വദേശാഭിമാനത്തിൻെറ തിരമാലകളിൽ കളിപ്പിച്ച വേലുത്തമ്പിയുടെ കണ്ഠറ

വിളംബരത്തിനുശേഷം അസ്വസ്ഥചിത്തന്മാരും മന്ദവേഗന്മാരും ആക്കപ്പെട്ടിരുന്ന വഞ്ചിരാജ്യപ്രജാസഞ്ചയത്തിൽ മെമ്മോറിയൽ സമപ്പ്ണപ്രസംഗങ്ങൾ ഒരു നവോന്മേഷം ജനിപ്പിക്കാതിരുന്നില്ല.

മെമ്മോറിയൽ കാലത്തു 'പിൻപന്തിയിലും, അണിയറക്കുള്ളിലുമായി കഴിഞ്ഞിരുന്ന സി. വി. രാമൻ പിള്ളയെപ്പററി ശ്രീ. ഏടവാമഠം അച്യുതൻ പിള്ള പറയുന്നു:

"ഹൈക്കോട്ടിൽ ജഡ്ജിയായിരുന്ന മി. ലായിഡിന്റെ അദ്ധ്യക്ഷതയിലാണു് പേട്ടയിൽ മെമ്മോറിയൽ യോഗം നടന്നതു്. ആ മഹായോഗത്തിൽ വച്ചു ഞാൻ സി. വി. യെ കണ്ടതു് ആരും ശ്രദ്ധിക്കാത്ത ഒരു മറവിൽ വച്ചായിരുന്നു. എല്ലാററിന്റേയും ആണിക്കല്ലാണെങ്കിലും അദ്ദേഹം ഒന്നിലും അരംങ്ങത്തു വരാറില്ല. അതു സക്കാർ ജീവനക്കാരനായ അദ്ദേഹത്തിനു പാടുള്ളതുമായിരുന്നില്ല."

"മററുള്ളവക്കു ദോഷമില്ലെങ്കിൽ ഞാൻ ഒന്നിനും തുടങ്ങുകയില്ല" എന്നു് സുഭദ്രയെക്കൊണ്ടു സി. വി. പറയിക്കുന്ന വരികൾ ഒന്നുകൂടി ഇവിടെ വായനക്കാരെ ഓമ്മപ്പെടുത്തിക്കൊള്ളുന്നു.

തിരുവിതാംകൂർ മെമ്മോറിയൽ സമപ്പ്ണംകൊണ്ടു നാട്ടുകാക്കു ഏതാനും ഉദ്യോഗങ്ങൾ 'കിട്ടുവാൻ സംഗതിയായി എന്നല്ലാതെ, സി. വി. എപ്പോഴും ആഗ്രഹിക്കാറുള്ളതുപോലെ നാട്ടുകാരിൽ നിന്നും ഒരു മന്ത്രി പരമ്പരയെ സൃഷ്ടിക്കുന്നതിനുള്ള യാതൊരു സാഹചര്യവും ജാതമായില്ല.

---

# V

## മാർത്താണ്ഡവർമ്മയ്ക്കുശേഷം

* "മനുഷ്യലോകത്തിലും ബഹുകേസരികളുടെ ജനനം താണനിരകളിലാണു" എന്ന ഈ വരി സി. വി-യുടെ ആത്മാവലോകനത്തിൽനിന്നും പൊട്ടിപ്പുറപ്പെട്ടിട്ടുള്ളതാകുന്നു.

"മാർത്താണ്ഡവർമ്മ" നിർമ്മിതിയോടുകൂടി സി. വി.യുടെ യശഃപരിമളം കേരളത്തിൽ എങ്ങും പരക്കാൻ തുടങ്ങി. 'കേരളത്തിലെ സ്കാട്ട്' എന്നു അദ്ദേഹത്തെ അഖിലജനങ്ങൾ അഭിസംബോധനം ചെയ്തു. സി. വി.യെ ഒന്നു കാണുവാൻ പോകുക എന്നതു ജീവിതത്തിലെ ഒരു അഭിമാനകൃത്യമായി നഗരിയിൽ വരുന്ന വിദ്യാലയയുവാക്കന്മാർ വിചാരിച്ചു. "സി. വി." എന്ന ആ അക്ഷരദ്വയങ്ങൾ പരിഷ്കാരത്തിന്റെയും, പൗരുഷത്തിന്റെയും അഭിധാനമാലികയായി അഭ്യസ്തവിദ്യരായ യുവാക്കന്മാർ ജല്പിച്ചു. വിദ്യാർത്ഥികൾ തങ്ങളുടെ ഭാവനയിൽ ഒതുങ്ങാത്തവിധം സി. വി. യെപ്പററി ഉല്ലേഖങ്ങൾ നടത്തി.

"ആകാരസദൃശഃ പ്രജ്ഞഃ
പ്രജ്ഞയാ സദൃശാഗമഃ"

എന്ന കാളിദാസകവിശ്രേഷ്ഠന്റെ നിർവ്വചനം അനായാസേന സി. വി-യിൽ അന്വയിക്കാമായിരുന്നു. ഒരിക്കൽ, മഹാകവി കുമാരനാശാൻ സി. വി.യെപ്പററി പാടിയ ഒരു ഗാനത്തിൽ—

---

* ശങ്കരാജ.

"ധീരമനോജ്ഞമാമാകാരധാടിയും
വീര കരുണാദിനാനാരസോൽക്കരം
പാരം തിരതല്ലിയാന്യഭ്രൂവിൽരണ്ടു
വാരിധിപോലെ വിലസും മിഴികളും"

എന്നിപ്രകാരം ചിത്രീകരിച്ചതു ഏറ്റവും ശരിയായിരുന്നു. പൊതുസ്ഥലത്തോ, പൊതുയോഗങ്ങളിലോ വച്ചു സി. വി-യെ തിരിച്ചറിയുന്നവർ, 'മാർത്താണ്ഡവർമ്മ' എഴുതിയ ആ ആളിനോടു കാണിച്ചിരുന്ന ആദരവു് സ്ഥാനവലിപ്പംകൊണ്ടും, ധനസമൃദ്ധികൊണ്ടും മദാന്ധരായിട്ടുള്ളവർക്കൊക്കെ അസൂയ ജനിപ്പിച്ചിരുന്നു.

നിസ്സാരന്മാരായി ഗണിക്കപ്പെട്ടിരുന്നവർപോലും മററാർക്കും സാധിച്ചിട്ടില്ലാത്ത സൽകൃത്യങ്ങൾ ചെയ്യുമ്പോൾ മാന്യതയ്ക്കും പദവിക്കും അർഹന്മാരാകുന്നു. മാന്യത വ്യക്തിത്വം നിലനിർത്തുവാനുള്ള പ്രേരണ അവരിൽ ജാതമാക്കുകയും ചെയ്യുന്നു: എന്നാൽ സി. വി-യിൽ ആ പ്രേരണ ജന്മനാതന്നെ ഉള്ളതായിരുന്നു. "മാർത്താണ്ഡവർമ്മ" നിർമ്മിതി, "ബുദ്ധിസംസ്കരണം.........ഏപനം, ഗൌരവം, കാര്യസ്ഥത" ഇവയെ അധികം കാര്യമാക്കുന്ന ഒരു നിലയിലേയ്ക്കു സി. വി-യെ ഉയർത്തി. മുപ്പത്തിമൂന്നുവയസ്സുമാത്രം പ്രായമുള്ള ആ പൗരുഷമൂർത്തി ഏതു സംഘത്തിനും ഒരു അഭിമാനവും, അറിയാൻ ആഗ്രഹം വർദ്ധിപ്പിക്കുന്ന പല സംഭവങ്ങളുടേയും അവകാശിയുമായിരുന്നു. കെട്ടിക്കലച്ചിട്ട ശിഖാബന്ധത്തോടും, വിശാലഫാലത്തോടും, വാരിധിപോലെ വിലസുന്ന മിഴികളോടും, കനത്തമേൽമീശയോടും, ക്രൂരതാലേശവും സ്ഫുരിക്കാത്തതും എന്നാൽ അത്യന്തം ഗൌരവപൂർണ്ണമായിട്ടുള്ളതായ മുഖഭാവത്തോടും,

കായികാഭ്യാസിയുടേതുപോലെ സുഷ്ടകോമളമായ ശരീരത്തോടും, മാന്യതയെ വിളംബരംചെയ്യുന്ന വസ്ത്രധാരണത്തോടും, ചലനവിഹാരങ്ങളോടും കൂടിയ 'മാത്താണ്ഡവമ്മ' നിമ്മാതാവു് നമ്പൂതിരി സാഹിത്യസങ്കല്പരീത്യാ ഉള്ള ഒരു വെറും സഹൃദയനായിരുന്നില്ല. അദ്ദേഹത്തിന്റെ രാജ്യകാര്യങ്ങളിലെ രഹസ്യമായ ഇടപെടലുകൾ കർണ്ണാകർണ്ണികയാ നഗരിയിലെ സാധാരണ ജനങ്ങൾ അറിയുകയും, അത്ഭുതാവേശങ്ങളോടുകൂടി അദ്ദേഹത്തെ ഒരു നോക്കു കാണുന്നതിനും, കഥകൾ കൂടുതൽ കൂടുതൽ കേൾക്കുന്നതിനും, അവർ ആഗ്രഹം പ്രകടിപ്പിക്കുകയും ചെയ്തുകൊണ്ടിരുന്നു.

മെമ്മോറിയൽ സമപ്പണത്തിന്റെ പുറകിൽ പ്രവത്തിച്ചിരുന്ന ശക്തി സി. വി. യായിരുന്നുവെന്നു ക്രമേണ അധികൃതർ അറിയാതിരുന്നില്ല. മലയാളിസഭാപ്രവത്തനങ്ങളിൽ കഥാനായകൻ വഹിക്കുന്ന പങ്കു് മുമ്പുതന്നെ പ്രസിദ്ധമായിട്ടുണ്ടു്. വിദ്യാത്ഥിജീവിതം മുതലാരംഭിച്ച പത്രലേഖകവൃത്തി, സംസ്ഥാനത്തിനു പുറത്തുള്ള പല ഇംഗ്ലീഷു പത്രാധിപന്മാൎക്കും, സി. വി. യുടെ സ്വരാജ്യസ്നേഹത്തെപ്പററി നിഷ്കളങ്കമായ ബഹുമാനം തോന്നാൻ സംഗതിയാക്കിയിട്ടുണ്ടു്. തിരുവനന്തപുരത്തുനിന്നും, രാജ്യകാര്യങ്ങളെപ്പററി വിദേശപത്രങ്ങൾക്കു ലേഖനം അയയ്ക്കുന്ന ഒരേ ഒരു ആൾ അപ്പോഴും സി. വി. രാമൻപിള്ള മാത്രമായിരുന്നു. സക്കാർസവ്വീസിൽ കയറിയിട്ടുള്ള മററു ബിരുദധാരികൾ എല്ലാപേരും ഉദ്യോഗങ്ങളിൽ കയററം കിട്ടുന്നതിനായി മേലാക്കന്മാരെ അടിപണിഞ്ഞു സേവിക്കുമ്പോൾ, സക്കാർസേവനത്തിൽ കനിയാതെ നിന്നുകൊണ്ടു് 'രാജ്യവും ജനങ്ങളും' എന്ന

വിഷയത്തെപ്പററി, ചിന്തിക്കുവാൻ തിരുവിതാംകൂറിൽ സി. വി–യും, വരുംവരായ്കകളെ ഗണിക്കാതെ മദ്രാസ്സിൽ ജി. പി–യും നിലകൊണ്ടിരുന്നു. മററുള്ളവക്കു ദോഷം വരുന്നു എന്നു കാണുന്നിടത്തു, ആ ദോഷത്തെ പരിഹരിപ്പാനായി എന്തു ക്ലേശവും സഹിക്കുന്ന സി. വി., താൻ ജനിച്ചതു തന്റെ അഭ്യുദയത്തിനായിമാത്രം ജീവിക്കാനല്ലെന്നു വെളിപ്പെടുത്തുന്നു. ഒളിവിലുള്ള പൊതുക്കാര്യ പ്രവത്തനങ്ങൾ അധികൃതലോകം എങ്ങനെയായാലും അറിയാതെ ഇരിക്കുകയില്ലെന്നും, അതു, തന്നെ, സക്കാർ സവ്വീസിൽ ഒരു അവിശ്വാസിയാക്കി, തന്റെ ന്യായമായ ഉയർച്ചയെ തടഞ്ഞുനിത്തുമെന്നും സി. വി–ക്കു ഊഹിക്കാൻ കഴിയാതെയല്ല. അദ്ദേഹം കുറേക്കാലത്തെ വിപരീതഫലാനുഭവങ്ങൾക്കു ശേഷം ഒരിക്കൽ ശ്രീ. കെ. ആർ. കൃഷ്ണപിള്ളയോടു പറഞ്ഞു:

"എൻെറ സമ്പാദ്യമായി സാഹിത്യം മാത്രംമതി. അതല്ലാതെ എനിക്കു വേറൊന്നിനും ആഗ്രഹമില്ല. എൻെറ സേവനം അത്രയും സാഹിത്യത്തിനായിരിക്കട്ടെ."

"മാത്താണ്ഡവമ്മ" പ്രസിദ്ധീകരണം ധനപരമായി കഥാനായകനു് തൽക്കാലം യാതൊരു പ്രോത്സാഹനവും നൽകിയില്ല. കുറേ ഏറെ പ്രതികൾ പാരിതോഷികങ്ങളായി നൽകപ്പെട്ടു; കുറെ പ്രതികൾ വിലയ്ക്കു വിൽക്കുകയുംചെയ്തു; എങ്കിലും, ചെലവില്ലാതെ ആ നല്ല പുസ്തകത്തിൻെറ ആദ്യപതിപ്പിലുള്ള 1000 പ്രതികളിൽ കുറേ എണ്ണം പൂച്ചികൾ തിന്നു തീക്കുകയാണുണ്ടായതു്.

ശ്രീ. എൻ. കുമാരപിള്ള പറയുന്നു: "ഒരിക്കൽ ചിററപ്പൻ (സി. വി.) ആരു "മാത്താണ്ഡവമ്മ"യും

കെട്ടിക്കൊണ്ടു അച്ഛൻ (സി. വി യുടെ ജ്യേഷ്ഠസഹോദരൻ) മൂവാററുപുഴ തഹശീൽദാരായിരിക്കുമ്പോൾ അവിടെ വന്നു. "അണ്ണൻ ഈ പുസ്തകങ്ങൾ ആക്ക് കൊടുത്താലും ശരി; എനിക്കു 100 രൂപാ വേണം" എന്നു അച്ഛനോടു ചിററപ്പൻ പറഞ്ഞു. അച്ഛൻ 100 രൂപാകൊടുത്തു. ചിററപ്പൻ ഒന്നുരണ്ടു ദിവസം അവിടെ താമസിച്ചിട്ടു തിരുവനന്തപുരത്തേയ്ക്കു മടങ്ങുകയും ചെയ്തു."

കേരളവമ്മ വലിയകോയിൽത്തമ്പുരാൻ, ഒയ്യാരത്തു ചന്തുമേനോൻ തുടങ്ങിയ അന്നത്തെ സാഹിത്യകാരന്മാർ തങ്ങൾക്കു തങ്ങളുടെ ഭാഷയിൽ ആദ്യമായി "ഇത്ര വിശിഷ്ടമായ ഒരു ചരിത്രകഥ വായിക്കുവാൻ സാധിച്ചുവല്ലോ" എന്നുള്ള ആഹ്ലാദാശിസ്സുകളോടുകൂടി പ്രശംസാപത്രങ്ങൾ അയയ്ക്കുവാൻ കാരണമായ "മാത്താണ്ഡവമ്മ" യുടെ കുറേ പ്രതികൾ ഒരു ദിവസം ഒരു വീഞ്ഞപ്പെട്ടിയിൽ വാരിയിട്ടു്, എഡ്യൂക്കേഷൻ സെക്രട്ടറി അയ്യപ്പൻ പിള്ളയുടെ ആഫീസ്സിൽ കൊണ്ടുചെന്നു് അദ്ദേഹത്തിൻെറ മുൻപിൽ ശബ്ദം കേൾക്കത്തക്കവണ്ണം ഇട്ടിട്ടു വരുവാൻ ഒരു ഭൃത്യൎവശം ഗ്രന്ഥകാരൻ കൊടുത്തു അയച്ചതും പ്രസ്താവ്യമാണു്.

കഥാപുരുഷനെക്കൊണ്ടുതന്നെ "മാത്താണ്ഡവമ്മ" വായിച്ചു കേട്ടിട്ടു് "ഇനി സി. വി. എഴുതേണ്ട: ഈ ആദ്യ നോവൽ കൊണ്ടു അനശ്വരയശസ്സ്വിയായി തീർന്നിട്ടുണ്ടു്" എന്നു പ്രസ്താവിച്ചു താണുപിള്ള അവർകളേയും സി. വി. വെറുതേ വിട്ടില്ല. അദ്ദേഹത്തിൻെറ ആഫീസിലും "മാത്താണ്ഡവമ്മ" യുടെ കെട്ടുകൾ ചെന്നു വീണിട്ടുണ്ടു്. ആദ്യത്തെ ഇരുപത്തു

കൊല്ലത്തിനുള്ളിൽ, അഞ്ചു ആറു പതിപ്പുകളേ അച്ചടിച്ചുള്ളൂ. 1086 കഴിയുന്നതുവരെ മാർത്താണ്ഡവർമ്മയുടെ ഏഴാം പതിപ്പു അച്ചടിച്ചിട്ടില്ലായിരുന്നു. പിന്നീടു കേരളത്തിലെ പുസ്തകപ്രസാധകരിൽ ആദ്യനായ ശ്രീ. കുളക്കുന്നത്തു രാമൻ മേനോൻ ഗ്രന്ഥകാരനിൽ നിന്നും പുസ്തകം പകർപ്പവകാശം വാങ്ങി * രണ്ടാം പതിപ്പു പ്രസാധനം ചെയ്തതിനുശേഷം, ആ കഥയ്ക്കുണ്ടായ പ്രചാരം, എഴുത്തച്ഛന്റെ കൃതികൾക്ക മാത്രമേ കണ്ടിട്ടുള്ളു. [ഈ വർഷത്തിൽ ആ പുസ്തകത്തിന്റെ 25-ാം പതിപ്പാണു് കമലാലയാ മുദ്രണാലയക്കാർ പ്രസിദ്ധീകരിച്ചിട്ടുള്ളതു്.]

മെമ്മോറിയൽ സമർപ്പണം; ഏതാനും ഉദ്യോഗസ്ഥന്മാർക്കല്ലാതെ, ജനങ്ങളുടെ പ്രാർത്ഥനാനുസരണം വിജയകരമായില്ലെന്നു മാത്രമല്ല, ആ വൻപിച്ച ജനകീയ പ്രക്ഷോഭണത്തിനെതിരായി ചില ബ്രാഹ്മണ മേധാവികളും, സർക്കാരുദ്യോഗസ്ഥന്മാരും ചേർന്നു മറ്റൊരു എതിർ മെമ്മോറിയൽ കൊടുത്തു് കാര്യങ്ങളെ വഷളാക്കുകയും ചെയ്തു. ഈ ഉപജാപ ദ്രോഹ കൃത്യത്തിൽ നമ്മുടെ കഥാപുരുഷനെപ്പോലെ ദുഃഖിച്ചവർ വേറെ ആരുമില്ല. വ്യവസ്ഥാപിത രീതിയിലുള്ള പരമമായ ഒരു ജനകീയ പ്രക്ഷോഭണ ശബ്ദമായിരുന്നു തിരുവിതാംകൂർ മെമ്മോറിയൽ. അതുകൊണ്ടു് സങ്കടം നിവർത്തിക്കുവാൻ പര്യാപ്തമാകാതെ വന്നപ്പോൾ,

* 'മാർത്താണ്ഡവർമ്മ'യുടെ രണ്ടാംപതിപ്പിൽ സി. വി. കാര്യമായ പല പരിഷ്കാരങ്ങളും വരുത്തിയിട്ടുണ്ടു്. ആ വിവരങ്ങൾ ഈ ഗ്രന്ഥകാരനാൽ തയ്യാറാക്കപ്പെടുന്ന "സി. വി. സാഹിത്യം" എന്ന പുസ്തകത്തിൽ ഉൾപ്പെടുത്തുന്നുണ്ടു്.

ഭരണത്തിൻെറ വൈദേശിക സ്വഭാവത്തിനു പരി വൎത്തനം വരുത്തുക എന്നതു എളുപ്പമല്ലെന്നു സ്വരാജ്യ സ്നേഹികൾ വിചാരിക്കുവാൻ തുടങ്ങി. സി. വി. അതിനെ രാജസ്ഥാനം, പ്രജകളോടു കാണിച്ച ഒരു അപമൎയ്യാദയായി ഹൃദയത്തിലുറപ്പിച്ചു വച്ചു. കഥാ പുരുഷൻെറ ജീവിതത്തിലും, സ്വഭാവത്തിലും ഒരു മാററം വരുത്തുന്നതിനു്, മെമ്മോറിയലിൻെറ അനന്തര ഫലം നിദാനമായി. തിളച്ചുകൊണ്ടിരുന്ന അഗ്നിപൎവ്വതം പൊട്ടുന്നനവേ അടങ്ങി: മാംസളമായി, ചൈതന്യോ ജ്ജ്വലമായി, വികസ്വരമായിരുന്ന കഥാപുരുഷൻെറ ഭാവനാമണ്ഡലം ചിന്താഗ്രസ്തമായി പരിണമിച്ചു. വാക്കുകൾ കുറയുകയും, ചിന്ത കൂടുകയും ചെയ്തു. അങ്ങനെ ഇരുപത്തിരണ്ടു കൊല്ലക്കാലം ചിന്തയിൽ കഴിഞ്ഞതിനു ശേഷം, സി. വി. സാഹിത്യത്തിൽ ഉപയോഗിക്കുന്ന വാക്കുകൾക്കു "മാൎത്താണ്ഡവൎമ്മ"യിൽകണ്ടിരുന്ന സാരള്യം കാണാതായി. അതേ; 22 വൎഷക്കാലത്തെ ചിന്തയുടെ ഗാംഭീൎയ്യത്തിനു തക്കവണ്ണം ഭാഷയും മാറിപ്പോയി. വ്യക്തിത്വം പൗരുഷത്തിൻെറ ഉച്ചകോടിയിൽ പ്രവൎത്തിക്കാൻ തുടങ്ങി. രാഷ്ട്രീയ സംഭവങ്ങളാണു സി. വി. യെ ചിന്തിപ്പിക്കുകയും, പ്രവൎത്തിപ്പിക്കുകയും ചെയ്യുന്നതെന്നും, അദ്ദേഹത്തിൻെറ കലാവബോധം രാഷ്ട്രചരിത്രതന്തുവിനെ ജീവൻ കൊടുത്തു നിൎത്തുവാനാ യിട്ടുള്ളതാണെന്നും നാം കണ്ടു കഴിഞ്ഞു. വൎത്തമാന കാലത്തെ രാഷ്ട്രീയ സംഭവങ്ങളാണു് ജനസമുദായ ത്തിൻെറ രാഷ്ട്രീയമോക്ഷത്തിനായി സി. വി.യെക്കൊണ്ടു ചിന്തിപ്പിക്കുന്നതു്. ചരിത്രാഭിമാനം ഭാവിയെ വിഭാവനം ചെയ്യുവാൻ ആ ചിന്തയെ സമുജ്ജ്വലമാക്കുന്നു.

"മാർത്താണ്ഡവർമ്മയ്ക്കു" ശേഷം ഇരുപത്തിരണ്ടു കൊല്ലം ഗൗരവമേറിയ സാഹിത്യ പരിശ്രമങ്ങളിൽ ഒന്നിലും ഏർപ്പെടാതെ, അനന്തപത്മനാഭൻ വൃദ്ധനായ പടത്തലവൻ ആകുന്ന കാലഘട്ടംവരെ ചിന്തയിൽ മുങ്ങിക്കഴിയുന്നതിനു സി. വി. യെ പ്രേരിപ്പിക്കത്തക്ക വിധം, തിരുവിതാംകൂർ മെമ്മോറിയലിന്റെ തിരിച്ചടികൾ നിലവിൽ നിൽക്കുകതന്നെ ചെയ്തു. അത്രയും കാലം അദ്ദേഹം അനുസ്യൂതം ചിന്തിച്ചു. ചരിത്രത്തിൽ രാജശക്തിയോടു ഇടഞ്ഞിട്ടുള്ള പ്രജാപൗരുഷ ശാലികളുടെ ആരോഗ്യതയെ ഒന്നു ചിത്രണം ചെയ്യണമെന്നു കഥാനായകൻ തീരുമാനിച്ചു. രാജാവിന്റെ അടിമകളല്ല ജനങ്ങളെന്നും, അടിമത്വം ജനങ്ങളുടെ പാരമ്പര്യമല്ലെന്നും "* രാജരത്നം" എന്നു പറയുമെങ്കിൽ "* പ്രജാരത്നം" എന്നും പറയേണ്ടതാണെന്നും, അതു രാജാവിനു ബോദ്ധ്യപ്പെടുത്തിക്കൊടുക്കണമെന്നും 'തിരുവിതാംകൂർ മെമ്മോറിയൽ' ജനങ്ങൾ രാജസന്നിധിയിൽ സമർപ്പിക്കുകയും, അതു അർഹിക്കുന്ന ഗൗരവത്തോടു വീക്ഷണം ചെയ്യാതെ വരികയും ചെയ്ത സന്ദർഭം മുതൽ കഥാപുരുഷൻ ആലോചനയായി. ആ ആലോചനയുടെ കാല ദൈർഘ്യത്തിനിടയിൽ, ജീവിതാനുഭവങ്ങൾക്കു മൃദുലത കുറയുകയും, പരിചയസീമകൾ വിപുലങ്ങളാകുകയും ചെയ്തുകൊണ്ടിരുന്നു. പിന്നീടു് ലളിതകോമളനായ "മാർത്താണ്ഡവർമ്മ" നിർമ്മാതാവു്, സാഹിത്യത്തിലേയ്ക്കു തിരിഞ്ഞപ്പോൾ, സുഗന്ധം ഉദ്ധതമായ പരിമളമായി; ലാളിത്യം തീഷ്ണതയുമായി സമ്മിളിതമായി; പുഞ്ചിരി അട്ടഹ

---

* ധർമ്മരാജ

ഗർഭമായ സ്മേരമായി; ലളിതവീക്ഷണങ്ങൾ സ്ഫുട നിരീക്ഷണങ്ങളായി; മൃദുലകൃജനങ്ങൾ ശാസ്ത്രോപസ്കൃതങ്ങളായ ഗാനങ്ങളായി:

ഇത്തരത്തിലുള്ള ഒരു മാറ്റം ആംഗലമഹാകവിയായ മിൽട്ടൻെറ സാഹിത്യജീവിതത്തിൽ കാണുന്നുണ്ട്. ഇരുപതു കൊല്ലക്കാലത്തെ രാഷ്ട്രീയ വിഭ്രമണങ്ങൾക്കു ശേഷം അൻപത്തിരണ്ടാമത്തെ വയസ്സിൽ വീണ്ടും കവിതാദേവിയെ ആശ്ലേഷിച്ച 'മിൽട്ടൺ'ന്റെ 'പാരഡൈസ് ലാസ്റ്റ്' എന്ന മഹാ കാവ്യത്തിൽ ആദ്യകാലത്തെ കവിതകളിൽ നിന്നും വ്യത്യസ്ഥമായി, എത്രയോ പടി ഉയന്നനിലയിലുള്ള വചോവിലാസവും അത്ഥഗാംഭീര്യവും, ഭാവനാഗഹനതയുമാണ് പ്രത്യക്ഷപ്പെട്ടതെന്നു് നാമിവിടെ അനുസ്മരിക്കുന്നതു ഉചിതമായിരിക്കും. ദീർഘകാലത്തെ രാഷ്ട്രീയ സാഹിത്യസേവനത്തിൽ നിന്നും, ഒടുവിൽ നിരാശനായി സാഹിത്യപഥത്തിലേയ്ക്കു മടങ്ങേണ്ടിവന്നപ്പോഴാണു് 'മിൽട്ടണി'ൽ അത്രയും മാററം ഉണ്ടാകുന്നതു്. ഗ്രന്ഥകാരൻെറ ജീവിതത്തിലെ ആരോഹണാവരോഹണ ക്രമങ്ങളും തീക്ഷ്ണതയും, പരുപരുപ്പും പരിസരങ്ങളും എല്ലാം സാഹിത്യത്തിൽ പ്രത്യക്ഷപ്പെടുന്നു.

"മാൎത്താണ്ഡവൎമ്മ"യ്ക്കു ശേഷമുള്ള സി. വി. യുടെ ജീവിതത്തെ സംബന്ധിച്ചു് അദ്ദേഹം തന്നെ പറയുന്നു:

"......തരണം ചെയ്തിട്ടുള്ളതു മൃദുമഞ്ജുളമായ ഒരു ജീവിതം അല്ല. മഹാമകുടന്മാരുടെ സുഹൃദ്ഭാവം, സഹോദരഭാവം, വിധേയഭാവം എന്നിതുകൾ എന്നെ വഴിപോലെ അനുഗ്രഹിച്ചിട്ടുണ്ടു്. ഈ അനുഗ്രഹം കൊണ്ടു, ലോകഗതിയുടെ രഹസ്യങ്ങൾ ഏതാണ്ടൊരു വിധം ഗ്രഹിപ്പാൻ അവസരവും കിട്ടിയിട്ടുണ്ടു്. ബന്ധു

ബന്ധത്തിൽ കൗബേരമായ ഒരു അവസ്ഥ എനിക്കു ഉണ്ടായിരുന്നതിനിടയിൽ പലൎക്കു വേണ്ടിയും പല കാൎയ്യങ്ങളിലും ഞാനും വിധേയത്വം അനുവൎത്തിച്ചിട്ടുണ്ടു്. ഈ ഉദ്യമങ്ങളിൽ പല വേഷപ്പകൎച്ചകളും കണ്ടു് മനസ്സു തളൎന്നിട്ടും ഉണ്ടു്". (രാമരാജബഹദൂർ—സമൎപ്പണം)

സി. വി. "മഹാമകുടന്മാർ" എന്നു പറയുന്നതു ആരെയൊക്കെ ഉദ്ദേശിച്ചായിരിക്കും? അവരുമായുള്ള "സുഹൃദ്ഭാവം, സഹോദരഭാവം, വിധേയഭാവം" എന്നിങ്ങനെ കഥാപുരുഷൻ പറയുന്നതിനു ഉപോൽബലകങ്ങളായുള്ളതെന്തെല്ലാം? ശ്രീമൂലംതിരുനാൾ മഹാരാജാവു്, രാജകുടുംബത്തിലെ മററു ധീമാന്മാർ, ആദൎശവാന്മാരായ ഹൈക്കോടതി ജഡ്ജിമാർ, ദിവാൻജിമാരായ വി. പി. മാധവറാവു, എസ്. ഗോപാലാചാരി, പി. രാജഗോപാലാചാരി, എം. കൃഷ്ണൻനായർ, വ്യക്തിപ്രഭാവന്മാരായ പി. താണുപിള്ള, സർ. സി. ശങ്കരൻനായർ തുടങ്ങി പലരുമായിട്ടുള്ള വേഴ്ച്ചകളെ ഉള്ളിൽവച്ചുകൊണ്ടാണു് "മഹാമകുടന്മാരുടെ സുഹൃദ്ഭാവം, സഹോദരഭാവം, വിധേയഭാവം" എന്നിങ്ങനെ സി. വി. എഴുതിയിട്ടുള്ളതു്. സി. വി. യുടെ സ്വഭാവത്തിൽ മാത്രമല്ല, ഭാഷയിലും, ആ മഹാമകുടന്മാരുമായുള്ള വേഴ്ച്ച തദനുസരണമായ പ്രഭുത്വം കൂട്ടാതെയിരിക്കയില്ലല്ലൊ. സ്വഭാവം ഭാഷകൊണ്ടറിയാവുന്നതാണു്. നേർവഴി നിരോധിക്കപ്പെട്ടിരിക്കുകയാണെങ്കിൽ, ഉപജാപമാൎഗ്ഗങ്ങളിൽ ചിന്ത പോകുന്നതും സ്വാഭാവികമാകുന്നു:

"ബന്ധുബന്ധത്തിൽ കൗബേരമായ ഒരു അവസ്ഥ" ഉണ്ടായിരുന്ന സി. വി. "പലൎക്കുവേണ്ടിയും പല കാൎയ്യങ്ങളിലും വിധേയത്വം" വഹിച്ചിട്ടുണ്ടെന്നു

പറയുന്നതിൽനിന്നും,സാഹിത്യപരമായ കാര്യങ്ങളിലല്ല; പ്രസ്തുത സേവനോദ്ദേശ്യത്തോടുകൂടിയ സാമുദായിക മായ സംഗതികളിലാണ് ഇടപെട്ടിരുന്നതെന്ന് വ്യക്ത മാക്കിയിരിക്കുന്നു. അപ്രകാരമുള്ള ഇടപെടലുകൾ കഥാ നായകൻെറ വ്യക്തിത്വത്തെ ലഘുപ്പെടുത്തുകയോ, ദൃഢ പ്പെടുത്തുകയോ ചെയ്തത് എന്ന് ഈ ചരിത്ര ഗതി തെളിയിക്കുന്നതായിരിക്കും.

കീഴെവീട്ടിലെ താമസക്കാലത്താണ് നമ്മുടെ കഥാ നായകന് സംസ്കൃതകാവ്യങ്ങളും, സംസ്കൃത ഗദ്യ പ്രബന്ധങ്ങളും ചില ശാസ്ത്രിമാരെക്കൊണ്ടു വായിപ്പിച്ചു വിശദീകരിച്ചു കേൾക്കാൻ കൂടുതൽ സൗകര്യം ലഭിച്ചതു്. കാവ്യശാസ്ത്രാദികളിൽ പാണ്ഡിത്യം നേടണ മെന്നു ഒരിക്കലും അദ്ദേഹം ആഗ്രഹിച്ചിരുന്നില്ല. അവയിലെ പ്രതിപാദനരീതികൾ മനസ്സിലാക്കണമെന്നു മാത്രമാണ് സി. വി. യ്ക്കുള്ള ആശ. അക്കാലത്തു പാൽക്കുളങ്ങരത്തെ കരിമ്പാലിമഠത്തിൽ താമസിച്ചിരുന്ന കൃഷ്ണൻപോററി എന്നുപേരായ ഒരു സംസ്കൃതസഹൃദയനെ ക്കൊണ്ടു, അഭിജ്ഞാന ശാകുന്തളം മൂലഗ്രന്ഥം വായിപ്പിച്ചു സി. വി. കേട്ടിരുന്നതായി പണ്ഡിതനും വൃദ്ധനുമായ ശ്രീ. നാരായണൻപോററി അവർകൾ പറയുന്നു. മാർത്താണ്ഡവർമ്മ എഴുതിത്തുടങ്ങുന്നതിനുമുൻപും സി. വി. ശാകുന്തളം മൂലം വ്യാഖ്യാനിപ്പിച്ചു പല തവണ കേൾക്കാതെയല്ല.

ഹർഷചരിതം, വാസവദത്ത, ദശകുമാരചരിതം, കാദംബരി എന്നീ സംസ്കൃത ഗദ്യപ്രബന്ധങ്ങളും സി. വി. വായിച്ചു മനസ്സിലാക്കീട്ടുണ്ടു്. സുഭദ്രയെ വർണ്ണി ക്കുന്നിടത്തു, ഗ്രന്ഥകാരൻ ഗദ്യപദ്യമയങ്ങളായ സംസ്കൃത

കാവ്യങ്ങളോട്ട് നല്ലവണ്ണം പരിചയം നേടിക്കഴിഞ്ഞിട്ടു ണ്ടെന്ന തെളിയിച്ചിട്ടുണ്ടല്ലോ.

എഴുത്തച്ഛന്റെ രാമായണാദികാവ്യങ്ങളും, ഉണ്ണായി തുടങ്ങിയവരുടെ പ്രസിദ്ധങ്ങളായ ആട്ടക്കഥകളും കൗമാരം അതിക്രമിക്കും മുൻപു സി. വി. വായിക്കുകയും, പാരായണം ചെയ്യുകയും, ആലാപിക്കുകയും ചെയ്തിരുന്നു. ഇരുപത്തിനാലുവൃത്തം, ഹരിനാമകീർത്തനം തുടങ്ങി എഴുത്തച്ഛന്റെ മുഖ്യകൃതിയായ മഹാഭാരതംവരെയുള്ള എല്ലാ കാവ്യങ്ങളും സ്വയം വായിച്ചു പഠിച്ചിട്ട്, അർത്ഥഗ്രഹണത്തിന്ന വൈഷമ്യമുള്ള ഭാഗങ്ങൾ, വിദ്വൽ ജനങ്ങളോട്ട ചോദിച്ചു മനസ്സിലാക്കുകയാണ് സി. വി. ചെയ്തിരുന്നത്. ചരിത്രപുരുഷന്റെ ജീവിതകാലത്തെ മലയാളഗദ്യസരണിയിലെ ആദ്യപുസ്തകമായ ആയില്യം തിരുനാൾ തിരുമനസ്സിലെ ശാകുന്തളം ഗദ്യപ്രബന്ധവും, തിരുമനസ്സിലെ മററു ചില കഥാപുസ്തകങ്ങളും അദ്ദേഹം പല ആവൃത്തി വായിച്ചിരുന്നു. അകാലത്തിൽ ശൃംഗാര രസാസക്തി ഉദ്ദീപിപ്പിക്കുന്ന ഗ്രന്ഥങ്ങളെ മാത്രം അദ്ദേഹം വെറുത്തിരുന്നു. നമ്പൂതിരി സാഹിത്യത്തിൽ രാമൻപിള്ള അവർകൾക്കു വലിയ അഭിനിവേശം ഇല്ലാത്തതിന്ന കാരണം അതിലെ ശൃംഗാര രസ പ്രചുരിമയോ, ശൃംഗാരാഭാസഭാവനകളോ ആയിരുന്നു. സാഹിത്യം വെറും രസത്തിനുവേണ്ടി മാത്രമുള്ളതാണെന്നു സി. വി. വിശ്വസിച്ചില്ല. ജനതയെ നയിക്കാനും, അവരിൽ പൗരുഷബോധംവളർത്തുവാനും,സാഹിത്യത്തിന്നു ശക്തിയുണ്ടായിരിക്കണമെന്നതാണ് സി. വി. ക്കു ചെറുപ്പം മുതൽ ഉണ്ടായിരുന്ന അഭിപ്രായം. എന്നാൽ സാഹിത്യത്തിലെ രസാത്മകത്വത്തിന്ന് ഉടവുതട്ടാൻ

പാട്ടുള്ളതുമല്ല. ഇരയിമ്മൻ തമ്പിയുടെ "ഓമനത്തിങ്കൾ കിടാവോ" എന്ന താരാട്ടു സി. വി. ഇഷ്ടപ്പെട്ടിരുന്നുവെങ്കിൽ "പ്രാണനാഥനെനിക്കു നൽകിയ പരമാനന്ദ രസത്തെ" എന്നു തുടങ്ങുന്ന ആ ഗാനത്തെ അദ്ദേഹം ബാലഹൃദയങ്ങളെ പരിരക്ഷിക്കുന്നതിനായി വെറുക്കുകയാണു് ചെയ്തിട്ടുള്ളതു്. "പ്രാണനാഥനെനിക്കു നൽകിയ" എന്നും മററുമുള്ള ആ ശൃംഗാര ഗീതങ്ങളെപ്പററി അദ്ദേഹം പറയുന്നു:

"സാഹിത്യവാടിയിലെ കദളീഫലങ്ങൾ എന്നു അഭിമാനിക്കപ്പെട്ടിരുന്ന ഈ കൃതികൾ "പച്ചപ്പുഷങ്ങൾ" എന്ന സംജ്ഞകൊണ്ടു സാഹിത്യത്തിൽ വർഗ്ഗം തിരിക്കപ്പെട്ടിരുന്നു. മൂന്നുനാലു പന്തീരാണ്ടുകാലം നമ്മുടെ പൂർവ്വിക പരമ്പരകളിലെ ബാലഹൃദയങ്ങളെ ശൃംഗാരാശയങ്ങളോടു അകാലമായും, അപരിമിതമായും പരിചയിപ്പിക്കുകയും മററും ചെയ്തിട്ടു ആംഗലവിദ്യാദീപ്തിയുടെ പ്രചാരത്തോടുകൂടി ഈ വിഷബീജങ്ങൾ ഭൂതകാലാന്ധകാരത്തിൽ മഗ്നങ്ങളായി."*

സംഭോഗ ശൃംഗാര രസത്തെ വിവരിക്കുന്നതായ ഗാനം ആലാപിക്കുന്ന 'പ്രേമാമൃത'ത്തിലെ ബാലികയായ അമ്മിണിക്കുട്ടിയെപ്പററി സി. വി. പറയുന്നതിങ്ങനെയാണു്:

"അവളുടെ ബാലകോമളിമ പൊടുന്നനവേ ഒന്നു പകന്നു്, മുഖത്തു ഒരു സങ്കോചമുണ്ടായി. അനുഭവരസജ്ഞയെപ്പോലെ ചില അഭിനയങ്ങളോടുകൂടി അവൾ ഗാനം തുടങ്ങി. പതിനൊന്നു വയസ്സു തികയാത്ത ആ പെൺകുട്ടിയുടെ ചേഷ്ടാവിശേഷങ്ങൾ!........."

* പ്രേമാമൃതം.

അക്കാലത്തെ സുഖലോലുപന്മാരായ നായന്മാരുടെ ഇടയിൽ കണ്ടിരുന്ന സാന്മാർഗ്ഗികാധഃപതനത്തെ നിർദ്ദയമായി അപഹസിച്ചിരുന്ന സി. വി. യെപ്പററി, അദ്ദേഹത്തിന്റെ സമകാലീനനും ഏതാണ്ട സമാനവയസ്കനുമായ റിട്ടയാർഡു് ദിവാൻ പേഷ്കാർ ശ്രീ. എൻ. നാരായണമേനോൻ പറഞ്ഞു:

"സി. വി. സാമുദായികമായി എന്തു പ്രവർത്തിച്ചു എന്നാണോ ചോദിക്കുന്നതു്? നിങ്ങൾ ഇന്നത്തെ മരണനിരക്കു നോക്കണം. ഇന്നു മുൻപിലത്തേതിൽ നിന്നും അകാലമരണം എത്ര കുറഞ്ഞിട്ടുണ്ടെന്നോ! ഇതല്ലായിരുന്നു സ്ഥിതി. ഈ നിലയിലേക്കു സമുദായത്തെ തിരിച്ചുവിട്ടതിനു സി. വി. ചെയ്തിട്ടുള്ള ശ്രമങ്ങൾ അന്നുള്ളവരും ഇന്നുള്ളവരും ശരിക്കു മനസ്സിലാക്കിയിട്ടില്ല. അച്ചടിക്കാതെ സി. വി. തള്ളിയ ആ ചന്ദ്രമുഖീവിലാസം അഭിനയിച്ചതിന്റെ പിറേറ ദിവസം തിരുവനന്തപുരം സമുദായത്തിന്റെ മുഖത്തു ഒന്നു നോക്കേണ്ടതായിരുന്നു! ഞാനും കൂടി അതിൽ അഭിനയിച്ചവനാണു്. അന്നത്തെ സമുദായമല്ല ഇന്നത്തേതു്. അതിരില്ലാത്ത വിഷയാസക്തി മൂലം കഷ്ടം! നമ്മുടെ എത്ര എത്ര ഉദ്യോഗസ്ഥന്മാരാണു് അകാലമൃത്യുവിനിരയായിത്തീർന്നതു്! മുപ്പതിനു മേൽ നാല്പതിനകമുള്ള പ്രായത്തിനകത്തു എത്ര കേമന്മാർ നഷ്ടമായി!"

ശബ്ദഭാരത്തോടും, അഭിമാനത്തോടും അദ്ദേഹം ഇപ്രകാരം തുടന്നു സംസാരിച്ചു:

"ഞാൻ പറഞ്ഞതു നിങ്ങൾക്കു മനസ്സിലായെങ്കിൽ, സി. വി. സമുദായത്തിന്റെ സാന്മാർഗ്ഗികാധഃപതനത്തെ ചെറുക്കാനായി എന്തു ചെയ്തു എന്നും മനസ്സിലായിരിക്കും. എന്റെ വാർദ്ധക്യത്തിന്റെ കൂടുതൽ എന്നെ സംസാരിക്കാൻ അനുവദിക്കുന്നില്ല. താൻ ചെയ്യുന്നതു അന്യർ കാണണമെന്നു സി. വി. ആഗ്രഹിച്ചിരുന്നില്ല. ദാരിദ്ര്യത്തിലും ക്ലേശത്തിലും കഴിഞ്ഞിരുന്ന സി. വി. അന്നത്തെ വലിയ ആളുകളുടെ ഇടയിൽ സാരമുള്ളവനായി ഗണിക്കപ്പെട്ടിരുന്നില്ല. പക്ഷേ, രാജകുടുംബാംഗങ്ങളും, പൌരപ്രമാണികളും എല്ലാം ചന്ദ്രമുഖീവിലാസം അഭിനയിച്ചു കണ്ടപ്പോഴാണു് സി. വി. യുടെ ആക്ഷേപശരങ്ങളുടെ മൂർച്ച അറിയുന്നതു്. ആക്ഷേപങ്ങളും, നിരൂപണങ്ങളും, ഉപദേശങ്ങളും ഇവ സി. വി. [illegible] ...ങ്ങളാക്കിയും

ച്ചേർന്ന സമുദായത്തെ നന്നാക്കുവാനായി അവസരോചിതം ധാരാളം ഉപയോഗിച്ചിട്ടുണ്ട്. പത്രപംക്തികൾ, പൊതുയോഗങ്ങൾ, അടിയന്തിരപ്പന്തലുകൾ ഇവയിലൊക്കെ സമുദായത്തിന്റെ കുറവുകളെപ്പറ്റി പറഞ്ഞുപോന്നിരുന്നു. ജഡ്ജിമാരും, പേഷ്കാരന്മാരും മദ്ധ്യവയസ്സ് എത്തുന്നതിനു മുമ്പു തുടരെത്തുടരെ മരണമടഞ്ഞിരുന്ന അന്നത്തെ സമുദായത്തെ ഒരു സർവ്വനാശത്തിൽ നിന്നും സി. വി. വീണ്ടെടുത്തിട്ടുണ്ട്. സി. കൃഷ്ണപിള്ളയ്ക്കു ആ സംഗതിയിൽ സി. വി. യുടെ ഒപ്പത്തു വരാൻ യോഗ്യത ഇല്ല. ഞാനും സി. വി. യോടൊത്തു ഹൈക്കോടതിയിൽ ബി. എ. ന് ശേഷം മുമ്പ് കുറച്ചുകാലം ജോലി ചെയ്തിട്ടുണ്ട്. സിറിയൻപള്ളിക്കേസ്സു തർജ്ജമക്കാണ് ഞാൻ പോയത്. സി. വി. അന്ന് ഹൈക്കോടതിയിലെ ഒരു ക്ലാർക്കാണ്. ഞാൻ ചെയ്യുന്ന തർജ്ജമകൾ ഒത്തുനോക്കുന്നതു സി. വി. യായിരുന്നു. ഞങ്ങൾ തമ്മിൽ ചില്ലറ ശുണ്ഠകളും ഉണ്ടായിട്ടുമുണ്ട്. എനിക്കു ബി. എ. കഴിഞ്ഞപ്പോൾ, നിയമപരീക്ഷയ്ക്കു ചേരുവാനുള്ള പണം സ്വന്തം പ്രയത്നത്തിലുണ്ടാക്കണമെന്നു തോന്നി. ഞാൻ ബി. എൽ. പാസ്സായി സന്നതെടുത്തു വക്കീൽപ്പണി ആരംഭിച്ചതിനുശേഷം സി. വി.-യും കൂട്ടരുമായി സന്ധിച്ചിരുന്നതു എഡ്യൂക്കേഷൻ സെക്രട്ടറി അയ്യപ്പൻപിള്ളയുടെ വസതിയിൽ വച്ചായിരുന്നു. അയ്യപ്പൻപിള്ള അവർകളുടെ അമ്മ ഒരു പുണ്യശാലിനിയായിരുന്നു. അവിടെ കൂടുന്ന ഞങ്ങൾക്കു തിന്നാൻ എന്താണാവശ്യമോ അവർ അതു ഉണ്ടാക്കിത്തന്നിരുന്നു. വക്കീൽപ്പണിയിൽ ഞാൻ മുഴുകിയതോടുകൂടി വല്ലപ്പോഴുമേ അയ്യപ്പൻപിള്ള അവർകളുടെ ഭവനത്തിലെ സദസ്സിൽ പോകാറുണ്ടായിരുന്നുള്ളു. വക്കീലായിരിക്കുമ്പോൾ എനിക്കു കിട്ടിയതുപോലെ പണം ഇവിടെ ആർക്ക് കിട്ടിയിട്ടുണ്ട്? ഞാൻ തിരുവനന്തപുരത്തുനിന്നും വടക്ക് വീട്ടിലേയ്ക്കു അയയ്ക്കുന്ന പണം കൊടുക്കുവാൻ ആ താലൂക്കിലെ റവന്യൂ കൊണ്ടു പോരാതെ വന്നിട്ടുണ്ട്. സി. വി. പണത്തിനെ കാര്യമാക്കിയില്ല. ഇല്ലായ്മയും മുട്ടുകളും സഹിച്ചതിന് ദൃഢമനസ്കനായ ആ മനുഷ്യൻ സാഹിത്യധനംകൊണ്ടു കുബേരനായി.

തിരുവിതാംകൂർ ഭരണകാര്യങ്ങളെ സംബന്ധിച്ച പല രഹസ്യങ്ങളും മദ്രാസ് പത്രങ്ങൾക്കു സൂക്ഷ്മം റിപ്പോർട്ടുചെയ്യുകയും, ജി. പി-ക്ക്, യഥാവസരം ഓരോ കാര്യങ്ങളെപ്പറ്റിയുള്ള വിവരങ്ങൾ എഴുതി അയച്ചു

കൊട്ടക്കളകയും ചെയ്തുകൊണ്ടിരുന്ന സി. വി. രാമൻപിള്ള യെപ്പററി, ശ്രീമൂലംതിരുനാൾ മഹാരാജാവു തിരുമനസ്സു കൊണ്ടു മാർത്താണ്ഡവർമ്മ വായിക്കുന്നതിനുമുമ്പുതന്നെ, ഒരഭിപ്രായം രൂപവല്ക്കരിച്ചുവച്ചിട്ടുണ്ടായിരുന്നു. ശ്രീമൂലം തിരുനാൾ ഭരണമേല്ക്കുന്നതിന്റെ തലേ വർഷം ഉദ്യോഗ ത്തിൽ പ്രവേശിച്ച സി. വി-യുടെ നടപടികളെ ശ്രദ്ധ മായി തിരുമനസ്സുകൊണ്ടു അറിഞ്ഞുകൊണ്ടിരുന്നു. 'തിരുവിതാംകൂർ മെമ്മോറിയൽ' സമർപ്പണത്തിന്റെ പ്രാരംഭത്തിൽ സി. വി. മദ്രാസ്സിൽ ചെന്നു നടത്തിയ യത്നങ്ങളും, അതിനുശേഷം അവയെ തുടൎന്നുണ്ടായ സംഭവവികാസങ്ങളും, പിന്നീടു അന്നന്നു നടക്കുന്നതും, മഹാരാജാവു് അന്നന്നുതന്നെ ഗ്രഹിച്ചുകൊണ്ടിരുന്നു. വിവരങ്ങൾ നൽകിയിരുന്ന ചാരന്മാർ അവാസ്തവങ്ങൾ വല്ലതും ധരിപ്പിക്കുകയാണെങ്കിൽ "ഇന്നതല്ലേ നടന്നതു" എന്നു തിരുമനസ്സിൽനിന്നു ചോദ്യം ചെയ്യുമായിരുന്നു. എന്തെന്നാൽ തിരുമനസ്സു് അതേ വസ്തുത ഇതരമാൎഗ്ഗ ങ്ങളിൽക്കൂടിയും അറിയാൻ ശ്രമിച്ചിരുന്നു. ഏതെല്ലാം കേന്ദ്രങ്ങളിലൂടെയാണു് നാട്ടുവാഴി അറിവുകൾ ശേഖ രിച്ചുകൊണ്ടിരുന്നതെന്നു് അന്നത്തെ 'തിരുമുമ്പിൽ ചേവുകക്കാരേക്കാ', ദിവാൻ രാമറാവുവിനോ, പിന്നീടു വന്ന നാട്ടുകാരനായ ദിവാൻ ശങ്കരസുബ്ബയ്യൎക്കോ, അദ്ദേഹ ത്തിന്റെ അനന്തരഗാമിയായ, ദിവാൻ കൃഷ്ണസ്വാമി രായൎക്കോ, എന്നുവേണ്ട ആ നെടിയ ഭരണകാലത്തെ ഒൻപതു ദിവാൻജിമാരിൽ ആൎക്കുമേ അറിയാൻ കഴിഞ്ഞിരുന്നില്ല. ഉദ്യോഗസ്ഥമേധാവിത്വത്തെ തച്ചുട യ്ക്കാനും, അൎഹന്മാരായ നാട്ടുകാരെക്കൊണ്ടു ഭരണം നടത്തിക്കാനും, അതേ; രാജ്യക്ഷേമമഭിക്ഷ ഭരണചക്രം

ഭ്രമണത്തിൽ ഇടുത്തുകാണാൻ മാത്രം ആഗ്രഹിക്കുന്ന ഒരാളാണു് സി. വി. രാമൻപിള്ള എന്നു മഹാരാജാവു ധരിക്കാതെയല്ല. എന്നാൽ തന്റെ തെറ്റിനെയും തിരിഞ്ഞു നിന്നു ചോദ്യം ചെയ്യാൻ യാതൊരറപ്പും ആ മനുഷ്യൻ കാണിക്കയില്ല എന്നും തിരുമനസ്സിനറിയാമായിരുന്നു. സി. വി. എന്നു പറഞ്ഞാൽ ശ്രീമൂലംതിരുനാൾ മഹാരാജാവിന്റെ ഉള്ളിൽ ഒരു ചെറിയ ഭയം ഉണ്ടാകുമായിരുന്നു. “ആരെയും വിമർശിക്കുന്ന ഒരുവനാണു് സി. വി.” എന്നും “ഇതു ചെയ്താൽ സി. വി. കൂട്ടാളികൾ നാളെ പത്രത്തിൽ എന്തു് എഴുതി അയയ്ക്കുമോ” എന്നും, ശരവണസ്വാമി തുടങ്ങിയ സേവകർ ഉപാസകർ കൊണ്ടു വരുമ്പോൾ തിരുമനസ്സുകൊണ്ടു് കല്പിച്ചിരുന്നതായി അറിയാൻ കഴിഞ്ഞിട്ടുണ്ടെന്നു് കഥാപുരുഷന്റെ സീമന്തപുത്രിയായ ശ്രീമതി ഗൗരിക്കുട്ടിയമ്മ പറയുന്നു. ഓരോരുത്തരിൽനിന്നും സി. വി. ആവശ്യപ്പെടുന്നതു് അവരിൽനിന്നും ആശിക്കാവുന്ന നന്മ മാത്രമാണു്.

ശ്രീ. പി. താണുപിള്ള ഒരവസരത്തിൽ (1052) സി. വി. ഉൾപ്പെടെയുള്ള തന്റെ ഏതാനും വിദ്യാർത്ഥികളോടു്, “നിങ്ങൾ ജീവിതത്തിൽ ഒരു നിലയെ പ്രാപിക്കുമ്പോൾ എനിക്കുവേണ്ടി എന്തു ചെയ്യും” എന്നു ചോദിക്കുകയുണ്ടായി. ഓരോരുത്തരും ഓരോ തരത്തിൽ സംഭാവനകൾകൊണ്ടു ഗുരുവിനെ പ്രസാദിപ്പിക്കുമെന്നുള്ള മറുപടികൾ നൽകി. എന്നാൽ സി. വി. യാകട്ടെ, “എനിക്കു ചിരായുഷ്മാനായി ജീവിച്ചിരിക്കാൻ സാധിക്കുമെങ്കിൽ അങ്ങയുടെ സമുന്നതങ്ങളായ വീക്ഷണഗതികളെ പ്രവർത്തനപഥത്തിൽ ആനയിക്കുവാൻ ശ്രമിക്കുന്നതാണു്” എന്നിപ്രകാരമുള്ള ഒരു മറുപടിയാണു

കൊടുക്കുകയുണ്ടായതു്. ഏതു ജീവിതത്തിനും ഒരു വീക്ഷണഗതിയുണ്ടായിരിക്കണമെന്നും, അതു സമുന്നതമായിരിക്കണമെന്നും സി. വി–ക്കു് നിർബ്ബന്ധമുണ്ടായിരുന്നു. മഹാരാജാവിലായാലും, ഭരണകൂടത്തിലായാലും, ജനസമുദായത്തിലായാലും, വ്യക്തിയിലായാലും ഒരു സമുന്നതത്വം സി. വി. ആവശ്യപ്പെട്ടിരുന്നു. ആവശ്യപ്പെടുന്ന ഗുണം വേണ്ടിടങ്ങളിൽ ഇല്ലെങ്കിലോ, സമുന്നതന്മാരായിരിക്കേണ്ടവർ, അധോഗമനത്തെ ആശ്രയിക്കുന്നുവെങ്കിലോ, വലിപ്പച്ചെറുപ്പങ്ങൾ കണക്കാക്കാതെ ഏതു സ്ഥാനത്തെയും വിമർശനാധീനമാക്കുന്നതിൽ ഭേദബുദ്ധി സി. വി. അശേഷവും കാണിക്കാറില്ല. ഈ വസ്തുത മഹാരാജാവു തിരുമനസ്സിന്നു അറിയാനും, അതിന്റെ ഉദ്ദേശശുദ്ധിയിൽ ആമോദിക്കാനും കഴിഞ്ഞിരുന്നില്ലെങ്കിൽ, ഒരിക്കലും സി. വി–യെ കൊട്ടാരത്തിലേക്കു ആകർഷിക്കുകയില്ലായിരുന്നു. കേവലം ശത്രുസ്ഥാനത്തു നിൽക്കുന്നവർപോലും ക്രമേണ മിത്രങ്ങളായി മാറുവാൻ കഥാനായകന്റെ ഈ ഗുണവിശേഷങ്ങൾ സമർത്ഥങ്ങളായിരുന്നു. ഇതേ ഈ ഗുണവിശേഷങ്ങൾ കൊണ്ടല്ലാതെ, മഹാരാജാവു തന്റെ ഭരണകാലത്തെ പ്രശസ്യനായ ഒരു കലാകാരൻ എന്ന നിലയിൽ സി. വി–യെ കൊട്ടാരത്തിലേക്കു ക്ഷണിച്ചിട്ടില്ല. ഭരണകൂടത്തിന്റെ രക്തധമനികളിൽ കൂടിഓടിക്കൊണ്ടിരിക്കുന്ന രക്തം ഏതു തരത്തിലാണെന്നു ദർശനമാത്രയിൽ പറയാൻ കരുത്തുള്ളവനും, രാജ്യക്ഷേമത്തിൽ മറ്റാരെയുംകാൾ; പരമാധികാരികളേക്കാൾ, ദൃഷ്ടിയുള്ളവനും, കീഴ്‌വഴക്കാത്ത സ്വാതന്ത്ര്യം പുലർത്തുന്നവനും, രാജ്യകാര്യത്തിൽ അധികാരികൾ അലസതയോ, തലതിരിച്ചിലോ, സന്മാർഗ്ഗ

ഭ്രംശമോ കാണിച്ചാൽ സൗധോന്നതയിൽ കയറി നിന്നുകൊണ്ടു് വിളിച്ചുപറയുന്നവനുമാകയാൽ സി. വി യെ, ഇണക്കുകയും പിണക്കുകയും ചെയ്യാത്ത ഒരു നിലയിൽ നിറുത്തേണ്ടതു കൊട്ടാരത്തിന്റെ ഒരു ആവശ്യമായിട്ടു വന്നുകൂടി. ഒരിക്കൽ സി. വിയുടെ സാമ്പത്തികക്ലേശങ്ങളെപ്പററി കേട്ടിട്ടു്, "അയാളെ വിഷമം കൂടാതെ ജീവിക്കാനുള്ള എന്തെങ്കിലും ഉദ്യോഗത്തിലാക്കാമെന്നു വിചാരിച്ചാൽ അതെങ്ങനെ വിശ്വസിച്ചുചെയ്യാൻ സാധിക്കും? ആരെയും വക വയ്ക്കാത്ത ഒരു മനുഷ്യൻ! അതുകൊണ്ടു മുട്ടുകയും അരുതു മുഴുക്കുകയും അരുതു് എന്ന ഒരു ജീവിതമേ അയാൾക്കു ഉണ്ടായിരിക്കാവൂ" എന്നു് മഹാരാജാവു് കല്പിച്ചതായി സേവകന്മാരിൽനിന്നു് സി. വി–ക്കു കേൾക്കാൻ കഴിഞ്ഞിട്ടുണ്ടെന്നു ശ്രീമതി ഗൗരിക്കുട്ടിഅമ്മ ഈ ഗ്രന്ഥകാരനോടു പറഞ്ഞു. കൊട്ടാരത്തിൽ കണ്ട ചില ഗർഹണീയമായ മര്യാദകേടുകളെ സി. വി. മന സ്സിൽവച്ചുകൊണ്ടു് പ്രേമാമൃതത്തിൽ ഇങ്ങനെ എഴുതി. (1090)

"മര്യാദയോ പാറുവമ്മേ! ചരാചരങ്ങളിൽ ഏതു വർഗ്ഗമാണതു്, അല്ലെങ്കിൽ ഏതു ധർമ്മരാജൻ വഹി ക്കുന്ന ദണ്ഡം? സിദ്ധൻ ആരാധിക്കുന്ന മൂർത്തി? ഏതു രാജ്യത്തിലെ, ഏതു സമുദായത്തിലെ സ്മൃതി? കേവലം സാധുവഞ്ചനക്കായി സൃഷ്ടിക്കപ്പെട്ട ഒരു പദമല്ലേ അതു്?.........സുഖംവേണോ? ജയംവേണോ?......... ......മര്യാദനെ ഭജിച്ചാൽ എല്ലാം കണ്ടത്തില്ലു്. നോക്കു കോലകംമുതൽ കൊട്ടിൽക്കുഴിവരെ സൂക്ഷിക്കു.

എന്തെന്നു കാണുന്നു? അഴിഞ്ഞ ഭ്രാന്താട്ടം—നഗ്നമായ മൃഗത്വം." *

കോലക (കൊട്ടാരം)ത്തെ അഴിഞ്ഞ ഭ്രാന്താട്ടത്തെയും, നഗ്നമായ മൃഗത്വത്തെയും പറയുന്നതിനു്, 'കൊട്ടിൽക്കഴി' വരെ സി. വി. അതിൽ ഉൾപ്പെടുത്തി എന്നേയുള്ളു. അല്ലെങ്കിൽ, "യഥാ രാജാ തഥാ പ്രജാ" എന്നുണ്ടല്ലോ.

ഓരോ സംഭവങ്ങളിൽനിന്നും സി. വി. ഓരോന്നു പഠിക്കുന്നു: രമ്യങ്ങളായുള്ള കാഴ്ചകൾ കാണുമ്പോഴും, മധുരങ്ങളായുള്ള ഗാനങ്ങൾ കേൾക്കുമ്പോഴും സി. വി, യുടെ ഹൃദയം സൗന്ദര്യസാഗരമായി മാറുമായിരുന്നുവെങ്കിൽ മനുഷ്യന്റെ പെരുമാററത്തിലെ വക്രഗതികൾ, അദ്ദേഹത്തിന്റെ നേത്രങ്ങളെ ദീപയഷ്ടികൾക്കുതുല്യം ഭാസ്വത്താക്കി ചിന്തിപ്പിക്കുകയും ചെയ്തിരുന്നു. ആത്മജ്ഞാനികൾ അന്തഃസത്യത്തിന്റെ ആഴത്തിൽ മുങ്ങി ചിന്തിക്കുന്നു: എന്നാൽ സി. വി. രാമൻപിള്ള, ബഹിർലോകത്തെ സംഭവസഹസ്രങ്ങളെ നിരീക്ഷണം ചെയ്യുന്ന ചിന്താഗഹനതയിൽ താണു ലോകരഹസ്യങ്ങളുടെ മർമ്മങ്ങൾ കണ്ടറിഞ്ഞു്, ലോകത്തെ ഭർത്സിക്കുകയും, ശാസിക്കുകയും ഉപദേശിക്കുകയും ചെയ്യുന്നു. സി. വി. ഒരു ചിന്തകനാകുന്നതു്, തന്റെയും, സമുദായത്തിന്റേയും, രാജ്യത്തിന്റേയും ജീവിതങ്ങളിലെ സംഭവഗതികളുടെ

* പ്രേമാമൃതത്തിന്റെ പ്രൂഫ് കൊട്ടാരത്തിലേയ്ക്കും അയച്ചുകൊണ്ടിരുന്നു. മേലുദ്ധരിച്ചിരിക്കുന്ന ഭാഗം പ്രൂഫ് കൊട്ടാരത്തിലേയ്ക്കു അയയ്ക്കുമ്പോൾ അപ്പോൾ സി. വി. യുടെ അടുത്തുണ്ടായിരുന്ന അഡ്വക്കേററു് ശ്രീ. ആർ. ഗോപാലപിള്ള പറഞ്ഞു: "ഇതു കാണുമ്പോൾ കൊട്ടാരത്തിൽ എന്തു തോന്നുമോ" "തോന്നുന്നതു് തോന്നട്ടെ" എന്നായിരുന്നു അതിനു സി. വി. മറുപടി പറഞ്ഞതു്.

വൈചിത്ര്യങ്ങൾ കണ്ടിട്ടാകുന്നു. അതിനാലാവാം അദ്ദേഹം സ്വർഗ്ഗനരകങ്ങളെപ്പററിയോ, പാപപുണ്യങ്ങളെപ്പററിയോ ഒന്നും ഒരിടത്തും പറയാത്തതു എന്നും അനുമാനിക്കാവുന്നതാണ്. കർമ്മങ്ങളുടെ ഗുണദോഷങ്ങൾ അനുസരിച്ചാണ ജീവിതത്തിൽ മാററങ്ങൾ വന്നുകൊണ്ടിരിക്കുന്നതെന്നും ബുദ്ധിയെക്കഴിഞ്ഞു മറെറാരു പ്രമാണമില്ലെന്നും, ഹൃദയവും ബുദ്ധിയും സമ നിലയിൽ ഉണ്ടെങ്കിലേ ഒരുവൻ യഥാർത്ഥമനുഷ്യനാവൂ എന്നും സാഹിത്യംകൊണ്ട് ലോകത്തെ മനസ്സിലാക്കിക്കുന്ന സി. വി. ക്കു അനർഹന്മാരുടെ ഉയർച്ചയും, ആദരണീയന്മാരുടെ അധഃപതിതാവസ്ഥയും; ഹൃദയവേദനയ്ക്കും, അമർഷത്തിനും വിഷയമായിട്ടുള്ള സന്ദർഭങ്ങൾ ഒന്നോ, രണ്ടോ, നൂറോ അല്ലായിരുന്നു. "അക്ഷരാഭ്യാസവും ഭാഷാപരിജ്ഞാനവും ഒക്കെ പുല്ലല്ലേ! ഭാഗ്യം ഒന്നുണ്ടായാൽ പിന്നെ വിധിയും മിണ്ടാതിരിക്കയല്ലേ ഉള്ളൂ!" എന്നിങ്ങനെ ആ വൈരുദ്ധ്യത്തെ മാർത്താണ്ഡവർമ്മ മുതൽ സി. വി. ആക്ഷേപിക്കുന്നുണ്ട്.

* "എനിക്കു ജീവൻ തന്നിരിക്കുന്നതു മിണ്ടാതെ ഇരിപ്പാനല്ല. നിശ്ചലത്വം പ്രപഞ്ചനഷ്ടത്തിലല്ലാതെ സംഭവിക്കയില്ല" "അവിടവും ഇവിടവും എല്ലാം ദൈവത്തിൻകീഴ്. ഏതൊരു മേലാവ്, ഏതൊരു കീഴാവ്?" എന്നിങ്ങനെ സി. വി. യുവത്വത്തിന്റെ വേലിയേററത്തിൽ ഇളകിമറിഞ്ഞു ഗർജ്ജിച്ചിരുന്ന ആ കാലങ്ങൾ കഴിഞ്ഞു, "മാർത്താണ്ഡവർമ്മ" നിർമ്മിതിക്കു ശേഷം ഒരു ഉന്നതതലം ലക്ഷ്യമാക്കിയുള്ള ജീവിതഗതിയെ അവലംബിച്ചു.

---

* പ്രേമാമൃതം—ചിത്രലേഖാപഹാരം.

# VI

## "തിരുവനന്തപുരത്തെ സിംഹക്കുട്ടി"

രാഷ്ട്രീയ ചിന്തകളെക്കൊണ്ടുള്ള ഒരു സമരഭൂമിയാണു് സി. വി. യുടെ ഹൃദയമെന്നു് പ്രിയവായനക്കാർ മനസ്സിലായല്ലോ. ആ സമരഭൂമിയിൽ എപ്പോഴും നിശ്ശബ്ദസമരങ്ങൾ പലതും നടന്നുകൊണ്ടിരിക്കുന്നു. സമരം ഉഗ്രമാകുന്നതു ചില ഘട്ടങ്ങളിൽ മാത്രമാവാം. വിശാഖം തിരുമനസ്സിനു ഭരണം കൊടുത്തുകൂടാ എന്ന ഉദ്ദേശ്യത്തിൽ ആയില്യം തിരുമനസ്സുകൊണ്ടു എഴുതിയ കത്തുകളെ എല്ലാം ഊർജ്ജിതത്തിലാക്കാതെ തടഞ്ഞു് വഞ്ചിരാജ്യത്തിന്റെ ചരിത്രഗതിക്കു് കുഴപ്പം ഒന്നും വരാതെ, രാജ്യത്തേയും രാജവംശത്തേയും നിലനിർത്തുവാൻ യത്നിച്ച ദിവാൻ നാണുപിള്ള അവർകൾ നിഷ്ഠുരണം ഉദ്യോഗത്തിൽനിന്നും പിരിച്ചയയ്ക്കപ്പെട്ട വിശാഖംതിരുനാളിന്റെ നടപടികൾ സി. വി. യെ വളരെയധികം വേദനിപ്പിച്ചിരുന്നു. ആ സംഭവം അസാമാന്യമായ ഒരു ഉദ്വേഗത്തെ കഥാപുരുഷനിൽ ജാതമാക്കി. ഹൃദയത്തിൽ സമരംതന്നെ നടന്നു. എന്നാൽ, ഒടുവിൽ അതേ വിശാഖംതിരുനാൾ, ദിവാൻ നാണുപിള്ള, രാജ്യത്തെ ഒരു അപകടസന്ധിയിൽനിന്നു തിരിച്ചുകൊണ്ടു വരുന്നതിനു്; തനിക്കു മൂപ്പു കിട്ടുന്നതിനു്; ജ്യേഷ്ഠൻ മഹാരാജാവിന്റെ കോപത്തെ തണുപ്പിക്കുവാൻ പ്രയോഗിച്ച നയോപായങ്ങളെപ്പററി സൂക്ഷ്മമായി അറിഞ്ഞപ്പോൾ പശ്ചാത്തപിക്കുകയെങ്കിലും ചെയ്തു. പശ്ചാത്തപിക്കുക മാത്രമല്ല; ദിവാൻ നാണുപിള്ളയുടെ കുടുംബത്തിൽ രാജകീയ കാരുണ്യാ

പെയ്യുകതന്നെ ചെയ്തു! അഞ്ചുവർഷം മാത്രമുണ്ടായിരുന്ന ആ ഭരണം അവസാനിച്ചു്, ശ്രീമൂലംതിരുനാൾ മൂപ്പേറ്റപ്പോൾ, ദിവാൻ രാമയ്യങ്കാർ പൊയ്യൊഴിഞ്ഞാൽ, സർവ്വപ്രകാരേണയും മന്ത്രിപദത്തിനു അർഹനായിരുന്ന നാട്ടുകാരനായ ദിവാൻപേഷ്കാർ ശങ്കരസുബ്ബയ്യർക്കു മന്ത്രിപദം നൽകുമെന്നും, അതോടുകൂടി നാട്ടുകാർതന്നെ നാട്ടുഭരിക്കുന്ന പഴയ പാരമ്പര്യത്തിലേയ്ക്കു രാജ്യത്തെ, വ്യുൽപ്പന്നമതിയായ ശ്രീമൂലംതിരുനാൾ മഹാരാജാവു് തിരിച്ചു കൊണ്ടുവരുമെന്നും, രാജ്യക്ഷേമകാംക്ഷികളായ നഗരിയിലെ "സി. വി. സംഘം" വിചാരിച്ചിരുന്നു. പക്ഷേ അനുഭവം അങ്ങനെയല്ലായിരുന്നു.

ശ്രീമൂലംതിരുനാളിന്റെ കാലത്തു കുപ്രസിദ്ധി നേടിയ ദിവാൻ രാമറാവുവിനെപ്പറ്റി സി. വി. പറയുന്നു: * "സേച്ഛാപ്രഭുക്കന്മാരായ കിരീടധാരികളുടെ മന്ത്രിമാർക്കു് അവരുടെ അസിലമ്പ്ടിയിൽ ഏതാണ്ടു ചില വ്യാമോഹങ്ങളും ആന്ധ്യങ്ങളും സംഭവിച്ചുപോകുന്നതു കവികളാലും ഉദീരിതമായുള്ള ഒരു മാനസികവിപ്ലവമാണല്ലോ. സഖാരാമരായർ രാമരായർ എന്ന നാമധേയത്തിൽ നീട്ടുകൊടുക്കപ്പെട്ട ഈ മൃദുമനസ്കനായ മന്ത്രി 'തഞ്ചാവൂർ' രാമരായരായി, മാധവരായരുടെ സ്വകുലപക്ഷപാതരോഗത്താൽ ആക്രാന്തനായിരുന്നുവെന്നും മാധവരായവരവർകളുടെ ദൃഷ്ടി തിരുവിതാംകൂറിലെ സചിവചാരത്തെ രാജ്യത്തിനു് അത്ഭുതോദർക്കമാക്കുന്നുവെന്നും അക്കാലത്തു സംഘബലം വർദ്ധിച്ചുതുടങ്ങിയ നാട്ടുകാരായ സർക്കാ[illegible]ാലാസന്താനങ്ങളും കണ്ട കാര്യങ്ങൾ പന്തിയല്ലെ[illegible] [illegible]ിച്ചിരുന്നു

* വിദേശീയ മേധാവിത്വം.

ചെയ്തു തുടങ്ങി.........പത്രങ്ങൾ ദിവാൻജി അവർകളെ ഭീമമർദ്ദനം ചെയ്തു രാജ്യത്തിൽ ചെറുതായ ഒരു അസ്വാസ്ഥ്യത്തെയും സംജാതമാക്കി. പ്രധാന വിദ്യാലയങ്ങളും ചില വർഗ്ഗങ്ങളിലെ യുവസദസ്സുകളും തങ്ങളെ വലയം ചെയ്തുതുടങ്ങിയിരിക്കുന്ന കാളിയകായത്തിൽ നിന്നുള്ള നിർവൃതിക്കു മാർഗ്ഗമെന്തെന്നു മുറവിളികൂട്ടിത്തുടങ്ങി"

ഈ ഉദ്ധാരണത്തിലെ "നാട്ടുകാരായ സർവ്വകലാശാലാസ്ഥാപനങ്ങൾ" "പത്രങ്ങൾ" "ചില വർഗ്ഗങ്ങളിലെ യുവസദസ്സുകൾ" എന്നീ പ്രയോഗങ്ങൾ പ്രത്യേകം ശ്രദ്ധിക്കേണ്ടതുണ്ട്. കാലുപറമ്പിൽ കൂടിയിരുന്ന ബി. ഏ. സംഘത്തേയും, ജി. പി-യുടേയും തന്റേയും പത്രലേഖനങ്ങളേയുമാണ് അവിടെ സി. പി. സൂചിപ്പിക്കുന്നതെന്നു എടുത്തു പറയേണ്ട ആവശ്യമില്ല. ഉത്തരവാദപ്രക്ഷോഭണം പ്രകടമായി സമാരംഭിക്കുന്നതിനും നാല്പത്തിയൊൻപതുകൊല്ലം മുൻപു, തിരുവിതാംകൂർ ജനങ്ങൾ 'നാട്ടുകാർ ഭരിക്കണം' എന്ന ആഗ്രഹത്തിന്മേൽ നാടുവാഴിക്കു സമർപ്പിച്ച ആ സങ്കടസംഗ്രഹത്തിന്റെ (തിരു: മെമ്മോറിയൽ) രണ്ടാം ഖണ്ഡികയിൽ, സ്വയംഭരണതത്വം എത്ര ഭംഗിയായി ദേശീയരീതിയിൽ പ്രതിപാദിക്കപ്പെട്ടിരുന്നു എന്നു നോക്കുക:

"..........സങ്കടക്കാരുടെ അവസാനപ്രാർത്ഥനയും, ജനതാവകാശത്തെ സംബന്ധിച്ചുള്ള സമസ്തരാജ്യങ്ങളിലേയും നയവും നിയമവും അനുസരിച്ചു ന്യായാനുസൃതമായുള്ള ഒന്നാണ്. ഭൂലോകത്തിൽ അനുഷ്ഠിതമായിട്ടുള്ള ദ്രോഹത്തെ പരിഹരിക്കാനുള്ള കാലം അതീതമായിരിക്കുന്നു. എങ്കിലും, സങ്കടത്തിൽ ഉണർത്തിച്ചപോലുള്ള ദുർന്നയപ്രകടനങ്ങൾ മേലിലും സംഭവിക്കാതെ പ്രതി

രോധിക്കുന്നതിനു അടിയങ്ങൾ പ്രാർത്ഥിച്ചുകൊള്ളുന്നു............അടിയങ്ങൾ തൃപ്പാദത്തിൽ സമർപ്പിക്കുന്നതിൻവണ്ണമുള്ള ഏർപ്പാടു ഇപ്പോഴത്തേതിലും അധികമായി തിരുമനസ്സിലെ പ്രജകൾക്കുതന്നെ തൃപ്പാദം സേവിപ്പാൻ സംഗതിവരുത്തുകയും ഉദ്യോഗവിതരണത്തിൽ ദാക്ഷിണ്യപ്രകടനങ്ങൾ ഉണ്ടെന്നുള്ള ദുഷ്കീർത്തിയെ ദൂരീകരിക്കുകയും ചെയ്യുന്നതു് കൂടാതെ അനന്തരകാലത്തെ ഭരണാധികൃതന്മാർ വിദേശീയരെക്കാൾ നാട്ടുകാർക്കു അനുകൂലദാനം ചെയ്യുവാൻ നിർബ്ബന്ധിതരായിത്തീരുകയും ചെയ്യുന്നതാണു്. ഇങ്ങനെയൊരു നിയമം സൃഷ്ടിക്കുകയും അടുത്തകാലംതന്നെ ഊർജ്ജിതപ്രാബല്യത്തിൽ വരുത്തുകയും ചെയ്യുവാൻ തിരുവുള്ളമുണ്ടായാൽ മാത്രം തിരുമനസ്സിലെ പ്രജകൾ ആസന്നമാകുന്ന ക്ഷയത്തിലും വിപത്തിലുംനിന്നു രക്ഷപ്പെടുകയും, ദൂരഭാവിയിലെങ്കിലും അവർക്കു തങ്ങളുടെ 'ജന്മഭൂമിയി'ൽ പൂർവ്വകാലങ്ങളിലുണ്ടായിരുന്ന സ്ഥാനവും സ്ഥിതിയും പുനർലബ്ധമാവുകയും ചെയ്യുന്നതാണെന്നും തിരുമനസ്സറിവിച്ചുകൊള്ളുന്നു."

"ഭൂലോകത്തിൽ അനുഷ്ഠിതമായിട്ടുള്ള ദ്രോഹത്തെ പരിഹരിക്കാനുള്ള കാലം അതീതമായിരിക്കുന്നു" എന്നു് ഇന്ത്യൻ നാഷ്ണൽകാൺഗ്രസ്സിന്റെ ഭാരതസ്വാതന്ത്ര്യസമരം അന്തരീക്ഷത്തിൽ മണത്തുപോലും അറിയാൻ ആയിട്ടില്ലാത്ത ഒരു കാലത്താണു് തിരുവിതാംകൂർജനത ഭരണാധികാരികൾ ഒരു ഉഗ്രശാസനം എന്നവണ്ണം നൽകുകയുണ്ടായതു്. ആ നിവേദനത്തിന്റെ അനന്തരഫലങ്ങൾ ഒരു സ്വരാജ്യസ്നേഹിയുടെ ദൃഷ്ടിയിൽ നിരാശാഹേതുകങ്ങൾ ആയിത്തീർന്നുവെന്നു മുൻപു പറഞ്ഞിട്ടുണ്ടല്ലോ.

എന്നാൽ രാമരായരവർകരം ഉദ്യോഗം ഒഴിഞ്ഞ പ്പോരം നാട്ടുകാരനായ ശങ്കരസുബ്ബയ്യർ ദിവാൻപദത്തിൽ നിയമിക്കപ്പെട്ട സംഭവം നമ്മുടെ കഥാനായകനെ അത്യന്തം ആശ്വസിപ്പിച്ചു. നാട്ടിലെ മുഖ്യവർഗ്ഗത്തിനേ മന്ത്രിയാകാവൂ, വലിയ ഉദ്യോഗങ്ങരം അവക്കേ വഹി ക്കാവൂ എന്ന വർഗ്ഗീയ ചിന്ത രാജ്യകാര്യങ്ങരം നയി ച്ചിരുന്ന നായർ ജനതയ്ക്കു അശ്ലേഷം ഇല്ലായിരു ന്നു. ശങ്കരസുബ്ബയ്യർ ദിവാനാക്കപ്പെട്ടപ്പോരം മുതൽ മെമ്മോറിയൽ പ്രക്ഷോഭണനിരാശന്മാർ ആശയുടെ കിരണങ്ങരം പ്രതീക്ഷിക്കാൻ തുടങ്ങി. പ്രതീക്ഷയ്ക്കു ഒത്തവണ്ണം അവർ പ്രകാശം കണ്ടെത്തിയോ? അതിന്നു ഒരിക്കൽ ഒരു നാട്ടുകാരൻ ദിവാനാക്കപ്പെട്ടതുകൊണ്ടു സാധിക്കുന്നതാണോ?

മെമ്മോറിയൽ സമർപ്പണത്തിനു മുമ്പുതന്നെ കാലു പറമ്പിലെ 'സദസ്സ്' സമ്മേളിക്കാതായി. സദസ്സിലെ അംഗങ്ങരം ജോലികരംക്കായി പലേടത്തുമായി. ജോലി ക്കൂടുതൽ നിമിത്തം സി. വി., കച്ചേരിയിൽനിന്നുമിറങ്ങു ന്നതിനു് മുൻപിലെത്തേതുപോലെ സ്വതന്ത്രനല്ലാ തായി. അതിനാൽ ഒഴിവുദിവസങ്ങളിൽ മിത്രങ്ങരം കീഴേവീട്ടിൽ വന്നു കൂടുമായിരുന്നു. അന്നു് എല്ലാവരു മായി കൂടിയിരുന്നു് ഭക്ഷണം കഴിക്കുകയും, ഭക്ഷണ ത്തിന്നുശേഷം രാജ്യകാര്യങ്ങരം ചർച്ചചെയ്യുകയും ആ ചർച്ചകരം കഴിഞ്ഞു, വിനോദങ്ങളിലേയ്ക്കും, സംഗീത ക്കച്ചേരികളിലേയ്ക്കും പ്രവേശിക്കുകയും ചെയ്യുമായിരുന്നു. സി. കൃഷ്ണപിള്ള അവർകളും, സി. വി. രാമൻപിള്ള അവർകളും ചേർന്നു് പാട്ടുപാടുന്നതു കേട്ടിട്ടുള്ളവർ പറ ഞ്ഞിട്ടുള്ളതു് സ്വർഗ്ഗലോകത്തിൽനിന്നും കിന്നരന്മാർ

മനുഷ്യലോകത്തു വന്നു് സ്വർഗ്ഗീയസംഗീതം വർഷിക്കുകയാണെന്നല്ലാതെ തോന്നുകയില്ല എന്നാണു്. ഇവർ രണ്ടുപേരുമായി ചെറുപ്പകാലത്തു യാചകരുടെ വേഷം ധരിച്ചു പാട്ടുകച്ചേരി നടത്തിയ ഒരു കഥ പറയാം.

സി. വി. യുടെ ഒരു തത്വശാസ്ത്രപ്രഫസ്സർ, മനുഷ്യൻ സമസ്തസൃഷ്ടങ്ങളോടു കരുണയുള്ളവനായിരിക്കണം എന്നതേപ്പററി മണിക്കൂറുകളോളം നീണ്ടുനിൽക്കുന്ന പ്രസംഗങ്ങൾ കാളേജിൽവച്ചു നടത്താറുണ്ടെങ്കിലും, അദ്ദേഹത്തിൻെറ വസതിയിൽ ചെല്ലുന്ന ഭിക്ഷക്കാൎക്കു ഒന്നും തന്നെ കൊടുക്കുകയില്ലെന്നു മാത്രമല്ല, അവരെ ആട്ടി ഓടിക്കുകയുംകൂടി ചെയ്യുമായിരുന്നു. ഈ വസ്തുത മനസ്സിലാക്കിയിരുന്ന സി. വി., ഒരു ദിവസം സി. കെ. പി-യേയുംകൂടെ വിളിച്ചുകൊണ്ടു് യാചകരുടെ കീറിപ്പറിഞ്ഞ വേഷത്തിൽ ഗാനതാളോപകരണങ്ങളോടുകൂടി തമിഴു പാട്ടുകളും പാടി, പ്രഫസ്സറുടെ വസതിയിൽചെന്നു കയറി കച്ചേരി നടത്തി. ഇടയ്ക്കിടയ്ക്കു് ദാനത്തിൻെറ മാഹാത്മ്യത്തെ പ്രകീൎത്തിച്ചു പരസ്പരം ചില സംഭാഷണങ്ങളും യാചകന്മാർ ചെയ്തുകൊണ്ടിരുന്നു. 'ഒന്നുമില്ല പോവുക' എന്നു് ഭൃത്യൻ വന്നു പറഞ്ഞിട്ടും, യാചകന്മാർ പോകുന്ന ലക്ഷണമില്ല. ഒടുവിൽ, സമസ്തസൃഷ്ടിസ്നേഹം പ്രസംഗിക്കുന്ന ആ പ്രഫസ്സർതന്നെ യാചകരെ ഓടിക്കാൻ വടിയുമായി പുറത്തിറങ്ങി വന്നു.

കേരളഭാഷയുടെ പ്രത്യേക സ്വത്തായ, പല പഴയ പാട്ടുകളും കീഴേവീട്ടിലെ താമസക്കാലത്തു കഥാപുരുഷൻ, അതുള്ള പാട്ടുകളിലെ വിരുതന്മാരെ വരുത്തി

പാടിച്ചുകേട്ടിരുന്നു. ശാസ്താംപാട്ടു, ഭദ്രകാളിപ്പാട്ടു, വില്ലടിച്ചാൻപാട്ടു, തമ്പുരാൻപാട്ടു, ഹംസപ്പാട്ടു, വരിവണ്ടിൻപാട്ടു, നന്തുണിപ്പാട്ടു്, ഇങ്ങനെ ആ പാട്ടുകൾ അനവധി ഉണ്ടു്. കഥകളിപ്പദങ്ങൾ അറിയാവുന്ന ഒരാളെ പരിചയമായാൽ അയാളെ വീട്ടിൽ കൂട്ടിക്കൊണ്ടുപോയി സി. വി. പാടിച്ചു കേൾക്കാതെ വിടുകയില്ലെന്നുള്ളതു തീർച്ചയാണു്. ധർമ്മരാജായിലെ 'മാമാവെങ്കിടൻ' അപ്രകാരം സി. വി. യെ സംഗീതംകൊണ്ടു ആഹ്ലാദിപ്പിച്ചിരുന്ന, അക്കാലത്തെ ഒരു ഗായക ബ്രാഹ്മണനാണു്.

രണ്ടുമൂന്നു ദിവസങ്ങൾ ഒരുമിച്ചുള്ള ഒഴിവുകളിൽ സി. വി. തെക്കൻ ദിക്കുകളിലേയ്ക്കു പോയി ആറയൂർ കുടുംബ ഭവനത്തിൽ താമസമാക്കിയിരുന്ന മാതാവിനേയും വിവാഹിതകളായിരുന്ന സഹോദരിമാരെയും അന്വേഷിച്ചു, മടങ്ങിയിരുന്നു: ഒഴിവു ദിവസങ്ങൾ കൂടുതലുണ്ടെങ്കിൽ ചരിത്രകഥകൾ അറിയുന്നതിനായി പത്മനാഭപുരം, ഇരണിയൽ മുതലായ ദിക്കുകളിലേയ്ക്കു പോകും.

1070–ാമാണ്ടു അവസാനിക്കുന്നതിനു മുൻപു നമ്മുടെ കഥാനായകനും കുടുംബവും കീഴേവീട്ടിൽ നിന്നും തമ്പാന്നൂരുള്ള ഒരു വാടകക്കെട്ടിടത്തിലേയ്ക്കു മാറി താമസമായി. അതു ഒരു രാത്രികൊണ്ടു നിശ്ചയിച്ചു്, അടുത്തദിവസം പ്രഭാതത്തിൽചെയ്ത ഒരു കൃത്യമായിരുന്നു. സി. വി. യുടെ മുൻകോപത്തിനെ എന്നും ഓർമ്മിപ്പിക്കുന്ന ഒരു സംഭവമാണു് പെട്ടെന്നുണ്ടായ ആ വസതിമാററത്തിനു കാരണം. കീഴേവീട്ടിലെ പൂജനീയമായ ഒരു അംഗത്തെ സി. വി. കോപാവേശംകൊണ്ടു പ്രഹരിക്കാനൊരുങ്ങിയതിന്റെ അടുത്തദിവസം അവിടുന്നു താമസം മാറേറണ്ടിവന്നു എന്നു പറഞ്ഞാൽ മതിയല്ലോ.

അപ്പോൾ ശേഖരപിള്ളയെ കൂടാതെ 1067-ൽ ജാതയായ, ശ്രീമതി ഗൗരിക്കുട്ടിഅമ്മയും, കഥാനായകന് സന്താനമായുണ്ട്.

ദിവാൻ ശങ്കരസുബ്ബയ്യർ തന്റെ ചീഫ്സെക്രട്ടറിയായി താണുപിള്ളയെ തെരഞ്ഞെടുത്തു. താണുപിള്ള അവർകൾ ചീഫ്സെക്രട്ടറിയായപ്പോൾ സി. വി. മാത്രമല്ല നാട്ടുകാരും അതിൽ വളരെ സന്തോഷിച്ചു. മന്ത്രിയും ഉപമന്ത്രിയും (ചീഫ്സെക്രട്ടറിയും) നാട്ടുകാർ ആയിരിക്കുന്നതു ഭാവിശ്രേയപിശുനശകുനമായി കൂട്ടുകാരും നാട്ടുകാരും വിശ്വസിച്ചു. തിരുവിതാംകൂറിന്റെ 'പത്തായപ്പുര' എന്നു പറയത്തക്കവണ്ണം നെൽക്കൃഷിക്കു പ്രധാനപ്പെട്ട നാഞ്ചിനാട്ടിലെ ജലക്ഷാമം ഒഴിവാക്കാനായി പണിതിട്ടുള്ള കോതയാർ അണ ഈ നാട്ടുകാരുടെ (ശങ്കരസുബ്ബയ്യർ-താണുപിള്ള) കയ്യിൽ അധികാരം കിട്ടിയപ്പോഴുണ്ടായ ഒരു മുഖ്യസംഭവമാകുന്നു.

നാട്ടുകാരനായ ദിവാൻ ശങ്കരസുബ്ബയ്യരുടെ ഭരണത്തെപ്പററി സി. വി. എഴുതുന്നു:

"1056 കന്നിയിൽ ദിവാൻ രാമയ്യങ്കാർക്കു നീട്ടുകൊടുത്തകാലത്തുതന്നെ ഇദ്ദേഹം ദിവാൻജി പീഠത്തിൽ പ്രതിഷ്ഠിതനാകേണ്ടിയിരുന്നു.........അക്കാലത്തെ പത്രങ്ങൾ ശങ്കരസുബ്ബയ്യക്കുവേണ്ടി ഊർജ്ജിതവാദം ചെയ്തുവെങ്കിലും............നാട്ടുകാരന്റെ യോഗ്യതയും അവകാശവും ധൂമീകൃതമായി. അടുത്തപോലുണ്ടായ സന്ദർഭത്തിലും ജൂജുഗതിക്കാരനും പ്രബലസംബന്ധശൂന്യനും ആയ ശങ്കരസുബ്ബയ്യരവർകൾ അടങ്ങി പാർക്കേണ്ടിവന്നു............ഇദ്ദേഹം സർ. ടി. മാധവരായർക്കു തുല്യം ബുദ്ധിമാനും, കാര്യവിദഗ്ദ്ധനും ആയിരുന്നു. ജീവിതചരി

ശുദ്ധിയിൽ ശേഷയ്യാശാസ്ത്രി, കൃഷ്ണൻനായർ എന്നീ മന്ത്രിമാരുടെ ഉന്നതവേദിയിൽ വത്തനംചെയ്തിരുന്നു. ആദികാലത്തെ റാബോട്ട്സ് സ്കൂളിൽ ഇംഗ്ലീഷുപഠിച്ചു അല്പശമ്പളത്തിൽ വാദ്ധ്യാരായിരുന്ന ഒരാൾ മാത്രമായിരുന്നു എങ്കിലും, ദിവാൻ സ്ഥാനത്തിൽ എത്തിയപ്പോൾ സവ്വകലാശാലാംഗങ്ങളുടേയും മസ്തകഛേദനം ചെയ്യാൻ ശക്തനായുള്ള ഒരു ആംഗലപാണ്ഡിത്യ കേസരിയായിതീൎന്നു ............ശങ്കരസുബ്ബയ്യരവർകളുടെ സമ്പാദ്യസംഖ്യ അദ്ദേഹത്തിനു ഗവൺമെണ്ടിൽനിന്നു കിട്ടിയ ശമ്പളത്തിൽ ഒരു അംശം മാത്രമായിരിക്കുമെന്നു പരിപൂർണ്ണമായി വിശ്വസിക്കാം. രഹസ്യങ്ങളായ ആദായമാർഗ്ഗങ്ങൾ ആ ഉഗ്രപ്രഭാവന്റെ മനോരാജ്യാവകാശത്തെപ്പോലും കളങ്കപ്പെടുത്തീട്ടില്ലെന്നുള്ള പരിശുദ്ധി അദ്ദേഹത്തിന്റെ യശക്കായത്തെ ഇന്നും വലയം ചെയ്യുന്നു. വിദ്യാൎത്ഥികൾക്കും ദശ്നവും, സങ്കടബോധനവും സുലഭമാക്കി ഭക്തിവിലാസസൃഷ്ടിയും അവിടത്തെ പ്രഥമവാസവും നിവ്വഹിച്ച ഇദ്ദേഹത്തിനു രാജ്യസ്ഥിതികൾ സ്വഗൃഹകാൎയ്യങ്ങളെന്നപോലെ ഗാഢപരിചിതങ്ങളായിരുന്നതിനാൽ, തന്റെ കാലത്തു സ്വരാജ്യം പരിഷ്കാരയാത്രയിൽ ഏതു ഘട്ടത്തിൽ എത്തിയിരുന്നുവോ അതിൽനിന്നു അടുത്ത പടിയിലേയ്ക്കു അംഗക്ഷതങ്ങൾ കൂടാതെ പ്രവേശിക്കാൻ ഉപയുക്തങ്ങളായ കൃത്യങ്ങൾ അനുഷ്ഠിക്കപ്പെട്ടു. എന്നു മാത്രമല്ല, തന്റെ അനന്തരഗാമികളായി താൻ അലങ്കരിക്കുന്ന സ്ഥാനത്തു് പ്രവേശിപ്പാനുള്ള അന്തേവാസിനിരയേയും യഥാക്രമം സംഭരിച്ചു. ധമ്മഗതിയും, കാലഗതിയും ആ ഉദ്ദേശത്തെ സഫലമാക്കിയില്ല. അതു രാജ്യത്തിന്റെ ദുൎവ്വിധിപരിപാകത്താൽ എന്നു സമാധാനപ്പെടുകയേ ഗതി ഉള്ളു.........

വിദ്യാഭ്യാസം, കർഷകവിഷയം, ഉത്തമ നിയമങ്ങളുടെ നിർമ്മാണം, പരിഷ്കൃതീകരണം എന്നിതുകൾ രാജ്യഗതിയെ ശുഭപന്ഥാവിൽ സുദൃഢചരണം ചെയ്യിച്ചു. മരുമക്കത്തായികളുടെ വിവാഹനിയമം പരിഷ്കരിപ്പാനുള്ള ഒരു * ബില്ല് അതിഗൌരവമായുള്ള വിഷയത്തിനു ചേർന്നതായ മഞ്ജുതരവട്ടത്തെ തരണംചെയ്കയും ചെയ്തു. ഉദ്യോഗസ്ഥന്മാരുടെ ദുരധികാരഗർവ്വങ്ങളും ധനാർജ്ജകയന്ത്രങ്ങളുടെ വിജയപ്രമത്തതകളും കേവലം കഥാവിഷയങ്ങളായി. ജനസമുദായത്തിൽ ക്ഷോഭമുണ്ടാക്കിയ രാഷ്ട്രീയരോഗം വർഗ്ഗഭിന്നത അല്ലെന്നും, വിദേശീയ മേധാവിത്വവും അതിനെ തുടർന്നുണ്ടായ ഭിക്ഷാന്ദേഹികളുടെ ആഗമനവും തദ്വാരാ സംഭവിച്ച രാജ്യധനത്തിന്റെ ബഹിഷ്പ്രവാഹവും ആയിരുന്നു എന്നും പ്രത്യക്ഷപ്പെട്ടു". ×

ഈ ഉദ്ധരണത്തിന്റെ അവസാനവാചകത്തിൽ 'തിരുവിതാംകൂർ മെമ്മോറിയൽ' നാട്ടിലെ വിദേശീയ മേധാവിത്വത്തെയും, അതു മൂലം രാജ്യത്തു നിന്നും പുറത്തേയ്ക്കു ഒഴുകിക്കൊണ്ടിരുന്ന ധനപ്രവാഹത്തെയും ചെറുക്കാൻ മാത്രമായിരുന്നുവെന്നും, അതിൽ വർഗ്ഗീയത തീരെയും ഇല്ലായിരുന്നുവെന്നും സി. വി. സൂചിപ്പിച്ചിരിക്കുന്നു. സ്വജനപക്ഷപാതിയായിരുന്നിട്ടും, സർ. ടി. മാധവരായരുടെ ഭരണത്തിലെ ക്ഷേമാംശങ്ങളെ

---

* ഈ ബില്ലിന്റെ തത്വത്തെ സംബന്ധിച്ച് സർ. സി. ശങ്കരൻനായരും ചീഫ് സെക്രട്ടറി താണുപിള്ളയുമായി ശക്തിയായ അഭിപ്രായ വ്യത്യാസങ്ങൾ ഉണ്ടാവുകയും, താണുപിള്ളയുടെ അഭിപ്രായം കാലാന്തരത്തിൽ യുക്തിപൂർവ്വകമാണെന്നു തിരുവിതാംകൂർ മരുമക്കത്തായ വിവാഹനിയമം മൂലം സ്പഷ്ടമാകുകയും ചെയ്തിട്ടുണ്ട്.

× വിദേശമേധാവിത്വം.

ആദരിച്ചു് തിരുവിതാംകൂർ ജനത അവരുടെ മഹാമനസ്കതയുടെ ഒരു അടയാളമായി അദ്ദേഹത്തിന്റെ ഒരു പൂർണ്ണാകാരപ്രതിമ സ്ഥാപിച്ചിരിക്കുന്നു. മനുഷ്യവർഗ്ഗത്തിൽപെട്ട ഏതൊരുവന്റെയും സൽകൃത്യങ്ങളെ ബഹുമാനിപ്പാൻ തിരുവിതാംകൂർകാർക്ക് കഴിഞ്ഞിരുന്നുവെന്നു് സർ. ടി. മാധവരായരുടെ പ്രതിമ പ്രഖ്യാപിക്കുന്നുണ്ടു്.

താണുപിള്ള അവർകൾ ദിവാൻ പദത്തിലേയ്ക്കു ആരോഹണംചെയ്യാതെ പോവുകയില്ലെന്നും, അപ്പോൾ രാജ്യത്തിനുവേണ്ടി ഒട്ടനവധി നല്ല കാര്യങ്ങൾ ചെയ്യിക്കാൻ സാധിക്കുമെന്നുമുള്ള വിചാരങ്ങൾകൊണ്ടു സി. വി. ഏതാണ്ടു സമ്മോദിക്കുന്ന ഒരു കാലമായിരുന്നു അതു്. ഔദ്യോഗികമായി താണുപിള്ള ഉയരുന്നതിനൊത്തു സി. വി. യിൽ കണ്ടിരുന്ന ആഗ്നേയാംശങ്ങൾ മന്ദോഷ്ണതയെ പ്രാപിക്കുന്നുവോ എന്നു തോന്നിപ്പിച്ചു: സേവകൊണ്ടു കൊട്ടാരത്തിൽ പ്രേരണാശക്തി ചെലുത്താൻ പ്രാഭവമുള്ളവനായിത്തീർന്നുകൊണ്ടിരുന്ന ശങ്കരൻ തമ്പിയുമായുള്ള സി. വിയുടെ ആഭിമുഖ്യത്തിനു കാരണം, താണുപിള്ള അവർകളുടെ ദിവാൻ പദാരോഹണത്തിനു ഒരു പ്രതിബന്ധവും വന്നുകൂടരുതല്ലോ എന്നു കരുതി മാത്രമായിരുന്നു. സി. വി. കീഴേവീട്ടിൽ താമസിക്കുന്ന കാലങ്ങളിൽ അതിനു സമീപത്തു വാസമുറപ്പിച്ചിരുന്ന, കൊട്ടാരത്തിലെ ഒരു ജീവനക്കാരൻ ശങ്കുപ്പിള്ള (പിന്നീടു ശങ്കരൻതമ്പി)യെ സി. വിക്കറിയാമായിരുന്നു. അന്നു് ശങ്കുപ്പിള്ളയ്ക്കു സർവ്വകലാശാലാഗന്ധർവ്വന്മാരായ സി. വി. സംഘക്കാരുടെ ദൃഷ്ടിയിൽപെടത്തക്കവണ്ണം ഒരു പ്രാഭവവും ഇല്ലായിരുന്നു. അന്നു് സാധാരണക്കാരൻ ശങ്കുപ്പിള്ള! പിന്നീടു രാജകീയ

ബന്ധുവായപ്പോൾ അദ്ദേഹം സർവ്വജനമാന്യനായ ശങ്കരൻ തമ്പിയായി.

ചീഫ് സെക്രട്ടറി താണുപിള്ളയുടെ അതിർ കടന്ന രാജഭക്തിയെ സി. വി. ഭത്സിച്ച ഒരു സംഭവത്തെപ്പറ്റി പറയുന്നതു രസാവഹമായിരിക്കുമെന്നു വിചാരിക്കുന്നു. ഒരു ദിവസം താണുപിള്ള അവർകൾ ഊണു കഴിച്ചുകൊണ്ടിരിക്കുമ്പോൾ, ഒരു പട്ടക്കാരൻ കൊട്ടാരത്തിൽ നിന്നും ഒരു 'തിരുവെഴുത്തു'മായി വന്നു ചീഫ് സെക്രട്ടറിയെ കാണണമെന്നു ആവശ്യപ്പെട്ടു. പുറത്തു നിന്നിരുന്ന ഭൃത്യൻ ഊണു കഴിച്ചുകൊണ്ടിരുന്ന താണുപിള്ള അവർകളെ വിവരം അറിയിച്ചു. 'തിരുവെഴുത്തു' അകത്തു വാങ്ങിക്കൊണ്ടു ചെല്ലാൻ ഭൃത്യനോടു അദ്ദേഹം പറഞ്ഞയച്ചു. ഭൃത്യൻ വന്നു പട്ടക്കാരനോടു പറഞ്ഞു. 'തിരുവെഴുത്തു കയ്യിൽ കൊടുക്കണം' എന്നാണു് കല്പന എന്നായി പട്ടക്കാരൻ. ആ വിവരം ഭൃത്യൻ അകത്തു ചെന്നു അറിയിച്ചപ്പോൾ പട്ടക്കാരനെ അകത്തു വിളിക്കാൻ താണുപിള്ള അവർകൾ പറഞ്ഞയച്ചു. പട്ടക്കാരൻ അകത്തുചെന്നു. താണുപിള്ള അവർകൾ ഉരുട്ടിയ ഉരുള ഇലയിൽ വച്ചിട്ടു് അടുത്തിരുന്ന കിണ്ടിയിൽനിന്നും വെള്ളം ഒഴിച്ചു കൈ കഴുകിലേസ്സിൽതുടച്ചിട്ടു് തിരുവെഴുത്തുവാങ്ങി ആദരപൂർവ്വം കണ്ണോടണച്ചു്, പൊട്ടിച്ചു നോക്കി. കത്തു എഴുതാൻ ഉപയോഗിച്ചിരിക്കുന്ന മഷി കൊട്ടാരത്തിലേതു തന്നെ. കയ്യക്ഷരവും മിക്കവാറും അതുതന്നെ. പട്ടക്കാരന്റെ മുഖത്തു ഒന്നു നോക്കി; അയാളെ സൂക്ഷിച്ചുനോക്കി. ആളെ മനസ്സിലാക്കി. എണ്ണീറു പട്ടക്കാരനു് ഒരടിയാണു് സമ്മാനിച്ചതു്. കൊട്ടാരത്തിലെ പട്ടക്കാരന്റെ അതേ ഉടുപ്പും, തൊപ്പിയും, ഉഗ്രമായ മേൽമീശയുമായി

ന്നിരുന്ന സി. വി. രാമൻപിള്ള ഒന്നു പൊട്ടിച്ചിരിച്ചു. മനുഷ്യ ചാപല്യങ്ങളെ നോക്കി പരിഹസിക്കുന്ന ആ അഭിനയവും ചിരിയും താണുപിള്ള അവർകൾക്കു ഒരു വിലപ്പെട്ട പാഠമായി. അടുത്തു മറെറാരു ഇലയിട്ടു വിളമ്പി സി. വി. യും മിത്രത്തോടു ഒപ്പമിരുന്നു ഊണു കഴിച്ചു.

രാജാവു്, രാജാവിനു വേണ്ടുന്ന ഗുണഗണങ്ങളോടു കൂടിയവനായിത്തന്നെയിരിക്കണം; എന്നാൽ പ്രജകൾ അടിമകളാണെന്നു രാജാവു് ധരിച്ചുപോകരുതെന്നും, അവരുടെ വിധേയത്വം അടിമയുടെ വിധേയത്വമല്ല, മറിച്ചു് പൊതുക്ഷേമം നിലനിൽത്തുന്നതിനുവേണ്ടിയുള്ള ഒരു സമ്മതിദാനമാണെന്നുമുള്ള അഭിപ്രായമാണു് സി. വി. ക്കു ഉണ്ടായിരുന്നതു്. വിക്ടോറിയാ മഹാരാജ്ഞിയുടെ പ്രധാന മന്ത്രിയായ ഗ്ലാഡ്സ്റ്റനെ സചിവമാതൃകയാക്കി സംസാരിക്കാറുള്ള സി. വി., പൗരൻ ഒരിക്കലും രാജാവിന്റെ അടിമയാകുന്നതു ഇഷ്ടപ്പെട്ടിരുന്നില്ല.

സി. വി. പറയുന്നു:

"രാജാക്കന്മാൎക്കു ഈശ്വരകല ഉണ്ടെന്നാണു സങ്കല്പം.........ആ കലാപ്രഭാവം രക്ഷിക്കുന്ന രാജ്യം സ്വൎഗ്ഗം തന്നെ." (രാമരാജ ബഹദൂർ). രാജധൎമ്മം നടക്കണമെങ്കിൽ പ്രജകൾ അവരുടെ ധൎമ്മത്തേയും അനുഷ്ഠിക്കേണ്ടതായിട്ടുണ്ടെന്നു, "ധൎമ്മരാജ"യിലെ, "ജനങ്ങൾ പ്രജാധൎമ്മമനുസരിച്ചു രാജഭക്തിയെ അനുവൎത്തിച്ചാൽ ഭദ്രദീപം വാടാതെരിയും" എന്ന വരികൾകൊണ്ടു സി. വി. വ്യക്തമാക്കിയിരിക്കുന്നു.

സി. വി. യെപ്പററി പഠിക്കുമ്പോൾ അദ്ദേഹം ചരിത്രപരമാൎത്ഥമായി തീൎന്നിരുന്ന രാജവാഴ്ചയെ അപ

ഹസിക്കാതെ തന്നെ ചരിത്രപാരമ്പര്യത്തിലെ പ്രജാപ്രഭുത്വത്തോട്ട ക്രറുള്ളവനായിരുന്നു എന്നു കാണാൻ കഴിയും. ജനങ്ങളോട്ട ഉത്തരവാദിത്വം ചെയ്യത്തക്കവണ്ണം രാജാവു ഭരണം നടത്തിക്കൊണ്ടു പോയില്ലെങ്കിൽ, 'രാജായത്ത'ത്തെ 'പ്രജായത്തം' കീഴ്പ്പെടുത്തേണ്ടതാണെന്നുള്ള ശബ്ദങ്ങളും സി. വി. യുടെ രാഷ്ട്രീയ ഹൃദയത്തിൽ മുഴങ്ങുന്നതായി ശ്രദ്ധിച്ചാൽ കേൾക്കാവുന്നതാണു്. രാജവാഴ്ചയായാലും, പ്രജാപ്രഭുത്വത്തിലെന്നപോലെ ജനങ്ങൾ തന്നെ ഭരണസങ്കല്പങ്ങൾ ആവിഷ്കരിക്കണം. രാജ്യഭരണത്തെപ്പററി സി. വി. പറയുന്നു: "രാജ്യകാര്യനിർവഹണത്തിലും ഒരു ഭദ്രകേന്ദ്രത്തിൽ ഒന്നോ ഏതാനുമോ ബുദ്ധികൾ സംഘടിക്കുന്നു: ആ സംഘടനയിൽ ചില സങ്കല്പങ്ങൾ സമാവിഷ്ടങ്ങളാകുന്നു: ആ സങ്കല്പങ്ങളുടെ സമവായത്തിൽ അവകൾക്ക് ക്രിയാജീവൻ ജാതമാകുന്നു: ആ ജീവൻ നിർവ്വാഹകരൂപങ്ങൾമുഖേന പ്രവർത്തനം ചെയ്യുന്നു. ആ പ്രവർത്തനത്തിനു രാജ്യഭരണം എന്നു ജനങ്ങൾ അഭിധാനം ചെയ്യുന്നു" (ധർമ്മരാജ)

മലയാളസാഹിത്യത്തിൽ ആദ്യമായി രാജ്യഭരണം, മന്ത്രിസഭാ പ്രവർത്തനം ഇവകളെപ്പററി വിഭാവനം ചെയ്തതും സി. വി. യാകുന്നു:

1074-ൽ നടന്ന രാജകീയവിവാഹത്തിന്റെ പൂർവ്വരംഗങ്ങളിൽ ബ്രിട്ടീഷുറസിഡൻറുമായി ഇടപെടുന്നതിനു ദിവാൻ ശങ്കരസുബ്ബയ്യർ മന്ദവേഗനായി കണ്ടതോടെ അദ്ദേഹത്തിൻെറ ഭരണകാലം സമാപിക്കപ്പെട്ടു: അല്പശമ്പളത്തിലെ പള്ളിക്കൂടം വേലയിൽനിന്നും സ്വകൃത്യനിർവ്വഹണസാമർത്ഥ്യംകൊണ്ടു മാത്രം പടിപടിയായി

ഉയൎന്നു് ദിവാൻപദംവരെ എത്തി, സമുജ്ജ്വലമായ ഒരു ചരിത്രത്തിന്ന അവകാശിയായ ശ്രീശങ്കരസുബ്ബയ്യർ 1073-ൽ ഉദ്യോഗത്തിൽ നിന്നും വിരമിച്ചു. തൽസ്ഥാനത്തു വീണ്ടും ഒരു രായർ (കൃഷ്ണസ്വാമിരായർ) നിയമിതനായി.

ദിവാൻ കൃഷ്ണസ്വാമിരായരുടെ ഭരണകാലത്തെ സി. വി. ഇങ്ങനെ പരാമർശിക്കുന്നു:

"സമുദായചരിത്രങ്ങളോടു സമാനകാലോദയം ചെയ്ത ഈ വ്യാസനയകോവിദൻെറ വൈദികഭരണം സമുദായങ്ങളുടെ ബന്ധനസ്ഥിതി കുരുക്ഷേത്രത്തിലെ നിസ്സംഖ്യവേളകൾക്കു തുല്യമാക്കിത്തീർത്തു..............

"മഴ, വെയിൽ, സാംക്രമികരോഗം, ക്ഷാമം, അകാലമൃത്യു എന്നിവകൾ ഭരണാധികാരദോഷങ്ങളാണെന്നുള്ളതു് ഭാരതവർഷംതന്നെ അഭ്യസിച്ചിട്ടുള്ള പാഠങ്ങളാണു്. രാജസന്താനങ്ങളുടെ അകാലമൃതിയോടു ചേർന്നു രാജ്യത്തിലെ അനവധി പ്രമാണികളും, ഉദ്യോഗസ്ഥന്മാരും മറെറാരു കാലത്തിലും സംഭവിച്ചിട്ടില്ലാത്തവിധത്തിലും തെരുതെരെ അകാലമൃതിയെ പ്രാപിച്ചുതുടങ്ങി. ഈ മൃതിശൃംഖല 1077 മേടത്തിൽ താണുപിള്ളയേയും ബന്ധിച്ചപ്പോൾ ഹജൂരിലെ ഭരണവൈദഗ്ദ്ധ്യം അവരോഹനിലയിലായി. അക്കാലത്തു് സാനിട്ടറി കമ്മീഷണരായിരുന്ന ഡാക്ടർ സുബ്രഹ്മണ്യയ്യരവർകളെ ഹജൂർ ദിവാൻപേഷ്ക്കാരായി കയററംചെയ്യുകയും, ഹൈക്കോട്ടിലെ രണ്ടു് ജഡ്ജിമാരെകൊണ്ടു് അരമണിക്കൂർനേരത്തേക്കു് ഭാഷാപരീക്ഷ നടത്തി മജിസ്ട്രേട്ടു് പരീക്ഷ, വിജയിത്തുകകയും ചെയ്തതു് ഭരണനിയമത്തിൻെറ അതികുത്സിതമായിട്ടുള്ള ഒരു കാടുകയററമാണെന്നു പത്രങ്ങൾ

ഭേസിച്ചു...............“രായർ ദിവാൻ നാടുവാഴും കാലം ബാലമരണമേ കേൾപ്പാനുള്ളൂ.........സമ്പത്ത അാക്കമൊട്ടില്ലതാനും.” അങ്ങനെ പോയി ആ കാലം.

1077-ൽ സംഭവിച്ച ചീഫ്സെക്രട്ടറി താണുപിള്ള അവർകളുടെ അകാലചരമം സി. വി. യുടെ ഹൃദയത്തെ എങ്ങനെ ബാധിച്ചിരിക്കുമെന്ന വായനക്കാർ ഊഹിച്ചുകൊള്ളുക: രക്ഷിതാവായ തമ്പികാര്യക്കാർ അവർകളുടെ ചരമാവസരത്തിൽ, സി. വി. തനിക്ക അടുത്തുകൂടി ഉണ്ടായിരിപ്പാൻ സാധിക്കാതെപോയതിനെ ഓർത്ത്, ഭവനത്തിൽവന്ന് വാർത്ത അറിഞ്ഞ മാത്രയിൽ ബോധരഹിതനായി നിലംപതിക്കുകയുണ്ടായിട്ടുണ്ട്. എന്നാൽ ആത്മസുഹൃത്തായ താണുപിള്ളയുടെ അപ്രതീക്ഷിതമായ ചരമത്തിന നിദാനമായിത്തീൎന്ന പനി ആരംഭിച്ചതുമുതൽ സി. വി. അടുത്തുകൂടെ ഉണ്ടായിരുന്നിട്ടും, ആ മിത്രനഷ്ടത്തിൽ ബോധരഹിതനായി വീണു പോയതായി പറയപ്പെടുന്നു. ഈ മിത്രവിരഹം ഒരു ആഘാതമായി വളരെക്കാലം സി.വി. യെ വേദനിപ്പിച്ചു കൊണ്ടിരുന്നു. ആശാപാതംഗങ്ങൾ പലതും ചിറകററു നിലംപതിച്ചു. ഭാഗീരഥിഅമ്മയാകുന്ന ഗൃഹലക്ഷ്മിയാൽ ഭരിക്കപ്പെടുന്ന സി. വി. യുടെ വസതി (റാസ്ക്കോട്ട്) യിലെങ്ങും താണുപിള്ള അവർകളുടെ ചരമവാർത്ത ഒരു ശോകഛായ പരത്തി. അതു് നാളുകൾ നീണ്ടുനിന്നു. കഥാനായകൻെറ എല്ലാ സന്താനങ്ങളും ദുഃഖിച്ചു; വിശേഷ ദിവസങ്ങളിൽ അവക്ക് താണുപിള്ള അവർകൾ കൊടുത്തയച്ചിരുന്ന സമ്മാനങ്ങളെ അവർ അനുസ്മരിച്ചു. 700-ൽ പ്പരം രൂപയുടെ ഓണക്കോടി വാങ്ങി തൻെറ മിത്രവൃന്ദങ്ങൾക്ക് യഥോചിതം സമ്മാനിച്ചിരുന്ന ചീഫ് സെക്രട്ടറി താണുപിള്ള

അതിൽ ഏററവും വില കൂടിയ കസവുതുപ്പട്ടാവു സമ്മാനിച്ചിരുന്നതു സി. വി.ക്കായിരുന്നു.

1074 മുതൽക്ക് ഹൈക്കോടതിയിലെ മാനേജരായി ജോലി നോക്കുന്നതിനായി സി. വി. നിയമിതനായി. അതിനുശേഷം അദ്ദേഹത്തെ ഹൈക്കോടതി'ശിരസ്തദാർ' എന്ന സ്ഥാനത്തേയ്ക്കു കയററം ചെയ്യപ്പെട്ടു. കേസ്സു കെട്ടുകളുടേയും, വിധിന്യായങ്ങളുടെയും ഇടയിൽ ഈ അപൂർവ്വമാവനാശാലിക്ക് അങ്ങനെ 1079-ാമാണ്ടു മീനം വരെ ഹൈക്കോടതിയിൽത്തന്നെ കഴിയേണ്ടിവന്നു. ജഡ്ജിമാർ നിയമപീഠത്തിലേയ്ക്കു വരുമ്പോൾ കേസുകൾ കേൾക്കുന്നതിനു് അന്നന്നു് ആവശ്യമായതെല്ലാം സജ്ജമാക്കുകയും, ഓരോ ദിവസവും ഓരോ ബെഞ്ചിലുംകേൾക്കുന്ന കേസ്സുകളെ സംബന്ധിച്ചുണ്ടാകുന്ന തീരുമാനങ്ങൾ രേഖകളാക്കി സൂക്ഷിക്കുകയും, വീണ്ടും അടുത്ത ദിവസത്തേയ്ക്കു് തലേദിവസത്തെ ചട്ടവട്ടം ലിപിക്കു് മാററംവരാതെ അനുവർത്തിക്കുകയും ആയിരുന്നു 20 കൊല്ലക്കാലത്തോളമുണ്ടായിരുന്ന ഹൈക്കോടതിയിലെ പണിയിൽ സി. വി. യ്ക്കു് അധികവും ചെയ്യേണ്ടിവന്നിട്ടുള്ളതു്. ഇതുകൂടാതെ കേസ്സുകളുടെ തർജ്ജമയും ചെയ്യേണ്ടി ഉണ്ടു്. ജോലി, സമയത്തിനു് തീരാത്തപ്പോൾ കൃത്യനിഷ്ഠയിലും, നീതിനിഷ്ഠയിലും ആദർശവാനായ ശ്രീ. ഏ. ഗോവിന്ദപ്പിള്ള തുടങ്ങിയ ജഡ്ജിമാരുടെ ശകാരങ്ങൾ പല പ്രാവശ്യം ഏററുപിടിക്കേണ്ടതായും വന്നിട്ടുണ്ടു്. ശ്രീ. ഏ. ഗോവിന്ദപ്പിള്ളയ്ക്കു നമ്മുടെ കഥാനായകൻെറ ഗുരു (മഹാരാജാസ് കാളേജ്) സ്ഥാനംകൂടി ഉണ്ടു്. ഹൈക്കോടതിയിൽ വിശ്രമരഹിതനായി വളരെക്കാലം ജോലി ചെയ്യേണ്ടിവന്ന പിതാവിനെപ്പററി ശ്രീമതി ഗൗരിക്കുട്ടി അമ്മ പറയുന്നു:

"അക്കാലങ്ങളിൽ അച്ഛൻ ഉറങ്ങാൻ പോകുന്നതു് രാത്രി രണ്ടു മണിക്കാണു്. ആ സമയംവരെയും അമ്മ അടുത്തുകൂടി ഉണ്ടായിരിക്കും. കൂടക്കൂടെ മുറുക്കാൻ എടുത്തു് കൊടുക്കുന്നതിനാണു് അമ്മ ഉറക്കം ഇളച്ചു് അച്ഛന്റെ അടുത്തു നില്ക്കുന്നതു്. ആ മുറി (റാസ്കാട്ടിലെ ഒരു മുറിയെ ചൂണ്ടിക്കാട്ടി) നിറയെ കോടതി റിക്കാർഡുകളും കേസ്സുകെട്ടുകളും ആയിരിക്കും. "തല നരയ്ക്കുന്നതിനു മുമ്പു് എന്റെ മീശ നരച്ചുപോയതു് ഹൈക്കോടതിയിലെ വിശ്രമമില്ലാത്ത ജോലികൊണ്ടാണു്" എന്നു് അച്ഛൻ അച്ചുക്കൂടം സൂപ്രണ്ടായിരിക്കുമ്പോൾ പറയാറുള്ളതു ഞാൻ ഓർക്കുന്നു."

കീഴേവീട്ടിൽനിന്നും സി. വി. കുടുംബം താമസം തമ്പാന്നൂർ ആക്കിയതു മുതൽ സ്വന്തമായി ഒരു സ്ഥലം വാങ്ങി ഒരു കെട്ടിടം വയ്ക്കണമെന്നു് ഭാഗീരഥിഅമ്മ താല്പര്യപ്പെട്ടുതുടങ്ങി. അതു് കേവലം ഒരു മനുഷ്യാവശ്യം മാത്രമാണെന്നു് സി. വി. യും സമ്മതിച്ചു. എന്നാൽ ചെലവു് കഴിച്ചു് മിച്ചംവയ്ക്കാൻ സാധിക്കാത്ത സി. വിയുടെ ഭാര്യയ്ക്കോ, സി. വിക്കോ അതിനു വേണ്ട ധനം ഉണ്ടാക്കുവാൻ എളുപ്പം കഴിഞ്ഞില്ല. 1075-ാമാണ്ടിടയ്ക്കു് "വഴുതയ്ക്കാട്ടു്" ഫാറസ്റ്റാഫീസിനു സമീപമുള്ള ഒരു ബംഗ്ലാവിലേയ്ക്കു് തമ്പാന്നൂർനിന്നും സി. വി. യുടെ കുടുംബം മാറിത്താമസിച്ചു. അവിടെ താമസിച്ചുകൊണ്ടു് എഡ്യുക്കേഷൻ സെക്രട്ടറി പി. അയ്യപ്പൻപിള്ള, പി. താണുപിള്ള, സി. കൃഷ്ണപിള്ള എന്നീ മിത്രങ്ങളുടെ സഹായത്തോടുകൂടി പിൽക്കാലത്തു് "റാസ്കാട്ടു്" എന്നു് പ്രസിദ്ധമായ ആ ഭവനം പണിയിച്ചു. ആ അവസരത്തിൽ താണുപിള്ള അവർകളും ഒരു

ഹമ്മ്യം പണിയുകയായിരുന്നു. റാസ്കാട്ടിന്റേയും താണ്ടെ ചിള്ള അവർകളുടേയും ഭവനങ്ങളുടെ പണികൾ പൂർത്തിയായി; ഗൃഹപ്രവേശം നടന്ന് ഏതാനും മാസങ്ങൾ ചെന്നപ്പോഴായിരുന്നു താണ്ടെചിള്ള അവർകളുടെ ചരമം. ഒരിക്കൽ സി. വിയുടെ ഭവനംകണ്ടിട്ട് പല കറവുകളും ഒരു വാസ്തുവിദ്യാവിശാരദൻ പറഞ്ഞു എങ്കിലും, ആ ഭവനത്തിലെ മഹാനസച്ചുടങ്ങുകൾ ഒട്ടുംതന്നെ ലഘുവായിരിക്കുകയില്ലെന്നും സൂചിപ്പിയ്ക്കുകയുണ്ടായി. അതു എത്രയും പരമാർത്ഥമായിരുന്നു. കാർത്തികപ്പള്ളിത്താലൂക്കിലെ ധനപുഷ്ടിയുള്ള കോയിക്കലേത്തുകാരണവരുടെ ലാളിച്ച് വളർത്തപ്പെട്ട മൂന്നു സ്ത്രീ സന്താനങ്ങളിൽ ഒരാളായ ഭാഗീരഥിഅമ്മയ്ക്കു് ദാരിദ്ര്യം എന്നതു് ഒരിക്കലും അറിവില്ലായിരുന്നു. എന്നാൽ സി. വിയുമായിട്ടുള്ള ജീവിതത്തിൽ അദ്ദേഹത്തിൻെറ എല്ലാ സങ്കടങ്ങളിലും ദുഃഖങ്ങളിലും അവർ സസന്തോഷം പങ്കുവഹിച്ച് സഹധർമ്മണീത്വത്തെ സാക്ഷാത്കരിക്കുകതന്നെ ചെയ്തു. ഗാർഹികകാര്യങ്ങളിൽ അശ്രദ്ധനായ ഭർത്താവിൻെറ കറവുകൾ അവർ ശ്രദ്ധിച്ചു പരിഹരിച്ചുകൊണ്ടുപോയി. മുട്ടുകൾ അനുഭവിക്കേണ്ടതായും വന്നിട്ടുണ്ട്, പക്ഷെ ദാരിദ്ര്യം അവർ അറിയാൻ സി. വി. ഇടവരുത്തിയിട്ടില്ല. "മലബാർമുതൽ കന്യാകുമാരിവരെയുള്ള മതിമാന്മാരുടെ ആതിഥ്യ കേന്ദ്രമായിരുന്നു സി. വിയുടെ റാസ്കാട്ട്" എന്ന് ഒരു മാന്യൻ അനുസ്മരിപ്പിക്കുന്നു. രാജ്യകാര്യത്തിലും സാമുദായികകാര്യങ്ങളിലും ജനങ്ങളുടെ വശത്തുനിന്ന് വരുന്ന ആലോചനകളുടെ അവസാന പ്രവാഹം സി. വി.യുടെ ഭവനത്തിലേക്കായിരിക്കും. സർ. സി. ശങ്കരൻനായർ, സർ. എം. കൃഷ്ണൻനായർ തുടങ്ങിയ

പ്രഗത്ഭവ്യക്തികൾ റാസ്സാട്ടിൽവന്നു് ആതിഥ്യം സ്വീക രിച്ചിരുന്നു. 1079 മുതൽ പ്രധാനപ്പെട്ട രാജ്യകാര്യങ്ങ ളെസംബന്ധിച്ചു് സി. വിയുടെ അഭിപ്രായം അറിയുന്ന തിനായി കൊട്ടാരത്തിൽനിന്നും ആളുകളെ റാസ്സാട്ടിലേ യ്ക്കു് നിയോഗിക്കാറുണ്ടായിരുന്നു. സി. വി. കൊട്ടാരവു മായി സമ്പർക്കം കാംക്ഷിച്ചു അങ്ങോട്ടു ചെല്ലുകയായിരു ന്നില്ല. ആ ഗംഭീരമനുഷ്യനെ വിസ്മരിക്കുവാൻ കൊട്ടാര ത്തിനു കഴിയാതായി.

ആദ്യമായി കൊട്ടാരത്തിൽ സി. വി–യെ കാണണ മെന്നു് ആവശ്യപ്പെട്ടതു് 1075–ാം മാണ്ടിടയ്ക്കായിരുന്നു. അക്കാലത്തു് കഥാപുരുഷൻ മദ്രാസു പത്രങ്ങളിലേയ്ക്കു അയച്ച ഒരു റിപ്പോർട്ട് കൊട്ടാരത്തിനു അരോചകമായി തോന്നുകയുണ്ടായി. സർക്കാർ സർവ്വീസിൽനിന്നും സി. വി– യെ പുറത്തയച്ചാലെന്തെന്നു കൊട്ടാരത്തിൽനിന്നും ചീഫ് സെക്രട്ടറി താണുപിള്ള അവർകളോടു ആലോ ചിച്ചു. ഇംഗ്ലീഷു പണ്ഡിതനായ സി. വി. സർവ്വീസിൽ നിന്നും പുറത്തയയ്ക്കപ്പെട്ടാൽ, ബ്രിട്ടീഷുഗവമ്മെൻറു നല്ല ഉദ്യോഗം കൊടുക്കുമെന്നും, പുറത്തിരുന്നുകൊണ്ടു തിരു വിതാംകൂറിലെ രാജവാഴ്ച അവസാനിപ്പിക്കത്തക്കവിധം എഴുതാൻ തുടങ്ങുമെന്നും താണുപിള്ള കൊട്ടാര ത്തിൽ അറിയിച്ചു. എന്നാൽ സി. വി–യെ ഒന്നു കാണണം എന്നു കൊട്ടാരം ആവശ്യപ്പെട്ടു. വിവരം അറിയിക്കപ്പെട്ടു. കൃത്യദിവസം, കൃത്യസമയത്തു സി. വ . മുഖംകാണിക്കാൻ പോയി. മഹാരാജാവിനെ മുഖംകാണി ക്കാൻ നേരത്തു കാഴ്ചയായി വയ്ക്കുവാനുള്ള പട്ടു് അതി നുള്ള തുക കൊടുത്തിട്ടും കൊട്ടാരസിൽബന്ധികൾ സി. വി.ക്കു നൽകിയില്ല. 'പട്ടു തരരുതെന്നാണു്

ഏല്പ്പാട്'' എന്നു് സിൽബന്ധികരം സി. വി–യോടു പറഞ്ഞു. 'പട്ടുവച്ചുകൊടുക്കുന്നതിനുള്ള താംബാളം ഒന്നു തരുമോ' എന്നു് കഥാനായകൻ ചോദിച്ചതിനും മറുപടി അനുകൂലമല്ലായിരുന്നു. മഹാരാജാവിന്റെ മുൻപിൽ അവിടുത്തെ പ്രജ; 'ഉപ്പും ചോറും'തിന്നുന്നവൻ; നിഷേധിക്കുകയോ? മുഖം കാണിക്കാൻ സമയമായി; ശ്രീമൂലം തിരുനാരം സി.വി–യുടെ മുൻപിൽ പ്രത്യക്ഷനായി. അരയിൽ കെട്ടിയിരുന്ന നേര്യതിനുള്ളിൽ ഒരു ഇലത്തുമ്പിൽ പൊതിഞ്ഞുവച്ചിരുന്ന ഒരു പട്ടു് എടുത്തു് യഥോചിതം രാജസന്നിധിയിൽ വച്ചു. സി. വി. തൊഴുതുനിന്നു.

കൊട്ടാരത്തിൽ തന്നെ നിഷേധിയാക്കുവാൻ ശ്രമങ്ങരം ഉണ്ടായേയ്ക്കുമെന്നു മുൻകൂട്ടി കണ്ട സി. വി–യുടെ നിഗമനശക്തിയുടെ മുൻപിൽ ശ്രീമൂലംതിരുനാരം ആശ്ചര്യപ്പെടുകയല്ല, വിയർത്തു മരവിച്ചുനിന്നുപോകുകതന്നെചെയ്തു. 'ധർമ്മരാജ'യിലെ "രാജരത്നവും പ്രജാരത്നവും പരസ്പരഗുണഗ്രാഹികളായപ്പോരം അധികം ക്ലേശിച്ചതു് മഹാരാജാവായിരുന്നു." എന്ന വരികരം എഴുതുമ്പോരം സി. വി. തന്റെ ആദ്യരാജസന്ദർശനം മനസ്സിൽ കണ്ടിട്ടുണ്ടാവണം!

ദിവാൻ കൃഷ്ണസ്വാമിരായരുടെ ഭരണം ഒരു പരാജയമായി പരിണമിച്ചതിനാൽ മദ്രാസു് ഗവമ്മെൻറിൽ നിന്നും മൈസൂർ സംസ്ഥാനത്തു് ഉദ്യോഗം വഹിക്കുന്നതിനു് വിട്ടുകൊടുത്തിരുന്ന വി. പി. മാധവറാവു എന്ന ഒരു ശക്തനായ ഭരണകാര്യജ്ഞൻ തിരുവിതാംകൂർ ദിവാൻ പദത്തിൽ അവരോധിക്കപ്പെട്ടു. ഈ ദിവാൻ രണ്ടുകൊല്ലത്തോളമേ തിരുവിതാംകൂർ ഭരിച്ചിരുന്നുള്ളു. ഇദ്ദേഹം സി. വി. രാമൻപിള്ളയുടെ നിർവ്യാജമായ

സ്വരാജ്യസ്നേഹത്തേയും, അത്ഭുതകരമായ വ്യക്തി പ്രാഗത്ഭ്യത്തേയും, തിരിച്ചറിഞ്ഞ ഒരു മഹാനായിരുന്നു. സി. വി–യുടെ വ്യക്തിമാഹാത്മ്യത്തിൻെറ മുൻപിൽ തിരുവനന്തപുരം നഗരിയിലെ അഭിജ്ഞസംഘം പ്രായഭേദമെന്യേ തല കുനിക്കുന്നതു് ശ്രീമാൻ വി. പി. മാധവറാവു അദ്ദേഹത്തെ തിരിച്ചറിഞ്ഞു് ബഹുമാനിക്കുവാൻ തുടങ്ങിയതിനു് ശേഷമാണെന്നു വേണം പറയുവാൻ. ജനങ്ങളിൽ അങ്കുരിച്ചിട്ടുള്ള ദേശീയബോധത്തെ ഛിന്നഭിന്നമാക്കുന്ന ഏതൊരാളിൻെറയും—ഏതൊരുസംഘടനയുടെയും സംരംഭങ്ങളെ അടിച്ചുതകൎക്കുന്ന ആളാണു് സി. വി. എന്നു് അദ്ദേഹത്തിനു മനസ്സിലായി. ഒരു എതിരിടൽ വേണമെന്നു് തോന്നുമ്പോൾ സി. വി. ഒരു പത്രമാരംഭിക്കുകയായി. ആവശ്യം നിൎവഹിക്കുവോളം അതു നടത്തിക്കൊണ്ടുപോവുകയും ചെയ്യും. പത്രമാണു് സി. വി. യുടെ സമരാങ്കണം; തൂലികയാണു് അദ്ദേഹത്തിൻെറ ഖഡ്ഗം; തൻെറ പേർ പരസ്യമാവാൻ ഇടയാക്കുകയില്ല.

ഒരിക്കൽ പൗരന്മാരിൽ ഒരു കൂട്ടർ ഒത്തുകൂടി, ഒരു പത്രം മുഖേന ഒരു ബ്രിട്ടീഷ്കാരനെ ദിവാനായി നിയമിച്ചു് രാജ്യത്തെ രക്ഷിക്കണമെന്നു് ഒരു കാഹളം മുഴക്കാൻ തുടങ്ങി. ബ്രിട്ടീഷ്കാരൻ ദിവാൻ വന്നു്, രാജ്യത്തെ രക്ഷിക്കുന്നതു് രാജ്യചരിത്രത്തിനു അഭിമാനരഹിതമായിരിക്കുകയേ ഉള്ളു എന്നും, സ്വദേശാഭിമാനികൾക്കു് ആ വാദം സഹിക്കത്തക്കതല്ലെന്നും, സ്വദേശാഭിമാനപുളകിതനായ സി. വി. അപ്പോൾ ആരംഭിച്ച പത്രംമുഖേന മറെറാരു എതിർ കാഹളം മുഴക്കി. ബ്രിട്ടീഷുകാരൻ ദിവാൻ വേണമെന്നു് പറഞ്ഞവർ

ബദ്ധശത്രുണ്ഡമ്യത്രതന്മാരാകുന്നതുവരെ സി. വി. യുടെ എതിർ കാഹളം തിരുവനന്തപുരത്തു നിന്നും മുഴങ്ങിക്കൊണ്ടിരുന്നു.

ഒരിക്കൽ ദിവാൻ വി. പി. മാധവരാവു ശ്രീപത്മനാഭസ്വാമി ക്ഷേത്രത്തിൽ ദേഹത്തുടുപ്പു് ധരിച്ചുകൊണ്ടു അകത്തു കയറുവാൻ തുടങ്ങവേ നടകാവൽക്കാർ തടഞ്ഞു് നിറുത്തിയതും, കുപിതഭാവത്തോടുകൂടി അദ്ദേഹം ഭക്തിവിലാസത്തിലേയ്ക്കു മടങ്ങിപ്പോയതും, അതിനെ തുടൎന്നു് ചില നിഗ്രഹപ്രവൎത്തകർ തന്റെ ജീവാപഹരണത്തിനുള്ള ഒരു ശ്രമം നടത്തിയതായി ബ്രിട്ടീഷു് റസിഡന്റിനും മഹാരാജാവിനും റിപ്പോർട്ടു് ചെയ്തതും മററും പ്രസിദ്ധങ്ങളാണല്ലോ.

ഈയവസരത്തിൽ രാജസ്ഥാനത്തിന്റെ മേൽ ഒരു അപകീൎത്തികരമായ പരത്തുവാനുള്ള ശ്രമം വി. പി. മാധവറാവുവിന്റെ പരാതിയുടെ സ്വഭാവത്തിലടങ്ങിയിട്ടുണ്ടെന്നു് സി. വി. ഊഹിച്ചു. അപ്പോൾ വിദേശികൾക്കെതിരായി രാജസ്ഥാനത്തേയും ജനാഭിമാനത്തേയും പരിശുദ്ധമാക്കി പരിരക്ഷിച്ചു് നിൎത്തുന്നതിനായി സി.വി. സമാരംഭിച്ച വഞ്ചിരാജൻ എന്നപത്രം വി. പി. മാധവറാവുവിന്റെ കണ്ണുകൾതുറപ്പിച്ചു. വഞ്ചിരാജനിലെഴുതുന്ന പ്രഗത്ഭനായ സ്വരാജ്യസ്നേഹി ആരാണെന്നു് അദ്ദേഹം അന്വേഷണങ്ങൾ നടത്തി. അതു് സർക്കാർ ഉദ്യോഗസ്ഥനും കൂടിയായ സി. വി. രാമൻപിള്ളയാണെന്നു് വ്യക്തമായി വി. പി. മാധവറാവു മനസ്സിലാക്കി. അദ്ദേഹമല്ലാതെ അത്ര ചങ്കുറപ്പുള്ള മററാരാൾ അന്നു് തിരുവനന്തപുരത്തില്ലായിരുന്നു.

പ്രസ്തുത പത്രത്തിന് മുഖപ്രസംഗങ്ങൾ സി. വി. യിൽനിന്ന് കേട്ട് എഴുതി എടുക്കാറുണ്ടായിരുന്ന അഭിഭാഷകനായ ശ്രീ. ആർ. ഗോപാലപിള്ള അവർകൾ പറയുന്നതിങ്ങനെയാണ്:—ആ സമരം വി. പി. മാധവരായർ പോകുവോളം ഉണ്ടായിരുന്നു. സി. വി. യാണ് അതു് നയിച്ചിരുന്നതെന്ന് ദിവാൻ മാധവറാവു മനസ്സിലാക്കിയിരുന്നു. ജാതീയമോ, വർഗ്ഗീയമോ ആയ കുത്തിത്തിരിപ്പുകൾക്കടിമപ്പെട്ട്, ഭരണാധികാരികളെ മുതലെടുപ്പാൻ സി. വി. ഒരിക്കലും അനുവദിച്ചിരുന്നില്ല. ഒടുവിൽ സി. വി. യെ ദിവാൻ തിരിച്ചറിഞ്ഞു. അന്നു സി. വി. അദ്ദേഹം ഗവൺമെൻറ് പ്രസ്സ് *സൂപ്രണ്ടായി ജോലിയിലിരിക്കുകയായിരുന്നു. ഒരിക്കൽ, പ്രജാസഭയിൽ ദിവാൻ ചെയ്ത ഒരു പ്രസംഗത്തിൻെറ തുടക്കത്തിൽ, ഒരു പിശകോടുകൂടി അച്ചടിക്കാൻ പ്രസ്സിൽ വന്നതിനെ സി. വി. അവർകൾ തിരുത്തി അച്ചടിപ്പിച്ച് ഗവൺമെൻറിലേയ്ക്കു് അയച്ചതു കണ്ടിട്ട് ഗവൺമെൻറ് പ്രസ്സ് കാണാനായി ദിവാൻ വി. പി. മാധവറാവു ചെല്ലുകയുണ്ടായി. പ്രസ്സ് ചുററിനടന്ന് കണ്ടു്, ഭരണത്തിൽ വളരെ സന്തുഷ്ടി പ്രകടിപ്പിച്ചുകൊണ്ടു ദിവാൻ സംസാരിച്ച കൂട്ടത്തിൽ സി. വി. അദ്ദേഹത്തോടു അസംബ്ളി റിപ്പോർട്ടിലെ തെററ് കണ്ടുപിടിച്ചു തിരുത്തിയതിനു നന്ദി പറയുകയും ചെയ്തു. അതിനുശേഷം ദിവാൻ, കൊട്ടാരത്തിൽ മുഖം കാണിക്കാൻ ചെന്നിരുന്നപ്പോൾ, ഇത്രയും സമർത്ഥനും പണ്ഡിതനുമായ ഒരു പ്രസ്സ് സൂപ്രണ്ടിനെ കിട്ടിയതിൽ അഭിമാനിക്കേണ്ടതാണെന്ന് തിരുമനസ്സറിയിക്കുകയും

* 1079-മീനം മുതൽ

ചെയ്യതായും കേട്ടിട്ടുണ്ട്. മിസ്റ്റർ മാധവറാവു പോകാൻ കാലത്തു്, മൂന്നു മാസത്തെ അവധി എടുത്തുകൊണ്ടു് ബാംഗ്ളൂരിൽ ചെന്നു താമസിക്കുന്നതിനായി സി. വി. യെ കൂടി ക്ഷണിച്ചു. പക്ഷേ, "സി. വി. ക്കു് അവധികൊടുത്തു് വെളിയിൽ താമസിക്കാൻ അയയ്ക്കുകയാണെങ്കിൽ, അയാഠം അവിടെ ചെന്നു ആപത്തുകഠം ഉണ്ടാക്കാതെയിരിക്കയില്ല." എന്നു അഭിപ്രായം കൊട്ടാരത്തിൽ നിന്നും പുറപ്പെട്ടതിനാൽ, അവധി അനുവദിച്ചതുമില്ല, അദ്ദേഹത്തിനു പോകാൻ സാധിച്ചതുമില്ല"

സി. വി. യുടെ ആദിയും അവസാനവും ഇല്ലാത്ത സ്വരാജ്യസ്നേഹത്തേയും, ബുദ്ധിസാമർത്ഥ്യത്തേയും ഉത്പതിഷ്ണുത്വത്തേയും, ജീവിതപരിശുദ്ധിയേയും, ഗാംഭീര്യത്തേയും ആദരിക്കാതിരിപ്പാൻ വി. പി. മാധവ രായർമാത്രമല്ല അദ്ദേഹം സേവിച്ചിരുന്ന ബഹുവിപക്ഷ ണനും, എന്നാൽ ദുർബ്ബലനും ഭരണനിയമപണ്ഡിതനും, സേവകവലയത്തിൽനിന്നു് മോചനം ലഭിക്കാൻ ജീവിതം മുഴുവനും കൊതിച്ചുഴന്നുകൊണ്ടു് ഭരണ കാര്യങ്ങളിൽ ഇടപെട്ടു്, അസ്വതന്ത്രനായിത്തന്നെ കഴിഞ്ഞിരുന്ന രാജർഷി, ശ്രീമൂലംതിരുനാളിനും സാധിച്ചിരുന്നില്ല.

സി. വി. യുടെ ജീവിതത്തിലെ തെററിദ്ധാരണകഠം ആരംഭിച്ചതും ഈ ഘട്ടം മുതല്ക്കാകുന്നു. കൊട്ടാരവും ആയുള്ള അടുപ്പം ഈ കലാസാർവ്വഭൌമന്റെ മേൽ എത്ര യെത്ര ദുഷ്പ്രവാദങ്ങളും, തെററിദ്ധാരണകളും ആണു് ഉളവാക്കിയിട്ടുള്ളതെന്നു് പറയാൻ പ്രയാസമാണു്. ഈ ദുഷ്പ്രവാദങ്ങഠം പ്രചരിക്കുവാൻ തുടങ്ങിയകാലത്തു തന്നെ സി. വി. യുടെ വ്യക്തിപ്രഭാവത്തെ മനസ്സി

ലാക്കാൻ കഴിഞ്ഞ ഇൻഡ്യൻ പേട്രിയട്ടിന്റെ പത്രാധിപർ ശ്രീ. സി. കരുണാകരമേനോൻ ഒരു പ്രസംഗമദ്ധ്യേ ഇപ്രകാരം പറഞ്ഞു.

"സി. വി. യുടെ പൌരുഷബോധം ആരെയും അടിമപ്പെടുത്തുകയല്ലാതെ അദ്ദേഹത്തെ നയിക്കുവാൻ ലോകത്തു് യാതൊരു ശക്തിക്കും സാദ്ധ്യമല്ല. സി. വി. രാമൻപിള്ള അവർകൾ തിരുവനന്തപുരത്തെ സിംഹക്കുട്ടിയാകുന്നു."

ദിവാൻ വി. പി. മാധവരാവുവിന്റെ ഭരണകാലത്തെപ്പറ്റി സി. വി. ഇപ്രകാരം പറഞ്ഞിരിക്കുന്നു.

" * ചില ജളതകളിൽ അദ്ദേഹം കൈകടത്തിയെങ്കിലും, പ്രജാസഭാസ്ഥാപനവും, നെൽക്കരനിഷ്കാസനവും കൊണ്ടു് അദ്ദേഹത്തിന്റെ ദീർഘവും പൃഥുലവും ആയുള്ള ആകാരം ഒരു വിശാല ഹൃദയത്തിന്റെ വാസഗേഹമാണെന്നു് ജനങ്ങളെക്കൊണ്ടു അഭിമാനിപ്പിച്ചു. അദ്ദേഹത്തിന്റെ സൌജന്യപ്രഭാവവും രാജസധാടിയും, അദ്ദേഹത്തിനാൽ അനുവർത്തിക്കപ്പെട്ട ജളതകൾ കുമതികളായ യന്ത്രികളുടെ കൌശല പ്രയോഗങ്ങൾ എന്നു ജനങ്ങളെക്കൊണ്ടു വിശ്വസിപ്പിച്ചു.........എങ്ങാണ്ടോ നടന്ന പെൺവഴക്കോ, അങ്ങാടിമത്സരമോ ആസ്പദമാക്കി ഉണ്ടായ എന്തോ സംഭവത്തെ നായർ ഈഴവ ലഹള എന്ന പ്രമാദ വിഷയമാക്കി 1081-ലെ പ്രജാസഭാപ്രസംഗത്തിലും 1080-ലെ ഭരണ റിപ്പോർട്ടിലും ഘോഷിച്ചതു് ഭീമമായ കൃത്രിമ വാസന എന്നു് അധികാരസ്ഥലങ്ങളിൽതന്നെ ബോദ്ധ്യപ്പെട്ടതായി ലക്ഷ്യങ്ങൾ ഗവണ്മെന്റു റിപ്പോർട്ടിലും കാണാമായിരിക്കും.

* വിദേശീയ മേധാവിത്വം

"മാധവരായരിൽ പ്രകാശിച്ച അനവധി പുരുഷഗുണങ്ങളുടെ" അനർഘതയെ ചിന്തിക്കുമ്പോൾ അദ്ദേഹത്തിന്റെ ഭരണത്തെ ദുഷിക്കുന്ന കാര്യത്തിൽ സംകോചപ്പെടുന്നു എങ്കിലും, അദ്ദേഹം ഇപ്പോൾ അദ്ദേഹത്തിന്റെ പ്രതിയോഗിയായി കരുതുന്ന സാമ്രാജ്യശക്തി അനുഷ്ഠിക്കുന്നതിനെക്കാളും വക്രവും, പ്രമത്തവും, സ്വാതന്ത്ര്യവും ആയുള്ള നയത്തെ പ്രയോഗിച്ചവനാണെന്നു ഞങ്ങൾക്കു അനുമതിക്കാവതല്ല. ജീവിതപാവനതയിൽ അദ്ദേഹം ശേഷയ്യാശാസ്ത്രി, ശങ്കരസുബ്ബയ്യർ എന്നിവരോടു് തുല്യമായ ഒരു വേദിയെ അലംകരിച്ചിരുന്നു. മാതൃത്വത്തിൽ തിരുവിതാംകൂർ ദിവാന്മാരുടെ മുഖ്യസ്ഥാനത്തെ തന്നെ അദ്ദേഹം അവകാശപ്പെടുന്നു. ഏതാണ്ടൊരു "മായാമയത്വം" അദ്ദേഹത്തെ സ്മരിക്കുമ്പോൾ ആ സ്മൃതിവിഗ്രഹത്തിന്റെ മുൻപിൽ........ശിരോനമനം ചെയ്യിക്കുന്നു!!"

---

## VII

## സി. വി. യും സ്വദേശാഭിമാനിയും

*"......പ്രകൃതിവിലാസത്തിലെ ഒരു തത്വം സൂക്ഷിക്കുക. ഇതാ ഈ നാവിനു വലുതായ ഒരു വാതിൽ തന്നിരിക്കുന്നു. അതെന്തിനു്? പരമാർത്ഥങ്ങളെ തുറന്നും വിളിച്ചും പറയുവാൻ. അതിൽ ധൈര്യം മനുഷ്ഠിച്ചുകൊള്ളാമെന്നുറപ്പുതരാൻ, ഈ പല്ലുകൾ എന്ന പട്ടാളമിട്ടു വളഞ്ഞു അതിനെ രക്ഷിച്ചുമിരിക്കുന്നു.

---

* പ്രേമാമൃതം

പല്ലില്ലാത്ത കുട്ടിക്കാലത്തും, പല്ലുപോയ ബുഢ്ഢാകാലത്തും എന്തും പുലമ്പാം. മററു കാലങ്ങളിൽ ആണത്തം മാത്രം”

അഭിപ്രായപ്രകടനസ്വാതന്ത്ര്യം മനുഷ്യന്റെ ജന്മാവകാശമാണെന്നു പ്രഖ്യാപിക്കുന്ന, മുകളിൽ കാണുന്ന വരികൾ സി. വി. രേഖപ്പെടുത്തിയിട്ടുള്ളതാകുന്നു. “ചെറുപ്പത്തിനു മദ്യത്തിന്റെ ഉന്മാദകത്വമുണ്ടു്” എന്നിങ്ങനെ താന്റെ യുവപ്രായത്തെ അനുസ്മരിക്കുന്ന സി. വി. ആ ചെറുപ്പകാലങ്ങളിൽ താൻ ആവശ്യപ്പെട്ടിരുന്ന അഭിപ്രായപ്രകടനസ്വാതന്ത്ര്യത്തെത്തന്നെയാണു പിന്നീടു എഴുതിയ പ്രേമാമൃതത്തിൽ വിദ്യുജ്ജിഹ്വൻ എന്ന തന്മയ കഥാപാത്രത്തിന്റെ സ്ഥാനത്തു നിന്നുകൊണ്ടു പറഞ്ഞിരിക്കുന്നതു്. കേവലം അഭിപ്രായ പ്രകടന സ്വാതന്ത്ര്യം മാത്രമല്ല, “ആണത്തം” എന്ന ഒരു പുരുഷഗുണവുംകൂടി സി. വി. ആവശ്യപ്പെടുന്നു: ‘ആണത്തം’ ‘പൌരുഷം’ എന്നീ വാക്കുകളും “+ആണുങ്ങളില്ലാത്തകൊറ, വല്യകൊറ” എന്നിങ്ങനെയുള്ള ശൈലീപ്രയോഗങ്ങളും സാധാരണ കാര്യങ്ങളെക്കുറിച്ചു് വർത്തമാനം പറഞ്ഞുകൊണ്ടിരിക്കുമ്പോഴും തന്നെയും സി. വി. യിൽ നിന്നും വിനിർഗ്ഗളിച്ചിരുന്നു.

.................................................................

1072–74–ഈ വർഷങ്ങളിൽ തിരുവനന്തപുരം ‘മഹാരാജാസ്’ കാളേജിൽ പഠിച്ചുകൊണ്ടിരുന്ന ഒരു യുവാവു് അഭിപ്രായപ്രകടന സ്വാതന്ത്ര്യത്തെപ്പററിയും, നാട്ടിലെ ഉദ്യോഗസ്ഥമേധാവിത്വത്തെപ്പററിയും

---

+ ധർമ്മരാജാ

സി. വി. യെ സന്ദർശിച്ച് തുടരെ സംസാരിച്ചു പോന്നിരുന്നു. "മാർത്താണ്ഡവർമ്മ" വായിച്ചിട്ടുള്ള സഹൃദയനായ ആ യുവാവിനു, സാഹിത്യകാര്യങ്ങളെക്കാൾ രാജ്യകാര്യങ്ങളെ സംബന്ധിച്ചായിരുന്നു സി. വി. യോടു് സംസാരിപ്പാനുണ്ടായിരുന്നതു്. എന്നാൽ, മാർത്താണ്ഡവർമ്മാപ്രശസ്തിയിലെ സി. വി. രാമൻപിള്ള അവർകളെ തന്റെ മനോമുകരത്തിൽ പ്രതിഫലിപ്പിച്ച് യുവാവ് ആരാധിക്കാതെയും അല്ല. 1057-ൽ തിരുവനന്തപുരത്തുനിന്നും പുറപ്പെട്ടിരുന്ന 'ട്രാവൻകൂർപേട്രിയറ്റ്'" എന്ന പത്രം നടത്തിയിരുന്നതു് സി. വി. ആയിരുന്നുവെന്നും, അതുകൂടാതെ വിദേശപത്രങ്ങളിൽ തിരുവിതാംകൂറിനെപ്പറ്റി ബഹുകാലമായി ലേഖനങ്ങൾ എഴുതിക്കൊണ്ടിരിക്കുന്ന ആളാണു് സി. വി. എന്നും, പത്രപ്രവർത്തനോത്സുകനായ ആ യുവാവ് മനസ്സിലാക്കിയിരുന്നു. സ്വരാജ്യസ്നേഹപ്രചോദിതനായ സി. വി. തിരുവിതാംകൂർ മെമ്മോറിയൽ സമർപ്പണത്തിനായി അണിയറകളിൽ നിന്നുകൊണ്ടു് പ്രവർത്തനം നടത്തിയിരുന്നതും ആ യുവാവ് അറിഞ്ഞിട്ടുണ്ടായിരുന്നു. 'മലയാളി' എന്ന പേരിൽ തിരുവനന്തപുരത്തുനിന്നും ആദ്യമായി പുറപ്പെട്ട മലയാളപത്രത്തിലും, തിരു: മെമ്മോറിയൽ സമർപ്പണത്തോടുകൂടി മംഗളശ്ലോകം ചൊല്ലിയ മലയാളിസഭയുടെ പ്രവർത്തനങ്ങളിലും അക്ഷീണം ജോലിചെയ്തിട്ടുള്ള ഒരു കർമ്മധീരനെയാണു് താൻ സന്ദർശിക്കാറുള്ളതെന്നു് യുവാവ് അഭിമാനിച്ചിരുന്നു. ആകെക്കൂടി ആ തേജോധാമത്തെ കാണുന്നതു് നമ്മുടെ യുവാവിനു ഹൃദയംഗമമായ ഒരു കാഴ്ചയായിരുന്നു. "പൗരുഷം",

"ആണത്തം", "ചരിത്രം" എന്നീ വാക്കുകൾ യുവാവുമായി സംസാരിക്കുമ്പോൾ, സി. വി. യിൽ നിന്നും പൊട്ടിപ്പുറപ്പെട്ടിരുന്നു. അവ പടപ്പാട്ടുകൾക്കു് തുല്യം ആ യുവാവിൽ വീര്യവിജൃംഭണം ചെയ്തുകൊണ്ടുമിരുന്നു.

"പരമാൎത്ഥങ്ങളെ തുറന്നും വിളിച്ചും പറയുവാൻ" ആണത്തം വേണമെന്ന അൎത്ഥത്തിൽ സി. വി. പ്രസ്താവിക്കാറുള്ളതു് പത്രലേഖകവൃത്തി സ്വീകരിച്ചിരുന്ന ആ യുവാവിനു് ഉത്തേജകമന്ത്രങ്ങളായിത്തോന്നി. "ശാസ്ത്രത്തിന്റെ ഉത്തമാംശം വിവേകം" എന്നു് പിന്നീടു് രാമരാജബഹദൂറിൽ സമുന്നതമായ ഒരു ചിന്തകന്റെ നിലയിൽ സി. വി. പറയുന്ന ആ അംശവും, ആ സംഭാഷണങ്ങൾക്കിടയിൽ വെളിപ്പെടാതിരുന്നില്ല. ആ അംശം ദീൎഘമായ സംഭവഗതികളെ അവലോകനം ചെയ്തുകൊണ്ടുള്ള ജീവിതാനുഭവത്തിൽ നിന്നും ഉയരുന്നതായിരുന്നു. പരമാൎത്ഥ കഥനമാണെങ്കിലും, വിവേചനബുദ്ധിയെ പ്രമാണമാക്കണമെന്നുംകൂടി "നസ്രാണിദീപിക" "മലയാളമനോരമ" എന്നീ പത്രങ്ങൾക്കു് ലേഖനങ്ങളും, വാരവൃത്താന്തങ്ങളും നഗരിയിൽനിന്നും അക്കാലത്തു അയച്ചുകൊണ്ടിരുന്ന യുവാവിനോടു് കാലദേശസ്ഥിതികളെ മറന്നുകളയാതെ സി. വി. പറയാറുണ്ടായിരുന്നു.

സി. വി. യെ സമീപിച്ചിരുന്ന ആ യുവാവാണു് പിൽക്കാലത്തു് സ്വദേശാഭിമാനി എന്ന പേരിനാൽ കേരളമെങ്ങും അറിയപ്പെടാറാകുന്ന കെ. രാമകൃഷ്ണപിള്ള. പൊക്കത്തിനു് പോന്ന തടിപ്പുഷ്ടി ഇല്ലെങ്കിലും കാഴ്ചയിൽ സുമുഖനും, എന്നാലും ഒരു ശുദ്ധതയുടെ ഭാവങ്ങൾ മുഖത്തു് പ്രത്യക്ഷത്തിൽ

കാണ്മാനുള്ള ആളുമായിരുന്നു. ആ ശുദ്ധതയെ സി. വി. പ്രത്യേകം ശ്രദ്ധിക്കാതിരുന്നില്ല. പക്ഷേ ശുദ്ധനെ ശരിയാംവണ്ണം ഉപദേശിക്കുവാൻ ആരും ഉണ്ടായില്ലെങ്കിൽ, വഴി തെറ്റാൻ എളുപ്പമാണെന്നും, മനുഷ്യസ്വഭാവവിചക്ഷണനായ സി. വി. വിചാരിച്ചു. സ്വരാജ്യസ്നേഹംകൊണ്ട് പത്രലേഖകനായിത്തീർന്നതുനിമിത്തം ഉദ്യോഗപ്രാമാണ്യമുള്ള നഗരിയിലെ സമുദായാന്തരീക്ഷം, തന്നെ അപ്പോഴും സംശയദൃഷ്ടിയോടുകൂടി വീക്ഷിച്ചുവന്നിരുന്നതും, അതുനിമിത്തം ജീവിതത്തിലുണ്ടായ അധഃപതനങ്ങളും, കഷ്ടാനുഭവങ്ങളും സി. വി. രാമകൃഷ്ണപിള്ളയെ വിശേഷമായി കോപിപ്പിക്കാതിരുന്നില്ല. 1075-ൽ തിരുവനന്തപുരത്തുനിന്നു പുറപ്പെട്ട ഒരു വാരികയുടെ ആധിപത്യം വഹിച്ചുകൊണ്ടു ശ്രീമാൻ രാമകൃഷ്ണപിള്ള പ്രത്യക്ഷമായ പത്രപ്രവർത്തനത്തിൽ ഏർപ്പെടുന്ന ഘട്ടംവരെ തുടരെ തുടരെ സി. വി. യെ സന്ദർശിച്ചു സംസാരിച്ചുപോന്നു. അതിനുശേഷം കാര്യമാത്രമായുള്ള സംഭാഷണങ്ങൾക്കു മാത്രമേ സി. വി. യെ രാമകൃഷ്ണപിള്ള സമീപിച്ചിരുന്നുള്ളു എന്നതും പ്രസ്താവ്യമാണ്.

1075-ൽ രാമകൃഷ്ണപിള്ള പത്രപ്രവർത്തനം തൊഴിലായി സ്വീകരിച്ചതു മുതൽ ഉദ്യോഗസ്ഥമേധാവിത്വത്തിനെ എതിരിടുകയായിരുന്നു അദ്ദേഹത്തിന്റെ മുഖ്യകൃത്യം. ആ എതിരിടൽ വ്യക്തിപരമായ ആക്ഷേപങ്ങളായും ഒട്ടു ചെന്നപ്പോൾ രൂപംമാറുകയായി. തെറ്റിനെ ചൂണ്ടിക്കാട്ടി അതു ശരിയാക്കുവാനുള്ള ഉപദേശമോ, സന്ദർഭമോ ആർക്കും രാമകൃഷ്ണപിള്ള കൊടുക്കാറുണ്ടായിരുന്നില്ല. വിമർശനത്തിന്റെ ആക്ഷേപത്തിന്റെ — ചാട്ടയടികൾ തെരുതെരെ സമ്മാനിക്കുക എന്നുള്ളതിൽ കവിഞ്ഞ്, അതായതു

ഏതു പരിതഃസ്ഥിതിയിൽ സംഭവിച്ചതായാലും കൊലക്കുററത്തിന് തൂക്കിലിടലിൽ താണ ഒരു ശിക്ഷ രാമകൃഷ്ണപിള്ളയുടെ ദൃഷ്ടിയിൽ ഇല്ലെന്നായി. സൃഷ്ടിപരത്വം വിമർശനത്തിൽ ഒരിക്കലും കണ്ടിരുന്നില്ല. ഉഗ്രമായും നിഷ്ഠുരമായും, അദ്ദേഹം അനീതിയോടും വ്യക്തികളോടും തൂലികാസമരം നടത്തി. സ്ഥാനവലിപ്പമോ, പ്രാഭവങ്ങളോ വിമർശനത്തിൽ രാമകൃഷ്ണപിള്ള തെല്ലും പരിഗണിച്ചതില്ല. സ്ഥാനത്തിനാവശ്യമുള്ള ഗുണങ്ങൾ സ്ഥാനത്തെ അധിരോഹണം ചെയ്തിട്ടുള്ളവരിൽ കാണാതെവരുമ്പോഴാണ് രാമകൃഷ്ണപിള്ളയുടെ തൂലിക നിശിതമായി അവരുടെ മേൽ നിപതിക്കാറുള്ളതു്. സ്ഥാനങ്ങൾക്ക് ഔന്നത്യം ഉണ്ടെന്ന് മനസ്സിലാക്കാതെ പ്രവൃത്തിയിൽ നികൃഷ്ടതയും, പെരുമാററത്തിൽ ഔദ്ധത്യയും, ഭാവത്തിൽ ശ്രേഷ്ഠതയും കാട്ടിയിരുന്നവർക്ക് രാമകൃഷ്ണപിള്ള തൂലികകൊണ്ടുള്ള ദുസ്സഹപ്രഹരങ്ങൾ തന്നെ കൊടുത്തു. സന്മാർഗ്ഗഭ്രംശംപോലെ അദ്ദേഹത്തെ ക്ഷോഭവിവശനാക്കുന്ന മറെറാരു കുററം ആർക്കും ചെയ്യുവാനില്ല. അതിനോട് നടത്തുന്ന സമരത്തിൽ വിട്ടുവീഴ്ച എന്നുള്ളതു് രാമകൃഷ്ണപിള്ളയവർകൾ ഒരിക്കലും അറിഞ്ഞിരുന്നില്ല. ഉദ്യോഗസ്ഥദുഷ്പ്രഭുത്വത്തെ നിർമ്മാർജ്ജനം ചെയ്യുകയും അതോടൊപ്പം ഉദ്യോഗസ്ഥന്മാരുടെ അധികാരസീമകളെ പൊതുജനങ്ങൾക്ക് മനസ്സിലാക്കികൊടുക്കുകയും ചെയ്യുകയാണ് തന്റെ കർത്തവ്യമെന്ന് രാമകൃഷ്ണപിള്ള അവർകൾ കരുതി. ഉദ്യോഗസ്ഥന്മാർ പൊതുജനങ്ങളെ സേവിപ്പാൻ ഏർപ്പെട്ടിട്ടുള്ള ദാസന്മാരാണെന്ന് അദ്ദേഹം ജനങ്ങളെ പഠിപ്പിച്ചു. പത്രപ്രവർത്തനം മാന്യതയുള്ള പൊതുജനസേവനമാണെന്നും, പൊതുജനങ്ങളുടെ നായകനാണ് ജനങ്ങൾക്ക് വേണ്ടി പ്രവർത്തിക്കുന്ന ഒരു

പത്രാധിപർ എന്നും രാമകൃഷ്ണപിള്ള ഉദ്യോഗസ്ഥദിഗ്ഗജങ്ങളെ മനസ്സിലാക്കിച്ചു. 1077- കുംഭം ഒന്നാം തീയതി 'കേരള പഞ്ചിക' എന്ന പത്രത്തിന്റെ അധിപനായിരുന്നുകൊണ്ടു്, ശ്രീ. കെ. രാമകൃഷ്ണപിള്ള പ്രസിദ്ധപ്പെടുത്തിയ ഒരു മുഖപ്രസംഗത്തിലാണു് സർക്കാർ ഉദ്യോഗസ്ഥന്മാർ പൊതുജനങ്ങളുടെ ദാസന്മാരാണെന്നു് ആദ്യമായി ഉത്ഘോഷണം ചെയ്തതു്. ആ മുഖപ്രസംഗത്തിൽ നിന്നും ഏതാനംഭാഗം ചുവടെ ഉദ്ധരിക്കുന്നു:—

"ദിവാൻജി മുതൽ കീഴ്പ്പോട്ടുള്ളവരെല്ലാം പൊതുജനദാസന്മാരാണു്. അവർ തിന്നുന്ന ചോറു് പൊതുജനങ്ങളാൽ നൽകപ്പെടുന്നതാകുന്നു. ഈ ജനസാമാന്യം തന്നെ ചിലപ്പോഴൊക്കെ മൗനമായി ഇരുന്നാലും, അപ്പഴപ്പോൾ നാട്ടിലെ വർത്തമാനപ്പത്രങ്ങൾവഴിയായി സംസാരിക്കുകയും ചെയ്യുന്നുണ്ടു്. മട്ടത്തിനു് വിപരീതമായോ അപകീർത്തികരമായോ ഇവർ വല്ലതും പറയുന്നുണ്ടെങ്കിൽ ഇവരെ ഒപ്പിച്ചു് ശിക്ഷിക്കുവാൻ ശിക്ഷാനിയമവും ഉണ്ടല്ലോ. ഇവർ തങ്ങളുടെ അതിരുകളെ ലംഘിക്കാതെ പറയുകയാണെന്നുണ്ടെങ്കിലോ, സ്വാരാജ്യസ്നേഹിയായ ഒരു ഉദ്യോഗസ്ഥൻ അതിനെക്കുറിച്ചു് പുരികം ചുളിക്കുക അല്ല വേണ്ടതു്. തന്റെ യജമാനനായുള്ള പ്രതിനിധിസ്ഥാനത്തെ വഹിച്ചുപോരുന്ന പത്രാധിപർ പറയുന്നതിനെപ്പറ്റി ചിന്തചെയ്തു് തന്റെ യജമാനനെ അധികമധികം ഭക്തിവിശ്വാസങ്ങളോടുകൂടി സേവിക്കുവാൻ ശ്രമിക്കുകയാണു് ആവശ്യം."

"സി. വി. യും രാമകൃഷ്ണപിയുമായുള്ള വേഴ്ചയെപ്പറ്റി ഒന്നെങ്കിലും അറിയാമോ" എന്ന ഈ ഗ്രന്ഥ

കാരൻ ശ്രീമതി ഗൗരിക്കുട്ടിഅമ്മയോടു ചോദിച്ചതിനു മറുപടിയായി അവർ ഇപ്രകാരം പറഞ്ഞു:

"രാമകൃഷ്ണപിള്ള അവർകളെ നാടുകടത്തുന്നതു് സ്വദേശാഭിമാനിപ്പത്രം നടത്തിക്കൊണ്ടിരിക്കുമ്പോഴാണല്ലോ. ആ സ്വദേശാഭിമാനി നടത്തിക്കൊണ്ടിരിക്കുമ്പോഴും ഈ റസ്കാട്ടിൽവന്നു് അദ്ദേഹം അപ്പനോടു സംസാരിക്കുന്നതു ഞാൻ കണ്ടിട്ടുണ്ടു്."

എന്നാൽ സി. വി. യേയും രാമകൃഷ്ണപിള്ള, തൂലികകൊണ്ടു ആക്രമിച്ചിട്ടുണ്ടു്; ക്ഷമയെ പരീക്ഷിക്കത്തക്കവണ്ണം ആക്ഷേപിച്ചിട്ടുണ്ടു്. നിർഭാഗ്യംകൊണ്ടു സി. വി. യും അന്നത്തെ ഉദ്യോഗസ്ഥന്മാരിൽ ഒരാളായിപ്പോയി. പ്രാരബ്ധവലയിതനായ സി. വി. ക്കു ഉദ്യോഗം വലിച്ചെറിഞ്ഞു പുറത്തു പോകുക അത്ര എളുപ്പമുള്ള കാര്യമല്ലല്ലോ. എഡ്യൂക്കേഷൻ സെക്രട്ടറി അയ്യപ്പൻപിള്ള, ചീഫ് സെക്രട്ടറി താണുപിള്ള, പേഷ്കാർ കയ്പാഴം രാമൻപിള്ള എന്നിങ്ങനെയുള്ള ഉദ്യോഗസ്ഥന്മാരെപ്പറ്റിയുള്ള ആക്ഷേപങ്ങൾ 1075 മുതൽക്കുതന്നെ രാമകൃഷ്ണപിള്ള ആരംഭിച്ചു കഴിഞ്ഞിരുന്നു. ആർക്കും ഒരു ദോഷവും ചെയ്യാത്ത, കൊട്ടാരത്തിലെ അദ്ധ്യാപകനായിരുന്ന മഹാകവി കെ. സി. കേശവപിള്ളയെപ്പോലും രാമകൃഷ്ണപിള്ള, ലജ്ജാകരമാംവണ്ണം ചിത്രീകരിച്ചു് ആക്ഷേപിച്ചു. ഈ ആക്ഷേപങ്ങൾക്കു ഒക്കെ ഏകകാരണം 1074-ലെ രാജകീയ വിവാഹത്തോടുകൂടി കൊട്ടാരത്തിൽ ശക്തി വർദ്ധിച്ചുവന്ന ശങ്കരൻതമ്പിയുടെ വസതിക്കു മുൻപിൽ ഉദ്യോഗസ്ഥന്മാർ കാണാൻ ചെന്നു കാത്തു കിടന്നു്, ആ രാജസേവകൻറെ ഔദ്ധത്യത്തെ വളർത്തുന്നു എന്നുള്ളതായിരുന്നു. എഡ്യൂക്കേഷൻ സെക്രട്ടറി അയ്യ

പ്പൻപിള്ളയേയും, സി. വി. യേയും, ആക്രമിക്കുന്നതിന് സ്വകാര്യപരിധിയിൽപ്പെടുന്ന മററു കാരണങ്ങളും ഉണ്ടായിരുന്നു. രാമകൃഷ്ണപിള്ള അവർകളുടെ ഒരു പുസ്തകം, എഡ്യൂക്കേഷൻ സെക്രട്ടറി യഥാകാലം പാഠപുസ്തകമാക്കിയില്ലെന്നും, പ്രേരിപ്പിക്കുവാൻ കഴിയുമായിരുന്നിട്ടും, സി. വി., സെക്രട്ടറിയെ പ്രേരിപ്പിച്ചില്ലെന്നും മററുമുള്ളതായിരുന്നു സ്വകാര്യപരിധിയിലെ കാരണങ്ങൾ. രാമകൃഷ്ണപിള്ളയുടെ വശത്തുനിന്നിരുന്ന സി. കൃഷ്ണപിള്ള, എൻ. രാമൻപിള്ള എന്നിങ്ങനെ രണ്ടോ മൂന്നോ സക്കാരുദ്യോഗസ്ഥന്മാരെ മാത്രമേ രാമകൃഷ്ണപിള്ള അപഹാസ്യമായ വിധത്തിൽ പത്രപംക്തികളിൽ ആനയിക്കാതെയിരുന്നിട്ടുള്ളൂ. 1076-മുതൽ1086-വരെയുള്ള ആ കാലഘട്ടമത്രയും പത്രപ്രവത്തനംകൊണ്ട് ഉദ്യോഗസ്ഥമേധാവിത്വത്തെ തല്ലിത്തകക്കുകയും, ശങ്കരൻതമ്പിയുടെ പ്രതാപഗരിമയെ വാമനീകരിക്കുവാനുള്ള ആക്ഷേപശരങ്ങൾ തൊടുത്തയക്കുകയും ചെയ്യുന്നതിൽ രാമകൃഷ്ണപിള്ള ഒന്നിനൊന്നു ഉത്സാഹവാനായിത്തന്നെ കണ്ടിരുന്നു. ഇതിനിടയിൽ പൊതുവിജ്ഞാനവർദ്ധനവിന് ഉപകരിക്കുന്ന നിരവധി ലേഖനങ്ങളും അദ്ദേഹം പത്രങ്ങൾ വഴിയായും, മാസികകൾ വഴിയായും പ്രസിദ്ധീകരിച്ചു. ശബ്ദങ്ങളുടെ ശുദ്ധാശുദ്ധവിവേചനം ചെയ്യുന്നതിന് അദ്ദേഹം അതിസമത്ഥനായിരുന്നു. ഭാഷയിൽ സാങ്കേതിക ശബ്ദങ്ങളും, സാങ്കേതിക നിഘണ്ടുവും അത്യാവശ്യമായിരിക്കുന്നുവെന്ന് ആദ്യമായി പ്രസ്താവിച്ചതും, സാങ്കേതികശബ്ദനിമ്മിതിയിൽ ആദ്യം വ്യാപരിച്ചതും ഏ. ആർ. തിരുമേനിയുടെകൂടെ അദ്ദേഹത്തോടൊപ്പം ഒരു വ്യാകരണഗ്രന്ഥത്തിന്റെ പ്രസാധനത്തിനു പങ്കു വഹിച്ചതും രാമകൃഷ്ണപിള്ള പത്രപ്രവത്തനത്തിൽ മുഴു

കിയ ഈ കാലങ്ങളിലായിരുന്നു. അന്നത്തെ സാഹിത്യ കാരന്മാരായ കേരളവർമ്മ വലിയകോയിൽത്തമ്പുരാൻ, ഒയ്യാരത്തു ചന്തുമേനവൻ, സി. വി. രാമൻപിള്ള, അപ്പൻതമ്പുരാൻ എന്നിവരിൽ ആരെക്കാളും താഴെയല്ലാത്തതും, ഭാവനാംശം എന്നതു കഴിച്ചാൽ, പക്ഷേ, ഇവരെ എല്ലാപേരെയും അതിശയിക്കുന്നതുമായ ഗദ്യ സാഹിത്യനിർമ്മിതിക്കു രാമകൃഷ്ണപിള്ള ശക്തനായിത്തീർന്നതും അദ്ദേഹത്തിൻെറ ആക്ഷേപപ്രധാനമായ പത്ര പ്രവൎത്തനകാലങ്ങളിൽതന്നെയായിരുന്നു.

രാമകൃഷ്ണപിള്ള അവർകൾ പത്രത്തിൽ എന്തൊക്കെ എഴുതിയാലും സി. വി. അതിനു മറുപടി പറയാൻ പോവുകയോ, കാര്യമായി പരിഭവിക്കുകയോ ചെയ്തിരുന്നില്ല. "ആദ്യമൊക്കെ, രാമകൃഷ്ണപിള്ള പത്രം അച്ചടിച്ചിറക്കാൻ വിഷമിച്ചിട്ടുള്ളപ്പോൾ അപ്പനെ സമീപിക്കുകയും, അപ്പൻ ചില ധനികന്മാരിൽനിന്നു പണം വാങ്ങിക്കൊടുക്കുകയും ചെയ്തിട്ടുണ്ട്." എന്നു ശ്രീമതി ഗൗരിക്കുട്ടിഅമ്മ പറയുന്നതിൽനിന്നും, സ്വദേശാഭിമാനിയെ സി. വി. ആദികാലത്തു ഉപദേശിക്കുക മാത്രമല്ല, പത്രനടത്തിപ്പിനു സഹായിക്കുകകൂടി ചെയ്തിട്ടുണ്ടെന്നു മനസ്സിലാക്കാവുന്നതാണ്. പത്രത്തേയും പത്രപ്രവൎത്തനത്തേയും സി. വി. അത്യന്തം ബഹുമാനിച്ചിരുന്നുവല്ലോ.

ഒരിക്കൽ, 'പ്രതിധ്വനി' എന്ന പേരിൽ ഒരു പത്രം നടത്തിയിരുന്ന ശ്രീമാൻ ആറുകാൽ നീലകണ്ഠപ്പിള്ള അവർകൾ പത്രം അച്ചടിച്ചിറക്കാൻപണമില്ലെന്നു സി. വി. യെ അറിയിച്ചപ്പോൾ വീട്ടാവശ്യങ്ങൾക്കു വച്ചിരുന്ന നൂറു രൂപാ എടുത്തു ഉടനേ കൊടുത്തിട്ട്* 

* സി. വി. പത്രത്തിനു 'കടലാസ്സ്' എന്നാണ് സാധാരണ പറഞ്ഞിരുന്നതു്.

'കടലാസ്സ നടത്തുക' എന്നു പറഞ്ഞതായി, അതു വാങ്ങിയ ആൾതന്നെ ഈ ഗ്രന്ഥകാരനോടു പ്രസ്താവിക്കുകയുണ്ടായിട്ടുണ്ടു്.

'ശരവണസ്വാമി' എന്ന പരദേശബ്രാഹ്മണൻെറ പ്രാബല്യത്തെ ലഘുവാക്കിക്കൊണ്ടു്, നാട്ടുകാരനായ ശങ്കരൻതമ്പി കൊട്ടാരത്തിൽ ഉയരുന്ന ഒരു കാലത്താണു് സ്വദേശാഭിമാനിയുടെ ആ ഉയൎച്ചയ്ക്കെതിരായുള്ള ആക്രമണം. തമ്പി മുഖാന്തിരം ഭരണകൂടത്തിൽ നാട്ടുകാൎക്കു വല്ല മുൻഗണനയും കൊടുപ്പാൻ കൊട്ടാരത്തെ പ്രേരിപ്പിക്കുന്നതിനു സാദ്ധ്യമാവുമെങ്കിൽ അതു നടക്കട്ടെ എന്ന അഭിപ്രായമാണു്, രാമകൃഷ്ണപിള്ള ആക്ഷേപവൎഷം ചൊരിയുന്ന കാലങ്ങളിൽ സി. വി. ക്കുണ്ടായിരുന്നതു്. നാട്ടുകാരുടെ കയ്യിൽ ഭരണംകൊണ്ടു വരണം എന്ന സി. വി. യുടെ ചിരന്തനമായ ആഗ്രഹവും, അതിനു ആസ്പദമായ പൂൎവ്വചരിത്രവും യുവാവായ രാമകൃഷ്ണപിള്ള മനസ്സിലാക്കിയില്ലെങ്കിൽ അതു അദ്ദേഹത്തിൻെറ കുററമല്ലതന്നെ. എന്തായാലും, രാമകൃഷ്ണപിള്ളയ്ക്കു, സ്വന്തം രക്ഷിതാവെന്നോ, ഗുരുജനങ്ങളെന്നോ ഉപകൃതജനങ്ങളെന്നോ ഉള്ള യാതൊരു പ്രത്യേകതയും പത്രപ്രവൎത്തനത്തെ സംബന്ധിച്ചിടത്തോളം അശേഷവും ഇല്ലായിരുന്നു. ആരെയും എതിൎക്കും; ആക്ഷേപിക്കും; ആ ശീലം സി. വി. യോടും അദ്ദേഹം പ്രകടിപ്പിച്ചു എന്നേയുള്ളു. ഈ സന്ദൎഭങ്ങളിലും, പരസ്പരം കാണുമ്പോൾ രാമകൃഷ്ണപിള്ള അവൎകൾ, ആദരപൂൎവ്വം സി. വി. യെ സമീപിച്ചു് അപ്പഴപ്പോഴുള്ള പ്രധാനസംഭവങ്ങളെപ്പററി അഭിപ്രായങ്ങൾ ചോദിക്കുകയും, മ പല കാൎയ്യങ്ങൾ സംഭാഷണത്തിൽ ആനയിക്കുക ചെയ്തിരുന്നു. സിംഹവിക്രമനായ ഒരു സ്വദേശാഭിമ

യുടെ മുൻപിലാണ് താൻ നിൽക്കുന്നതെന്നുള്ള ബോദ്ധ്യമാനത്തോടും, ആ അനുഭവജ്ഞൻെറ മുൻകോപപ്രകൃതത്തെ മനസ്സിലാക്കിയും അല്ലാതെ സ്വദേശാഭിമാനി പത്രാധിപർ സി. വി. യോടു സംസാരിക്കുമായിരുന്നില്ല.

രാമകൃഷ്ണപിള്ള അവർകൾ പാൽക്കുളങ്ങര താമസിക്കുമ്പോൾ അദ്ദേഹത്തിൻെറ അയൽവാസിയായിരുന്ന ശ്രീ. കെ. നാരായണക്കുരുക്കൾ. സർവ്വകലാശാലാബിരുദം നേടി, ഉദ്യോഗത്തിൽ പ്രവേശിച്ച ശ്രീ. കുരുക്കളവർകൾ, തിരുവനന്തപുരം കോട്ടയ്ക്കുള്ളിൽ വസിച്ചിരുന്ന പ്രസിദ്ധനായ കേരളവർമ്മ വലിയകോയിൽ തമ്പുരാനെ ചെന്നുകണ്ടു സംസാരിച്ചുവന്നിരുന്നു. ശ്രീ. രാമകൃഷ്ണപിള്ള അവർകളും വലിയകോയിൽത്തമ്പുരാനെ കാണുന്നതിനായി പോവുക പതിവുണ്ടായിരുന്നു. സാമാന്യമായി ഈ യുവാക്കന്മാരോടു (കുരുക്കൾക്കു രാമകൃഷ്ണപിള്ളയെക്കാളും 17 വയസ്സു പ്രായം കൂടുതൽ ഉണ്ടായിരുന്നു) തമ്പുരാൻ വിവിധ വിഷയങ്ങളെക്കുറിച്ചു സംസാരിക്കുന്ന കൂട്ടത്തിൽ, ശങ്കരൻതമ്പിയുടെ ഉയർച്ചയും, കയ്യൂള്ളിയിൽ നടന്ന രാജകീയവിവാഹവും, ഉദ്യോഗസ്ഥന്മാർ തമ്പിയെ അടിപണിയുന്നതും, മററും സംഭാഷണത്തിൽ ഉൾപ്പെട്ടുപോകാറുണ്ടായിരുന്നു. സ്വാതന്ത്ര്യം അഭിലഷിക്കുന്നവർക്കു ശങ്കരൻതമ്പിയെ ഒരു വലിയ ആളാക്കി ആരാധിക്കുവാൻ സാദ്ധ്യമല്ലെന്നും, ഉദ്യോഗസ്ഥന്മാർ അതു ചെയ്യുന്നതു അവർ അടിമകളാകുകകൊണ്ടാണെന്നും, കോയിൽത്തമ്പുരാൻ ആ സന്ദർശകരോടു പറയാറുണ്ടായിരുന്നു.

. . . . . . . . . . . . . . . . . . . . . . . . . . . . . . . . . . . .

രാമകൃഷ്ണപിള്ളയുടെ വസതിയായ തോപ്പു വീട്ടിൽ (പാൽക്കുളങ്ങര), കാക്കനാട്ട ശിവരാമപിള്ള * താവോട്ട ശിവരാമപിള്ള എന്നീ രണ്ടു ചെറിയ കര പ്രധാനികളും കുരുക്കളെവർകളെ കൂടാതെ സംഭാഷണത്തിനായി വന്നുകൂടുന്ന മിത്രങ്ങളായിരുന്നു. കാക്കനാട്ട ശിവരാമപിള്ള അവർകൾ കയ്പള്ളി കുടുംബത്തിൽനിന്നും ഒരിക്കൽ വിവാഹം ആവശ്യപ്പെട്ടിട്ട്, ലഭിക്കാത്തതിലുള്ള നൈരാശ്യത്തിനു പകവീട്ടാൻഅവസരംപാർത്തുകഴിയുകയായിരുന്നു. വിശദമായി പറഞ്ഞാൽ ശ്രീ: പിള്ള ആവശ്യപ്പെട്ട അതേ വനിതയെ ശങ്കരൻതമ്പിക്കു വിവാഹം ചെയ്തുകൊടുത്തതാണ് പരിഭവകാരണം. പത്രത്തിനു എരിവുള്ള ലേഖനങ്ങൾ എഴുതുവാൻ രാമകൃഷ്ണപിള്ളയും, ആംഗലസാഹിത്യകാരനായ 'റയിനാംഡ്സി'ന്റെ നോവലുകളുടെ രീതിയിൽ ശങ്കരൻതമ്പി കൊട്ടാരത്തിലെ രഹസ്യങ്ങൾ മലയാളഭാഷയിൽ ആവിർഭവിപ്പിക്കുവാൻ ശ്രീ. കുരുക്കളും സന്നദ്ധരാവുന്നതിനു അവരുടെ പരിസരങ്ങൾ താത്ക്കാലികനിലയിലുള്ള ഉത്ബോധനങ്ങൾ തന്നെ നൽകി..................

*    *    *    *    *    *    *

സാധാരണ അന്നത്തെ പത്രവായനക്കാർ,സാമാന്യവാർത്തകൾ വായിക്കാൻ നിരുത്സാഹരും, അധിക്ഷേപപരങ്ങളും, ഉദ്വേഗപരങ്ങളുമായ ലേഖനങ്ങൾ കാണു

---

* താവോട്ട ശിവരാമപിള്ള അവർകൾ കയ്പള്ളിത്തറവാട്ടിലായിരുന്നു സംബന്ധം. ഇദ്ദേഹം ശ്രീമാൻ ശങ്കരൻതമ്പി അവർകൾ, ആ കുടുംബത്തിൽ വിവാഹം ചെയ്തപ്പോൾ അതിൽ കുപിതനായി കുറേക്കാലം ആ കുടുംബത്തിൽപെട്ട തന്റെ ഭാര്യയെ, ഭാര്യാകുടുംബത്തിൽ കൊണ്ടുചെന്നാക്കുകയുണ്ടായിട്ടുണ്ട്.

വാൻ കൊതിക്കുന്നവരുമായിരുന്നു. സാധാരണക്കാരനായ ശങ്കരൻതമ്പി, മഹാരാജാവുതിരുമനസ്സിലെ കൊട്ടാരത്തിലെ പ്രമാണിയായി; കയ്പള്ളിയിലെ 'ഉരപ്പുരക്കാരി', മഹാരാജാവു തിരുമനസ്സിലെ പത്നിയുമായി; ഇതെന്തൊരു അത്ഭുതം; പൊതുജനങ്ങൾക്കു ആ ശങ്കരൻതമ്പിയേയും, ആ രാജപത്നിയേയും സംബന്ധിച്ച് എന്തു തരത്തിലുള്ളതായാലും വേണ്ടില്ല, വാർത്തകൾ വായിക്കുന്നതിനും, * അറിയുന്നതിനും, ആഗ്രഹമായി; നാരായണക്കുരുക്കൾ ബൃഹത്തായ ഒരു കഥാകൃത്തായി. കുരുക്കളുടെ കഥകൾ പുതിയ ഒരു സാഹിത്യമായി; രാമകൃഷ്ണപിള്ള അതിന്റെ എല്ലാം പ്രണേതാവായി; സത്യസന്ധനും, ശുദ്ധനുമായ രാമകൃഷ്ണപിള്ള അവർകളുടെ ജീവിതവഞ്ചി, കാറും കോളും നിറഞ്ഞ ഒരു പരിസരസമുദ്രത്തിലൂടെ യാത്രയുമായി. അതു തിരമാലകളേയും, പാറക്കെട്ടുകളേയും വകവയ്ക്കാതെ മുന്നോട്ടുതന്നെ പോവുകയായി.

'പാറപ്പുറ'ത്തിന്റെ 1000 പ്രതികൾ ചുരുങ്ങിയ കാലംകൊണ്ടു വിററഴിഞ്ഞു. കുറേ പ്രതികൾ ശങ്കരൻതമ്പിയുടെ ആൾക്കാർ വാങ്ങി ചുട്ടെരിച്ചു. അന്തരീക്ഷം തീരെയും ശാന്തമല്ലാതായി. രാമകൃഷ്ണപിള്ളയെ നേരിൽ കണ്ടു സംസാരിക്കുന്നതിനു തമ്പി അവർകൾ മൂന്നു പ്രാവശ്യം ആളയച്ചു. മൂന്നാമത്തെ പ്രാവശ്യം രാമകൃഷ്ണപിള്ള ശങ്കരൻതമ്പിയെ ചെന്നു കാണാമെന്നു സമ്മതിച്ചു. കണ്ടു; കണ്ടതുപോലെ

* കയ്പള്ളിത്തറവാട്ടിലെ സ്ത്രീകൾക്കു ശ്രീപത്മനാഭസ്വാമി ക്ഷേത്രത്തിൽ പൂജയ്ക്കു അരി ഏൽപ്പിക്കുക എന്ന ഒരു ജോലിയുണ്ടായിരുന്നു. 'ഉരപ്പുരക്കാരി' എന്നതു ആ ജോലിയെ വ്യഞ്ജിപ്പിക്കുന്നതാണു.

മടങ്ങി. എത്രആയിരം രൂപാ വേണമെങ്കിലും ആശിക്കാവുന്ന ഏതു ഉദ്യോഗം വേണമെങ്കിലും രാമകൃഷ്ണപിള്ള അവർകൾക്ക കിട്ടുമായിരുന്നു! ആ നെഞ്ഞൂറ്റമുള്ള മനുഷ്യനെ പ്രലോഭനങ്ങൾക്ക കീഴ്പ്പെടുത്താൻ കഴിഞ്ഞില്ല! സാധാരണക്കാരിയായ ഒരു സ്ത്രീയെ മഹാരാജാവ് തിരുമനസ്സുകൊണ്ട് പരിഗ്രഹിച്ചതിലും, സാധാരണക്കാരനായ ശങ്കുപ്പിള്ള രാജസുഖങ്ങളിൽ പങ്കാളിയായി ഉയന്നതിലും രാമകൃഷ്ണപിള്ളയുടെ ദൃഷ്ടികൾ ദോഷമാണു ദശിച്ചതു്. നിന്ന സ്ഥാനത്തു നിന്നു അണുമാത്രവും നീങ്ങുന്നതിനു് ആ മനുഷ്യൻ കൂട്ടാക്കാത്തതിൽ നിന്നാണു് അദ്ദേഹത്തിന്റെ ചരിത്രം ഉടലെടുക്കുന്നതു് എന്നു വിശേഷിച്ചു പറയേണ്ടതില്ലല്ലൊ. ഒരു ഉത്കൃഷ്ടമനുഷ്യൻ:

ക്രമേണ രാജപത്നിയുടെ നേക്കുള്ള പരിഹാസം രാജാവിന്റെ നേക്കുള്ള പരിഹാസമാകുന്ന ലക്ഷണങ്ങൾ കാണുകയായി. സി. വി. ആലോചിച്ചു; രാജനിധാനത്തെ പിണക്കിയാൽ എന്താണു വരാൻപോകുന്നതെന്നു്. തന്റെ ജീവിതാഭിലാഷമായ നാട്ടുകാരുടെ മന്ത്രി പരമ്പര ഉണ്ടാക്കി നാട്ടുകാക്ക നാടു ഭരിക്കുവാൻ, രാജാവിനെ പിണക്കിയാൽ, കരണീയമെന്തെന്നു സി. വി. ഗാഢമായി ചിന്തിച്ചു. ബ്രിട്ടീഷു അധീശത്വത്തിലെ ഒരു നാട്ടുരാജ്യമാണു് തിരുവിതാംകൂർ. മഹാരാജാവിനു ഇഷ്ടമുള്ളവരെക്കൊണ്ടു ഭരണകാര്യങ്ങൾ നടത്തിക്കാം. ആ ദുർവിധിയോടു സമരം ചെയ്തു് ഒരു പ്രൗഢസേനാനിയായിതീന്നിരിക്കുന്ന സി. വി. യാകട്ടെ, രാമകൃഷ്ണപിള്ളയെ വീണ്ടും ഉപദേശിക്കാൻ മാത്രം ആഗ്രഹിച്ചു. ..........................................

അക്കാലങ്ങളിൽ ഇംഗ്ലീഷുവിദ്യാഭ്യാസവും, ഉദ്യോഗസ്ഥന്മാരുടെ രാജസപ്രൗഢികളും സമ്മേളിക്കാൻ തുടങ്ങിയ തിരുവനന്തപുരം നഗരിയിൽ, ആംഗല സമുദായത്തിനുമാത്രം ചേരുന്ന ചില വേഷവിഹാരങ്ങൾ പ്രതിദിനം എന്നപോലെ വർദ്ധിക്കാൻ തുടങ്ങിയിരുന്നു. ഇംഗ്ലീഷു വിദ്യാഭ്യാസത്തിൻെറ പേരിൽ ചില സ്ത്രീകൾ ചപലകളുടെ റാണിമാരായി പല ഇളകിയാട്ടങ്ങളും, സമുദായത്തിൻെറ വളച്ച് എത്രത്തോളമായിട്ടുണ്ടെന്നുള്ളതിനെ തെല്ലും പരിഗണിക്കാതെ, നടത്തുവാൻ ആരംഭിച്ചിരുന്നു. ഈ നാനാവിധങ്ങൾ, 'ചന്ദ്രിമുഖീവിലാസം' 'മത്തവിലാസം' എന്നീ പരിഹാസ നാടകങ്ങളെഴുതി സമുദായപരിഷ്കരണം നിർവ്വഹിച്ച സി. വി. രാമൻപിള്ളയ്ക്കു രസകരമായില്ല. 'മാർത്താണ്ഡവർമ്മയ്ക്കു ശേഷം യാതൊരു സാഹിത്യയത്നവുംകൂടാതെ, കഴിയുന്ന സി. വി. രാമൻ പിള്ള, അകേരളീയവും, അനവസരാരംഭിതവുമായ ആ അനുകരണഭ്രമമാകുന്ന നിജനിഷേധസ്വഭാവത്തെ മാററുന്നതിനു, നാടകവേദിക്കു ഒരു പുതിയ കഥ എഴുതാതെ വയ്യ എന്നു തീർച്ചചെയ്തു. 'കുറുപ്പില്ലാക്കളരി' എന്ന പേരിൽ ഒരു പ്രഹസനം എഴുതി അച്ചടിപ്പിച്ചു. 1084-ൽ പ്രസിദ്ധപ്പെടുത്തിയ ആ പ്രഹസനത്തിൻെറ പുറംതാളിൽ, സ്ത്രീകളുടെ ഗാർഹികകൃത്യങ്ങളായ 'നെല്ലുകുത്ത്' 'അടിച്ചുതളി' 'ഊഞ്ഞാലാട്ടം' എന്നിവകളെ ഓർമ്മിപ്പിക്കുന്ന രണ്ടു മൂന്നു ചെറു ചിത്രങ്ങൾ കൂടി അച്ചടിച്ചിരുന്നു. പത്രാധിപർ രാമകൃഷ്ണപിള്ളയുടെ കയ്യിൽ ആ 'കുറുപ്പില്ലാക്കളരി' ഒന്നു കിട്ടി. രാജഭക്തനെന്നു അഭി

മാനിക്കുന്ന സർക്കാരുദ്യോഗസ്ഥൻ സി. വി. രാമൻപിള്ള മനഃപൂർവ്വം മഹാരാജാവിന്റെ 'അമ്മച്ചി'യെ (രാജപത്നി) നെല്ലുകുത്തുകാരിയായ 'ഉരപ്പുര അമ്മച്ചിയാക്കി' അപമാനിച്ചിരിക്കുന്നു എന്ന് ഒരു വിമർശനം തട്ടിവിട്ട് ഒരിളക്കമുണ്ടാക്കി. ഉദ്ദേശിക്കാത്ത ഒന്ന് താൻ ചെയ്തുപോയോ എന്നോർത്ത് സി. വി. അന്ധാളിച്ചു. വെളിയിൽ പോയ പുസ്തകങ്ങളും കിട്ടാവുന്നടത്തോളം തിരിച്ചു വരുത്തി പുറംതാൾ മാററുന്നതിന് സർക്കാരുദ്യോഗസ്ഥനായിപ്പോയ ആ സാഹിത്യകാരൻ വ്യഗ്രനായതു സ്വാഭാവികമെന്നല്ലാതെ എന്തു പറയട്ടെ! രാമകൃഷ്ണപിള്ളയുടെ കുറുപ്പില്ലാക്കളരിവിമർശനത്തിൽ പ്രത്യക്ഷമായ വ്യക്തിവിദ്വേഷത്തിൽ സി. വി. ഭയചകിതനാകുക തന്നെ ചെയ്തു.....................

ഒരിക്കൽ, ഭാഷാപോഷിണിസഭയുടെ ആഭിമുഖ്യത്തിൽ തിരുവനന്തപുരത്തെ ടൗൺഹാളിൽ വച്ച് ഒരു യോഗം കൂടുകയുണ്ടായി. യോഗത്തിൽ സംബന്ധിക്കുവാൻവന്ന സി. വി. രാമൻപിള്ള ഹാളിന്റെ തെക്കുവശത്തുള്ള പൂമുഖത്തു, നിൽക്കുകയായിരുന്നു. സ്വദേശാഭിമാനിപ്പത്രാധിപർ രാമകൃഷ്ണപിള്ള അവർകളും യോഗത്തിനു വന്നിരുന്നു. രാമകൃഷ്ണപിള്ള സി. വി. പൂമുഖത്തു നിൽക്കുന്നതു കണ്ടു. ആയിടയിൽ പ്രസിദ്ധപ്പെടുത്തിയ തന്റെ ഒരു കവിതാപുസ്തകവുമായി രാമകൃഷ്ണപിള്ള സി. വി. യുടെ സമീപത്തു ചെന്ന്, ശിഷ്യൻ ഗുരുവിനെ എന്നപോലെ ആദരപൂർവ്വം തൊഴുതുകൊണ്ട്, "എന്റെ ഒരു പുസ്തകം" എന്നു പറഞ്ഞു "മാർത്താണ്ഡവർമ്മ" നിർമ്മാതാവിനു സമ്മാനിച്ചു. സ്മേരാഭിരാമമായ മുഖത്തോടുകൂടിത്തന്നെ സി. വി. അതു വാങ്ങി. എന്നാൽ

രാമകൃഷ്ണപിള്ളയുടെ ആ ദാനം കൊട്ടാരസേവകന്മാർ കണ്ടു നില്പുണ്ടോ എന്നു കണ്ണോടിച്ചുകൊണ്ടു സി. വി. പെട്ടെന്നു നെടിയ കോട്ടിന്റെ പാക്കററിൽ അതു നിക്ഷേപിക്കുകയല്ല, ഒളിച്ചു എന്നുതന്നെ പറയാം. ആ കാഴ്ച കണ്ടു നിന്നിരുന്ന, രാമകൃഷ്ണപിള്ളയുടെ ജ്യേഷ്ഠ സഹോദരൻ ശ്രീ. എൻ. കെ. പത്മനാഭപിള്ള ഈ ഗ്രന്ഥകാരനോടു പറഞ്ഞതു് "സി. വി. അദ്ദേഹത്തിൽ അപ്പോൾ സ്പഷ്ടമായി ഒരു ഭയത്തിന്റെ ലാഞ്ഛന കാണാൻ കഴിഞ്ഞു" എന്നാണു്.

രാമകൃഷ്ണപിള്ള അവർകളുടെ പ്രസാധകത്വത്തിൽ പുറത്തുവന്ന 'പാറപ്പുറം' എന്ന പുസ്തകത്തെപ്പററി മുൻപു പറഞ്ഞുവല്ലോ. 'പാറപ്പുറ'ത്തിനു എതിരായി 'പാറപ്പുറം പിളർപ്പു' എന്ന പേരിൽ മറെറാരു ഗ്രന്ഥം വി. എൻ. ഗോവിന്ദപ്പിള്ള എന്നൊരാൾ എഴുതി പ്രസിദ്ധീകരിച്ചു. സി. വി. യെ രാമകൃഷ്ണപിള്ള യഥാർത്ഥത്തിൽ ഗർഹണീയമായ ഭാഷയിൽ ശകാരിച്ചതു് ഈ പുസ്തകം സൂര്യപ്രകാശം കണ്ടപ്പോഴായിരുന്നു. 'പാറപ്പുറം പിളർപ്പു' സി. വി. എഴുതിയതോ എഴുതിച്ചതോ ആയിരിക്കണം എന്നു് രാമകൃഷ്ണപിള്ള ശങ്കിക്കുവാൻ തുടങ്ങി. വ്യക്തിപരങ്ങളായ ആരോപണങ്ങൾകൊണ്ടു സി. വി. യുടെ പുറത്തു രാമകൃഷ്ണപിള്ള വർഷിച്ച മലീമസങ്ങളായ വാക്പ്രയോഗങ്ങൾക്കു് അവസാനമില്ലായിരുന്നു. അതുമൂലം സി. വി. യെ പൊതുജനങ്ങൾ അതിവിസ്തൃതിയിൽ തെററിദ്ധരിച്ചു. ഒരു തെററിദ്ധാരണ പല തെററിദ്ധാരണകളുടെ മാതാവായിത്തീരുന്നു. തെററിദ്ധാരണ വളരെ വേഗം വളരുന്നു. അതു അനന്തരതലമുറകളിലേക്കു പകരുന്നു. പ്രത്യേകിച്ചു പ്രസിദ്ധനായ സി. വി. യെ സംബന്ധിച്ചു് അതു എത്ര

ത്തും ശരിയായിരുന്നു. നമുക്കു സി. വി. യെ ബദ്ധധാരണയുള്ളവനാക്കിത്തീർക്കാനിടയാക്കിയ ആ സംഭവത്തിൻെറ പരമാർത്ഥമെന്തായിരുന്നു എന്നു അന്വേഷിക്കാം.

'ചാറപ്പുറം' പ്രസിദ്ധപ്പെടുത്തിയ കാലത്തു് ഒരു ദിവസം വൈകുന്നേരം പെരുന്താന്നിയിൽ ഒഴിഞ്ഞു കിടന്നിരുന്ന ഒരു ഭവനത്തിലിരുന്നു് ഒരു യുവാവു് ആ പുസ്തകം വായിക്കുകയായിരുന്നു. വായിച്ചുകൊണ്ടിരുന്ന ആളും കേട്ടുകൊണ്ടിരുന്ന മറെറാരു യുവാവിനോടു പറഞ്ഞു: "ഹെ ഇതു കുറേ കൂടിപ്പോയി! നമ്മുടെ തമ്പുരാനെയല്ലേ ഇവിടെ അന്യഥാ കൊണ്ടുവന്നിരിക്കുന്നതു്!" അയാൾ വായന തുടൎന്നു: കുറേക്കൂടി വായിച്ചു തീൎന്നശേഷം പുസ്തകം അടച്ചുകൊണ്ടു് അയാൾ പറഞ്ഞു: "ഈ 'ചാറപ്പുറ'ത്തെ ഞാൻ പിളൎക്കും. നോക്കിക്കൊള്ളണം" അതേ തുടൎന്നു ആ യുവാക്കന്മാർ തമ്മിൽ കുറേ വാദപ്രതിവാദങ്ങൾ നടത്തിയിട്ടു, പിരിഞ്ഞുപോയി.

ആ രണ്ടാളുകളിൽ, പുസ്തകം വായിച്ചുകൊണ്ടിരുന്ന യുവാവു് അന്നു് ഗവണ്മെണ്ടു പ്രസ്സിൽ ഒരു കമ്പോസിറററർ ആയിരുന്ന വി. എൻ. ഗോവിന്ദപ്പിള്ളയും, ഇതരൻ കെ. രാമകൃഷ്ണപിള്ള അവർകളുടെ അംഗരക്ഷകനായി നടന്നിരുന്ന ഒരു ആശ്രിതനുമായിരുന്നു. വി. എൻ. ഗോവിന്ദപ്പിള്ള ഇപ്പോഴും സസുഖം ജീവിച്ചിരിക്കുന്നു. കൊല്ലത്തെ റസ്സ്യാർ പ്രസ്സിൽ ജോലിയായിരുന്ന കാലങ്ങളിൽ ഗോവിന്ദപ്പിള്ള ഒന്നു രണ്ടു പുസ്തകങ്ങൾ എഴുതി ആ മാൎഗ്ഗത്തിൽ കുറച്ചു പരിശീലനം കഴിച്ചിട്ടുള്ള ആളാകുന്നു. ഒരിക്കൽ വേദാന്തപരമായ ഒരു പുസ്തകമെഴുതി അച്ചടിപ്പിച്ചു് അതിൻെറ ഒരു പ്രതി "മാൎത്താണ്ഡവൎമ്മ" നിൎമ്മാതാവിനെ കണ്ടു കൊടു

പ്പാൻ ഗോവിന്ദപ്പിള്ള വന്നു. അപ്പോൾ സി. വി. പ്രസ്സുസൂപ്രണ്ടു ഉദ്യോഗത്തിൽ പ്രവേശിച്ച കാലമായിരുന്നു. ഗോവിന്ദപ്പിള്ളയ്ക്കു പറയത്തക്കവണ്ണമുള്ള ഒരു നിലയും അന്നില്ലായിരുന്നു. സാഹിത്യത്തിന്റേയോ, വിദ്യാഭ്യാസത്തിന്റെയോ പേരിൽ തന്നെ സമീപിക്കുന്ന ഏതൊരു യുവാവിനേയും സഹായിക്കുവാൻ സദാ സന്നദ്ധനായിരിക്കുന്ന ആളാണു സി. വി. എന്നും, തന്റെ ക്ലേശങ്ങൾക്കിടയിൽ പല വിദ്യാർത്ഥികൾക്കും വിദ്യാഭ്യാസസഹായം അദ്ദേഹം നൽകിക്കൊണ്ടിരിക്കുന്നുവെന്നും ഗോവിന്ദപ്പിള്ള കേട്ടിരുന്നു.

ഗോവിന്ദപ്പിള്ള ഭയഭക്തിപുരസ്സരം സംഭാവിച്ച പുസ്തകം വാങ്ങി നോക്കിക്കൊണ്ടു "നിനക്കു പുസ്തകത്തെപ്പററി ഒരു സർട്ടിഫിക്കററു വേണമോ, അതോ ഒരു ജോലി വേണമോ!" എന്നിപ്രകാരം സി. വി. ചോദിച്ചു. "സർട്ടിഫിക്കററുകൊണ്ടു വയറു വീക്കുകയില്ല. ഒരു ജോലി മതി" എന്നു ഗോവിന്ദപ്പിള്ള മറുപടി പറഞ്ഞു. അതിൻപ്രകാരം ഗവണ്മെണ്ടു പ്രസ്സിൽ (Piece work section) ഗോവിന്ദപ്പിള്ളയ്ക്കു ഒരു ജോലി ലഭിച്ചു.

"ഈ പാറപ്പുറത്തെ ഞാൻ പിളക്കും" എന്നു പറഞ്ഞുകൊണ്ടു പുസ്തകവായന നിറുത്തി കൂട്ടുകാരനെ പിരിഞ്ഞുപോയ വി. എൻ. ഗോവിന്ദപ്പിള്ള അന്നു അടുത്ത ദിവസം പുറപ്പെടുന്ന സുഭാഷിണിപത്രത്തിൽ, "പാറപ്പുറം പിളപ്പ്" പുറത്തു വരുവാൻ പോകുന്ന മാസവും, തീയതിയും നിശ്ചയിച്ചു "പ്രതീക്ഷിപ്പിൻ" എന്ന വലിയ തലവാചകത്തോടു കൂടിയ ഒരു പരസ്യം കൊടുക്കുകയും ചെയ്തു. അന്നു ഗോവിന്ദപ്പിള്ളയ്ക്കു സ്വന്തമായ മേൽവിലാസം തിരുവന

ന്തപുരത്തു ഇല്ലാത്തതുകൊണ്ടു്, പുസ്തകം ആവശ്യപ്പെടുന്നവർ, "വി. എൻ. ഗോവിന്ദപ്പിള്ള; ഗവണ്മെണ്ടു പ്രസ്സ്" എന്നു് എഴുതേണ്ടതാണെന്നും പരസ്യത്തിൽ കാണിച്ചിരുന്നു.

അടുത്ത ദിവസം ഗോവിന്ദപ്പിള്ള പതിവുപോലെ പ്രസ്സിൽ ജോലിക്കു വന്നു. മണി പന്ത്രണ്ടു ആയപ്പോൾ "സൂപ്രണ്ടു യജമാനൻ വിളിക്കുന്നു" എന്നു് ഒരു ശിപായി വന്നു ഗോവിന്ദപ്പിള്ളയോടു പറഞ്ഞു. അതിനു അല്പം മുമ്പു് ശ്രീ. സി. ആർ. കൃഷ്ണപിള്ള അവർകൾ കയ്യിൽ ഒരു സുഭാഷിണിപ്പത്രവുമായി പ്രസ്സുസൂപ്രണ്ടിനെ കാണാൻ മുറിയിൽ കയറിപ്പോകുന്നതു കണ്ടപ്പോൾ ഗോവിന്ദപ്പിള്ള തന്റെ കൂട്ടുകാരോടു "യജമാനൻ എന്നെ ഇപ്പോൾ വിളിക്കും" എന്നു പറഞ്ഞുനിർത്തിയ താമസമേ ഉണ്ടായിരുന്നുള്ളു. "ആ സിംഹത്തിന്റെ അടുക്കലേയ്ക്കു ഞാൻ പോയെന്നു പറഞ്ഞാൽമതിയല്ലൊ" എന്നാണു് ഗോവിന്ദപ്പിള്ള അന്നു് സി. വി. യുടെ മുറിയിലേയ്ക്കു പോയതിനെപ്പററി പറയുന്നതു്. "എടാ! നീ വലിയ സാഹിത്യകാരനായോ? നിന്നോടു ആരു പറഞ്ഞു നീ പാറപ്പുറംപിളർപ്പു് എഴുതുമെന്നു കാണിച്ചു പരസ്യം കൊടുപ്പാൻ? നീ അതു എഴുതുമെങ്കിൽ നിന്നെ ഞാൻ ഡിസ്സ്മിസ്സുചെയ്തു പറഞ്ഞയയ്ക്കും." എന്നിങ്ങനെ കോപം മുഴുത്തു സി. വി. ഗോവിന്ദപ്പിള്ളയെ കഠിനമായി ശകാരിച്ചു........................................

ഗോവിന്ദപ്പിള്ള പിറേറദിവസവും ജോലിക്കുവന്നു: പരസ്യംകൊടുത്തുപോയി; പുസ്തകം എഴുതിയില്ലെങ്കിൽ ശരിയല്ല; സൂപ്രണ്ടു് യജമാനനെ ധിക്കരിക്കുന്നതു് എങ്ങനെ എന്നീ വിചാരങ്ങളാൽ ഭരിതനായി [illegible] ക്ഷീണ

ഷിത്തനായ ഗോവിന്ദപ്പിള്ളയ്ക്കു ഒരു ശുഭവർത്തമാനം അന്നു കേൾക്കുവാനിടയായി. പ്രസ്സുസൂപ്രണ്ടു സി. വി. രാമൻപിള്ള, രാമകൃഷ്ണപിള്ളയുടെ പക്ഷത്തു നിൽക്കുന്നവനാണെന്നു്, തലേദിവസം പ്രസ്സിൽ വച്ചുണ്ടായ സംഭാഷണം കൊട്ടാരത്തിൽ ശങ്ക ഉദിപ്പിച്ചിരിക്കുന്നു എന്നു് ഒരു പ്രസ്താവമുണ്ടായി. പ്രകാശവും, ശബ്ദവുമൊക്കെ സഞ്ചരിക്കുന്ന വേഗത്തെക്കാളും ശീഘ്രതയിലാണു്, പാറപ്പുറം പിളർപ്പു എഴുതുവാൻ തുടങ്ങുന്ന ആ പുസ്തക സാഹസികനെ സീ. വി. ശകാരിച്ച വാർത്ത പുറത്തു പരന്നതു്. അതു് എങ്ങനെ പരന്നു എന്നു് ആർക്കും അറിഞ്ഞുകൂട. സി. വി. യും അതറിഞ്ഞു. അതിനു ശേഷം, ഗോവിന്ദപ്പിള്ളയോടു ആ നിസ്സഹായൻ ഒരക്ഷരം, പുസ്തക രചനയെപ്പററി സംസാരിക്കുകയുണ്ടായില്ല.

പാറപ്പുറം പിളർപ്പു എഴുതിയ ശ്രീ. വി. എൻ. ഗോവിന്ദപ്പിള്ള (മേജർ ജനറൽ വി. എൻ. പരമേശ്വരൻ പിള്ളയുടെ സ്യാലൻ) ഈ ഗ്രന്ഥകാരനോടു സംസാരിച്ചതു അദ്ദേഹത്തിന്റെ ഭാഷയിൽത്തന്നെ ചുവടെ കൊടുക്കുന്നു:

"ഒരു മണ്ണെണ്ണ ചിമ്മിനി നിറയെ മണ്ണെണ്ണയും കുറച്ചു കടലാസ്സും വാങ്ങി രാത്രിയിലിരുന്നു എഴുത്തായി. അച്ചടിക്കാൻ ആളുമുണ്ടായി. പുസ്തകം പുറത്തു വന്നു. അമ്മവീടുകളിലുള്ളവർ പുസ്തകം ധാരാളം വാങ്ങി. എനിക്കു ധാരാളം പണവും കിട്ടി. ഞാൻ ചെയ്ത കൃത്യത്തിന്റെ പൂർണ്ണ ഉത്തരവാദിത്വവും എനിക്കായിരുന്നു. അതിൽ ഇംഗ്ലീഷു അറിയാവുന്ന ഒരാൾകൂടി എന്നെ സഹായിച്ചിരുന്നു. അയാൾ പ്രസ്സിലെ ഒരു സ്ഥിരം

കമ്പോസിറ്റർ ആയിരുന്നു. ആ ഭാഗം കണ്ടിട്ടാണു് സി. വി. അദ്ദേഹം പുസ്തകത്തിൽ ബന്ധപ്പെട്ടിട്ടുണ്ടെന്നു ചിലർ ബലമായി വിശ്വസിച്ചതു്. ഈശ്വരചിന്തയിൽ മുഴുകി വാർദ്ധക്യത്തിൽ കഴിയുന്ന ഈ അവസ്ഥയിലെ എന്റെ വാക്കുകൾ വിശ്വസിക്കണം. പാറപ്പുറം പിളർപ്പുപോലെയുള്ള . കൃതികൾ എഴുതുവാനോ എഴുതിക്കുവാനോ ഭാഷയിലെ കവികുലഗുരുവിനെ ജയിക്കുന്ന ആ ഭാവനാനിലയനത്തിനു സാധിക്കുന്നതല്ലായിരുന്നു. അതു സംബന്ധിച്ചു രാമകൃഷ്ണ പിള്ളയദ്ദേഹം എഴുതിയതെല്ലാം ആ മഹാൻ സഹിച്ചതു് എനിക്കു ഇന്നും അത്ഭുതമായിത്തന്നെ തോന്നുന്നു. എന്റെ ഈ വാക്കുകൾ അദ്ദേഹത്തിന്റെ ചരിത്രത്തിൽ പെട്ടു് ഇന്നും നിലനിൽക്കുന്ന ആ തെററിദ്ധാരണയെ നീക്കുന്നതു് ഒരു ധർമ്മമായിരിക്കും. അദ്ദേഹവും, രാമകൃഷ്ണപിള്ളയും, ഞാനും ഒരു താലൂക്കിൽ ജന്മബാദ്ധ്യതയുള്ളവരാണു്. അത്രയ്ക്കുള്ള യോഗ്യതയേ അവരെ സംബന്ധിച്ചു പറയുമ്പോൾ നിസ്സാരനായ എനിക്കു അവകാശപ്പെടുവാനുള്ളു"

രാമകൃഷ്ണപിള്ള അവർകളെ ഒരിക്കൽപോലും സി. വി. വെറുത്തതായ ഒരു സംഭവവും ഉണ്ടായതായി പറവാനില്ല. യുവജനങ്ങളുടെ മിത്രമായി അവസാന കാലംവരെയ്ക്കും പെരുമാറിക്കൊണ്ടിരുന്ന സി. വി.ക്കു അതു സാദ്ധ്യവുമായിരുന്നില്ല. സ്വഭാവസംസ്കാരവും, ദൃഢമനസ്കതയുമുള്ള ചെറുപ്പക്കാരിൽ നിന്നുവേണം അടുത്ത കാലത്തെ സമുദായാവശ്യങ്ങൾ നേടുവാനുള്ളവർ ഉയർന്നുവരേണ്ടതെന്നു് അദ്ദേഹം വിശ്വസിച്ചിരുന്നു. തീവ്രതയും, പരിശുദ്ധിയും, പൗരുഷവും ചെറുപ്പക്കാരിൽ ധാരാ കാണുവാൻ, ആഗ്രഹിച്ചിരുന്ന സി. വി. മാതൃകാ

പരമായ ഒരു ജീവിതം നയിക്കുകയും, പൗരുഷശാലികളായ കഥാപാത്രസൃഷ്ടികളെക്കൊണ്ടു് തന്റെ സങ്കല്പത്തിലുള്ളവർ എന്തു തരക്കാരാണെന്നു കാണിച്ചുകൊടുക്കുകയും ചെയ്തു. എങ്ങനെയാണു് അത്തരത്തിലുള്ള ഒരാൾ പെരുമാറുക? ഒരാളുടെ മുഖം കാണുമ്പോൾ അയാളുടെ സ്വഭാവം പഠിക്കുകയും, യുവാവാണെങ്കിൽ അയാൾ എത്താൻപോകുന്ന നിലകളെ സി. വി. മനസ്സിൽ സങ്കല്പിക്കുകയും ചെയ്യുന്നു.

'സാഹിത്യപഞ്ചാനനൻ' എന്ന അപരാഭിധാനത്താൽ അറിയപ്പെടുന്ന ഹൈക്കോടതിജഡ്ജിയായിരുന്ന ശ്രീ. പി. കെ. നാരായണപിള്ള, അദ്ദേഹത്തിന്റെ സ്മരണക്കുറിപ്പുകളിൽ സി. വി. യെ ആദ്യമായി കണ്ടതിനെ ഇങ്ങനെ വർണ്ണിച്ചിരിക്കുന്നു:

"ഞാൻ തിരുവനന്തപുരത്തു കാളേജിൽ ഒരു വിദ്യാർത്ഥിയായിരുന്ന കാലത്താണു് ആദ്യമായി അദ്ദേഹത്തെ കണ്ടതു്. അക്കാലങ്ങളിലെ ഒരു സംഭവം മാത്രം ഞാനിവിടെ പ്രസ്താവിക്കാം. ചാക്കയിൽക്കടവിൽ വള്ളമിറങ്ങി ഒരു റയിൽസഞ്ചിയുമായി ഞാൻ പട്ടണത്തിലേക്കു വരികയായിരുന്നു. അപ്പോൾ അദ്ദേഹത്തിന്റെ കുതിരവണ്ടി എന്നെ കടന്നു മുന്നോട്ടുപോയി. അല്പം ദൂരെ ചെന്നപ്പോൾ വണ്ടിക്കാരൻ പെട്ടെന്നു വണ്ടി തിരിച്ചു് എന്റെ നേരെ വന്നു. ഞാൻ അപ്പോഴേയ്ക്കു നടന്നെത്തിയ സ്ഥലത്തുവന്നു വണ്ടി നിർത്തി. സ്നേഹവാത്സല്യങ്ങൾ പൊഴിയുന്ന സ്വരത്തിൽ എന്നോടു വണ്ടിയിൽ കയറുവാൻ അതിനകത്തിരുന്ന ഗംഭീരമനുഷ്യൻ ആവശ്യപ്പെട്ടു............................

............ഇങ്ങനെയുള്ള ഔദാര്യത്തിനു ഒരു കാരണവുമുണ്ടായിരുന്നില്ല. ഞാൻ അനുഭവിക്കുന്ന സുഖ

ങ്ങളിൽ ഇതരന്മാർക്കുകൂടി തന്നെപ്പോലെയുള്ള പങ്കു നൽകിയെന്നാൽ മാത്രമേ ആ സ്നേഹമൂർത്തിക്കു സമാധാനമുണ്ടാകുകയുള്ളു."

ഒരു പത്രപ്രവർത്തകനെന്ന നിലയിൽ രാമകൃഷ്ണപിള്ള അവർകൾ അനുഭവിച്ച സ്വാതന്ത്ര്യം, കുറേക്കൂടി വിദ്യാഭ്യാസവും, പരിഷ്കാരവും വർദ്ധിച്ച പിൽക്കാലങ്ങളിൽ തിരുവിതാംകൂറിൽ കഴിഞ്ഞിരുന്ന മറ്റൊരു പത്രപ്രവർത്തകനും ലഭിച്ചിരുന്നില്ലെന്നുള്ളതും ഈയവസരത്തിൽ സ്മരണീയമാണ്. എഴുന്നൂറുകൊല്ലക്കാലത്തെ പാർലമെൻറു ഭരണത്തിൻെറ പാരമ്പര്യമുള്ള ബ്രിട്ടണിലെ ഒരു പൗരനെക്കാളും പത്രാധിപർ രാമകൃഷ്ണപിള്ള അവർകൾ സ്വാതന്ത്ര്യം ആസ്വദിച്ചു; എന്നാൽ അദ്ദേഹത്തിൻെറ വളർച്ചയെപ്പോലെ ജനങ്ങൾ വളർന്നിട്ടില്ലായിരുന്നു. പത്രപ്രവർത്തനലഹരിയിൽ രാമകൃഷ്ണപിള്ള വിവേചനബുദ്ധികൂടാതെ വ്യക്തികളെ പിടികൂടിയതു എത്രത്തോളം ശരിയാണെന്നു പറയാവതല്ല. അനുസരിപ്പാനുള്ള ശീലം ജനങ്ങളിൽ കുറയുകയും, ഏതു സ്ഥാനത്തേയും നിന്ദിപ്പാനുള്ള മനോഭാവം അവരിൽ അകാലത്തു് കൂട്ടുകയും ചെയ്തു. കൗമാരത്തിൽനിന്നു ഒറ്റക്കുതിപ്പിൽ പ്രൗഢവയസ്സിലേയ്ക്കു അദ്ദേഹം ജനങ്ങളെ നയിക്കാൻ നോക്കി.

രാമകൃഷ്ണപിള്ള അവർകളെ നാടുകടത്തുന്ന വിളംബരം അച്ചടിക്കുന്നതു സി. വി. അറിയരുതെന്നു ഗവൺമെണ്ടിൽനിന്നും പ്രത്യേകം ഏർപ്പാടുചെയ്തതനുസരിച്ചു് ദിവാൻ രാജഗോപാലാചാരിയുടെ പ്രൈവററു സെക്രട്ടറി റാവുബഹദൂർ കപ്പുസ്വാമിശാസ്ത്രികളുടെ മേൽനോട്ടത്തിൽ ആ കൃത്യം നിർവഹിക്കുകയാണുണ്ടായതു്.

മാതൃഭൂമിയോടു രാമകൃഷ്ണപിള്ളയുടെ ജന്മബന്ധം വിച്ഛേദിക്കുന്ന ആ നാടുകടത്തൽ നടക്കുന്ന ദിവസം വൈകുന്നേരം റാസ്കാട്ടിലിരുന്നു സി. വി. യുമായി സംസാരിച്ചുകൊണ്ടിരുന്ന അദ്ധ്യാപകേററ ആർ. ഗോപാലപിള്ള അവർകൾ പറയുന്നു:

"അന്നത്തെ നാടുകടത്തലിനെപ്പററി സി. വി.ക്കു അതു നടന്നു കഴിഞ്ഞതിനുശേഷമല്ലാതെ ഒന്നും അറിയാൻ കഴിഞ്ഞിരുന്നില്ല. എങ്കിൽ തീർച്ചയായും അതു പറയാതെയിരിക്കുകയില്ലായിരുന്നു. അത്ര ക്ഷോഭകരമായ കാര്യങ്ങളൊന്നും ഒളിച്ചുവയ്ക്കാനുള്ള മനക്കരുത്തു അദ്ദേഹത്തിൽ കണ്ടിരുന്നില്ല. നാടുകടത്തൽ വാർത്ത അറിഞ്ഞ ഉടൻ തിരുത്തി വരുത്തുന്നതിനായി ബന്ധുക്കളിൽ ആരെയെങ്കിലുംകൊണ്ടു ഒപ്പിടുവിച്ചു ഒരു ഹർജി മഹാരാജാവിനു കൊടുപ്പാൻ കൊണ്ടുവരുവാനാണു് അദ്ദേഹം ബി. കല്യാണി അമ്മയോടു പറഞ്ഞയച്ചതു്. വിവരം രാമകൃഷ്ണപിള്ളയെ അറിയിച്ചപ്പോൾ അദ്ദേഹം അതിനു വിസമ്മതിക്കുന്നതായിട്ടാണു മറുപടി വന്നതു്."

പിന്നീടു, രാമകൃഷ്ണപിള്ള, 'ഇൻഡ്യൻ പേട്രിയട്ടു്' പത്രത്തിൻെറ അധിപനായ ശ്രീ. സി. കരുണാകര മേനോൻെറ പേരിൽ കൊടുത്ത അപകീർത്തിക്കേസ്സിൽ, മേനോനവർകളുടെ ഭാഗത്തേയ്ക്കു ഹാജരാക്കുവാനായി രാമകൃഷ്ണപിള്ള എഴുതിയിട്ടുള്ള ചില ലേഖനങ്ങൾ തർജ്ജമചെയ്യുവാൻ, സംസ്ഥാനത്തെ തർജ്ജമാവിദഗ്ദ്ധനായ പ്രസിദ്ധപ്പെട്ട സി. വി. രാമൻപിള്ളയെ സർക്കാരിൽനിന്നും ഏല്പിച്ചുത്തി. ഗവൺമെണ്ടു അതിനു പ്രതിഫലവുംകൊടുത്തു. ആജ്ഞയെ അനുസരിക്കാതെ തരമില്ലല്ലോ. സി. വി. ആ തർജ്ജമ ചെയ്തു. തർജ്ജമയ്ക്കു

ശേഷം ശ്രീ. ആർ. ഗോപാലപിള്ളയോടു സംസാരിച്ചപ്പോഠ സി. വി. ഇങ്ങനെ പറഞ്ഞു:

"രാമകൃഷ്ണപിള്ള കിരാതത്വം എന്ന ഉപയോഗിച്ചിട്ടുള്ളിടത്തു് ഞാൻ despotism (സ്വേച്ഛാധിപത്യം) എന്ന മയം വരുത്തിയിട്ടുണ്ടു്. ആകെക്കൂടി സൗമ്യമായ ഒരു രീതിയാണു് തർജ്ജമയിൽ സ്വീകരിച്ചതു്."

നാടുകടത്തപ്പെട്ട രാമകൃഷ്ണപിള്ള അവർകഠ മദ്രാസ്സിൽ താമസിക്കുമ്പോഠ, 1911 ഫെബ്രുവരിമാസം നാലാം തീയതി സി. വി.ക്കു അയച്ച ഒരു കത്തിൽ നിന്നും, അവർക്കു തങ്ങളിൽ സ്ഥായിയായ യാതൊരു വിരോധവുമില്ലെന്നു തെളിയുന്നുണ്ടു്. സി. വി.യുടെ പുത്രൻ ശ്രീ. ശേഖരപിള്ള വിദ്യാഭ്യാസാർത്ഥം ആയിടയ്ക്കു മദ്രാസ്സിൽ താമസിക്കുകയായിരുന്നു. ഒരു ദിവസം ശേഖരപിള്ളയെ വഴിമദ്ധ്യേവച്ചു കണ്ടപ്പോഠ രാമകൃഷ്ണപിള്ള ആശ്ലേഷം ചെയ്തുകൊണ്ടു് അച്ഛന്റെ ദേഹസ്ഥിതികളെ സംബന്ധിച്ചു ചോദിച്ചറിഞ്ഞതും പ്രസ്താവ്യമാണു്.

രാമകൃഷ്ണപിള്ള അവർകളെ നാടുകടത്തിയ ദിവാൻ രാജഗോപാലാചാരിയുടെ ആ നടവടിയെപ്പററി നമ്മുടെ കഥാനായകൻ ഇപ്രകാരമെഴുതിയിരിക്കുന്നു:

"* ഒരു ശുദ്ധഹൃദയൻ മതിമറന്നു്, ശത്രുമിത്രബോധവും വിഹിതാവിഹിതദർശനവും കൂടാതെ തന്റെ കോപപ്രഭാഷണശരങ്ങളെ മുക്തങ്ങളാക്കി. ഈ അകൗശലവാന്റെ നവ്യങ്ങളായ രാജനയപ്രസംഗങ്ങഠ പ്രതിബന്ധിതങ്ങളായില്ല. തിരുവുള്ളത്താൽ അനുഗ്രഹീതന്മാരായ ചില ഭാഗ്യവാന്മാരുടെ സമ്പന്നമയ ജീവിതത്തിൽ പ്രക്ഷുബ്ധഹൃദയനായി ഈ ശുദ്ധൻ

* വിദേശീയ മേധാവിത്വം.

ചെയ്യു. ഭയാനകദണ്ഡനോപദേശാക്രോശങ്ങളിൽപോലും "കൊള്ളുന്നെങ്കിൽകൊള്ളട്ടെ" എന്നുള്ള നയത്തെ തുടന്നു എന്നപോലെ സചിവാംഗുലികൾ ഉജ്ജ്വലിതങ്ങളായില്ല. നിരപരാധികളും അധമ്മാനുവത്തനത്തിൽ ഭാഗഭാക്കുകളാകുവാൻ മനസ്സില്ലാത്തവരുമായ രാജഭക്തന്മാർ വയറുപിഴപ്പിനുവേണ്ടി വേതനാർത്ഥികളായി സേവനം ചെയ്യുന്ന കഷ്ടാവസ്ഥയ്ക്കിടയിൽ അവരുടെ ദയനീയതയെ ദുസ്സഹമാക്കുമാറു് ഉണ്ടായ ദുർഭാഷണാഭിഷേകങ്ങൾ അമിത്രസംഗതികളിൽ മാത്രമല്ലാതെ ആ സാചിവ്യദൃഷ്ടിയിൽ പരിഗണനായോഗ്യം എന്നു അംഗീകൃതങ്ങളായില്ല. എന്നാൽ അവസാനം ദുർഭാഷണവിഷപ്രാചുര്യത്തെ വർദ്ധിപ്പിച്ചു് രജതജൂബിലിമഹോത്സവത്തിന്റെ വിവരണത്തിൽ മന്ത്രിപ്രവരന്റെ അഭിനയചാതുരികളെ അധിക്ഷേപിച്ചുണ്ടായ വർണ്ണനകൾ അദ്ദേഹത്തിന്റെ മർമ്മത്തിൽകൊണ്ടു എന്നു തോന്നുമാറു് ആ അപരാധകർത്താവായ പത്രാധിപരുടെ ശിരസ്സിന്മേൽ ശിക്ഷാനിപാതം ഉണ്ടായി."

"ഈ ക്രിയ ബ്രിട്ടീഷുഗവണ്മെന്റിനെ സന്തോഷിപ്പിച്ചിരിക്കാം. ഭാരതവഷസന്താനങ്ങൾ ഇതിനെപ്പററി യഥാക്രമം പരിചിന്തനം ചെയ്യാതെ ഉപേക്ഷിച്ചതു സ്വാർത്ഥതയാലോ, വഞ്ചിരാജ തൃപ്പാദങ്ങളോടുള്ള ആദരത്താലോ ആയിരിക്കാം. തിരുവിതാംകൂറിലെ ബഹുജനങ്ങൾ തിരുമുമ്പിൽ സങ്കടം പറയാതിരുന്നതു് അവരുടെ തൃപ്പാദഭക്തികൊണ്ടുള്ള നിശ്ചൈതന്യത്താൽ മാത്രമായിരുന്നു. രാജഗോപാലാചാരിഅവർകൾ എന്തു വിജയം സാധിച്ചു എന്നു അഹംകരിച്ചാലും, രാജ്യത്തിന്റെ നാനാഭാഗങ്ങളിലും

ക്ഷോഭം സമനിലയിൽ വ്യാപിച്ചിരുന്നു എന്നുള്ളത് സൂക്ഷ്മജ്ഞന്മാരും, സത്യവാദികളും സമ്മതിക്കുന്നതാണ്. തിരുനെൽവേലി കളക്ടറെ കൊലപാതകം ചെയ്ത കേസ്സിൽ തിരുവിതാംകൂറിൽ ഏതാണ്ടെല്ലാം നടന്നതായി ഞങ്ങൾ കേട്ടിട്ടുണ്ട്. ചാലലഹള ഇവിടെ സംഭവിച്ചതും നഗരഗൃഹങ്ങളിൽ എല്ലാം ഇന്നും പഴങ്കഥയായി കീർത്തിക്കപ്പെടുന്നതാകുന്നു. ഈ സന്ദർഭങ്ങൾ രണ്ടിലും മന്ത്രിഹസ്തത്തിനുള്ള ലോഹഗദാ ശക്തിപ്രത്യക്ഷമായില്ലെങ്കിലും തിരുവിതാംകൂർകാരനായ ഒരു നായരുടെ സംഗതിയിൽ രാജഗോപാലാചാരി അവർകൾ ബ്രിട്ടീഷ് ഇൻഡ്യപോലും പ്രയോഗിക്കാത്ത ഒരു നയത്തെ അനുഷ്ഠിച്ചു. മിത്രായും, മിത്രനും, തിലകനും, അലിസഹോദരന്മാരും എല്ലാം ബ്രിട്ടീഷ് സാമ്രാജ്യത്തിന്റെ ഓരോ ഭാഗങ്ങളിൽ ബന്ധനസ്ഥരായുന്നേ ഉള്ളൂ. മി. ഹാർണിമാൻ തന്റെ ജന്മദേശത്തെയ്ക്കുതന്നെ യാത്രയാക്കപ്പെട്ടു. രാമകൃഷ്ണപിള്ള അവർകൾ അകട്ടെ വിദേശവാസത്തിനാണ് ശിക്ഷിക്കപ്പെട്ടത്. ജന്മദേശത്തിന്റെ ദർശനവും, അതോടുള്ള സമ്പർക്കവും അദ്ദേഹത്തിനു നിരോധിക്കപ്പെട്ടു."

ക്ഷോഭവും സങ്കടവും തിരയുയർത്തുന്ന വികാരങ്ങളോടുകൂടി സി. വി. പറയുന്നു:—

"ചാതിരാമണലിൽ, അല്ലെങ്കിൽ പീരുമേട്ടിൽ, അല്ലെങ്കിൽ മരുതാമലയിൽ ഏകാന്തബന്ധനത്തിനു വിധിപ്പാൻ രാജ്യശക്തിക്കു അധികാരമുണ്ടായിരുന്നു. ജനനാവകാശത്തെ നഷ്ടമാക്കിയതു ജീവഹാനി ചേർത്തതിനു തുല്യമാണ്. ശ്രീമൂലംതിരുനാൾ തിരുമനസ്സിലെ

പുണ്യമയയശസ്സ ഈ ദിവാനെ രക്ഷിച്ചു. നിർഭാഗ്യവാനായ രാമകൃഷ്ണപിള്ള അവർകറം വിദേശവാസ കഷ്ടതകറംക്കിടയിൽ തിരുവിതാംകൂർ ചരിത്രത്തിൽ ദുഃമ്മയാവിതപത്തിൻെറ ഒരു സ്മരണീയാദ്ധ്യായത്തിനു വിഷയസമപ്പണം ചെയ്തുകൊണ്ടു പരമലോകഗതനാവുകയും ചെയ്തു. അദ്ദേഹത്തിൻെറ പത്രാധിപനയത്തെയോ, വീയ്യനയത്തെയോ, പാരമാത്ഥികത്വത്തെയോ പററി ഞങ്ങറം ഇവിടെ ഒന്നും വിചിന്തനം ചെയ്യുന്നില്ല. ഉത്തമസാചിവ്യം, ധമ്മപരമായുള്ള പ്രബുദ്ധത ഇവ അക്കാലത്തു് രാജ്യത്തെ രക്ഷിച്ചിരുന്നുവെങ്കിൽ, നിയമദണ്ഡത്തിൻെറ പ്രയോഗം കൂടാതെയുണ്ടായ ഒരു തിരുവിതാംകൂർകാരൻെറ നിഷ്കാസനം നിരോധിക്കപ്പെടേണ്ടതായിരുന്നു എന്നു ഞങ്ങറം അഭിപ്രായപ്പെടുകമാത്രം ചെയ്യുന്നു. കോടതികറംക്കു വിഷയമാകേണ്ട ഒരു ഗൃഹച്ഛിദ്ര സംഗതിയിൽ അടുത്തൂൺ വാങ്ങിയിരുന്ന ഒരു ഉദ്യോഗസ്ഥൻെറ അർദ്ധവേതനത്തെ നിത്തിക്കളയുമെന്നു ഭീഷണിപ്പെടുത്തിയ സചിവധമ്മം ഒരു ഹിരണ്യകശിപുത്വം തന്നെയായിരുന്നു.”

---

# VIII

## ആത്മനിരൂപണം

കഴിഞ്ഞ അദ്ധ്യായത്തിൽ കഥയുടെ അനുക്രമമായ ഗതിയെ ഉല്ലംഘിച്ചു നമുക്കു കുറേ മുന്നോട്ടുപോകേണ്ടിവന്നു. അതിനാൽ ഈ അദ്ധ്യായത്തിൽ നാം കഥാഗതിയെ മുറപ്രകാരം പിൻതുടരേണ്ടിയിരിക്കുന്നു.

1077-ൽ സംഭവിച്ച താണുപിള്ള അവർകളുടെ ചരമത്തെ തുടന്നു 1078-ൽ നമ്മുടെ കഥാനായകനു മറെറാരു മഹാദുഃഖംകൂടി സഹിക്കേണ്ടിവന്നു. ആ ദുഃഖം സി. വി. യുടേയോ, കേരളത്തിന്റേയോ മാത്രം ദുഃഖമായിരുന്നില്ല. അന്നത്തെ ഇന്ത്യയിലെ എല്ലാ നേതാക്കന്മാരേയും, പൊതുവിൽ ബ്രിട്ടീഷുസാമ്രാജ്യത്തിലെ എല്ലാ പത്രപ്രവത്തകരേയും, സാഹിത്യകാരന്മാരേയും അപ്പോൾ ദക്ഷിണാഫ്രിക്കയിലെ ഇന്ത്യാക്കാരുടെ മോചനത്തിനായി പ്രവത്തിച്ചുകൊണ്ടിരുന്ന മോഹനലാൽ കരംചന്ദ ഗാന്ധി * (മഹാത്മജി)യേയും, മദ്രാസ്സ പ്രവിശ്യയിലെ അബ്രാഹ്മണരായ അധഃപതിതജനലക്ഷങ്ങളേയും, 'മദ്രാസ്സ സ്റ്റാൻഡാർഡു' പത്രാധിപരായിരുന്ന ജി. പരമേശ്വരൻപിള്ളയുടെ ചരമം തുല്യമായി ദുഃഖിപ്പിച്ചു. ദക്ഷിണേന്ത്യയിലെ സാധാരണ ജനങ്ങളെ ബ്രാഹ്മണരുടെ ചവിട്ടടികളിൽനിന്നും മോചിപ്പിക്കുന്നതിനു ജി. പി.യും, ഡാക്ടർ ററി. എം. നായരുംകൂടി യോജിച്ചു ചെയ്തിട്ടുള്ള ത്യാഗപൂവമായ സേവനങ്ങളെ മദ്രാസ്സ പ്രവിശ്യയിലെ അബ്രാഹ്മണർ ഒരു കാലവും മറക്കുന്നതല്ലായിരിക്കും. തിരുവിതാംകൂർ ഭരണകൂടത്തെ, ബ്രാഹ്മണമേധാവിത്വത്തിൽനിന്നും വീണ്ടെടുക്കുവാൻ, രാജ്യത്തിന്റെ വക്താവെന്ന നിലയിൽ, വിപദിധൈര്യ

* ഗാന്ധിജിയുടെ ദക്ഷിണാഫ്രിക്കൻ പ്രവത്തനങ്ങളെപ്പററി ഇന്ത്യൻ ജനങ്ങളെ ആദ്യമായി അറിയിക്കാൻ തുടങ്ങിയിരുന്നതു ജി. പി. യുടെ പത്രപംക്തികളായിരുന്നു. ഇംഗ്ലണ്ടിലെ ഗ്രാമപ്രദേശങ്ങളിൽ ലണ്ടനിൽനിന്നും പോയി 14 പ്രസംഗങ്ങളും ജി. പി. ദക്ഷിണാഫ്രിക്കയിലെ ഇന്ത്യാക്കാരെപ്പററി ചെയ്തിട്ടുണ്ടു്. ഗാന്ധിജിയുടെ ഒരു ആത്മമിത്രമായിരുന്നു ശ്രീ. ജി. പരമേശ്വരൻപിള്ള.

ത്തോടുകൂടി പത്തുകൊല്ലക്കാലം, പേനകൊണ്ടും പ്രഭാഷണങ്ങൾകൊണ്ടും വിപ്ലവതരംഗങ്ങളെ ഇളക്കിയിരുന്ന ആ കൊച്ചുസമുദ്രം അനന്തതയിൽ വിലയിച്ചപ്പോൾ, സി. വി. തൻെറ അന്തേവാസികളോടു പറഞ്ഞതു് "എൻെറ ഒരു കൈനഷ്ടപ്പെട്ടു" എന്നായിരുന്നു. നമ്മകളാകുന്ന സുഗന്ധപൂരം പുറത്തു പരത്തുവാനായി പുരുഷാകാരത്തിൽ ഉയൎന്ന ആ അകിലിൻപരിമളച്ചാത്തിനെ, പ്രകൃതി ക്ലേശാഗ്നികണ്ഡങ്ങളിൽ ഹോമിച്ചുകൊണ്ടിരുന്നതും, ജീവിതാന്ത്യത്തിൽ പത്രലേഖകവൃത്തിയാൽ ഉപജീവനമാർഗ്ഗം നേടിയും, പട്ടിണിയോടു പടവെട്ടിയും നിയമാ (ബാർ അററ്ലാ)ദ്ധ്യയനം കഴിച്ചു്, സ്വദേശത്തെ നിയമകോടതിയിൽ വ്യവഹരിക്കുവാൻ ജി. പി എത്തിച്ചേൎന്നതും, അപ്പോൾ തന്നിൽ ഇരച്ചു കയറിയ ആശാപ്രവാഹവും എല്ലാം ഒന്നൊന്നായി ഓൎത്തോൎത്തു ജി. പി.യുടെ ചരമം തൻെറ "സമുദായതരുവെ ശൂന്യമാക്കുന്നു" എന്നുപറഞ്ഞു സി.വി. കേണു. ശരീരപോഷണത്തിന്നു് ആവശ്യമായുള്ള ഭക്ഷണവും, വിശ്രമവും ഇല്ലാതെ ബുദ്ധിപരമായ ജോലികളിൽ അഹോരാത്രം വ്യാപരിച്ചതിന്റെ ഫലമായിട്ടാണു് അദ്ദേഹം അകാലചരമമടഞ്ഞതെന്നാണു പറയപ്പെടുന്നതു്. മരിക്കുമ്പോൾ മുപ്പത്തൊൻപതാമത്തെ വയസ്സിലേയ്ക്കു ജി. പി. കടന്നിരുന്നതേയുള്ളു എന്നതാണു് ഏററവും വ്യസനപ്രേരകമായ സംഗതി.

ജി. പി. നഷ്ടപ്പെട്ടതിനെ തുടൎന്നു കഥാനായകൻ ഭാഗീരഥിഅമ്മയേയും വേർപിരിഞ്ഞു. 1080-ൽ കഥാനായകൻെറ സീമന്തപുത്രി ശ്രീമതി ഗൗരിക്കുട്ടിഅമ്മയെ

പുന്നയ്ക്കൽ ശ്രീ. ഏ. ആർ. പിള്ള വിവാഹംചെയ്തു. ആ വിവാഹം നടന്നു ഏതാനും മാസങ്ങൾ ചെന്നപ്പോഴായിരുന്നു നമ്മുടെ ചരിത്രപുരുഷന്റെ പ്രിയപത്നി ഭാഗീരഥിഅമ്മ ചരമമടഞ്ഞതു്. * മരണത്തിനു മുമ്പു തുടരെ നാലഞ്ചു പ്രസവങ്ങൾ നടന്നു. അതിൽ സദ്യോമൃതരും, ജനനശേഷം അല്പകാലമാത്രം ജീവിച്ചിരുന്നവരുമായ മൂന്നു സന്താനങ്ങളുമുൾപ്പെടുന്നു. ഒരു വർഷം ഇടവിട്ടുള്ള സമയദൈർഘ്യത്തിനുള്ളിൽ പ്രസവിക്കുകയും, ആ ക്രമത്തിലുള്ള അവസാനപ്രസവം കഴിഞ്ഞ ഘട്ടത്തിൽ ഭാഗീരഥിഅമ്മ നിര്യാതയാവുകയുംചെയ്തു. ഈ സംഭവം കഥാനായകനെ ദുഃഖസാഗരത്തിൽ ആറാടിക്കുകതന്നെ ചെയ്തു. ആ ദുഃഖം അദ്ദേഹത്തെ 'ശക്തിക്ഷയ' പീഡിതനാക്കി. ചികിത്സകൾ നടന്നു. രോഗം

---

* ശ്രീ. ഏ. ആർ. പിള്ള 1084-ൽ ജർമ്മനിയിലേയ്ക്കു പോവുകയും പതിനെട്ടു കൊല്ലക്കാലം അവിടെ താമസിക്കുകയുംചെയ്കകാരണം, അദ്ദേഹത്തിന്റെ ഭാര്യയുടേയും കുട്ടികളുടേയും സംരക്ഷണം സി. വി. ക്കു തന്നെ വാർദ്ധക്യകാലത്തു വഹിക്കേണ്ടിവന്നു. പുത്രിയുടെ നെടിയ ഭർത്തൃവിരഹം കഥാനായകനെ ചരമകാലംവരെ ദുസ്സഹമാംവിധം ദുഃഖിപ്പിച്ചുകൊണ്ടിരുന്നു.

ഭാഗീരഥിഅമ്മയെ കൂടാതെ, നാഗർകോവിലിൽ അമ്മവീട്ടിൽ അച്യുതൻതമ്പി അവർകളുടെ പുത്രൻ ശ്രീ: കുട്ടൻതമ്പി വിവാഹം ചെയ്ത ശ്രീമതി പൊന്നമ്മ, ഗവണ്മെന്റു പ്ലീഡർ ശ്രീ. എൻ. കെ. നാരായണപിള്ള പരിഗ്രഹിച്ച ശ്രീമതി പാറുക്കുട്ടിഅമ്മ, മഹിത സാഹിത്യസമ്രാട്ടായ ഇ. വി. കൃഷ്ണപിള്ള അവർകളുടെ ശ്രീമതി മഹേശ്വരിഅമ്മ ഇങ്ങനെ മൂന്നു സ്ത്രീസന്താനങ്ങൾകൂടി സി. വി. ക്കു ണ്ടായിരുന്നു. ശേഖരപിള്ളയെ കൂടാതെ, കൃഷ്ണൻനായർ എന്നൊരു പുരുഷസന്താനവും ഉണ്ടായിരുന്നു. കൃഷ്ണൻനായർ, സി. വി. യുടെ മരണശേഷം, ചെറുപ്പത്തിൽതന്നെ മൃതിയടഞ്ഞു.

വൈദ്യന്മാർ മനസ്സിലാക്കിയിരുന്നില്ല! ദുഃഖശമനത്തിനായി പിന്നീടു ഒരു വർഷത്തോളം ഭാഗവതപട്ടാഭിഷേകവായന നടത്തി.

കോപിഷ്ഠനും, ഗൃഹകാൎയ്യങ്ങളിൽ തീരെ ശ്രദ്ധയില്ലാത്തവനും, അതിഥിസൽക്കാരങ്ങളിൽ പ്രഭുഗൃഹസമൃദ്ധിയെ വെല്ലുന്നതിനാഗ്രഹിക്കുന്നവനും, (വാത)വായുക്ഷോഭങ്ങൾകൊണ്ടു കൂടെക്കൂടെ ആരോഗ്യത്തിനു കോട്ടം തട്ടാറുള്ളവനും, ഭക്ഷണാദികളിൽ ചില പത്ഥ്യമുറകൾ പാലിച്ചുപോരുന്നവനും, ആറു സന്താനങ്ങളുടെ പിതാവുമായ സി. വി. രാമൻപിള്ള, തന്റെ കുടുംബജീവിതം സുഖകരമാക്കിക്കൊണ്ടുപോകുവാൻ ഭാഗീരഥിഅമ്മ എത്രത്തോളം ശ്രദ്ധചെലുത്തിയിരുന്നു, എന്നു് അവരുടെ വിയോഗം കഴിഞ്ഞു നാളുകൾ ഏറെ ചെല്ലുംമുമ്പു തന്നെ മനസ്സിലാക്കി. അതൊരു ശോകമുദ്രയായി കഥാനായകന്റെ ഹൃദയത്തിൽ പതിഞ്ഞു. ജീവിതത്തിലെ ഉത്സവകാലം തീൎന്നതായി സി. വി. ക്കു തോന്നി. ഗൃഹകാൎയ്യങ്ങൾ നടത്തിക്കൊണ്ടുപോകുന്നതിനും, പ്രായമാവാത്ത കുട്ടികളെ സംരക്ഷിക്കുന്നതിനും, തന്റെ ആരോഗ്യത്തെ നിലനിൎത്തുവാൻ സഹായിക്കുന്നതിനുമായി, ഭാഗീരഥിഅമ്മയുടെ സ്ഥാനത്തു ഒരാൾ ഗൃഹത്തിൽ ആവശ്യമാണെന്നു, ബന്ധുക്കളും മിത്രങ്ങളും സി. വി.-യെ ഉപദേശിച്ചു. സഹോദരികളാണെങ്കിൽ, പരമഗതിയെ പ്രാപിച്ച ഇളയ ഒരാളൊഴികെ രണ്ടുപേരും ഭർത്തൃഗൃഹങ്ങളിൽ താമസിക്കുന്നവർ. മാതാവാണെങ്കിൽ ശതാഭി

ഷകവയസ്സിൽ എത്തിയിരിക്കുന്നു. * "ഗൃഹിണീശൂന്യമാംഗൃഹം കാന്താര സന്നിഭം" എന്ന നിലതന്നെ ആസന്നമായി.

ശ്രീ. കെ. പത്മനാഭൻതമ്പി എഴുതിയിട്ടുള്ള സി. വി. യുടെ ജീവിതക്കുറിപ്പിൽ, ശ്രീമതി ഭാഗീരഥിഅമ്മയെപ്പററി ഇപ്രകാരം പറഞ്ഞിരിക്കുന്നു:

"1062-ാംമാണ്ടു വൃശ്ചികമാസത്തിൽ (ഗുരുവായൂർ ഏകാദശിക്കു) സി. വി. തന്റെ പ്രാണപ്രിയയായ പെരുന്താന്നിയിൽ കീഴേവീട്ടിൽ ഭാഗീരഥിഅമ്മയെ വിവാഹം ചെയ്തു. അതോടുകൂടി സി. വി. താമസവും അമ്പാത്തുനിന്നും കീഴേവീട്ടിലേയ്ക്കു മാററി. ഈ സ്ത്രീരത്നം രൂപവതിയും അതിബുദ്ധിമതിയും ആയിരുന്നതു കൂടാതെ, ഭർത്താവിന്റെ Artistic temperament നു ശരിയായ Counter part ആയിരുന്നു. വിവാഹജീവിതം സി. വി. യുടെ നാനാമുഖമായ വളർച്ചകളെ വളരെ സഹായിച്ചു. —മാണ്ടിൽ ഈ സ്ത്രീരത്നം പരമഗതിയെപ്രാപിച്ചതോടുകൂടി സി. വി. യുടെ ജീവൻ മിക്കവാറും അസ്തമിച്ചു. 'മാർത്താണ്ഡവർമ്മ' എഴുതിയ ശൈലിയിൽ ധർമ്മരാജാ എഴുതുന്നതിനു താൻ വളരെ ശ്രമിച്ചുവെങ്കിലും തനിക്കു അതിനു സാധിക്കാതെവന്നുപോയിരുന്നു. ഈ ശക്തിക്ഷയത്തിന്റെ രഹസ്യം ഈ മാതൃസ്ത്രീയുടെ അകാലചരമം തന്നെയായിരുന്നു"

---

* 1081-ൽ സി. വി. തന്റെ മാതാവിന്റെ ശതാഭിഷേകാടിയന്തിരം തൃശൂർ പുന്നത്തൂരത്തുവച്ചു നടത്തുകയുണ്ടായി. സി. വി. യുടെ മാതൃഭക്തിയെപ്പററി അദ്ദേഹത്തിന്റെ സമകാലീനനും, ശ്രീകേശവദാസന്റെ വിളയംകോട്ടുള്ള കുടുംബഭവനത്തിലെ കാരണവരുമായിരുന്ന വക്കീൽ കന്നത്തു രാമൻതമ്പിയുടെ കുറിപ്പിൽ ഒരു വർണ്ണനയുണ്ടു.

1078–79 എന്നീ വർഷങ്ങളിൽ ഉണ്ടായ മിത്രനഷ്ടങ്ങളും, 1080–ൽ സംഭവിച്ച ഭാര്യാവിയോഗവും സി.വി. യെ തന്നെപ്പറ്റിയുള്ള ഒരു വിചിന്തനത്തിന്—ആത്മനിരൂപണത്തിന് — വിധേയനാക്കി. ഇതു കൂടാതെ, സി. വി. തന്റെ രാജ്യത്തിനും, സമുദായത്തിനും ഭൂഷണങ്ങളായിത്തീരുമെന്നു പ്രതീക്ഷിച്ചുകൊണ്ടിരുന്ന മററു ചില മിത്രങ്ങളും അകാലത്തു മൃതിശൃംഖലാബദ്ധരായി. "അകാലമൃതികൾകൊണ്ടു സ്വസമുദായത്തിൽ ബുദ്ധിസമ്പത്തിന്റെ ക്ഷയം നേരിടുന്ന ദുർവിധിയെക്കുറിച്ചും അദ്ദേഹം ക്ലേശിച്ചു" എന്നിങ്ങനെ പ്രേമാമൃതത്തിൽ തന്റെ ജീവിതകാലത്തെ മരണക്രമത്തെ സി. വി. അനുസ്മരിക്കുകയും ചെയ്തിട്ടുണ്ട്. മുൻപു കണ്ടിട്ടില്ലാത്ത ഒരു മൗനം തന്നെ ഈ കാലഘട്ടങ്ങളിൽ സി. വി. യിൽ കാണാൻ തുടങ്ങിയിരുന്നു. ആ മൗനം ജീവിതത്തിന്റെ 'പളപളപ്പ്' എത്ര എളുപ്പം മങ്ങിത്തീരുന്നു എന്നുള്ളതിനെക്കുറിച്ചോ, ഭോഗവസ്തുക്കളുടെ അസ്ഥിരതയെക്കുറിച്ചോ, നഷ്ടങ്ങളെക്കുറിച്ചോ ആയിരുന്നില്ല. ക്ലേശങ്ങൾ വരുമ്പോൾ സി. വി. അധൈര്യതിയായിത്തീരുന്ന സ്വഭാവക്കാരനുമല്ല. കാവിമുണ്ടും ഉടുത്തു വേദാന്തവും പറഞ്ഞു നടക്കുന്നവരുടെ വേഷവും ചര്യയുംകണ്ടു്, സി. വി. മതിമയങ്ങുകയോ, അതുകൊണ്ടുമാത്രം അവരെ പൂജനീയന്മാരായി കരുതുകയോ ചെയ്യുമായിരുന്നില്ല. കർമ്മധീരനായ ഒരാളെ അധഃക്കരിച്ചിട്ടു, ബുദ്ധികൊണ്ടും ശരീരംകൊണ്ടുമുള്ള പ്രവൎത്തനശക്തികളുടെ സ്ഥാനത്തു വെറും വാക്കുകളിലുള്ള മതം അധിനായികമാകുന്നവരോടു് അദ്ദേഹത്തിനു തെല്ലൊരു വെറുപ്പുമുണ്ടായിരുന്നു. ഭിക്ഷു

വളർത്തലോ, വേദാന്തപ്രലപനങ്ങളോക്കൂടാതെ, മനുഷ്യജാതിയിൽ എത്രയോപേർ സ്നേഹവും, കാരുണ്യവും, പൗരുഷവും, ധൈൎയ്യവും, ത്യാഗവുംകൊണ്ടു ലോകചരിത്രത്തിൽ സ്ഥിരയശസ്വികളായിത്തീൎന്നിട്ടുണ്ടെന്നുള്ളതിനാൽ, വേദാന്താദിനയങ്ങൾ കൂടാതെതന്നെ ഒരുവനു കൎമ്മംകൊണ്ടു ശ്രേഷ്ഠത്വം നേടാമെന്നായിരുന്നു സി. വി. യുടെ അഭിപ്രായം. ശ്രീ. ആർ. സി. ശേഖരപിള്ള ഈ ഗ്രന്ഥകാരനോടു പറഞ്ഞിട്ടുള്ളതനുസരിച്ചു സി. വി. ഒരു ബുദ്ധമത വിശ്വാസികൂടിയായിരുന്നു എന്നുവേണം വിചാരിപ്പാൻ. * എന്നാൽ സി. വി. ചില ജന്മനാളുകളിലും, ശിവരാത്രി ദിവസങ്ങളിലും കോട്ടയ്ക്കകത്തു താമസിച്ചിരുന്ന കാലത്തു തൊഴുതിട്ടുള്ള ശ്രീകണ്ഠേശ്വരം ക്ഷേത്രത്തിൽ പിൽക്കാലത്തും ദൎശനത്തിനു പോയിരുന്നു. ശ്രീ. ഗൗരിക്കുട്ടി അമ്മ ഇങ്ങനെ പറയുന്നു. "അച്ഛൻ അമ്പലങ്ങളിൽ പോകാറില്ലായിരുന്നു. എന്നാൽ ആണ്ടിൽ ഒരു ശിവരാത്രി ദിവസം ശ്രീകണ്ഠേശ്വരത്തു പോകുമായിരുന്നു. അതുകൂടാതെ പുറന്നാൾ ദിവസത്തിലും". സി. വി. സാഹിത്യത്തിൽ, പ്രത്യേകിച്ചു് ധൎമ്മരാജായിൽ അങ്ങോളമിങ്ങോളം കലയുടെ പ്രേരകശക്തിയായി ദൎശിക്കുന്ന കഥകളിരസം ബാല്യകാലങ്ങളിൽ അമ്പലങ്ങൾതോറും രസോന്മത്തനായി ആട്ടം കാണാൻ ഗ്രന്ഥകാരൻ പോയിട്ടുള്ളതിനെ അനുസ്മരിപ്പിക്കുന്നു.

---

* ധൎമ്മരാജായിൽ "സാക്ഷാൽ സിദ്ധാത്മമഹർഷിയെപ്പോലെ സാത്വികതേജോമയനായുള്ള ഹരിപഞ്ചാനനമഹൽസിദ്ധന്റെ സമക്ഷത്തിൽ............" എന്നിങ്ങനെ സി. വി. ബുദ്ധനെ ഉപമാവിഷയമാക്കിയിരിക്കുന്നതു സ്മരണീയമാണു്.

സി. വി. യെ സ്വാത്മനിരൂപണപരമായ ചിന്തകൾക്കധീനനാക്കിത്തീർത്തതു്, ആയുസ്സിൻെറ ഹ്രസ്വതയെപ്പററി മിത്രങ്ങൾ, ഭാൎയ്യ തുടങ്ങിയവരുടെ അകാലമൃതി നൽകിയ പാഠങ്ങളായിരുന്നു. ആ പാഠങ്ങൾ കൊണ്ടു മരണത്തെ ഭയക്കുകയല്ല; താൻ ചെയ്തുതീർക്കുവാനുള്ളതു് ചെയ്തുവോ, തനിക്കു് എന്തെങ്കിലും ചെയ്യുവാൻ തന്നെയുണ്ടോ, തൻെറ സാഹിത്യലോകത്തു താൻ എത്രത്തോളം പ്രവൎത്തിച്ചു, എന്നീ ചിന്തകളാൽ സി. വി. മുങ്ങിത്താണു. ഒരു സർക്കാരുദ്യോഗസ്ഥനായി ജീവിച്ചു മരിക്കുവാൻ വന്നിട്ടുള്ള ആളല്ല താൻ എന്നു ചേതസ്സമാകർഷകമായ 'മാർത്താണ്ഡവൎമ്മ' എന്ന കൃതികൊണ്ടു സി. വി. തെളിയിച്ചുകഴിഞ്ഞിട്ടുണ്ടു്. സർക്കാരുദ്യോഗസ്ഥനാകാതെ മററുതരത്തിൽ സ്വതന്ത്രരീതിയിലുള്ള ഒരു ജീവിതത്തിനു സാദ്ധ്യമല്ലാതെ വന്നതുകൊണ്ടാണു സി. വി. ഉദ്യോഗത്തിനു പോയതെന്നു ആദ്യത്തെ സ്വതന്ത്രജീവിതകാംക്ഷയിൽനിന്നും മനസ്സിലായല്ലോ.

സി. വി. ആലോചിച്ചു: തനിക്കു തൻെറ രാജ്യത്തിൽ നിന്നും, രാജ്യചരിത്രത്തിൽനിന്നും അന്യമായ ഒരു ജീവിതം ഉണ്ടോ? ജീവിതം ഏതു പരിതഃസ്ഥിതിയിൽ സമാരംഭിച്ചു! തന്നിൽ സാത്മ്യംപ്രാപിച്ചു കിടപ്പുള്ള അറിവുകളും, ആശയങ്ങളും, സങ്കല്പങ്ങളും എന്തെല്ലാം? തൻെറ ഹൃദയാകാശത്തിലെ മഴവില്ലൊളി ചൊരിയുന്ന ഭാവനകൾ, സങ്കടപ്പൂരായ നിറഞ്ഞ കാദംബിനികൾ, അമർഷവിദ്യുത്പ്രവാഹം കൊണ്ടുള്ള ഇടിമുഴക്കങ്ങൾ, ദുർവൎത്തമാനസൂചകങ്ങളായ വൈദ്യുതസ്ഫുലിംഗങ്ങൾ, പൗരുഷത്തിൻെറ കൊടുങ്കാററടികൾ

ഇവകളെ പ്രകാശിപ്പിക്കുകയാണു. തന്റെ ജീവിതകൃത്യമായി അവശേഷിച്ചിട്ടുള്ളതു്, എന്നതായിരുന്നു സി. വി. യുടെ സ്വാത്മനിരൂപണത്തിന്റെ സൽസ്വരൂപം. അല്ലാതെ, പ്രതീക്ഷകൾ നിറഞ്ഞ വിദ്യാർത്ഥിജീവിതമോ, തിക്തകഫലഭോഗമോ ചെല്ലുപോയ യൗവനകാലദുർദിനങ്ങളോ, മധുരസ്വപ്നിലമായ വിവാഹജീവിതസ്മരണകളോ, ബന്ധുമിത്രാചാര്യസമാഗമ വിയോഗങ്ങളോ, ഖ്യാതമുട്ടലുകളോ, തിരിച്ചടികളോ ഇവ ഒന്നുമല്ലായിരുന്നു സി. വി. യുടെ ആത്മനിരൂപണത്തിന്റെ പശ്ചാത്തലം. ഒരേ സ്മരണകൾ എഴുതുന്നതിനോ, ഇഷ്ടജനങ്ങളുടെ നഷ്ടത്തിൽ വിലാപപ്രബന്ധങ്ങൾ ചമയ്ക്കുന്നതിനോ, അദ്ദേഹത്തിന്റെ ബുദ്ധി പ്രവർത്തിച്ചതേയില്ല. തന്റെ രക്തത്തിൽ തന്റെ ഹൃദയത്തിൽ, തന്റെ ബുദ്ധിയിൽ തന്റെ ഭാവനയിൽ ലയിച്ചുചേർന്നു ജീവിതത്തിനു് ഇടക്കവും, ചലനവും നൽകി തന്നിൽ സാമ്യം പ്രാപിച്ചു കിടക്കുന്ന ചില പരമാർത്ഥങ്ങൾ ഉണ്ടെന്നും, അവയോടുള്ള ബന്ധംപോലെ മറ്റൊന്നിനോടും തനിക്കു് ബന്ധമില്ലെന്നും സി. വി. ക്കു ഏതവസ്ഥയിലും നല്ലതുപോലെ അറിയാമായിരുന്നു. അദ്ദേഹത്തിന്റെ കലയുടെ സമ്മോഹനത്വ കാരണവും ഇതു തന്നെയാകുന്നു. ഏതു മനുഷ്യന്റെയും ജീവിതത്തിൽ, ഇപ്രകാരം താദാത്മ്യപഥങ്ങളിലൂടെ സഞ്ചരിക്കാൻ ആത്മാവു് ആഗ്രഹിക്കുന്ന ഒരു ഘട്ടം ഉണ്ടു്. പക്ഷെ എത്രപേർ അതറിയുന്നു?

സി. വി. ബാലനായിരിക്കുമ്പോൾ ആദ്യം കണ്ട ഒരു ചിത്രം, ടിപ്പുവിന്റെ ഉഗ്രാക്രമണത്തിൽ നിന്നും

മാതൃഭൂമിയെ രക്ഷിച്ച രാജാകേശവദാസ് വലിയദിവാൻജി അവർകളുടേതായിരുന്നു. കൊച്ചുകണ്ണച്ചാർഭവനത്തിൽ ഇഴഞ്ഞു കളിച്ചുകൊണ്ടിരിക്കുമ്പോൾ, ബാലൻ—അന്നു കണ്ണങ്കര വേലായുധൻപിള്ളയുടെ അനന്തിരവൻ എന്ന അർത്ഥം വരുന്ന "സി. വി." എന്ന നാമാദ്യ സംജ്ഞ ഇല്ലല്ലൊ, അതിനാലാണ് ബാലൻ എന്നു വിളിക്കുന്നതു്—രാജാകേശവദാസന്റെ ചിത്രത്തിനു മുൻപിൽ വന്നു പിച്ചവച്ചെഴുന്നേറ്റു, നിർന്നിമേഷനായി നോക്കിനിൽക്കും. അല്പംകൂടി അപ്പുറത്തേയ്ക്കു നോക്കാം; മാതൃമുഖത്തോടൊപ്പം 'രാമു' കാണാൻ തുടങ്ങിയിരുന്ന ഒരു ചിത്രമുണ്ടെങ്കിൽ അതു രാജാകേശവദാസന്റേതായിരുന്നു.

മിന്നുന്ന നക്ഷത്രങ്ങൾ ഇടയ്ക്കിടെ തുന്നിപ്പിടിപ്പിക്കപ്പെട്ടിട്ടുള്ള നീണ്ട നിലയങ്കി ധരിച്ചും, അരക്കെട്ടിന്റെ വാമഭാഗത്തായി മന്ത്രീശ്വരന്റെ ഉടവാളും പരിചയും തൂക്കിയിട്ടും, വംശപാരമ്പര്യദ്യോതകമായുള്ള ധീരതയാൽ പ്രൗഢമായ മുഖഭാവത്തോടും, ആജ്ഞാപനത്തിന്റെ പരമാധികാരദ്യോതകമായ മേൽമീശയോടും, മഹാമനസ്കതയുടെ മണിമകുടമായ ലലാടപ്രദേശത്തോടും, മുഖ്യമന്ത്രിയുടെ തലപ്പാവോടും നിൽക്കുന്ന വലിയദിവാൻജി അവർകളുടെ ചിത്രം ബാലനായ 'രാമു'വിന്റെ മനസ്സിൽ ബാല്യത്തിൽതന്നെ മായാത്ത മറ്റൊരു കാര്യചിത്രം വരയ്ക്കാൻ തുടങ്ങിയിരുന്നു.

ബാല്യകാലഹൃദയത്തിൽ പതിഞ്ഞ ആ ചിത്രം കൂടുതൽ കൂടുതൽ പ്രകാശമാനമാവുകയും, പ്രൗഢവയസ്സിലേയ്ക്കു കടന്നപ്പോൾ, അതു നിത്യഭാസുരമായി, കലാപ്രകാശക്ഷേത്രത്തിലെ പൂജാവിഗ്രഹംപോലെയായിത്തീരുകയും ചെയ്തു. യൗവനത്തിൽ അങ്കുരണങ്ങളിൽ അതിയായ

ഭ്രമം കാണിക്കുന്നവർപോലും, പ്രൗഢവയസ്സിൽ എത്തുമ്പോൾ തന്നിൽ പ്രതിഫലിച്ചു താദാത്മ്യം പ്രാപിച്ചിട്ടുള്ളവയെ മാത്രം സ്വീകാര്യമായി കരുതുന്നു.

പടച്ചട്ടകൾ, വാളുകൾ, കഠാരികൾ എന്നിങ്ങനെയുള്ള പഴയ സമരോപകരണങ്ങളും, വിചിത്രങ്ങളായ ഉഷ്ണീഷങ്ങളും, പാദുകങ്ങളും, കൊട്ടുകണ്ണച്ചാർഭവനത്തിൽ, 'രാമു' കണ്ടിരുന്നു. ജീർണ്ണിച്ച പട്ടുക്കടകൾ, സുവർണ്ണ രജതവേഷ്ടിതങ്ങളായ ചെറുവടികൾ എന്നിങ്ങനെ അഗണ്യകോടിയിൽ തള്ളപ്പെട്ടിട്ടുള്ള പല പഴയ സാമാനങ്ങളും ഭവനത്തിൽ ഉണ്ടായിരുന്നു. ബാലനായ 'രാമു' ഇവ ഓരോന്നു കാണുമ്പോഴും, അവ എപ്പോൾ, ആരാൽ ഉപയോഗിക്കപ്പെട്ടിരുന്നു? ഏതേതു സന്ദർഭങ്ങളിൽ എന്തെന്തിനു ഉപയോഗപ്പെട്ടു? അവയെ സംബന്ധിച്ചുള്ള കഥകൾ എന്തെല്ലാം? എന്നൊക്കെ ചോദിക്കുമായിരുന്നു. രാമുവിൻെറ ചോദ്യങ്ങൾ 'കിണ്ണാരം' നിറഞ്ഞവയാണെന്നു, അച്ഛനമ്മമാർക്കും, നങ്ങമ്മപ്പിള്ള തങ്കച്ചി (തമ്പികാര്യക്കാരുടെ ഭാര്യ)ക്കുംകൂടി ചിലപ്പോൾ തോന്നിയിട്ടുണ്ടു്.

*　*　*　*　*　*　*

രാജ്യം ഭരിക്കുന്ന മഹാരാജാവിൻെറ ആസ്ഥാനമായ വലിയകൊട്ടാരവും, അതോടു ചേർന്ന രാജ്യഭരണക്കച്ചേരിയായ പകടശ്ശാലയും, ശ്രീപത്മനാഭസ്വാമിക്ഷേത്രവും, രാജകുടുംബാംഗങ്ങളുടെ വാസസ്ഥാനങ്ങളായ മററു അനവധി നിലയനങ്ങളും പട്ടാളപരിവാരങ്ങളോടുകൂടി പൊന്നിൻനീരാളകാന്തിവിതറുന്ന രാജകീയഘോഷയാത്രകളും, അമ്പലങ്ങളും, അമ്പലങ്ങളിലെ വാദ്യഘോഷങ്ങളോടുകൂടിയുള്ള ഉത്സവങ്ങളും, വാദ്യോത്സവകളും, സംഗീത

വിദ്വാന്മാർ നടത്തുന്ന കച്ചേരികളും ഇങ്ങനെ രസവൈവിധ്യം നിറഞ്ഞ തിരുവനന്തപുരം കോട്ടയ്ക്കകം ഒരു ചരിത്രകഥാകൃത്താവാൻ പോകുന്ന ആ വിശിഷ്ടബാലനു് കലാപരമായ പശ്ചാത്തലം സൃഷ്ടിച്ചുകൊടുക്കാൻ ഏററവും പര്യാപ്തമായിരുന്നു.

... ... ... ... ... ... ... ... ... ...

"രാജാകേശവദാസ് എന്ന മഹാനഭാവന്റെ ജീവചരിത്രസംഭവങ്ങളുടെ ഗ്രഹണം, ആ മന്ത്രിമണ്ഡലദിവാകരന്റെ സ്വന്തവും അദ്ദേഹത്തിന്റെ പ്രധാനഭാര്യയുടെ വകയും ആയ തറവാടുകളോടു എനിക്കു ജനനകാലം മുതൽക്കുള്ള ഗാഢപരിചയത്തിനിടയിൽ സമ്പാദിതമായിട്ടുള്ളതാണു്. അഭിജ്ഞന്മാരും, പക്വവയസ്കന്മാരുമായുള്ള ആ തറവാടുകളിലെ അംഗങ്ങളിൽനിന്നു് ഐതിഹ്യരൂപത്തിലും മററും കിട്ടീട്ടുള്ള വൃത്താന്തങ്ങളെയാണു് ഈ കഥാരചനയിലേയ്ക്കു പ്രയുക്തമാക്കിയിട്ടുള്ളതു്." എന്നിങ്ങനെ ധർമ്മരാജായിലെ മുഖവുരയിൽ ഗ്രന്ഥകാരൻ പറയുന്നതിൽനിന്നും, ജനനകാലംമുതൽ രാജാകേശവദാസന്റെ കുടുംബങ്ങളോടു ഗാഢപരിചയത്തിലായതിന്റെ ഫലമാണു് ആ കലാസൃഷ്ടിയെന്നു വ്യക്തമാകുന്നുണ്ടല്ലോ!

സി. വി-യുടെ ചരിത്രപരമാത്മവിജ്ഞാനത്തിൽ തീക്ഷ്ണമായ ഒരു ശക്തി പ്രവത്തിക്കുന്നുണ്ടു്. ശരീരത്തിനു ജീവൻ എന്നപോലെ സി. വി-യുടെ ചരിത്രവിജ്ഞാനശരീരത്തിനുള്ളിൽ 'പ്രജാപൗരുഷം' ആകുന്ന ജീവൻ പ്രവത്തിച്ചുകൊണ്ടിരിക്കുന്നു. ചരിത്രത്തിന്റെ വ്യാപ്തി രാജധർമ്മത്തെ 'പ്രജാപൗരുഷം' സംരക്ഷിച്ചു നിലനിത്തുമ്പോഴേ ഉണ്ടാകുന്നുള്ളു

എന്നു, കൊച്ചുകണ്ണച്ചാർ ഭവനത്തിൽവച്ചു്, രാജാകേശവദാസ കുടുംബത്തിലെ ചില പിൻഗാമികൾ പറഞ്ഞു കേട്ടിട്ടുള്ള കഥകളിൽനിന്നും സി. വി. പഠിച്ചിട്ടുണ്ടു്. നാട്ടിൽ പൗരുഷശാലികളായവർ പലേടത്തും ജീവിച്ചിരുന്നു എന്നും, അവരിൽ ചിലർ ദീർഘദൃഷ്ടിയില്ലാതെ വീര്യവിജൃംഭിതന്മാരായിപ്പോയതുകൊണ്ടു്, ചരിത്രം അവരെ വിഗണിച്ചതു ശരിയായിരിക്കാമെങ്കിലും, ചരിത്രത്തിനു അത്ര വിലയേറിയ പാഠങ്ങൾ നൽകുന്നുണ്ടെന്നും അവർ പറഞ്ഞിരുന്നു. രാജസ്ഥാനത്തിന്റെ ദീർഘദൃഷ്ടിക്കുറവു്; അതോ മിണ്ടാവതല്ല: രാജാകേശവദാസന്റെ അവസാനം എങ്ങനെ? വാൾമുനയാൽ വലുതാക്കപ്പെട്ടിരുന്ന രാജ്യത്തെ, രാജ്യമാക്കിത്തീർത്തു്, ശത്രുവിൽനിന്നും രക്ഷിച്ചു നിലനിർത്തുവാൻ, സർവ്വംത്യജിച്ചു രാജ്യത്തെയും രാജാവിനെയും സേവിച്ച രാജാകേശവദാസനു് അവസാനം ഒരു കാരണവുംകൂടാതെ ഭവനതടങ്കലിൽ പാർക്കേണ്ടിവന്നു. തടങ്കലിൽ കിടക്കവെയാണു തിരുവിതാംകൂറിന്റെ വടക്കേ അതിർത്തികൾ വിട്ടുകൊടുക്കുന്നതായ ആ കരുത്ത നീട്ടം വാങ്ങിക്കൊണ്ടുപോയ നമ്പൂതിരിയെ പിടിക്കുവാൻ തിരുവനന്തപുരത്തുനിന്നും പറവൂർവരെ ഒരേ കണക്കിനു കുതിരപായിച്ചുപോയതു്. അദ്ദേഹം രാജാവെന്ന ഒരു വ്യക്തിയെയാണു് സേവിച്ചിരുന്നതെങ്കിൽ ആ വ്യക്തിയുടെ അഭാവത്തിൽ പ്രത്യേകിച്ചു തടങ്കലിൽ പാർപ്പിക്കപ്പെട്ടിരിക്കുന്ന ഒരു ഘട്ടത്തിൽ, രാജ്യത്തിന്റെ ഒരു അംശം നഷ്ടപ്പെടുന്നു എന്നു കേട്ടപ്പോൾ, അത്രത്തോളംവേദന ഉണ്ടാകുമായിരുന്നില്ല. രാജാകേശവദാസൻ സേവിച്ച രാജാവു്, രാജ്യം തന്നെയായിരുന്നു എന്നു അപ്പോഴാണു് അല്പബുദ്ധികൾ

ക്ക മനസ്സിലായത്. വലിയ ദിവാൻജി തടങ്കലിൽ പാർപ്പിക്കപ്പെട്ടതു മാത്രമേ ഉള്ളുവല്ലോ! എന്നാൽ അദ്ദേഹത്തിൻെറ സഹോദരനായ ജനറൽ കുമാരൻതമ്പിയുടേയും, അനന്തിരവൻ പേഷ്കാർ ഇരയിമ്മൻതമ്പിയുടേയും രാജ്യസേവനങ്ങൾക്ക ലഭിച്ച പ്രതിഫലം അവരുടെ തലകൾ ഒററപ്പനമൂട്ടിൽ കൊണ്ടുവച്ചുവെട്ടിമാററുകയായിരുന്നു! ആ രാജ്യസേവകന്മാരെ കൊലയ്ക്കു ബന്ധിച്ച്, പടിഞ്ഞാറേ കോട്ടവാതിലിലൂടെ കടപ്പുറത്തെ ഒററപ്പനമൂട്ടിലേയ്ക്കുകൊണ്ടു പോകുന്ന രംഗം ബാല്യകാലത്തു കണ്ടിട്ടുള്ള വൃദ്ധനായ ഒരു മുഹമ്മദീയൻ ഒരിക്കൽ കൊച്ചുകണ്ണച്ചാർ ഭവനത്തിലിരുന്നു ആ കഥ പറയുന്നതു ബാലനായ 'രാമു'വും കേട്ടിട്ടുണ്ടായിരുന്നു. രാമുവിനെപ്പോലെ അന്ന് ആ കഥ ശ്രദ്ധിച്ചു കേട്ടവർ അവിടെ വേറെ ആരും ഉണ്ടായിരിക്കുകയില്ല.

എട്ടുവീട്ടിൽപിള്ളമാരെ കുടുംബത്തോടെ, പിഴുതുമാറ്റിയിട്ടും ഒടുവിൽ ശേഷിച്ച അവരുടെ ചില കിളിർപ്പുകൾ രാജസ്ഥാനത്തെ വിറപ്പിക്കുവാൻ പ്രാഭവമുള്ളവരായിവന്ന കഥകളും സി. വി. തൻെറ ബാല്യകാലങ്ങളിൽ കേട്ടിട്ടുണ്ട്. ശങ്കുണ്ണിമേനവൻെറ ചരിത്രത്തിൽ, അന്ന് താൻ കേട്ടിട്ടുള്ള കഥകളിൽനിന്നും വിഭിന്നമായ പല പ്രസ്താവങ്ങളും ഉണ്ടായിരുന്നതിനാൽ അധികൃതചരിത്രം എന്ന നിലയിൽ ആ പ്രസ്താവങ്ങൾക്കപ്പുറത്ത് എന്തെങ്കിലും പറയാൻ തനിക്കു സാദ്ധ്യമല്ലെന്നു 'മാർത്താണ്ഡവർമ്മ'യിലെ രാമനാമഠത്തിൻെറ നിഷ്ഠുരകൃത്യത്തെപ്പററി സൂചിപ്പിക്കുമ്പോൾ സി. വി. വ്യക്തമാക്കിയിട്ടുണ്ട്. എന്നാൽ, ജനശക്തിയാണ് രാജശക്തിയെ ഉറപ്പിക്കുന്നതെന്നു മാത്രം "മാർത്താണ്ഡവർമ്മ"

കൊണ്ടു സി. വി. ക്കു സ്ഥാപിക്കുവാൻ കഴിഞ്ഞു. അത്ര മാത്രം പോര; രാജസ്ഥാനത്തെ ശ്രീമയമായ പ്രകാശം ജനപൗരുഷമാണു്: ഭൂതകാലങ്ങളിൽ, ഊതിക്കെടുക്കപ്പെട്ടിട്ടുള്ള പ്രജാപൗരുഷം അനന്തരകാലങ്ങളിൽ നീറിക്കത്തിയിട്ടുണ്ടെന്നും, വജ്രംകൊണ്ടേ വജ്രത്തെ മുറിക്കാനാവൂ എന്നതുപോലെ രാജ്യ (രാജ)സേവനത്തിലേർപ്പെട്ട അതേ വംശപാരമ്പര്യമുള്ളവരെക്കൊണ്ടേ ആ പൗരുഷതേജസ്സുകളെ അമർത്താൻ കഴിഞ്ഞിട്ടുള്ളൂവെന്നും, രാജ്യത്തിന്റെ ബന്ധുക്കൾ രാജ്യവാസികളായ ജനങ്ങളല്ലാതെ മററാരുമല്ലെന്നും പ്രജാശക്തി ബഹുമാനിക്കപ്പെട്ടുവെങ്കിലേ രാജശക്തി, രാജകീയപ്രതാപത്തിൽ പുലരുകയുള്ളൂ എന്നും, ധനമോഹികളായ വിദേശികളെക്കൊണ്ടു്, രാജ്യധനം കൊള്ളചെയ്യുവാൻ അല്ലാതെ, രാജ്യം നന്നാകാൻ പോകുന്നില്ലെന്നും മററുമുള്ള വിചാരങ്ങളായിരുന്നു കഥാനായകന്റെ ആത്മനിരൂപണത്തിലെ മുഖ്യഘടകങ്ങൾ. "മാർത്താണ്ഡവർമ്മയും" "തിരുവിതാംകൂർ മെമ്മോറി"യലും സമകാലീനങ്ങളാണെന്ന വസ്തുതയും, മെമ്മോറിയലിൽ ആകെക്കൂടി; സി. വി. യുടെ രാഷ്ട്രീയചിന്തയിൽ ആകെക്കൂടി; പ്രതിപാദിക്കപ്പെടുന്ന ഒരേഒരു സംഗതിയായ വിദേശീയമേധാവിത്വത്തിൽനിന്നും രാജ്യത്തെ മോചിപ്പിച്ചു്, രാജാവിന്റെ പരമാധികാരത്തിൻകീഴിൽ, ജനങ്ങൾക്കു തന്നെ ഭരണംനടത്തുവാൻ ഭരണക്രമം സംപ്രാപ്തമാകണമെന്ന പരമാർത്ഥവും ഓർക്കാൻ കഴിയുന്നവർക്കു, കഥാനായകന്റെ അനന്തരസാഹിത്യകൃതികൾ ആദ്യത്തേതിൽനിന്നും വ്യത്യസ്തസ്വഭാവത്തിലല്ലെന്നു ഊഹിക്കാൻ പ്രയാസമില്ല. മെമ്മോറിയൽ സമർപ്പണത്തിനശേഷവും, ഏത്ര സങ്കടം പരിഹരിച്ചുകിട്ടു

വാനായി മെമ്മോറിയൽകൊണ്ടു ജനങ്ങൾ ആവശ്യപ്പെട്ടുവോ അതു് പരിഹൃതമാകാതെ വന്നതിനാൽ ഉണ്ടായ ദോഷങ്ങൾ സി. വി. യുടെ ക്ഷോഭത്തിനു എത്രത്തോളംവിഷയമായിട്ടുണ്ടെന്നു അനന്തരകൃതികളിൽ തന്റെ സങ്കല്പത്തിലും ഭാഷയിലും നല്ലവണ്ണം പ്രതിഫലിപ്പിക്കുന്നുണ്ടു്. മെമ്മോറിയലാകുന്ന ജനകീയസംഘടനത്തെ ശരിയാംവണ്ണം മാനിക്കാതെവന്നതു്, ജനങ്ങളുടെ നേരേ രാജാവിനുള്ള അനാദരവായി കഥാനായകൻ കണക്കാക്കി ചിന്തിക്കാൻ തുടങ്ങിയിട്ടുണ്ടെന്നു 'മാർത്താണ്ഡവർമ്മയ്ക്കു ശേഷം' എന്ന ശീർഷകത്തിൽ പ്രസ്താവിച്ചിട്ടുണ്ടല്ലോ!

ഈ കഥാരംഭത്തിൽ, ദിവാൻനിയമനത്തെപ്പറ്റിയും, രാജ്യസ്ഥിതികളെ സംബന്ധിച്ചും ഉൽകണ്ഠാഭരിതനായി നാം ദർശിച്ച സി.വി. രാമൻപിള്ള, ഇപ്പോഴും അതേപ്രശ്നം തന്നെ ഗാഢമായിആലോചിക്കുന്നു; അന്നുയുവാവായിരുന്നു: ഇന്നു് പ്രൌഢവയസ്കനായിരിക്കുന്നു: അന്നത്തേയും ഇന്നത്തേയും രാഷ്ട്രീയചിന്തയിൽ, ഭരണകാര്യത്തിൽ ജനങ്ങൾക്കുണ്ടായിരിക്കേണ്ട സ്ഥാനവും അവകാശവുമെന്തായിരിക്കണമെന്നതല്ലാതെ കൂടുതൽയാതൊന്നുമില്ല. എന്നാൽ കലാവബോധം ആ ചിന്തകൾക്കു, രൂപവും വണ്ണവും നൽകി ഒരു ശില്പനിർമ്മിതിക്കു സി. വി. യുടെ ഹൃദയത്തെ സജ്ജമാക്കിക്കൊണ്ടിരിക്കുന്നു. ചരിത്രത്തിൽ കല്പിതകഥാപാത്രങ്ങളെക്കൂടി ഉൾപ്പെടുത്തി, കഴിഞ്ഞുപോയ ഒരു ദശാസന്ധിയിലെ വീരന്മാരേയും സമുദായത്തേയും സജീവസാഹിത്യമാക്കുവാൻ സി. വി. ആലോചിക്കുന്നു. അതിൽ ആത്മനിബദ്ധമായ ഒരു സത്യമില്ലെങ്കിൽ, രസാത്മകമായി ഹൃദയം സ്പന്ദിക്കുകയോ, മനസ്സു ചലിക്കുകയോ, ബുദ്ധി പ്രവർത്തിക്കുകയോ ചെയ്യുകയില്ല.

ഉള്ളിൽ സാത്മ്യം പ്രാപിച്ചു കിടപ്പുള്ള ചിന്തകൾ, അവ എത്ര അനർഘങ്ങളായ പാഠങ്ങൾ നൽകുന്നവയാണെങ്കിലും, എത്രതന്നെ സമ്മോഹനങ്ങൾ ആണെങ്കിലും, ഭരണകൂടത്തിന്റെ സ്വഭാവത്തെയും, കാലസ്ഥിതികളെയും പരിഗണിച്ചിട്ടേ പ്രകാശിതങ്ങളാകാവൂ; എത്ര കലാസൌധത്തിലുമാകട്ടേ, ചരിത്രത്തിലെ ചില പരമാർത്ഥങ്ങളെ അതേപടി പ്രകാശിപ്പിച്ചാൽ, അതു് അധികാരിവർഗ്ഗത്തിനു രുചിച്ചു എന്നു വരുകയില്ല. 'കഴുവേററം തുറുങ്കേററം' മുമ്പു ഒരു ഘട്ടത്തിൽ പരമാർത്ഥവാദികൾക്കും, പൌരുഷശാലികൾക്കും നൽകിയിരുന്ന ശിക്ഷകളായിരുന്നു. രാജശക്തിയോടു ഇടഞ്ഞിട്ടുള്ള മാടമ്പിമാർക്കും പിള്ളമാർക്കും പൌരുഷമുണ്ടായിരുന്നുവെന്നോ, അവർ പ്രേതങ്ങളായിരുന്നില്ലെന്നോ മിണ്ടിപ്പോയാൽ, തിരുവിതാംകൂർ രാജസ്ഥാനം ആടോപോൽക്കടമായ കോപപ്രകമ്പനം കൊണ്ടു ഭൂകമ്പംതന്നെയുണ്ടാക്കാൻ നോക്കും. വേലുത്തമ്പിയുടെ സ്വദേശബോധത്തെ ഉദാഹരിക്കാൻ ഏതെങ്കിലും ഒരു കഥ പറഞ്ഞു എന്നാൽ രക്തപങ്കിലമായ നഖരങ്ങൾ വിതിർത്തുനിന്നിരുന്ന ബ്രിട്ടീഷ് സിംഹത്തിന്റെ സട വിജൃംഭിക്കും.

മാതൃമുഖത്തോടൊപ്പം കാണാൻ തുടങ്ങിയതും, ഹൃദയത്തിൽ പ്രോൽഭാസമാനമായി തെളിഞ്ഞു വിളങ്ങിനില്ക്കുന്നതുമായ ആ ചിത്രത്തെ വാക്കുകളാൽ ആലേഖനം ചെയ്യുവാൻ സി.വി. തീർച്ചയാക്കി: രാജാകേശവദാസന്റെ കഥ ഒരു കാരണവശാലും അധികൃതലോകത്തെ പ്രകോപിപ്പിക്കുകയില്ലെന്നും, എന്നാൽ അദ്ദേഹത്തിന്റെ അന്ത്യകാലവർണ്ണനകൾ രാജസ്ഥാനത്തിന്റെ ദൌർബ്ബല്യത്തിനു ഉദാഹരണമാകയാൽ ശ്രദ്ധാപൂർവ്വം നടത്തേണ്ടതാണെന്നും

ആ ഭാവനാശാലി നിശ്ചയിച്ചു. * കേശവദാസന്റെ കഥയിൽ, വൈദ്യുതിശക്തിപോലെ പ്രജാപൗരുഷം പ്രസരിക്കുന്ന കഥാപാത്രങ്ങളെ കയററി, ജനതയിൽ ചില ബാഹുജസിംഹങ്ങൾ കഴിഞ്ഞ കാലങ്ങളിൽ ഉണ്ടായിരുന്നെന്നു തെളിയിക്കുന്നതോടുകൂടി, വർത്തമാനകാലത്തെ ജനസമുദായം ഭൂതകാലത്തിന്റെ പാരമ്പര്യത്തിൽനിന്നും പോന്നിട്ടുള്ളതാകയാൽ, ആ സമുദായത്തിലും പൗരുഷശാലികൾ ഇല്ലാതെ വരികയില്ലെന്നും അതിനാൽ പ്രജകൾ രാജാവിന്റെ സ്വകാര്യമായുള്ള ഹിതാഹിതങ്ങൾ അനുസരിച്ച് തലോടാനും നിന്ദിക്കാനുമുള്ള പാവകൾ അല്ലെന്നും ലോകത്തിനു കാട്ടിക്കൊടുക്കണമെന്നു സി. വി. ആഗ്രഹിച്ചു. ആ ആഗ്രഹം സി. വി. യിൽ മെമ്മോറിയൽ കാലംതൊട്ട് സ്ഥിരപ്രതിഷ്ഠിതവും, ആത്മപ്രകാശനപരവുമായിട്ടുള്ളതാകുന്നു. രാജ്യകാര്യത്തിൽ ജാതമായിട്ടുള്ള വിക്ഷോഭകരങ്ങളായുള്ള വികാരങ്ങൾ എല്ലാംചേർത്തു തന്റെ സിംഹവിക്രമനായ വ്യക്തിത്വം പ്രതിഫലിപ്പിക്കുന്ന ഹരിപഞ്ചാനനൻ എന്ന പാത്രത്തെ സൃഷ്ടിക്കാനായി കഥാപുരുഷൻ വളരെക്കാലം ആലോചിച്ചു. ധർമ്മരാജായിലെ ഹരിപഞ്ചാനനൻ ഭാവത്തിൽ ശ്രീമൂലംതിരുമനസ്സിന്റെ കാലത്തെ പൗരുഷം നിറഞ്ഞ സി. വി. തന്നെയല്ലേ?

---

* 'കേശവദാസ്' എന്ന പേരിൽ മൂന്നു ഭാഗങ്ങളായി ആദ്യം എഴുതാൻ തീർച്ചയാക്കിയ പുസ്തകത്തിന്റെ രണ്ടു ഭാഗങ്ങളേ പുറത്തു വന്നുള്ളു. പുസ്തകത്തിന്റെ മൂന്നാം ഭാഗം ആ തുടർച്ചയിൽ എഴുതപ്പെട്ടില്ല. 'ധർമ്മരാജാ' 'രാമരാജബഹദൂർ' എന്നീ പേരുകളാണ് ആ രണ്ടു ഭാഗങ്ങൾക്കും (കേശവദാസ് എന്ന പേരല്ല) അവസാനം നൽകപ്പെട്ടതു്.

പുസ്തകനിൎമ്മാണത്തിലേൎപ്പെടുന്നതിനു മുൻപു സി. വി. എത്രയോ ദൂരം ഭാവനാലോകത്തു സഞ്ചരിക്കുന്നു: ഏകാഗ്രത അതുല്യമാവുന്നു. ധൎമ്മരാജാ എഴുതിത്തുടങ്ങുന്നതിനു് മൂന്നു (1084) കൊല്ലം മുൻപു്, മൂന്നുമാസത്തിനുള്ളിൽ ഏഴുതവണ സി. വി. യെ സന്ദൎശിച്ചു ആറയൂർ സ്വദേശിയായ, അദ്ധ്യാപകനായിരുന്ന ശ്രീ. പി. രാമൻപിള്ള ഒരു സംഭവം ഇപ്രകാരം വിവരിക്കുകയുണ്ടായി.

"എനിക്കു ഒരു ഉദ്യോഗത്തിനു ശുപാൎശ ചെയ്യുവാനായി എന്റെ അപ്പൻ (സി. വി.–യുടെ ഒരു ബന്ധു) സി. വി. അദ്ദേഹത്തോടു അപേക്ഷിച്ചിരുന്നു. അദ്ദേഹം ശ്രമിക്കാമെന്നും പറഞ്ഞിരുന്നു. അതനുസരിച്ചു് ഞാൻ ഫെബ്രുവരി–ൽ മൂന്നുമാസത്തിനുള്ളിൽ ഏഴു തവണ അദ്ദേഹത്തെ വഴുതക്കാട്ടു റോസ്കോട്ടിൽ ചെന്നു കണ്ടു. സാധാരണ കാലത്തു പത്തുമണിക്കു മുൻപു് ഞാൻ റോസ്കോട്ടിലെത്തുമ്പോഴും അദ്ദേഹം പ്രസ്സിലേയ്ക്കു പോകുന്ന നേരമായിരിക്കുകയില്ല. ഏഴു തവണയും ഞാൻ അദ്ദേഹത്തെ കാണുകയും, മുമ്പിൽ കുറെനേരം നില്ക്കുകയും അദ്ദേഹം എന്നെ നോക്കുകയും ചെയ്തിട്ടുണ്ടു്. അദ്ദേഹം ഒന്നും തന്നെ എന്നോടു ചോദിക്കുകയോ, ഞാൻ അങ്ങോട്ടു് സംസാരിക്കുകയോ ചെയ്തിട്ടില്ല. അദ്ദേഹം എന്നെ കാണുകയുണ്ടായല്ലോ, അതിനാൽ എന്റെ കാൎയ്യം ഓൎത്തു വേണ്ടതു ചെയ്യുമെന്നു വിശ്വസിച്ചുകൊണ്ടു് അടുക്കളത്തളത്തിൽ ചെന്നു് എന്തെങ്കിലും ഭക്ഷണം വാങ്ങി കഴിച്ചുകൊണ്ടു മടങ്ങിപ്പോരുന്നു. വീട്ടിലുള്ളവർ "അദ്ദേഹം കാണുകയുണ്ടായോ" എന്നു എന്നോടു ചോദിക്കും. ഞാൻ "കണ്ടു" എന്നു പറയുകയും ചെയ്യും. പിന്നീടു എനിക്കു റോസ്കോട്ടിൽ പോകുന്നതിൽ മടി തോന്നി. എന്തെന്നാൽ ചെല്ലുമ്പോഴൊരിക്കലും സി. വി. ഒന്നും ചോദിച്ചിട്ടില്ല. ഞാൻ വിവരം അപ്പനോടു പറഞ്ഞു. അപ്പനും ഞാനുമായി ഒരു ദിവസം റോസ്കോട്ടിലെത്തി. അപ്പോഴാണു് ഞാൻ ചെന്നു മുമ്പിൽ ഒന്നും രണ്ടും മണിക്കൂർ നിന്നിരുന്ന വസ്തുത ഒന്നും സി. വി. അറിഞ്ഞിരുന്നില്ല എന്നു മനസ്സിലായതു്, "നീ ഇവിടെ വന്നിരുന്നോ" എന്നാണു് അദ്ദേഹം ചോദിച്ചതു്. "അതേ" എന്ന എന്റെ മറുപടി കേട്ടിട്ടു "ഞാനു എന്തോ ആലോചനയിൽ മുഴുകിയിരുന്നിരിക്കും. ക്ഷമിക്കണം" എന്നാണു് അദ്ദേഹം അപ്പനോടു പറഞ്ഞതു്. "ധൎമ്മരാജാ" പുറത്തു

വന്നപ്പോഴാണ് അദ്ദേഹത്തിന്റെ ആലോചനയുടെ അഗാധതയെപ്പററി എനിക്കു മനസ്സിലായതു്"

ചരിത്രകഥകൾ കേട്ടറിവാനും, തൽസംബന്ധമായുള്ള വിവരങ്ങൾ ശേഖരിപ്പാനും സി. വി. യുടെ സജീവചരിത്രവിജ്ഞാനകേന്ദ്രം സദാതല്പരമായിരുന്നു. 1081-ൽ തന്റെ മാതാവിന്റെ ശതാഭിഷേകാടിയന്തിരത്തിനു ആറയൂർ കുടുംബത്തിൽ പോയി മടങ്ങുമ്പോൾ, ആറയൂർ കഞ്ചുവീട്ടിൽ ശ്രീ. അനന്തൻ പിള്ള എന്ന ഒരു ബന്ധുവിനോടു സി. വി. പറഞ്ഞു:

"ഇവിടങ്ങളിലെ പഴയ കുടുംബങ്ങളിൽ വളരെ പഴക്കമുള്ള പ്രമാണങ്ങളോ, മററു രേഖകളോ കിടപ്പുണ്ടെങ്കിൽ നമുക്കു അതു ശേഖരിക്കണം."

ഈ വിവരം ഗ്രന്ഥകാരനോടു പറഞ്ഞ ശ്രീ. അനന്തൻപിള്ള അവർകൾ ഇങ്ങനെ തുടന്നു പറഞ്ഞു:

"സി. വി. യുടെ സമുദായനടവടിപരിഷ്കാരത്തെപ്പററി ഒരു കഥകൂടി പറയാം. അദ്ദേഹത്തിന്റെ കണ്ണങ്കരകുടുംബം പോയതിനുപകരം ജ്യേഷ്ഠന്മാർ പണിയിച്ച പുന്നത്താനത്തു കുടുംബമുണ്ടല്ലോ. അവിടെ വച്ചു് ഒരു കെട്ടുകല്യാണം നടന്നു. അന്നു് സമുദായനടപടിയനുസരിച്ചു പിടാക (കരക്കാരുടെ പൊലിവു—സംഭാവന) ആവശ്യമില്ലെന്നു അദ്ദേഹം ശഠിച്ചു. പക്ഷേ, ബഹുകാലമായി ഉറച്ചുപോയിട്ടുള്ള ഒരു ചടങ്ങിനെ അദ്ദേഹത്തെക്കൊണ്ടു അപ്പോൾ നിഷേധിച്ചു നിൽക്കുവാൻ സാധിച്ചില്ല. അതിനു ചില സംഭവങ്ങൾതന്നെ ഉണ്ടായി. അതെല്ലാം പറയണമെന്നാഗ്രഹമില്ല. ഞങ്ങളുടെ ആറയൂർ ക്ഷേത്രത്തിൽ കിടക്കുന്ന വലിയ വാർപ്പു കരക്കാർ ആ കല്യാണത്തിനു പൊലിച്ച പണംകൊണ്ടു അദ്ദേഹം വാങ്ങിയിട്ടുള്ളതാണു്. ആ

വിവരം അതിൽ കൊത്തിയിട്ടുണ്ട്. അതു കാണണമെങ്കിൽ അങ്ങോട്ടു ഒന്നു പോയാൽ മതി. അക്കാലങ്ങളിൽ കെട്ടുകല്യാണം നടത്തി, കുടുംബം നശിക്കുന്ന ആ ചടങ്ങുകൾ അവസാനിപ്പിക്കാൻ സി. വി. യും, സി. കൃഷ്ണപിള്ള അവർകളുമായി പ്രസംഗങ്ങൾ നടത്തുന്നതു ഞാൻ കേട്ടിട്ടുണ്ട്. ഇപ്പോൾ ആ കല്യാണങ്ങൾ എവിടെപ്പോയോ എന്തോ!"

..................................................................

1082-ൽ * "സർക്കാർപ്രസ്സ് പുനസംഘടിപ്പിക്കുന്നതിലേയ്ക്കായി, മദ്രാസിലെ ഗവണ്മെന്റു പ്രസ്സും, മററു അച്ചടിശാലകളും സന്ദർശിക്കുന്നതിന് സൂപ്രണ്ടു നിയോഗിക്കപ്പെട്ടു."



സി. വി. രാമൻപിള്ള സർക്കാർ പ്രസ്സിൽ പ്രവേശിച്ച വർഷത്തിലുള്ള (1079) ഭരണറിപ്പോർട്ടിൽ "ഗവണ്മെന്റു പ്രസ്സു വളരെ തൃപ്തികരമാംവിധം ജോലി ചെയ്തുകാണുന്നു" എന്ന് ദിവാൻ വി. പി. മാധവറാവു രേഖപ്പെടുത്തുകയുണ്ടായി. അതിനടുത്ത വർഷം ശ്രീ. റാവു അവർകൾ പ്രസിദ്ധപ്പെടുത്തിയ ഭരണറിപ്പോർട്ടിൽ, സെററിൽമെന്റു രജിസ്റ്ററിന്റെ അച്ചടിമൂലം പ്രസ്സിൽ ജോലി പൂർവ്വാധികം വർദ്ധിച്ചിട്ടും, ഗവണ്മെന്റു വകയല്ലാത്ത ജോലികളും ധാരാളം പ്രസ്സിൽനിന്നും ചെയ്തുകൊടുത്തതായി പ്രസ്താവിച്ചിരിക്കുന്നു.

1082-83 ഈ വർഷങ്ങൾ മുതൽ മുൻകാലങ്ങളിൽ കണ്ടിരുന്ന പുസ്തകപാരായണതാല്പര്യം സി. വി. യിൽ പതിന്മടങ്ങു വർദ്ധിച്ചു. നോവലുകളാണെങ്കിൽ അവ ഏതു ഭാഷയിലുള്ളതാണെങ്കിലും, ഇംഗ്ലീഷിലേയ്ക്കു വിവർത്തനം

* Administration report for 1082

ചെയ്യപ്പെട്ടിട്ടുള്ളതാണെങ്കിൽ നമ്മുടെ കഥാനായകൻ വായിക്കാതെയിരിക്കുകയില്ല. ഫ്രഞ്ച് അറിയാമെന്നല്ലാതെ ആ ഭാഷയിലെ വിശിഷ്ടങ്ങളായ ഗ്രന്ഥങ്ങൾ വായിച്ചു മനസ്സിലാക്കാൻ തക്കവണ്ണമുള്ള അറിവു സി. വി. ക്കു ഇല്ലായിരുന്നു. ഫ്രഞ്ചു, ഇറ്റാലിയൻ, ജർമ്മൻ എന്നീഭാഷകളിൽനിന്നും ഇംഗ്ലീഷിലേയ്ക്കു തർജ്ജിമ ചെയ്യപ്പെടുന്ന ഏതു നോവലും തിരുവനന്തപുരത്തു ആദ്യം വന്നാൽ വായിക്കുന്നതു സി. വി. യായിരുന്നു.

രാമൻപിള്ള അവർകളുടെ നോവൽ വായനയെപ്പറ്റി അദ്ധ്യാപകനായ ആർ. ഗോപാലപിള്ള പറയുന്നതിങ്ങനെയാണു്.

"ഇംഗ്ലീഷു സാഹിത്യത്തിൽ ഉള്ളതോ, ഇംഗ്ലീഷു സാഹിത്യത്തിലേയ്ക്കു ഭാഷാന്തരം ചെയ്തിട്ടുള്ളതോ ആയ ഏതെങ്കിലും ഒരു നോവൽ എടുത്തു സി. വി. അദ്ദേഹത്തിന്റെ അടുത്തിരുന്നു് ആദ്യത്തെ പുറം വായിച്ചു കേൾപ്പിക്കുമ്പോൾ, പിന്നീടു ആ പുസ്തകത്തിലെ പ്രതിപാദ്യമെന്തെന്നു അദ്ദേഹം ഇങ്ങോട്ടു പറഞ്ഞുതരും. അതതു ഗ്രന്ഥകർത്താക്കന്മാരുടെ മെച്ചത്തെപ്പറ്റി പറയുകയാണെങ്കിൽ, അദ്ദേഹം അവരുടെ പുസ്തകങ്ങളിൽ നിന്നും ഉടനുടൻ ഉദ്ധരിച്ചുകൊണ്ടു വിമർശിക്കുന്നതു കേൾക്കാം. കേവലം ഓർമ്മയിൽ നിന്നാണു് ഈ ഉദ്ധാരണങ്ങൾ എല്ലാം വരുന്നതു്. അദ്ദേഹം വായിക്കാത്ത ഏതെങ്കിലും ഒരു പുസ്തകത്തെപ്പറ്റി ഞങ്ങൾ (സി. വി. യുടെ യുവമിത്രങ്ങൾ) പറയുകയാണെങ്കിൽ അതു താമസം കൂടാതെ കൊണ്ടു കൊടുക്കുവാൻ ഞങ്ങളോടു പറയും"

നോവൽ മാത്രമല്ല; രാജ്യതന്ത്രം, സമരതന്ത്രം, തത്വശാസ്ത്രം, * സാമുദായികശാസ്ത്രം, ജീവശാസ്ത്രം, ചരിത്രം, ജീവിതചരിത്രം, യാത്രാവിവരണങ്ങൾ എന്നീ ശാഖകളിൽ പെട്ടന്ന നിരവധി ഗ്രന്ഥങ്ങൾ സി. വി. വായിച്ചു വന്നിരുന്നു.

ഭാഗീരഥിഅമ്മയുടെ മരണത്തിനുശേഷമുള്ള കഥാപുരുഷന്റെ ഈ വിജ്ഞാനവിപുലീകരണശ്രമത്തിനിടയ്ക്കു വീട്ടുകാര്യങ്ങൾ അദ്ദേഹത്തെ തെല്ലും ക്ലേശിപ്പിച്ചില്ല. എന്തെന്നാൽ, ഭർത്തൃനഷ്ടയായി അച്ഛന്റെ കുടുംബമായ കാർത്തികപ്പള്ളിത്താലൂക്കിലെ കോയിക്കലെത്തു് ഭവനത്തിൽ താമസിച്ചിരുന്ന, ജാനകിഅമ്മ, (ഭാഗീരഥിഅമ്മയുടെ മൂത്ത സഹോദരി) മലയാളഭാഷയ്ക്കു വിലതീരാത്തസംഭാവനകൾ ചെയ്യുവാൻ ഒരുക്കങ്ങൾ ചെയ്തുകൊണ്ടിരിക്കുന്ന നമ്മുടെ കഥാനായകന്റെ പത്നീപദം സ്വീകരിച്ചു്, റാസ്സാട്ടിൽ താമസം ആരംഭിച്ചിരുന്നു. ചിത്രമെഴുത്തു രവിവർമ്മ കോയിത്തമ്പുരാന്റെ സഹോദരനായിരുന്നു ജാനകിഅമ്മയെ മുൻപു വിവാഹം ചെയ്തിരുന്നതു്. സൗന്ദര്യം തിമിർത്തിരുന്ന ഭാഗീരഥിഅമ്മയുടെ സഹോദരിയായ ഇവർ സുഖസോപാനങ്ങളിൽ മാത്രം കയറി ഇറങ്ങിയിട്ടുള്ള സുഖവിലാസിനിയായ ഒരു റാണിയായിരുന്നു. പ്രൗഢജീവിതത്തിന്റെ മഹാഗിരമയിലെ പങ്കാളിയായി

* സി. വി. വായിച്ച In Tune with the Infinite എന്ന പ്രസിദ്ധമായ ആത്മീയഗ്രന്ഥം ഭാഷയിലേയ്ക്കു് തർജ്ജമ ചെയ്യേണ്ടതാണെന്നു കണ്ട അദ്ദേഹം അതു നീക്കിവച്ചതും, പിന്നീട മഹിളാമന്ദിരസ്ഥാപകയായ ശ്രീമതി ചിന്നമ്മയെ ആ പുസ്തകം ഭാഷപ്പെടുത്തുന്നതിനായി ശ്രീ. ആർ. സി. ശേഖരപിള്ള കൊണ്ടുചെന്ന ഏല്പിച്ചതും 'ശ്രീ. കെ. ചിന്നമ്മ'യുടെ ജീവിതചരിത്രത്തിൽ പ്രതിപാദിക്കപ്പെട്ടിട്ടുണ്ടു്—

കഴിഞ്ഞിരുന്ന ഇവക്ക്, കോപിഷ്ഠനും പ്രാരാബ്ധവാനുമായ സി. വി. യുടെ കൂടെ കഴിഞ്ഞുകൂടുന്നതു് എങ്ങനെ എന്നു ആദിയിൽ ഒരു ആശങ്ക ഉണ്ടാകാതെയിരുന്നില്ല. ഈ ജാനകിഅമ്മയെ ആയിരുന്നു സി. വി. കീഴേവീട്ടിൽ നിന്നും ആദ്യം വിവാഹം ചെയ്വാൻ ആഗ്രഹിച്ചതു്. ഇവരെ കണ്ടിട്ടു്, ഇന്ദിരയോ, ഇന്ദ്രാണിയോ എന്നൊക്കെ സംശയം ചോദിച്ചുകൊണ്ടു കഥാനായകൻ ഒരു കാലത്തു ഒരു വിപ്രലംഭാവസ്ഥ അനുഭവിച്ചിട്ടുമുണ്ടായിരുന്നു. എന്നാൽ ഈ ഹൃദയരമ്യയ്ക്കു പകരം, വെങ്ങാന്നൂർ വിളക്കന്നൂർ കുടുംബത്തിൻെറ ഒരു ശാഖയായിരുന്ന പെരുന്താന്നിയിലെ കീഴേവീടു നമ്മുടെ കഥാനായകനു് സമ്മാനിച്ചതു് ഭാഗീരഥിഅമ്മയായ ഒരു സൗന്ദര്യത്തഴപ്പിനെയായിരുന്നു!

1083-ൽ തിരുവിതാംകൂർ ദിവാനായി പി. രാജഗോപാലാചാരി വരുന്നതിനു് മുൻപു ഒരു കൊല്ലക്കാലം, എസ്. ഗോപാലാചാരി എന്നൊരാൾ ദിവാൻ പദമലംകരിച്ചിരുന്നു. ശ്രീ. വി. പി. മാധവറാവുവിനെപ്പോലെതന്നെ, എസ്. രാജഗോപാലാചാരി അവർകളും സി. വി. രാമൻപിള്ളയുടെ വ്യക്തിമാഹാത്മ്യത്തെ തിരിച്ചറിഞ്ഞിരുന്നു. അദ്ദേഹം നിർവ്വഹണാധികാരമുള്ള ഒരു നല്ല ഉദ്യോഗത്തിൽ സി. വി. യെ നിയമിക്കാമെന്നു് ഒരിക്കൽ സി. വി. യോടു പറയുകയും, എന്നാൽ അതു് കൃതജ്ഞതാപൂർവ്വം കഥാപുരുഷൻ തിരസ്കരിക്കുകയും ചെയ്തിട്ടുണ്ടു്. താൻ ഒരു വലിയ ഉദ്യോഗസ്ഥനായി പ്രശോഭിക്കണമെന്ന ആഗ്രഹത്തോടു കൂടിയല്ല, രാജ്യകാര്യങ്ങളിലെ 'യന്ത്രത്തിരിപ്പു'കാരനായി മദ്രാസ്സു പത്രങ്ങളിൽ, തിരുവനന്തപുരത്തെ ഒരു

സ്ഥിരം ലേഖകൻ എന്നപോലെ എഴുതിക്കൊണ്ടിരിക്കുന്നതു എന്നു് ആചാര്യരവർകൾക്കു മനസ്സിലായപ്പോൾ അദ്ദേഹത്തിനു സി. വി. യുടെ നേർക്കുണ്ടായ സന്തോഷത്തിനു അളവില്ലായിരുന്നു.

വി. പി. മാധവറാവു, എസ്. ഗോപാലാചാരി, പി. രാജഗോപാലാചാരി എന്നീ അകേരളീയന്മാർ പുറത്തുനിന്നും സംസ്ഥാനഭരണത്തിനു തുടരെത്തുടരെ ആനയിക്കപ്പെടുകയുണ്ടായപ്പോൾ, നാട്ടുകാരിൽ നിന്നുള്ള തന്റെ മന്ത്രിപരമ്പരയ്ക്കുള്ള ആഗ്രഹം ഒരു സ്വപ്നകഥയായി തീരുകയാണെന്നു അസന്ദിഗ്ദ്ധമായി സി. വി. വിചാരിക്കാൻ തുടങ്ങി. ഭരണറിപ്പോർട്ടുകളാകുന്ന വാർഷിക വെള്ളയടിപ്രസിദ്ധീകരണങ്ങൾ കൊണ്ടുള്ള ഭരണമേന്മകൾ പരത്തി, രാജ്യധനത്തെ കൊള്ളയടിച്ചുകൊണ്ടു നിഷ്ക്രാന്തന്മാരാവുന്ന തിരുവിതാംകൂറിലെ "സ്വാമി" മന്ത്രിപ്രവരന്മാരെ മനസ്സിൽ വച്ചു കൊണ്ടു ധർമ്മരാജായിൽ ചന്ത്രക്കാരനെക്കൊണ്ടു സി. വി. പറയിക്കുന്നു:

"നിന്റെ സാമീടെ പൊടിപാടെന്തായെന്നു പറ. ലോകം പെരട്ടാനായുള്ള വിദ്യയൊക്കെ വന്നുണ ചന്തയല്ലിയോടാ നമ്മുടെ ഇവിടം? അവനും കൊണ്ടുപോട്ടു അവന്റെ വീതം! നാളെ വരുമൊരുത്തൻ പരസ്സു രാമസ്വാമി എന്നും പറഞ്ഞോണ്ടു; ഇപ്പം വന്നിരിക്കുന്നതാരു്? ആശ്ചര്യമാവോ? എന്തുമാവെങ്കിലും നമ്മുടെ ആളുകള്‌ തൊണ്ടയിത്തൊടാതെ വിഴുങ്ങുട്ടില്ലയോ?"

വിദേശത്തുനിന്നുള്ള മന്ത്രിപ്രവാഹത്തിനു എതിരായി നാട്ടുകാർ ശബ്ദമുയർത്തുവാനുള്ള ഒരു ധ്വനിയാണു് ഈ ഉദ്ധരണത്തിന്റെ അവസാനത്തിൽ

മുഴങ്ങുന്നതെന്നു സ്പഷ്ടമാണു്. "ഛീ! ചെവികളെ ചെവി അറിയാതെ മറിക്കാൻ മീച്ചയൊള്ളവനാരടാ അവിടെ?" എന്നു ചന്ത്രക്കാരൻ ഒരു ചോദ്യം എറിയുമ്പോൾ രാജ്യത്തിന്റെ ഇംഗ്ലീഷുകാരുമായുള്ള ബന്ധം ഓർമ്മയിൽ എത്തുകയാൽ, "ആ കമ്പനിയാന്മാരുടെ തോക്കുച്ചിറ തട്ടത്തിരിക്കണെ്" എന്നു ഒരു ഇടവിരാമമിടുന്നതു ഗ്രന്ഥകാരൻ ജീവിച്ച കാലത്തെ എത്ര സാരതരമായി സ്പർശിക്കുന്നു എന്നു പ്രിയവായനക്കാർ ഒന്നു ആലോചിച്ചു നോക്കുക. "തിരുവിതാംകോട്ടു രണ്ടു കാലിലെങ്കിലും നിൽക്കണോ, ഭരിപ്പാൻ ആണുങ്ങൾ വേണം" എന്നിങ്ങനെ, സി. വി. തന്റെ നെഞ്ചിൽ തള്ളി നിൽക്കുന്ന വികാരങ്ങളെ അമർഷപൂർവ്വം ധർമ്മരാജായിൽ പ്രകാശിപ്പിക്കുന്നു! ജനനിയും ജന്മഭൂമിയും സ്വർഗ്ഗത്തെക്കാളും വിലപ്പെട്ടതാണെന്ന ബോധം മുലപ്പാലിൽക്കൂടി രക്തത്തിൽ ചേർന്നിട്ടുള്ള നാട്ടിലെ പൂർവ്വികജനങ്ങളിൽ നിന്നുമുള്ള മന്ത്രിമാർ രാജ്യഭരണം നടത്തിയിരുന്ന കാലങ്ങളിലെ കഥകൾ ബാല്യപ്രായം മുതൽ കേൾക്കാൻ തുടങ്ങിയ സി. വി. യിൽ രാജ്യകാര്യചിന്തകൾ എപ്പോൾ മുതൽ ഉണ്ടായി എന്നു അന്വേഷിക്കാൻ പോകാതിരിക്കുകയാണു് യുക്തമായിട്ടുള്ളതു്.

ദിവാൻ എസ്. ഗോപാലാചാരിയുടെ നിയമനം നടത്തിയ രാജസ്ഥാനത്തിനു കൊള്ളുമാറു സി. വി. പിന്നീടു ഇപ്രകാരം എഴുതുകയുണ്ടായി.

*"ഒരു ജഡ്ജി രാജ്യവഞ്ചിയുടെ അമരം കയ്യേറ്റു പൊഴിയിലേക്കു തലതിരിഞ്ഞു വഞ്ചിനാശം അസന്നിഹിതമെന്നുള്ള സ്ഥിതിയിൽ എത്തിയപ്പോൾ വി. പി.

* കൃഷ്ണസ്വാമിരായർ— ചീഫ് ജസ്റ്റിസ്.

മാധവരായരവർകരം അമരത്തിൽ പ്രതിഷ്ഠിതനായി. അദ്ദേഹത്തെ തുടൎന്നു ഒരു നിയമശാസ്ത്രപണ്ഡിതൻ തന്നെ ആരോഹിതനായതു് ആരുടെ വിഭ്രാന്തിഫലമാണെന്നു നാട്ടുകാർ ഇതേവരെ അറിഞ്ഞിട്ടില്ല. എന്തായാലും നിരുത്തരവാദിത്വത്തിൻെറ പ്രമത്തതയ്ക്കു് തിരുവിതാംകൂറിനെ പന്തടിച്ചു് യഥേഷ്ടം വിഹരിക്കാം എന്നുള്ള അതിശോച്യസ്ഥിതിയെ ഈ നിയമനം തെളിയിച്ചു......................................."

ദിവാൻ എസ്. ഗോപാലാചാരിയുടെ ഭരണത്തെപ്പററി പറയുന്നു.

"യൂറോപ്യന്മാരോടു അദ്ദേഹം പ്രകടിപ്പിച്ച വീരനയവും, അദ്ദേഹത്തിൻെറ സത്യസന്ധതയും, അനാഡംബരത്വവും രാജ്യത്തിനു ക്ഷേമകരം തന്നെയായിരുന്നു. ധൎമ്മനയജീവസ്സിൻെറ വിതരണംകൊണ്ടു രാജ്യത്തെ ഉദ്ധരിക്കുവാൻ അദ്ദേഹത്തിനു ശക്യമായില്ല. രാജ്യം വിഷപൂരിതമെന്നും, താൻ മാത്രം വൈകുണ്ഠപാവനതയെ സ്രവിപ്പിക്കുന്ന പരിശുദ്ധാത്മാവെന്നും അദ്ദേഹം വിഭ്രമിച്ചുപോയി.....................ഒരു കൊല്ലംകൊണ്ടു തൻെറ രംഗപ്രകടനത്തെ അവസാനിപ്പിച്ചുകൊണ്ടു പൂൎവ്വചിഹ്നം കൂടാതെ അദ്ദേഹം നിഷ്ക്രാന്തനായി"

ദിവാൻ രാജഗോപാലാചാരിയുടെ ഭരണകാലത്താണു് സി. വി. കൊട്ടാരത്തിൻെറ അടിമയായിത്തീൎന്നതെന്നു് ഒരു ആരോപണം ഇല്ലാതില്ല. നായന്മാരുടെ വിവാഹം, ദായക്രമം ആദിയായ കാൎയ്യങ്ങളെ സംബന്ധിക്കുന്ന നിയമനിൎമ്മാണം നടന്ന ആ ഘട്ടങ്ങളിൽ, കരടുനിയമത്തിൽ പല ഭേദഗതികളും വരുത്തിയില്ലെങ്കിൽ, ആ സമുദായത്തിനു സാമ്പത്തിക

ക്ഷയം ഉടനെ തന്നെ സംഭവിക്കുന്നതാണെന്ന് കണ്ടു്, ഗൗരവമായി വസ്തുതകളെ പരിഗണിച്ചു നിയമത്തിനു രാജകീയാനുമതി നൽകാവൂ എന്ന അഭ്യർത്ഥനയുമായി സീ. വി. ഒരു സമുദായാഭിമാനിയുടേയും, ഒരു മാന്യ പൗരൻേറയും, ഒരു രാജ്യസ്നേഹിയുടേയും, ഒരു ക്രാന്ത ദർശിയുടേയും നിലയിൽ കൊട്ടാരവുമായി ഇക്കാലങ്ങളിൽ കൂടുതൽ ബന്ധം പുലർത്തിയിരുന്നതു പരമാർത്ഥംതന്നെ യാണു്.

ആ നിയമനിർമ്മാണത്തെ സൂചിപ്പിച്ചുകൊണ്ടു സി. വി. പറയുന്നു.

"തിരുവിതാംകൂറിൽ രാജഗോപാലാചാരിയുടെ മഹൽകൃത്യങ്ങളിൽ ഒന്നു് നായന്മാരുടെ വിവാഹ നിയമനിർമ്മാണം ആണു്. ഈ കൃത്യത്തിലും അദ്ദേഹ ത്തിൻെറ സാക്ഷാത്വം മുന്നിട്ടുനിന്നു.................. എങ്ങിനെയോ ജനങ്ങളുടെ ശ്രമങ്ങളാൽ അപമാനങ്ങൾ അവസാനത്തിൽ ദൂരീകൃതങ്ങളായി."

പൊതുക്കാര്യങ്ങളിൽ പേർ പുറത്തറിയിക്കാതെ സി. വി. പ്രവർത്തിക്കുന്നതിനു് മുകളിൽ കാണുന്ന 'എങ്ങിനെയോ' എന്ന ആ പ്രയോഗം ഒരു സാക്ഷി മുദ്രയാകുന്നു. കാര്യങ്ങൾ നേടണമെന്നല്ലാതെ, തൻെറ വ്യക്തിത്വം പൊതുക്കാര്യങ്ങളിൽ പതിയണമെന്നു സി. വി. ക്കു ആഗ്രഹമില്ല.

# IX

## "ചിന്താസമാപനംക്രിയാരംഭം"

(സി. വി.)

* "ഒരു ജനതയുടെ വ്യക്തിത്വവും മഹത്വവും പ്രദർശിപ്പിക്കുവാനുള്ള ഉത്തമമായ ഉപാധി കലയാകുന്നു"

മുകളിൽ കാണുന്ന നിർവ്വചനം സി. വി. യുടെ കലാസൃഷ്ടികളെ തരം തിരിക്കുകയും, വിശേഷിപ്പിക്കുകയും ചെയ്യുന്നു. "മാർത്താണ്ഡവർമ്മ"യ്ക്കു ശേഷമുള്ള കാലമത്രയും, അനന്തരകലാസൃഷ്ടികൾക്കുവേണ്ടി സി. വി. ആലോചിക്കുകയായിരുന്നുവെന്നു ഒന്നിലധികം സന്ദർഭങ്ങളിൽ പറഞ്ഞിട്ടുണ്ടല്ലോ. ഉദ്യോഗബന്ധത്തിൽ നിന്നും സ്വാതന്ത്ര്യം നേടണമെന്നും, തന്റെ അനന്തര കലാസൃഷ്ടികൾ സമാരംഭിക്കണമെന്നും 1084 മുതൽ സി. വി. ആഗ്രഹിക്കാൻ തുടങ്ങി. കഥയും, കഥാപാത്രങ്ങളും മനസ്സിൽ നിശ്ചയിച്ചു കഴിഞ്ഞു. രംഗങ്ങളും ഒരുക്കികഴിഞ്ഞു ഈ ഒരുക്കങ്ങൾ 1084-നു മുമ്പ് മിക്കവാറും ചെയ്തു തീർന്നതായി പറയാവുന്നതാണ്. കഥാപാത്രങ്ങളോടു ആത്മനാ സംസാരിക്കുകയും, അവരെക്കൊണ്ടു സംസാരിപ്പിക്കുകയും ചെയ്യുന്നു. ഭൂതവർത്തമാനങ്ങളുടെ അവസാനനിരീക്ഷണത്തിൽ നമ്മുടെ കഥാപുരുഷൻ വ്യാപൃതനായിരിക്കുന്നു. എല്ലാം ആത്മ രഹസ്യങ്ങളായി സൂക്ഷിക്കപ്പെട്ടിരിക്കുന്നു.

---

* ഇൻഡ്യൻ വിദ്യാഭ്യാസമന്ത്രി മൌലാനാ അബ്ദുൽക്കലാം ആസാദ് 1947 മാർച്ച് മാസത്തിൽ ന്യൂഡെൽഹിയിൽ വച്ചു നടന്ന Inter-Asian art Exhibition-ൽ ചെയ്ത പ്രസംഗത്തിൽ നിന്നു്.

സി. വി. രാമൻപിള്ള തൻെറ കലാശില്പങ്ങളുടെ നിർമ്മിതിയിൽ ഏർപ്പെട്ടപ്പോൾ തുടരെത്തുടരെ അദ്ദേഹത്തിൽ നിന്നും മഹാഗ്രന്ഥങ്ങൾ പുറത്തു വരുന്നതു കണ്ടു് "ഇതെന്തത്ഭുതം!" എന്നാണു്, കഥാപുരുഷൻെറ ഒടുവിലത്തെ മകൾ ശ്രീമതി മഹേശ്വരിഅമ്മയുടെ ഭർത്താവായ ശ്രീ. ഈ. വി. കൃഷ്ണപിള്ള അവർകൾ ഒരിക്കൽ ചോദിച്ചുപോയതു്. യുവവിദ്യാർത്ഥിയായ ഒരു കഥാകൃത്തു എന്ന നിലയിൽ, സി. വി. യെ സന്ദർശിക്കാൻ വന്നു്; രാമരാജബഹദൂറിൻെറ നിർമ്മാണകാലത്തു് ഒരു അന്തേവാസിയായി ഗ്രന്ഥകാരനെ സഹായിച്ച പ്രസിദ്ധ ഫലിതസാഹിത്യകാരനായ ശ്രീ. ഈ. വി, സി. വി. യുടെ പുസ്തകരചന എത്ര ശീഘ്രതയിൽ നടന്നിരുന്നു എന്നതിനെ സൂചിപ്പിച്ചുകൊണ്ടു ഇങ്ങനെ പറയുന്നു:

"1088-ൽ ഒന്നാംപുസ്തകമായ ധർമ്മരാജ എഴുതി * 1092-ൽ രാമരാജബഹദൂറിൻെറ ഒന്നാം ഭാഗം എഴുതി: 1094-ൽ രണ്ടാംഭാഗം എഴുതി..............

ഇവയെല്ലാററിനുംകൂടിയുള്ള കഥാഘടന 1088 നു മുമ്പേ മനസ്സിൽ കണ്ടിരുന്നു" +

ഈ. വി. തൻെറ ജീവിതസ്മരണകളിലൊരിടത്തു ശ്വശുരൻെറ നോവൽ രചനയെക്കുറിച്ചു എഴുതുന്നു:

"നോവലുകളിലെ സംഭവങ്ങൾ നടക്കുന്ന ദിവസങ്ങൾ പഞ്ചാംഗം നോക്കിയെന്നപോലെ അദ്ദേഹം ശരിയായി അകമേ കുറിക്കുന്നു".

നോവലുകൾക്ക ആവശ്യമായുള്ള കരുക്കളെല്ലാം നമ്മുടെ ചരിത്ര പുരുഷൻ മനസ്സിൽ സംഭരിച്ചു

* 1090-ൽ പ്രേമാമൃതം

+ കഥാകൗമുദി

വയ്ക്കുകയേ ചെയ്തിട്ടുള്ളൂ. നിരന്തരമുള്ള പുസ്തകരചനയിലേർപ്പെട്ടും മുമ്പ്, സി. വി. ആരോടെങ്കിലും കഥാവസ്തുവിനെപ്പററി വല്ലതും സംസാരിക്കുന്നതു കേട്ടിട്ടുണ്ടോ എന്നു് ശ്രീമതി ഗൗരിക്കുട്ടിഅമ്മയോടു ചോദിച്ചപ്പോൾ അവർ അതിനു പറഞ്ഞ മറുപടി ചുവടേ ചേർക്കുന്നു:

"വൈകുന്നേരങ്ങളിൽ അച്ഛനോടു സംസാരിക്കാനായി വിദ്യാഭ്യാസമുള്ള പലരും ഇവിടെ(റോസ്കോട്ടിൽ) വന്നിട്ടുണ്ടു്. അതിൽ ഏ. ശങ്കരപ്പിള്ള സാർ തുടങ്ങിയ ചിലർ മിക്കവാറും നിത്യസന്ദർശകരായിരുന്നു എന്നു പറയാം. ചിലപ്പോൾ ചീട്ടുകളിക്കും. ചിലപ്പോൾ രാജ്യകാര്യങ്ങൾ പറയും. പിന്നെ പൊതുവിൽ, അച്ഛനോടു ആ സന്ദർശകർ "മാർത്താണ്ഡവർമ്മ"യ്ക്കു ശേഷം മിണ്ടാതിരിക്കുന്നതേപ്പററി പരാതിപ്പെട്ടിരിക്കും. എന്നാൽ അച്ഛൻ എഴുതാൻ പോകുന്ന പുസ്തകത്തിലെ കഥയെന്തെന്നോ, പാത്രങ്ങൾ എങ്ങനെയുള്ളതെന്നോ ഒരക്ഷരവും ആരോടും പറയുകയോ ചർച്ചചെയ്യുകയോ ചെയ്യുന്നതു ഞാൻ കേട്ടിട്ടേയില്ല. അതേപ്പററി മുൻകൂർ ഒരു കുറിപ്പുപോലും അച്ഛൻ സൂക്ഷിച്ചിട്ടുമില്ല. ധർമ്മരാജ കടലാസ്സാകുന്നതുവരെ അതേപ്പററി ആർക്കും ഒന്നും അറിഞ്ഞുകൂടായിരുന്നു. അച്ഛന്റെ കലവറ തല തന്നെയായിരുന്നു. എല്ലാം തലയിൽ കൊണ്ടുനടന്നു."

ഹരിപഞ്ചാനനസൃഷ്ടിക്കു ബാഹ്യാകാരമാതൃകയാക്കിയ സദാനന്ദസ്വാമിയെ കാണാൻ സി. വി. യെ അനുഗമിച്ചിരുന്ന റിട്ട: ഹെഡ്മാസ്റ്റർ ശ്രീ. സി. ആർ. കൃഷ്ണപിള്ള 1114-ൽ തിരുവനന്തപുരത്തു തയ്ക്കാട്ടു താമസിക്കുമ്പോൾ, ഒന്നു രണ്ടു ചെറുപുസ്തകങ്ങളുമായി സാഹിത്യത്തിലേയ്ക്കു രംഗപ്രവേശം ചെയ്തിരുന്ന ഈ

ഗ്രന്ഥകാരനോടു, പ്രകൃതവശാൽ ഇപ്രകാരം പറയുക യുണ്ടായി:

"യുവസാഹിത്യകാരന്മാർ നിരീക്ഷണപടുതയിൽ ദാർഢ്യത നേടാനാണു് ആദ്യമായി ശ്രമിക്കേണ്ടതു്. നിരീക്ഷണപാടവമാണു് കലയുടെ ശരീരം. ഭാവനകൾ വിരിയുന്ന ശുദ്ധമായ മനസ്സും, സ്വഭാവപഠനത്തിനു ക്രമ്മതയുള്ള ബുദ്ധിയും കലാകാരനു് എപ്രകാരം ആവശ്യമായിരിക്കുന്നുവോ അതുപോലെതന്നെ, ബുദ്ധിയുടെ അവധാരണാംശം വളരെ ബലിഷ്ഠമായിരിക്കേണ്ടതുമാണു്. അതിനു ഞാൻ ഒരു ഉദാഹരണം പറയാം. നമ്മുടെ സി. വി. യെ സംബന്ധിച്ചുള്ളതു തന്നെ. അതു ഞാൻ കുറച്ചുമുൻപു മനോരമാവാരികയിൽ എഴുതിയിരുന്നതുമാണു്. ആയിടെ പാണ്ടിയിൽനിന്നുവന്ന സദാനന്ദ സ്വാമി എന്നൊരാൾ 1081-ാം മാണ്ടിടയ്ക്കു മണക്കാട്ടു ഒരു സ്ഥലം യോഗിവാടമാക്കി കുറേക്കാലം താമസിച്ചിരുന്നു. അദ്ദേഹത്തിന്റെ സുഗന്ധപരിപൂരിതമായ യോഗിവാടത്തിൽ പാണ്ടിയിൽനിന്നും കുബേരന്മാരായ ആളുകൾ, വന്നു് ധാരാളം ധനവും സുവർണ്ണസാധനങ്ങളും കാണിക്കയിട്ടു ദർശനം കഴിക്കുന്നു എന്നും, നാട്ടുകാർ പലരും പോയി അദ്ദേഹത്തിന്റെ കൊടുന്തമിഴിലുള്ള അരുളപ്പാടലുകൾകേട്ടു മനസ്സിലാകാതെ മടങ്ങുന്നുവെന്നും മററും അന്നു് കേട്ടിരുന്നു. ഒരു ദിവസം സി. വി., ഇടയ്ക്കു പറഞ്ഞുകൊള്ളട്ടെ—ഒന്നാംതരം കുതിരയേ കെട്ടുകയുള്ളു—വണ്ടിയും ഒന്നാംതരമായിരിക്കും,—തന്റെ ഫീററനിൽ എന്റെ വീട്ടുനടയിൽവന്നു് മണക്കാട്ടെ സ്വാമിയെ കാണാൻ പോകാൻ എന്നെക്കൂടി വിളിച്ചു. ഞങ്ങൾ രണ്ടുപേരുമായി പോയി. സ്വാമിയുടെ സന്നിധാനത്തിൽ ഞങ്ങൾ ഇരുന്നു. ഞാൻ സ്വാമിയോടു ചിലതു ചോദി

ച്ചു. അദ്ദേഹം കൊടുംതമിഴിൽ അതിന്നു മറുപടി തരികയും ചെയ്തു. എന്നെ വിളിച്ചുകൊണ്ടുപോയ സി. വി. ഒരക്ഷരം സംസാരിക്കാതെ സ്വാമിയേയും, അവിടത്തെ ചടങ്ങുകളേയും ഇമയറാതെ നോക്കിക്കൊണ്ടിരുന്നു. ഞങ്ങൾ മടങ്ങി. തിരിച്ചുവരുമ്പോൾ ഒന്നും മിണ്ടാതെ നോക്കിക്കൊണ്ടിരുന്നതിലെ രഹസ്യമെന്തെന്നു ഞാൻ സി. വി.യോടു ചോദിച്ചു. "ഞാൻ അദ്ദേഹത്തിൻെറ കറുപ്പെങ്കിലും അഴകുള്ള ശരീരവും, ചൈതന്യമുള്ള കണ്ണുകളും നോക്കിയിരുന്നുപോയി" എന്നു മാത്രം സി. വി. പറഞ്ഞു.

"വീണ്ടും ഒരു പ്രാവശ്യംകൂടി സി. വി. ഹീററന്നം കൊണ്ടുവന്നു എന്നെയും കൂട്ടിക്കൊണ്ടു സദാനന്ദസ്വാമിയെ കാണാൻപോയി. അന്നു സ്വാമിയോടു എന്തോ ഒന്നോ രണ്ടോ മൊഴി സി. വി. സംസാരിച്ചു. മറുപടി കൊടുംതമിഴിലായിരുന്നു. ഞാനായിരുന്നു അന്നത്തെ സന്ദർശനത്തിലും വക്താവിൻെറ സ്ഥാനം വഹിച്ചതു്. സദാനന്ദസ്വാമി ഒരു നായരാണെന്നും, ആ ചുവ ഭാഷയിലോ വേഷത്തിലോ പ്രകടിപ്പിക്കുന്നില്ലെന്നും, അതുകൊണ്ടു ഒരു പ്രച്ഛന്നത്വം അദ്ദേഹത്തിൻെറ സാക്ഷാത്വത്തെ മറച്ചിരിക്കുകയാണെന്നും ഞങ്ങൾ അറിഞ്ഞു. അതു ശരിയുമായിരുന്നു. പിന്നീടു കൊല്ലം ഏഴുകഴിഞ്ഞു. ഞാൻ ചേർത്തല ഹൈസ്കൂൾ ഹെഡ്മാസ്റ്ററായിരിക്കുമ്പോൾ എനിക്കു ഒരു പുസ്തകം അഞ്ചലിൽ കിട്ടി. അതു തുറന്നു നോക്കിയപ്പോൾ സി. വി. എഴുതിയ ധർമ്മരാജാ എന്ന പുതിയ പുസ്തകമാണെന്നു മനസ്സിലായി. വായിക്കുന്നതു രാത്രിയിലാവട്ടെ എന്നു വച്ചു. അന്നു് എൻെറ വസതിയിലുണ്ടായിരുന്ന ശ്രീമാൻ പരമനാഭപിള്ളയെ

കൊണ്ടു ഞാൻ രാത്രിയിലിരുന്നു പുസ്തകം വായിച്ചുകേൾക്കാൻ തുടങ്ങി. അതിൽ ഹരിപഞ്ചാനനൻെറ: യോഗിവാടത്തേയും, ബാഹ്യാകാരത്തേയുംപററി വർണ്ണിക്കുന്ന ഭാഗം വന്നപ്പോൾ ഞാൻ അത്ഭുതപരതന്ത്രനായിപ്പോയി. ഇതിനായിരുന്നോ സദാനന്ദസ്വാമിയെ കാണാൻ പോയിരുന്നതെന്ന് അപ്പോഴാണ് ഞാൻ ഓർക്കുന്നതു്. നിരീക്ഷണപടുതയിൽ സി. വി. യെ ജയിക്കാൻ നമ്മുടെ മലയാളസാഹിത്യത്തിലെങ്ങും, കേരളോൽപ്പത്തിക്കുശേഷം, ഒരാളും പിറന്നിട്ടില്ല. സി. വി-യെ നോക്കുക; ഗംഭീരമായ ആ സാഹിത്യത്തിൽ എങ്ങും ആ പാടവം കാണ്മാനുണ്ടു്. ധർമ്മരാജായുടെ അവസാനത്തിലെ ത്രിപുരസുന്ദരിക്കുഞ്ഞമ്മയുടെ ചരമക്കിടപ്പും, പടത്തലവൻ—ഉഗ്രശാന്തന്മാർ എന്നിവരെ സംബന്ധിക്കുന്ന ആ രംഗങ്ങളും ഉദാഹരിക്കാവുന്നതാണ്. ഉഗ്രൻെറ നില മനുഷ്യമനസ്സിനു സങ്കല്പിക്കുവാൻ വളരെ പ്രയാസമുള്ളതുതന്നെയാണ്. സങ്കല്പശക്തിക്കു സി. വി-യെ അതിശയിക്കുന്ന ഒരു കവിയും നമ്മുടെ ഭാഷയിലില്ല."

'കൊട്ടാരത്തിൻെറ മുൻപിൽ സി. വി. ഒരു അടിമയായി വീണുപോയി' എന്ന ദുഷ്പ്രവാദങ്ങൾ മുഴങ്ങുന്ന കാലത്താണു പിന്നീടുള്ള മഹാഗ്രന്ഥനിർമ്മിതിക്കു ആവശ്യമുള്ള സങ്കല്പങ്ങളും, നിരീക്ഷണങ്ങളും കഥാപുരുഷന്റെ മനസ്സിൽ നിറയുന്നതു്. മനസ്സു സ്വാതന്ത്ര്യവും, സ്വച്ഛവും, സുന്ദരവുമല്ലെങ്കിൽ വിശിഷ്ടങ്ങളായ സങ്കല്പങ്ങൾ ഉദിക്കുന്നതല്ലെന്നുള്ളതു തീർച്ചയാണ്. ഒരിക്കൽ, (1095) കുരപ്പംവീട്ടിൽ ശ്രീമാൻ ഗോപാലപിള്ള, എങ്ങനെയാണ് എഴുതാനുള്ള ആവേശം ലഭിക്കുന്നതു എന്നു സി. വി.യോടു ചോദിച്ചപ്പോൾ, അദ്ദേഹം നൽ

കിയ മറുപടിയിൽ മേൽ പ്രസ്താവിച്ച പരമാൎത്ഥം ഉൾക്കൊണ്ടിരുന്നു. *

"സി. വി. യും ശങ്കരൻ തമ്പിയും തമ്മിലുള്ള ബന്ധം എങ്ങനെയായിരുന്നു" എന്നു് ആ ബന്ധത്തിന്റെ അകവശങ്ങളെപ്പററി അറിയാൻ അവസരം ലഭിച്ചിരുന്ന ഈ ഗ്രന്ഥകാരൻെറ മാതുലൻ അദ്ധ്യാപകനായിരുന്ന എ. നാരായണപിള്ള അവർകളോടു ചോദിച്ചതിനു സമാധാനമായി അദ്ദേഹം ഇപ്രകാരം പറഞ്ഞു. "ശങ്കരൻതമ്പി അദ്ദേഹത്തെ സി. വി. വകവച്ചിരുന്നെങ്കിൽ എത്രയോ വലിയ നിലയിലുള്ള ഉദ്യോഗം അദ്ദേഹത്തിനു കിട്ടുമായിരുന്നു! തമ്പിഅവർകൾക്കു സി. വി. യെ ഉള്ളിൽ ഭയമായിരുന്നു. കൊട്ടാരത്തിലെ സ്ഥിതിയും അങ്ങനെതന്നെയായിരുന്നു. സി. വി. തൻെറ എടം വിട്ടു ഒരിക്കലും ഏതു വലിയ ആളിൻെറ മുൻപിലും പെരുമാറിയിരുന്നില്ല; അദ്ദേഹം കുനിഞ്ഞിട്ടില്ല. രാമരാജബഹദൂർ സമൎപ്പിച്ചിരിക്കുന്നതു തമ്പി അദ്ദേഹത്തിനാണു്, പക്ഷേ ആ പുസ്തകത്തിന്റെ ആദ്യാദ്ധ്യായം തുറന്നു നോക്കുമ്പോൾ നാം ആദ്യം വായിക്കുന്നതു എന്താണു്? "ബ്രഹ്മമാനിയാ ഞാനാരെയും തൃണവൽ" എന്നല്ലേ? സ്വന്തകാൎയ്യം എന്തെങ്കിലും നേടണം എന്നുള്ളവൎക്കേ ആരെയെങ്കിലും പേടിക്കേണ്ടതുള്ളു. ഉന്നതനായ സി. വി. യും ഒരു സമുദായ ജീവി

---

* കരപ്പുംവീട്ടിൽ ഗോപാലപിള്ളയ്ക്കു സി. വി. നൽകിയ മറുപടി ഇപ്രകാരമായിരുന്നു.

"കലാകാരൻെറ മനസ്സു ശുദ്ധവും സാത്വികവുമായിരിക്കണം. ശുദ്ധചൎയ്യ ശീലിച്ചാലേ മനസ്സു ശുദ്ധമായിരിക്കുകയുള്ളു. എനിക്കു എഴുതാനുള്ള ആവേശം ലഭിക്കുന്നതു എങ്ങനെയെന്നു ചോദിച്ചാൽ അതു സ്വൎഗ്ഗീയമായ പ്രേരണയിൽ നിന്നു എന്നേ പറയാനാവൂ."

യല്ലേ? പിന്നെ തമ്പുരാനെ സംബന്ധിച്ചാണെങ്കിൽ അക്കാലത്തു് രാജവാഴ്ചയെ അവസാനിപ്പിച്ചു്, ഒരു പൌരന്മാരം ഭരണംകൊണ്ടു വരണമെന്നു ജല്പിക്കുവാൻ സി. വി. ക്കു ഭ്രാന്തിയില്ലായിരുന്നു! 88-ലെ നായർ റഗുലേഷൻ സംബന്ധിച്ചും, അതിനു മുൻപു നായർ പട്ടാളം നിൎത്തലാക്കുന്നതിനു് ബ്രിട്ടീഷു റസിഡണ്ടു കൊട്ടാരത്തെ പാട്ടിലാക്കുവാൻ ശ്രമിച്ചപ്പോഴും, മററു പല സന്ദൎഭങ്ങളിലും വെളിയിലുള്ളവർ വസ്തുതകൾ അറിയാതെ തന്നെ തെറ്റിദ്ധരിക്കവണ്ണം, കൊട്ടാരവുമായി സി. വി. അടുത്തിരുന്നു. അതിലെ നിസ്വാൎത്ഥമായ പരമാൎത്ഥങ്ങൾ കുറേയൊക്കെ എനിക്കറിയാം."

1070-ൽ കേരളീയ നായർസമാജം രൂപവൽക്കരിക്കപ്പെട്ടു. മലയാളി സഭ വളൎത്തിയ സ്വദേശിബോധം പൊതുവിൽ രാജ്യത്തെ എല്ലാ സമുദായങ്ങളെയും ഉണൎത്തി. പക്ഷേ ആ ഉണർവ്വ് ഒരു വഞ്ചിരാജ്യ സമുദായം സൃഷ്ടിക്കാൻ ഉതകിയില്ല. ഇംഗ്ലീഷു വിദ്യാഭ്യാസാരംഭത്തോടുകൂടി ഉടലെടുത്ത തിരുവിതാംകൂറിലെ ആ സ്വദേശി ബോധം അടുത്ത തമിഴ ദേശങ്ങളിലും വ്യാപിച്ചു് തിരുനെൽവേലി കളക്റ്റർ മി. ആഷിൻെറ വധത്തിനു കാരണമായെന്നും അക്കാലത്തു പ്രസ്താവമുണ്ടായി. 1083 ലെ ചാലക്കട ലഹളപോലും, നാട്ടിലെ സ്വദേശിബോധത്തിൻെറ അലകളാണെന്നു് ചില അനഭിജ്ഞന്മാർ വ്യാഖ്യാനിക്കാൻ നോക്കി. എങ്ങനെയായാലും, നവോത്ഥാനത്തിന്റെ കിരണങ്ങൾ, ആദ്യമായി വീശിയ ഇന്ത്യയിലെ ആദ്യത്തെ നാട്ടുരാജ്യം തിരുവിതാംകൂർ ആയിരുന്നു. ഈ ഉയൎച്ചയ്ക്കു നമ്മുടെ കഥാനായകൻ വഹിച്ച പങ്കു് അദ്വിതീയം തന്നെയല്ലേ? നാട്ടിലെ ബ്രാഹ്മണ പ്രാമാണ്യം കണ്ടു

സഹികെട്ട സി. വി. ക്കു്, പിൽക്കാലത്തു് നാസിജർമ്മനിയിലെ ഹിറ്റ്ലർക്കു ജൂതന്മാരോടു തോന്നിയ ദ്വേഷംപോലെ, ഒരു വിദ്വേഷം പരദേശബ്രാഹ്മണരോടു സ്വാഭാവികമായുണ്ടായിരുന്നു. സുന്ദരയ്യനെ ഒടുവിൽ മറവനാക്കിയതു കൂടാതെ, ശങ്കരനാശാനെക്കൊണ്ടു അയാളെക്കുറിച്ചു് "ഈ വേതാന്തപ്പരിഷകളെ ഒങ്ങല്ലോ കുടിക്കണെ വെള്ളത്തിപ്പോലും വിച്‌വതിച്ചൂടാ. മുന്തി അവുക്കണെ ക്രോക്രോടന്മാരു്" എന്നിങ്ങനെ പറയിക്കുന്ന പ്രാകൃതത്തിൽപോലും അതു പ്രസ്ഫഷ്ടമാകുന്നുണ്ടു്. ഒരിക്കൽ എഴുത്തച്ഛന്റെ ഒരു സ്മാരകം സ്ഥാപിക്കുന്നതിനെക്കുറിച്ചു സി. വി. യുടെ അഭിപ്രായം ഒരു സാഹിത്യാഭിമാനി ആരാഞ്ഞപ്പോൾ അദ്ദേഹത്തിൽനിന്നും പുറത്തു വന്ന വാക്കുകൾ "തുഞ്ചത്തെഴുത്തച്ഛൻ നമ്മുടെ ഭാഷയുടെ പിതാവു് എന്നുള്ള സ്ഥാനത്തിനു് അർഹൻ തന്നെയാണു്.............. എന്നാൽ അദ്ദേഹത്തിന്റെ, 'ബ്രാഹ്മണരുടെ ചരണാരുണാംബുജ പാംസുസഞ്ചയം' തുടങ്ങിയുള്ള ആശയപ്രകടനങ്ങൾ നമ്മിൽ ഒരു നൈകൃഷ്ട്യമുദ്രയെ, ഇന്നും മായ്ക്കാൻ പാടില്ലാത്തതായി, പതിപ്പിച്ചില്ലയോ എന്നു സംശയിക്കുന്നു!" എന്നിപ്രകാരമായിരുന്നു. ധനം മാത്രം കാംക്ഷിച്ചും, രാജ്യക്ഷേമത്തെ തൃണവൽഗ്ഗണിച്ചും സംസ്ഥാനത്തു വന്നു പൊയ്ക്കൊണ്ടിരുന്ന ബ്രാഹ്മണമേധാവികളുടെ ആഗമനതിരോധാനങ്ങൾ ധാരാളം ബാല്യം മുതൽ കാണാനിടയായിട്ടുള്ള രാമൻപിള്ള അവർകൾക്കു് അവരോടു പൊതുവിൽ കഠിനമായ വെറുപ്പുണ്ടായിരുന്നുവെങ്കിലും, തന്റെ നാട്ടുകാരായ ബ്രാഹ്മണരോടു ഒരിക്കലുംഒരു വിദ്വേഷവുംഉണ്ടായിരുന്നില്ല. ശങ്കരസുബ്ബയ്യരുടെ ഭരണനിരൂപണത്തിൽ, നാട്ടുകാരൻ എന്ന നിലയിലും, ഒരു ഉത്തമനായ സചിവശ്രേഷ്ഠൻ

എന്ന ഗണനയിലും, ഉദാരമായ സ്തുതിവാചകങ്ങളാണു് സി. വി. യിൽ നിന്നും പുറത്തു വന്നിട്ടുള്ളതു്! സി. വി. യിൽ സ്വകീയമായുണ്ടായിരുന്ന ദേശീയ ബുദ്ധിയെ നായർസമുദായപ്രവൎത്തനങ്ങൾ ലഘുവാക്കിയതില്ല.

1083-ൽ നടത്തപ്പെട്ട കേരളീയനായർ മഹാസമ്മേളനത്തിന്റെ അദ്ധ്യക്ഷനായി ശ്രീ. മന്നത്തു കൃഷ്ണൻ നായർ അവർകളെ വരുത്തുന്നതിനും, അതേ തുടൎന്നു അദ്ദേഹത്തെ തിരുവിതാംകൂറിലെ ഒന്നാം ജഡ്ജിയാക്കുന്നതിനും, രാജഗോപാലാചാരിക്കു ശേഷം ദിവാൻ പദത്തിൽ അവരോധിക്കുന്നതിനും, സൂത്രധാരത്വം വഹിച്ചതു് സി. വി. ആയിരുന്നു. 'അൎദ്ധനാടൻ' ദിവാൻ കൃഷ്ണൻനായർ, നാട്ടുകാരുടെ മന്ത്രിപരമ്പരയ്ക്കു മോഹിച്ചിരുന്ന സി. വി. രാമൻപിള്ളയുടെ സൃഷ്ടിയായിരുന്നു എന്നുള്ളതിൽ സംശയം ഇല്ല. ശങ്കരൻ തമ്പിയുടെ മേൽ സി. വി.ക്കുണ്ടായിരുന്ന പ്രേരണാശക്തി കൃഷ്ണൻനായരെ ദിവാൻജിയാക്കുന്നതിനു കൊട്ടാരത്തിൽ സ്വാധീനംചെലുത്തുവാൻ വളരെ സഹായിച്ചു. ഉദ്യോഗനിയമനങ്ങൾക്കു കൈക്കൂലി വാങ്ങിക്കൊണ്ടു മഹാരാജാവിനോടു ശുപാൎശ ചെയ്യുന്ന ശങ്കരൻതമ്പി അവർകളുടെ സാക്ഷാൽസ്വഭാവം, കൃഷ്ണൻനായരുടെ നിയമനകാൎയ്യത്തിൽ പ്രകാശിപ്പിക്കുവാൻ സി. വി. ഇടപെട്ടതുമൂലം സാദ്ധ്യമല്ലാതെ വന്നു. സ്വദേശാഭിമാനി രാമകൃഷ്ണപിള്ള അവർകളുടെ ചിത്രീകരണങ്ങൾമൂലം, 'ശങ്കരൻതമ്പിയുടെ പ്രാമാണ്യ'ത്തെപ്പററി വളരെ ഹീനമായ ഒരു അഭിപ്രായവും ജനങ്ങളുടെ ഇടയിൽ വളൎന്നിരുന്നു. ഭരണശകടത്തെ തിരിക്കുന്നതു നാട്ടുകാരായിരിക്കണമെന്ന തീവ്രാഭിലാഷത്തോടുകൂടി ചിലതു നേടുവാനായി

ശങ്കരൻതമ്പിയോടു സൗഹൃദവും, മഹാരാജാവിനോടു വിധേയത്വവും പുലത്തുവാൻ സി. വി. ആരംഭിച്ചതു മുതൽ ജനങ്ങൾ അദ്ദേഹത്തെ തെററിദ്ധരിക്കുകയും, അപവാദങ്ങൾ പറഞ്ഞു പരത്തുകയും ചെയ്യാൻ തുടങ്ങിയതു് കേവലം പരിണാമഗതി എന്നേ പറയേണ്ടു. അധികൃതസ്ഥാനങ്ങളെ വലയം ചെയ്തിരുന്ന അഴുക്കുകളിൽ ഒരംശം അദ്ദേഹത്തിൻെറ പുറത്തും പുരണ്ടു! പക്ഷേ, സി. വി. യുടെ ഉദ്ദേശ്യമെന്തായിരുന്നുവെന്നു അപവാദം പറഞ്ഞവർ ആരുംതന്നെ മനസ്സിലാക്കിയിരുന്നില്ല!

ഹൈക്കോടതിയിലെ ഉദ്യോഗകാലങ്ങളിൽ വിശ്രമം ഇല്ലാതെ ജോലി ചെയ്തിരുന്നുവെങ്കിൽ, പ്രസ്സ് സൂപ്രണ്ടായതിനു ശേഷം സി. വി. ക്കു ചുമതലകൂടുതൽ ഉണ്ടെന്നല്ലാതെ, അത്രതന്നെ ക്ലേശിച്ചു ജോലി ചെയ്യേണ്ടിയിരുന്നില്ല. ധാരാളം ജോലി ചെയ്തു ശീലിച്ചിട്ടുള്ളവർ, സമയം ഒരിക്കലും പാഴിൽ ചെലവിടുവാൻ അനുവദിക്കുകയില്ലല്ലൊ. ചരിത്രസംബന്ധമായ പഴയ രേഖകൾ ആരായുന്നതിനു് പ്രസ്സ് സൂപ്രണ്ടായിരിക്കുമ്പോൾ കിട്ടിയ ലഘുവിശ്രമാവസരങ്ങൾ, സി. വി. നല്ലവണ്ണം വിനിയോഗിച്ചു. കൊട്ടാരം ഗ്രന്ഥപ്പുരയിൽ നിന്നും അദ്ദേഹം പലതും മനസ്സിലാക്കി. അവ അധികവും തന്ത്രമാർഗ്ഗേണ ആയിരുന്നു.

ഒരിക്കൽ, (1901) രാജാകേശവദാസനു് കൊടുത്ത ഒളവാ നീട്ടു ഒന്നു കണ്ടാൽ കൊള്ളാമെന്നു് സി. വി. മഹാരാജാവിനോടു ആവശ്യപ്പെട്ടപ്പോൾ,

"അതെന്തു കാണാനിരിക്കുന്നു! ഇപ്പോൾ കൃഷ്ണൻ നായക്കു കൊടുത്ത നീട്ടുപോലെ ഇരിക്കും." എന്നു

മറുപടിയാണു് നൽകപ്പെട്ടതെന്നു് ശ്രീ. ആർ. ഗോപാലപിള്ള അവർകൾ പറയുന്നു.

ധർമ്മരാജായിൽ, "കൊല്ലം 929-ലെ ശിവരാത്രി വ്രത"ദിവസം നടന്ന ആ സംഭവം, "കൊല്ലം 942-ലെ സ്വർണ്ണ ചിങ്ങമാസം ഉദയമായി" എന്നു് തുടങ്ങിയുള്ള ചിലമ്പിനേത്തെ കഥകൾ, ഇവയെല്ലാം പഴയ കുടുംബ രേഖകൾ കൊണ്ടു അടിസ്ഥാനമുള്ളവയാണെന്നു തന്നെ കാണുന്നുണ്ടു്; കളപ്രാക്കോട്ട കുടുംബം കളംകോരാൻ "ദളവാ സുബ്ബയ്യൻ കൈയ്യൊപ്പിട്ടു്" * കൊടുക്കുന്ന ഉത്തരവു് ഗ്രന്ഥപ്പുരയിൽ സൂക്ഷിക്കപ്പെട്ടിട്ടുള്ള ഉത്തരവിന്റെ സംഗ്രഹം തന്നെയാകുന്നു; കളപ്രാക്കോട്ട, തലവാർകളം എന്നീ കുടുംബങ്ങൾ; ജനറൽ കുമാരൻ തമ്പിക്കു് ആ കുടുംബങ്ങളുമായിട്ടുള്ള ബന്ധങ്ങൾ, നങ്കകോയിക്കൽ വീട്ടുവകയായ ഇരണിയൽ തെക്കേ പൂമുഖത്തു വീടു സംബന്ധിച്ചുള്ള കഥയെ വിവരിക്കുന്ന അന്നത്തെ ഗദ്യഭാഷാപ്രമാണം,+ ഇവ, കേവലം ചരിത്ര സത്യങ്ങളാകുന്നു. സത്യമായ ചരിത്രസംഭവങ്ങൾ; ഒരു കാലഘട്ടത്തിലെ പൗരുഷവിജൃംഭിതരായ തീഷ്ണ വീര്യന്മാരെക്കുറിച്ചുള്ള കാര്യങ്ങൾ; "ഒരു ജനതയുടെ വ്യക്തിത്വവും മഹത്വവും പ്രദർശിപ്പിക്കുവാനുള്ള" കലാസൃഷ്ടിക്കു ശേഖരിക്കുന്നതിനു വേണ്ടുവോളം സാവകാശം പ്രസ്സ് സൂപ്രണ്ടായി ജോലി മാറിയതു മുതൽ സി. വി. ക്കു ലഭിച്ചു.

സി. വി. യുടെ വർണ്ണനകളിലെ ചരിത്രസത്യത്തെ സംബന്ധിച്ചു്, സർദാർ കെ. എം. പണിക്കർ അദ്ദേഹ

---

* ധർമ്മരാജാ

\+ ധർമ്മരാജാ—പതിനഞ്ചാം അദ്ധ്യായം—പുറങ്ങൾ, 189, 190, 191.

ത്തിന്റെ ഉപന്യാസമാല എന്ന പ്രബന്ധത്തിലെ രാമരാജബഹദൂർ നിരൂപണത്തിൽ ഇങ്ങനെ പറയുന്നു:

"ടിപ്പുവിന്റെ സദസ്സു വർണ്ണിച്ചിരിക്കുന്നതു കേവലം സങ്കല്പത്തിൽ നിന്നാണെങ്കിൽ, അതു ചരിത്രദൃഷ്ട്യാ വാസ്തവമായിരിക്കുന്നു. മെസ്യൂമിഷോഡ് എന്ന ഫ്രഞ്ചു സാഹിത്യകാരൻ 1805-ൽ എഴുതിയ "മൈസൂർ സാമ്രാജ്യത്തിന്റെ അഭിവൃദ്ധിയും ക്ഷയവും" എന്ന പരന്തരീസു പുസ്തകത്തിൽ ടിപ്പുവിന്റെ രാജസഭ മുതലായതു ഏററവും, സൂക്ഷ്മമായി വർണ്ണിച്ചിട്ടുണ്ടു്. അയാൾ അക്കാലത്തു് ശ്രീരംഗപട്ടണത്തിൽ താമസിച്ചിരുന്ന ആളാണു്. പ്രസിദ്ധനായ കർണ്ണൽ വിൽക്സിന്റെ ചരിത്രത്തിലും (181) അതോടൊത്ത ചില വർണ്ണനകൾ കാണുന്നുണ്ടു്. മിസ്റ്റർ രാമൻപിള്ളയുടെ വർണ്ണന ഇവയോടു യോജിച്ചിരിക്കുന്നു."

നാളിതുവരെ സി. വി. യുടെ സങ്കല്പകഥാപാത്രം എന്നു് കരുതിപ്പോന്നിരുന്ന അനന്തപത്മനാഭൻ, ഡച്ചു ഗവർണ്ണരായ വാൻഇമാഫ് എന്ന (ഡച്ചു ഈസ്റ്റു് ഇൻഡീസ് കമ്പനിയുടെ സിലോൺ ഗവർണ്ണർ) പ്രതാപവാനമായി ശ്രീവീരമാർത്താണ്ഡവർമ്മ മഹാരാജാവു് നടത്തിയ കൂടിക്കാഴ്ചയിൽ സംബന്ധിച്ചു, രാജ്യത്തെ പതിമൂന്നു പ്രധാനികളിൽ ഒരാളായിരുന്നു എന്നു് ചരിത്രരേഖകൾ ഇപ്പോൾ തെളിയിച്ചിരിക്കുന്നു.

ചരിത്രസ്മാരകങ്ങളായി കരുതിപ്പോരുന്ന സൗധങ്ങളെക്കുറിച്ചു സി. വി. യുടെ നിരീക്ഷണം എത്ര അവഗാഹപരമായിരുന്നു എന്നുള്ളതിനു് അടിയിൽ വിവരിക്കുന്ന ഒരു സംഭവം മതിയാകുന്നതാണു്.

ഒരിക്കൽ ശ്രീ. കൽക്കുളം റ്റി. കുമാരപിള്ള (ചീഫ് സെക്രട്ടറി പി. താണുപിള്ളയുടെ അനന്തിരവൻ), പത്മനാഭപുരം കോട്ടയ്ക്കകത്തെ സ്വദേശിയായ ശ്രീ. മരുതനായകംപിള്ള, പുരാതനമായ ഇരണിയൽ കൊട്ടാരത്തിനു സമീപത്തു തെക്കേ പൂമുഖത്തു വീടുമായി ബന്ധമുള്ള നങ്കകോയിക്കൽ കുടുംബക്കാരനായ ശ്രീ. ശങ്കരൻ തമ്പി, ഇങ്ങനെ മൂന്നു ദക്ഷിണതിരുവിതാംകൂർകാർ സി. വി.യുമായി റാസ്ലൂട്ടിലിരുന്നു സംസാരിച്ചുകൊണ്ടിരിക്കുകയായിരുന്നു.

ആ സന്ദർശകരിൽ പത്മനാഭപുരം കോട്ടയ്ക്കകത്തെ സ്വദേശിയായ മരുതനായകംപിള്ളയോടു സി. വി. ചോദിച്ചു:

"നിങ്ങൾക്കു പത്മനാഭപുരം കോട്ടയ്ക്കകത്തല്ലേ വീടു്; പത്മനാഭപുരം കൊട്ടാരം ഒരു ചരിത്രഹർമ്മ്യമാണല്ലോ! നിങ്ങൾ ആ കൊട്ടാരത്തെപ്പററി എനിക്കു ഒരു വിവരണം തരുമോ?"

മരുതനായകംപിള്ളയ്ക്കു താൻ "മാർത്താണ്ഡവർമ്മ" എഴുതിയ ചരിത്രസാഹിത്യകാരന്റെ മുൻപിലാണു് ഇരിക്കുന്നതു് എന്നു ഓർമ്മവന്നു. അപ്പോൾ, കൊട്ടാരത്തിന്റെ ബാഹ്യസ്വരൂപത്തെപ്പററി വല്ലതും പറയാൻ കഴിയുമായിരുന്നതുംകൂടി പുറത്തുവരാതായി. സി. വി.യിൽനിന്നും തുടരെ ചോദ്യങ്ങൾ വന്നതുകൊണ്ടു എന്തോ ചിലതു പറഞ്ഞു.

സി. വി. പറഞ്ഞു:

"ശരി; ഞാൻ പറഞ്ഞുതരാം. കേട്ടുകൊള്ളുക."

പത്മനാഭപുരംകൊട്ടാരത്തിന്റെ അകത്തേയും, പുറത്തേയും, ചാതുര്യപൂർവ്വം പ്രതിഫലിപ്പിക്കുന്ന ഒരു ചിത്രംതന്നെ

അവരുടെ മനസ്സുകളിൽ സി.വി.വരച്ചു. ചുവർചിത്രങ്ങൾ, തളങ്ങൾ, മുറികൾ, കല്ലുംമരവുംകൊണ്ടുള്ള ശില്പവേലകൾ, ഓരോ നിലയിലും കയറേണ്ട വഴികൾ, ഗുഹാമാർഗ്ഗങ്ങൾ ഇങ്ങനെ തുടന്ന് സി. വി. യുടെ വർണ്ണന ഒരു യഥാത്ഥചിത്രണം ആയിരുന്നു. പത്മനാഭപുരം കോട്ടയ്ക്കകത്തു ജനിച്ചുവളന്ന് മരുതനായകംപിള്ളയ്ക്കും, അവിടെനിന്നും അല്പം വടക്കും, തെക്കുംമാറി പാക്കുന്ന മററു രണ്ടുപേക്കും ഒന്നുപോലെ ആ വിവരണം അത്ഭുതകരവും രസകരവുമായിരുന്നു.

പിന്നീട്ടു ശങ്കരൻതമ്പിയോട്ടു ചോദിച്ചു.

"തമ്പി! ഇരണിയൽ കൊട്ടാരത്തിനടുത്തല്ലേ താമസം? പുരാതനമായ അവിടുത്തെ കൊട്ടാരത്തെ സംബന്ധിച്ചു ഒന്നു വിവരിച്ചു എനിക്കു പറഞ്ഞു തരിക."

ഒടുവിൽ, സവിസ്തരമായ ഒരു വിവരണം, ഇരണിയൽ കൊട്ടാരത്തെ സംബന്ധിച്ചും ആ ഭാഗ്യനോത്സാതിഥികൾക്ക് സി. വി-യിൽനിന്നു കേട്ടു രസിക്കുവാൻ ഭാഗ്യമുണ്ടായി.

സി. വി-യുടെ ഗൃഹസദസ്സിലേയ്ക്കു ഒന്നു നോക്കാം. റാസ്റ്റാട്ടിന്റെ മുൻവശത്തുള്ള വരാന്തയിൽ ഒരു ചാരുകസാലയിൽ സി. വി. ചാരിക്കിടന്നു പുസ്തകം വായിച്ചുകൊണ്ടിരിക്കുകയാണ്. ഒരു ഒററ മുണ്ടു മാത്രമേ ഉടുത്തിട്ടുള്ളു. മിത്രങ്ങൾ വരുമ്പോൾ തലയുയത്തി മെല്ലെ ഒന്നു നോക്കുന്നു. വായനയിൽ മുഴകിയിരിക്കുകയാണെങ്കിൽ, ആഗതനെ നോക്കുകൊണ്ടു അടുത്തുകിടക്കുന്ന കസാലകളിൽ ഒന്നിൽ ഇരിക്കുവാൻ പറയും. വായന തുടരും. പെട്ടെന്നു പുസ്തകമട

ച്ചിട്ട്, വായിൽ ഒതുക്കിയിരിക്കുന്ന താംബൂലത്തെ കോളാംബിയിൽ വമിക്കുന്നു. നരച്ചുതുടങ്ങിയ മേൽമീശയുടെ നേക്ക കയ്യു ഒന്നു പോവുന്നു. ആഗതനോടു വിശേഷങ്ങൾ ചോദിക്കുന്നു.

"ഈ ഗംഭീര മനുഷ്യൻ ഒരു കുട്ടിയുടെ നിഷ്കളങ്കതയോടു കൂടി സംസാരിക്കുന്നുവല്ലൊ" എന്നു ആ സംഭാഷണം ശ്രദ്ധിക്കുന്ന ആഗതനു് തോന്നിക്കൊണ്ടിരിക്കും. സന്ദർശകൻ, പ്രഭുവോ, ദരിദ്രനോ ആരോ ആയിരിക്കട്ടെ; റാസ്കൂട്ടിലേയ്ക്കു കടന്നാൽ രണ്ടുപേരും തുല്യനിലയിൽ വണക്കം പ്രകടിപ്പിച്ചു പോകും.

ദീർഘപരിചയവും, ആത്മാർത്ഥതയുമുള്ള യുവരസികന്മാരാണു് സന്ദർശകരെങ്കിൽ, അവർ ഒരു രസികരത്നത്തെയാണു് റാസ്കൂട്ടിൽ ലഭിക്കുന്നതു്. വായിച്ചുകൊണ്ടിരിക്കുകയാണെങ്കിൽ സി. വി. പുസ്തകം ഉടനെ അടയ്ക്കും. ഒരു ചെറിയ സ്മേരം അധരങ്ങൾ വഹിക്കും. സംഭാഷണം തുടങ്ങും. ചോദ്യോത്തരങ്ങൾ നടക്കും. 'പൂച്ചയെപ്പോലെ പതുങ്ങുന്നതെന്തിനു്, ധൈര്യമായി മറുപടി പറയണം' എന്നു പറഞ്ഞു സന്ദർശകർക്കു് ധൈര്യം കൊടുക്കും. ഇടയിൽ ആട്ടപ്പദങ്ങളും പാടും; സംഗീതമധുരിമയിൽ മുഴുകും; ചിലരുടെ മുഖഭാവങ്ങൾ അഭിനയിക്കും; "എന്തൂട്ടാ വന്തൂട്ടു്" എന്നിങ്ങനെ ചില ദേശവിഭാഗങ്ങളിലെ ഭാഷാവധം നടത്തുന്ന വായ്മൊഴിപ്രയോഗങ്ങളെ അനുകരിച്ചു ഉച്ചരിക്കും! മനുഷ്യരുടെ സ്വഭാവവൈവിദ്ധ്യമനുസരിച്ചു് മുഖങ്ങളുടെഭാവങ്ങൾക്കും വൈവിദ്ധ്യവും, എന്നാൽ അതു പോലെ ഐക്യവും ഉണ്ടെന്നു പറഞ്ഞുകൊണ്ടു രണ്ടു പ്രകൃതക്കാരായ രണ്ടാളുകളുടെ മുഖഭാവങ്ങൾ ഒന്നിനുപുറകേ മറെറാന്നായി

അഭിനയിച്ചിട്ട് "അമ്പോ മനുഷ്യപ്രപഞ്ചം! കര കാണാൻ വയ്യാത്ത കടലുപോലെ വൈവിധ്യങ്ങളോടു കൂടി പരന്നു കിടക്കുന്നു!" എന്നു പറഞ്ഞുകൊണ്ടു് അതു അവസാനിപ്പിക്കും. ഇതിനിടയിൽ ഭിക്ഷാപാത്രവുമായി മുററത്തു കടന്ന ഭിക്ഷുകൻ, സംഭാഷണത്തിൽ ഏർപ്പെട്ടിരിക്കുന്ന ഗംഭീര മനുഷ്യനെക്കണ്ടു നിന്നു പരുങ്ങുന്നതും കാണുന്നുണ്ടാവും. അയാളെ അരികിൽ വിളിക്കും. അവനു് ആ ദിവസം മറെറാരു സ്ഥലത്തും യാചിക്കാൻ പോകേണ്ടതില്ലാത്തവണ്ണം വേണ്ടുന്നതൊക്കെയും കൊടുത്തയപ്പാൻ ഏർപ്പാടുചെയ്യും. ഭിക്ഷാപാത്രം നിറയെ അരി കൊടുക്കണം: ഭിക്ഷുകൻ അരി വാങ്ങി മടങ്ങുമ്പോൾ, അവൻ തൃപ്തനാണോ എന്നും നോക്കി മനസ്സിലാക്കിക്കൊള്ളും. "അവനും ഞാനും തുല്യനാണു്" എന്നു മാത്രം പറഞ്ഞു് അടുത്ത രംഗത്തേയ്ക്കു കടക്കും. "എൻെറ ഹൃദയം സ്നേഹം ആണു്. സ്നേഹപൂർവ്വമുള്ള പെരുമാററത്തെക്കാളും എനിക്കു വേറൊന്നും ആവശ്യമില്ല" എന്നിപ്രകാരം, ഒരു നന്മ സംഭാഷണത്തിനിടയ്ക്കു ശ്രീ. കൽക്കുളം ററി. കുമാരപിള്ളയോടു സി. വി. പറഞ്ഞു.

ദിവാൻ രാജഗോപാലാചാരി, സി. വി. യോടു ഒരു പ്രത്യേക സ്നേഹമുണ്ടെന്നു നടിച്ചു വന്നിരുന്നു. വി. പി. മാധവറാവുവിൻെറ ഔദ്ധത്യത്തെ കുറയ്ക്കാനായി സി. വി. ഒരു പത്രം തന്നെ നടത്തുകയുണ്ടായല്ലോ. ഈ വിവരം ആചാരിഅവർകൾ കേട്ടിട്ടുണ്ടായിരുന്നു. നയതന്ത്രവിശാരദനായ ആചാരിഅവർകൾ സൗമനസ്യപ്രകടനങ്ങൾകൊണ്ടു നമ്മുടെ കഥാനായകനെ വശത്താക്കാൻ കഴിഞ്ഞു എന്നുള്ള ഭാവ

ത്തിൽ തൻെറ ഇരട്ടക്കുതിര പൂട്ടിയ വണ്ടിയിൽ, ആഫീസു സമയങ്ങളിൽ കഥാനായകനെക്കൂടി കയററി ക്കൊണ്ടുപോയി ഗവണ്മെണ്ടു പ്രസ്സിൻെറ നടയിൽ ഇറ ക്കിയതിനുശേഷം ഹജൂർക്കച്ചേരിയിലേയ്ക്കു പോകാനും മടിച്ചിരുന്നില്ല. ആ അതിസ്നേഹപ്രകടനം ദോഷകാരണ മായിത്തീരുമെന്നു സി. വി. രാമൻപിള്ള ആദിയിൽ മനസ്സിലാക്കിയില്ലെങ്കിലും, അതു അങ്ങനെതന്നെ കലാശിച്ചു. അതൊരു നയതന്ത്രപ്രകടനം മാത്രമായിരു ന്നു. മഹാരാജാവു തിരുമനസ്സുകൊണ്ടു ചില പ്രശ്നങ്ങളെ സംബന്ധിച്ചു സി. വി. യുമായി ആലോചിക്കാറുണ്ടെന്നു ള്ളതു ആചാരിഅവർകൾ അറിഞ്ഞിട്ടുണ്ടായിരുന്നു. കൂടാതെ, "മാത്താണ്ഡവർമ്മ" എന്ന നോവൽകൊണ്ടു സി. വി. നാട്ടിലെ സാഹിത്യകാരന്മാരിൽ ഒന്നാമനായി ട്ടുണ്ടെന്നും ആചാരിഅവർകൾ ഗ്രഹിച്ചിരുന്നു.*സ്വരാജ്യ സ്നേഹത്തിനു മാതൃകാപരങ്ങളായ പല ചെയ്തികളുടേയും അവകാശവും സി. വി.ക്കുണ്ടെന്നു ശ്രീ. ആചാരിക്കു അറിയാൻ കഴിഞ്ഞു. ആധുനിക തിരുവിതാംകൂറിൽ സി. വി. ഉൾപ്പെടാത്ത ഒരു കാര്യവും ഇല്ലെന്നുള്ളതു പരമാത്ഥമായിരുന്നു. കഷകനെ കഷ്ടസ്ഥിതിയിലാക്കി യിരുന്ന 'വിരുത്തി' ഏപ്പാട്ടു നിത്തലാക്കാനായി ഗവണ്മെ ണ്ടിനോടു കുറച്ചുകാലം പടപൊരുതുകതന്നെ ചെയ്തു "ട്രാവൻകൂർ പേട്രിയററു" എന്ന ഇംഗ്ലീഷുവാരിക നട ത്തിയിരുന്ന സി. വി. രാമൻപിള്ള, മദ്രാസു പത്രങ്ങളുടെ തിരുവനന്തപുരത്തെ രാഷ്ട്രീയലേഖകനായി തുടൎന്നു വരുന്നതും, 'ട്രാവൻകൂർ മെമ്മോറി'യൽവരെ എത്തിച്ച

* "മാത്താണ്ഡവർമ്മ" വായിച്ചു തമിഴിൽ പരിഭാഷപ്പെ ടുത്തി രാജഗോപാലചാരി അവർകൾ കേട്ടിരുന്നു.

'സ്വദേശബോധ'ത്തിൻെറ മൂലക്കല്ലായി പ്രവൎത്തിച്ചു കൊണ്ടിരുന്നതും, രാജ്യത്തിൻെറ സാമൂഹ്യപുരോഗതിയുടെ ആദ്യശില്പികളിൽ ഒരാളായി ബഹുമാനിക്കപ്പെട്ടുന്നതും, രാജഗോപാലാചാരിക്ക ക്രമേണ അറിയാൻ കഴിഞ്ഞു. തിരുവനന്തപുരത്തുകൂടുന്ന മിക്ക പൊതുയോഗങ്ങളിലും, പ്രാസംഗികനായോ, അദ്ധ്യക്ഷനായോ സി. വി. ക്ഷണിക്കപ്പെടുന്നതും, രാജഗോപാലാചാരിയുടെ ശ്രദ്ധയ്ക്കു വിഷയമായിത്തീൎന്നുകൊണ്ടിരുന്നു. സി. വി-യെപ്പററി അറിയുന്തോറും കൂടുതൽ അറിയാനുള്ള ആഗ്രഹം ആചാരിഅവൎകളിൽ വൎദ്ധിച്ചു. അറിയുന്തോറും ബഹുമാനവും, കൂടുതൽ കൂടുതൽ അറിയാനുള്ള ആഗ്രഹവും വൎദ്ധിപ്പിക്കുന്ന ഒരു ചരിത്രം ഏതൊരാളിൻെറ പുറകിൽ അവശേഷിക്കുന്നുവോ, അയാറം മഹാനാണു്.

വിദ്യതാം അക്കാലത്തെ ഉന്നതന്മാരുടെ ഒരു ജന്മാവകാശമായി ഗണിക്കപ്പെട്ടിരുന്ന രാജഗോപാലാചാരിക്കു്, ആ വിഷയത്തിൽ സി. വി. യെ അത്യധികം ഭയപ്പെടേണ്ടതായിട്ടുണ്ടായിരുന്നു. കേവലം വ്യക്തിമാഹാത്മ്യം അല്ലെങ്കിൽ മറെറന്താണു് ഇരുനൂറോ, ഇരുനൂററൻപതോ രൂപാ ശമ്പളം വാങ്ങിയിരുന്ന സി. വി. രാമൻപിള്ളയെ ഏതുകേന്ദ്രത്തിലും, ഏതു ദൃഷ്ടിയിലും വലിപ്പമുള്ളവനാക്കി തീൎത്തതു്! ദിവാൻജി കഴിഞ്ഞാൽ ഏററവും വലിയ ശമ്പളം വാങ്ങുന്ന ആളാണു് ഹൈക്കോടതിയിലെ ഒന്നാം ജഡ്ജി. ആ ഒന്നാം ജഡ്ജിപോലും സമയം ചോദിച്ചുകൊണ്ടുമാത്രം കാണാൻ പോകേണ്ടതായുള്ള തിരുവതാംകൂറിലെ ദിവാൻജി സ്നേഹാദരങ്ങളോടുകൂടി അത്യന്തമിത്രമായി സി. വി. യെ കരുതിയതു്, സൎക്കാർ പ്രസ്സിലെ

സൂപ്രണ്ടു എന്ന നിലയിൽ അല്ലെന്നുള്ളതു തീച്ചയാണു്. പൗരുഷമൂത്തിയായ ഒരു പൗരനാണു് സി. വി. എന്നും, അദ്ദേഹത്തെ പിണക്കുന്നതു ശരിയല്ലെന്നും ദിവാൻ രാജഗോപാലാചാരി രാജ്യത്തിൽ ഒരു തിരനോട്ടം കഴിച്ചപ്പോൾ മനസ്സിലായി.

1084-ൽ- സി. വി. പ്രസിദ്ധപ്പെടുത്തിയ 'കുറുപ്പില്ലാക്കളരി' എന്ന പ്രഹസനം, അന്നത്തെ തിരുവനന്തപുരം സമുദായത്തിൽ ഒരു ഇളക്കം തന്നെ ഉളവാക്കി. ജീവിച്ചിരിക്കുന്ന ചില തുടുത്ത പാത്രങ്ങളെ പ്രവേശിപ്പിച്ചു്, പരസ്യമായി ഹാസ്യവിഷയമാക്കിയിരിക്കുന്നു എന്നു് എങ്ങും ആരോപണങ്ങൾ ഉണ്ടായി. മാത്രമോ? കേരളീയസ്ത്രീകളിലെ പഞ്ചാമൃത കൊച്ചമ്മമാരെയും,രാജഗോപാലാചാരിയുടെ വിട സ്വഭാവത്തേയും തമ്മിൽ ചിലർ പൊരുത്തപ്പെടുത്തിട്ടു സി. വി. യുടെ മുഖത്തേയ്ക്കു നോക്കുകയായി. ഉദ്ദേശ്യം, പാകതയെത്തിയിട്ടില്ലാത്ത ഒരു സ്ത്രീസമുദായത്തിൽ ആ മാതിരി സ്ത്രീകളുടെ പരിഷ്കാരഭ്രമങ്ങൾ ബഹുദൂരത്തിലുള്ള ദോഷഫലങ്ങൾ ഉളവാക്കുമെന്നു കാട്ടിക്കൊടുക്കണമെന്നതായിരുന്നു. പ്രഹസനം പലയിടങ്ങളിലും അഭിനയിക്കപ്പെട്ടു. അതിൻെറ ധ്വനി രാജഗോപാലാചാരിയുടെ ഹൃദയത്തിലും ചെന്നലയ്ക്കാതിരുന്നില്ല. കാൎയ്യമാക്കാനൊന്നുമില്ലാത്ത ഒരു കാൎയ്യം! എങ്കിലും, അദ്ദേഹം സി. വി. യെ ഒരു സംശയദൃഷ്ടിയോടുകൂടി വീക്ഷിക്കുവാൻ തുടങ്ങി.

1086-ലെ ആ നാടുകടത്തൽ സംസ്ഥാനത്തെ സകല ദേശാഭിമാനികളേയും, സ്ഥിരമായി വേദനിപ്പിക്കുന്ന ഒന്നായിരുന്നു. ജീവിത സുഖങ്ങൾ ഒന്നും തന്നെ കാംക്ഷിക്കാതെ; ഭൗതിക സുഖങ്ങളെ ബലിയപ്പിച്ചുകൊണ്ടു, തൻെറ രാജ്യത്തെ കീഴ്പ്പെടുത്തി

യിരുന്ന അധമ്മപ്രഭുത്വത്തെ എതിർത്തിരുന്ന രാമകൃഷ്ണപിള്ള അവർകളെ നാടുകടത്തിയതിനുശേഷമാണു് ആ കൃത്യത്തിന്റെ ഭയാനകതയെപ്പററി ഏവരും ചിന്തിക്കാൻ തുടങ്ങിയതു്. അതുവരെയും 'രാമകൃഷ്ണപിള്ള കരുക്കളുടെ വലയിൽപെട്ടു വഴിതെററുന്നു' എന്നും, 'കുറേ കൂടിപ്പോകുന്നു'എന്നും, 'കേവലം വ്യക്തിവിദ്വേഷപരമായ പത്രപ്രവത്തനം' എന്നും പല തരത്തിൽ പറഞ്ഞുകൊണ്ടിരുന്നവർ തന്നെ, 'നാടുകടത്തൽ' എന്ന കൃത്യത്തിനു 'സ്വദേശാഭിമാനി' 'ബലിയാടാ'ക്കപ്പെട്ടപ്പോൾ വേപഥു ശരീരന്മാരായി തീരുക തന്നെ ചെയ്തു. അതോടുകൂടി സവ്വീസിൽ നിന്നും പുറത്തു പോയാലെന്തു് എന്ന ഒരു ആലോചന സി. വി. യിൽ ഉണ്ടായതായും, അക്കാര്യം ജാനകിഅമ്മയോടു ഒരിക്കൽ സംസാരിച്ചതായും, കുടുംബം പുലത്തുവാൻ മററു സ്ഥിരമായ വരവുകൾ ഇല്ലാത്തതിനാൽ അദ്ദേഹം ജോലിയിൽ തുടരുവാൻ നിർബ്ബദ്ധനായി തീന്നതായും പറയപ്പെടുന്നു. പക്ഷെ വിപരീതപരിസരങ്ങൾകൊണ്ടുള്ള ആധമർണ്യം വ്യക്തിയുടെ പരിശുദ്ധിയെപ്പോലും സംശയകരമായി വീക്ഷിക്കപ്പെടുവാൻ ഇടവരുത്തുന്നതു ലോകസ്വഭാവമെന്നേ പറയേണ്ടൂ.

1087- ആയപ്പോഴെയ്ക്കും സി. വി. യുടെ നേർക്കു് ഏകാധിപതിയായിരുന്ന ദിവാൻരാജഗോപാലാചാരിക്കു തോന്നിയിരുന്ന സംശയവും ദ്വേഷവും അതിന്റെ പരമമൂദ്ധന്യതയിൽ എത്തുകയുണ്ടായി. സി. വി. അവധിയിൽ പ്രവേശിച്ചുകൊള്ളാൻ ആജ്ഞാപിക്കപ്പെട്ടു. പറയുമ്പോൾ അവധി എടുക്കാനല്ല താൻ 27 ൽ പരം വഷം

സക്കാരിനെ സേവിച്ചതെന്നും, അതിനാൽ തന്റെ രാജി സ്വീകരിച്ചു പുറത്തു പോകാൻ അനുവദിക്കുകയാണു വേണ്ടതെന്നും ഈയവസരത്തിൽ സി. വി. ആവശ്യപ്പെട്ടു. അവധി എടുത്തുകൊള്ളാനുള്ള ആജ്ഞാപനവും; സി. വി. യുടെ രാജിക്കത്തും; അവ തങ്ങളിൽ ക്രുദ്ധിച്ചു. സി. വി. രാജിവരെ പോകുമെന്നു ദിവാൻജി പ്രതീക്ഷിച്ചില്ല. 27 ൽ പ്പരം വഷം സക്കാരിനെ സേവിച്ച ഒരു ഉദ്യോഗസ്ഥൻ; പ്രത്യേകിച്ചു സി. വി.; പിരിച്ചയക്കപ്പെടുന്നതു് രാമകൃഷ്ണപിള്ളയെ നാടുകടത്തിയ ഗവണ്മെണ്ടിന്റെ കരാളതയെ കൂടുതൽ പുഷ്ടികരമാക്കിത്തീക്കുകയേ ഉള്ളൂ എന്നു ദിവാൻജി അനുമാനിച്ചു. രാജി പിൻവലിക്കുവാൻ ദിവാൻജി, പ്രസ്സ സൂപ്രണ്ടിനു എഴുതി. സൂപ്രണ്ടു നിന്നിടത്തു തന്നെ നിന്നു. കായ്യാകായ്യഗണനയും നീതിയും കാട്ടിലാക്കപ്പെട്ടിരിക്കുന്ന ഒരു ഗവണ്മെണ്ടിന്റെ കീഴിൽ ഉദ്യോഗത്തിൽ തുടരുന്നതു് തന്റെ പൗരുഷത്തിനു ചേരുന്നതല്ലെന്നു സി. വി. ആചാരി അവർകളെ അറിയിച്ചു. ദിവാൻജി അവിടെ നിന്നില്ല. പ്രൈവററു സെക്രട്ടറി കുപ്പുസ്വാമിശാസ്ത്രികളെ റാസ്സാട്ടിലേയ്ക്കു അയച്ചു. എന്തൊക്കെയായിട്ടും സി. വി. രാജിക്കത്തു പിൻവലിക്കുകയില്ലെന്നു കണ്ടപ്പോൾ, പ്രൈവററു സെക്രട്ടറി, ജാനകിഅമ്മയുടെ നയോപായങ്ങൾ കഥാനായകന്റെ മേൽ പ്രയുക്തമാക്കി, ആറു മാസത്തെ അവധി എന്നതിനു ഒരുവിധം സമ്മതിപ്പിച്ചു്, ഒരു ഒപ്പു് രാജിക്കത്തിന്റെ പുറത്തു വാങ്ങിക്കൊണ്ടു മടങ്ങിപ്പോയി. രാജഗോപാലാചാരിയുടെ നീചനടപടിയിൽ കോപം ദുസ്സഹമായിത്തീന്ന സി. വി. തന്റെ കുടുമയെ കത്തിരികൊണ്ടു സ്വന്തം കയ്യിനാൽ വെട്ടി ദൂരത്തെറിഞ്ഞു. അതിനുശേഷം തല മുണ്ഡനം ചെയ്യുക

യുമായി. ആ കൃത്യത്തിൽ അത്ഭുതപ്പെട്ട ജാനകിഅമ്മയോടു സി. വി. പറഞ്ഞതു് "എന്റെ കോപം ശമിപ്പിക്കുവാൻ വേറെ മാർഗ്ഗം ഇല്ല" എന്നായിരുന്നു. ഭൂമുഖത്തു ജനിച്ചിട്ടുള്ള യാതൊരു സാഹിത്യകാരന്റെ ചരിത്രത്തിലും ഇത്തരം ഒരു സംഭവം കാണുകയേ ഇല്ല.

അവധി കഴിഞ്ഞു പെൻഷന്റെ കാര്യം വന്നപ്പോൾ അവിടെയും രാജഗോപാലാചാരി അവർകൾ അദ്ദേഹത്തിന്റെ "ധീരധീവരത്വം" * പ്രകടമാക്കി. ഒടുവിൽ പെൻഷൻ അനുവദിക്കാതെയിരിപ്പാനോ, തടഞ്ഞുവയ്ക്കാനോ അദ്ദേഹത്തിനു കഴിഞ്ഞില്ല.

---

* സർ. പി. രാജഗോപാലാചാരിയുടെ തിരുവിതാംകൂർ ഭരണത്തെപ്പറ്റി വിദേശീയ മേധാവിത്വ ലേഖനപരമ്പരയിൽ സി. വി. ഇങ്ങനെ എഴുതുന്നു.

"......................വിദ്യാഭ്യാസ ഡിപ്പാർട്ടുമെണ്ടിന്റെ പരിഷ്കാരത്തോടുകൂടി പാലക്കാടു മുതലായ ദിക്കുകളിലെ പല അഗ്രഹാരങ്ങളിൽനിന്നു് ഒരു ചെറു സേനയും രാജ്യത്തിലെ പ്രജാപ്രകാശത്തിനുള്ള പ്രാകാരങ്ങളിൽ അധികാരായുധങ്ങളോടുകൂടി സംസ്ഥിതരാക്കപ്പെട്ടു. ഈ ധീരധീവരന്റെ സമാഗമത്തോടുകൂടി അസ്തഗിരിപ്രാപ്തങ്ങളാകുമെന്നു വിചാരിക്കപ്പെട്ടിരുന്ന ഉദ്യോഗസ്ഥപ്രതാപങ്ങൾ പ്രചണ്ഡോജ്ജ്വലകിരണങ്ങളായി തീർന്നതേയുള്ളു. .................. സ്വേച്ഛാധികാരമന്ത്രിത്വം സ്വേച്ഛാപ്രഭുത്വത്തോടുകൂടി രാജശക്തിയോടു സഹവാസം ചെയ്യുന്ന സൌഭാഗ്യംമൂലം തിരുവിതാംകൂർകാർക്കു പരിഷ്കാരശക്തി എന്നു പ്രഘോഷണം ചെയ്യപ്പെടുന്നതിന്റെ സ്വഭാവമെന്താണെന്നു അറിവാൻ സന്ദർഭമുണ്ടായി. അധികാരവൃന്ദം പലരെയും കൈലാസ വൈകുണ്ഠങ്ങളുടെ ദാനം കൊണ്ടു അവലൂട്ടിയ കുചേലന്മാരാക്കി. ഭരണയശസ്സു അത്യുജ്ജ്വലമായ കനകതിലകാന്തികളുടെ സമ്മേളനത്തോടെ പ്രകാശിച്ചു. തിരുവിതാംകൂറിന്റെ ഭരണചരിത്രത്തിൽ സദ്വൃത്തി എന്ന ധർമ്മത്തിനു ഇദംപ്രഥമമായി അതിബീഭത്സാവസ്ഥാന്തരം ഉണ്ടായതുപോലെയും പലരും ദർശിച്ചു.

..........................................................................................................

..........................പക്ഷപാതത്വം എന്നുള്ള വീജം വിശ്വസ്വരൂപത്തിൽ പ്രവർത്തനദശയെ പ്രാപിച്ചു, സ്വേച്ഛാപ്രമത്തത കാലാതിക്രമം വി

അവധി അനുവദിക്കപ്പെട്ടതിനു ശേഷം അധികം താമസിച്ചില്ല, "ധർമ്മരാജ" എന്ന പുതിയ മഹാഗ്രന്ഥനിർമ്മിതിക്ക് : ഗ്രന്ഥം പറഞ്ഞുകൊടുത്തു, ജാനകിഅമ്മയെക്കൊണ്ടു എഴുതിക്കാൻ തുടങ്ങിയ ആദ്യഘട്ടത്തിൽ സി. വി. വലത്തു കയ്യിൽ വേദനയോടുകൂടി ശയ്യാവലംബനായിരുന്നു. വാതരോഗം നിമിത്തമുള്ള കയ്യിലെ തരിപ്പും വേദനയും അധികരിക്കുമ്പോൾ എഴുത്തു നിർത്തുവാൻ പറയും. വൈദ്യൻ ശ്രീ. എൻ. നീലകണ്ഠപ്പിള്ളയെക്കൊണ്ടു 'നാരങ്ങാക്കിഴി' ഇടുവിക്കുകയും, "എന്റെ വയററുപിഴപ്പിനു വേണ്ടിയുള്ള 28 വർഷത്തെ എഴുത്തു കൊണ്ടാണു് കയ്യു് എടുക്കാൻ വയ്യാതെ ആകുന്നതു്" എന്നു് സ്വയം പറയുകയും ചെയ്യും. വേദന ശമിക്കുമ്പോൾ വീണ്ടും എഴുതിക്കൊള്ളുവാൻ പറയും. എന്നാൽ, മലയാളഭാഷയുടെ ഭാഗ്യം കൊണ്ടു ആ വേദനനീണ്ടു നിൽക്കാതെ കുറഞ്ഞു. പറഞ്ഞുകൊടുക്കുന്നതു എഴുതി എടുക്കാനായി ആളുകൾ മാറിമാറി ഇരിക്കേണ്ടി വന്നു. പറഞ്ഞുകൊടുക്കുമ്പോൾ, എഴുതിക്കൊണ്ടിരിക്കുന്ന ആൾ അങ്ങോട്ടു ചോദിച്ചാൽ സി. വി. കോപംകൊണ്ടു മിഴികൾ ചിറയുകയും, ചിലപ്പോൾ ഭത്സിച്ചു വല്ലതും വിളിച്ചു പറയുകയും ചെയ്തുപോകും! ഒരു നിശ്ചിത ഭാഗം എഴുതി അവസാനിപ്പിച്ചതിനു ശേഷം, അതു വായിച്ചു കേൾപ്പിക്കുന്ന അവസരത്തിൽ, താംബൂലം നിറച്ചിട്ടുള്ള വായിൽനിന്നും പുറത്തു വരുന്ന

---

ണമായി ജനതയെ ബീഭത്സ നൃത്തം ചെയ്യിച്ച ഈ കാലത്തുതന്നെയായിരുന്നു. ഈ മാന്ത്രികമണ്ഡപത്തിന്റെ ആഭിചാരവ്യാമോഹത്തിന്നിടയിൽ സതീമണ്ഡപങ്ങൾ, ദാമ്പത്യ ശയ്യകളിലെ ആശ്വാസങ്ങൾ എന്നിവ വരം തേടി നടന്താമോ? എന്ന ചോദ്യത്തെ സമുദായാഭിമാനികളിൽ ഉല്പന്നമാക്കി.............................................................."

തിൽ അവ്യക്തമെന്നു തോന്നി എഴുതുന്നവർ വിട്ടുകളയുന്നതെന്തോ അതു വീണ്ടും പറഞ്ഞുകൊടുക്കും. മനസ്സിലാകാതെ വരുന്നതു വിട്ടുകൊള്ളണമെന്നല്ലാതെ, അപ്പോൾ ഇടയ്ക്കു കയറി ചോദിക്കുവാൻ സി. വി. അനുവദിക്കുകയില്ലായിരുന്നു. എന്തെന്നാൽ ഇടയിൽ ചോദിക്കുന്നതുകൊണ്ടു് പ്രകൃതത്തിൽ ആനയിക്കുവാൻ മേധയിൽ ഒരുക്കിയിരിക്കുന്നവ ശിഥിലിച്ചു പോകുമായിരുന്നു. രാത്രിയിൽ സാധാരണ പത്തു മണിയോടു കൂടി എഴുത്തവസാനിപ്പിച്ചു് ഏതാനും നിമിഷം ധ്യാനനിരതനായി കഴിച്ചതിനു ശേഷം, സി. വി. വരാന്തയിൽ അങ്ങോട്ടുമിങ്ങോട്ടും നടക്കും. ഭക്ഷണാദികൾക്കു്, എഴുത്തു നടക്കുന്ന കാലങ്ങളിൽ വളരെ കുറച്ചു സമയമേ എടുക്കുകയുള്ളു. ഉറങ്ങാൻ കിടന്നാൽ, പെട്ടെന്നുണർന്നു എണീററു് എഴുതാനുപയോഗിക്കുന്ന മെഴുകുതിരിവിളക്കു കത്തിച്ചു് സി. വി. തനിയേ ഇരുന്നു എഴുതും: നിശയുടെ ഏകാന്തതയിൽ ആ ഭാവനാസാഗരത്തിൽ നിന്നും പല വിശിഷ്ട ചിന്താരത്നങ്ങളും കടലാസ്സാകുന്ന കരയിൽ അടിഞ്ഞു കയറുന്നതു ആരും അറിയുകയില്ല. എന്നാൽ, "കണ്ണുകൊണ്ടു എഴുതുവാൻ വയ്യാതെയോ മററു അസുഖങ്ങളോ ഉണ്ടെങ്കിൽ, മാത്രമേ രാത്രിയിൽ അച്ഛൻ മററു വല്ലവരേയും എഴുതുവാൻ വിളിച്ചിരുന്നുള്ളു" എന്നാണു് ഈ ഉറക്കത്തിൽ നിന്നു പെട്ടെന്നുണർന്നുള്ള എഴുത്തിനെപ്പററി ശ്രീമതി ഗൗരിക്കുട്ടി അമ്മ പറയുന്നതു്.

അന്നന്നു എഴുതുന്ന ഭാഗങ്ങൾ സായംകാലങ്ങളിൽ റോസ്കോട്ടിൽ സമ്മേളിക്കുന്ന സാഹിത്യരസികന്മാർക്കു കേൾക്കുവാനായി വായിക്കപ്പെടും. അവർ എങ്ങനെ രസിക്കുന്നു എന്നു ഗ്രന്ഥകാരൻ പ്രത്യേകം ശ്രദ്ധ പതി

പ്പിക്കം. ശ്രീമാന്മാരായ ഏ. ഗോപാലമേനോൻ, ഏ. ശങ്കരപ്പിള്ള, സി. എസ്. സുബ്രഹ്മണ്യൻപോററി, കെ. ആർ. കൃഷ്ണപിള്ള തുടങ്ങിയവരാണു് വായിച്ചു കേൾക്കുന്നവരിൽ പ്രധാനികൾ.

പണ്ഡിതവര്യനായ ശ്രീമാൻ ആററൂർ കൃഷ്ണപിഷാരടിഅവർകളെയായിരുന്നു, തീരുന്ന തീരുന്ന അദ്ധ്യായങ്ങൾ പരിശോധിക്കുവാൻ ഏല്പിച്ചിരുന്നതു്. ശ്രീ. കെ. ആർ. കൃഷ്ണപിള്ള അവർകൾ കഥാഘടന മുതലായവയേയും, പിഷാരടിഅവർകൾ ഭാഷാപ്രയോഗങ്ങളിലെ ശാസ്ത്രാപസ്തൃതത്വത്തേയും സാമാന്യമായി പരിശോധിച്ചു എന്നു പറയാമെന്നേയുള്ളു. എന്തെന്നാൽ, ഉള്ളിൽ തിങ്ങിവിങ്ങി നിൽക്കുന്ന ആശയങ്ങളുടെ പ്രകടനത്തിനു, ശാസ്ത്രത്തിന്റെ പുറകേ പോകാൻ തനിക്കു സാദ്ധ്യമല്ലെന്നു സി. വി. ശഠിച്ചിരുന്നു. വികാരങ്ങൾ മുററിയ അമംഷത്തള്ളലുകൾകൊണ്ടുള്ള ചന്ത്രക്കാരൻ തുടങ്ങിയവരുടെ വിസ്തൃത് സംഘട്ടനം പോലെയുള്ള സംഭാഷണങ്ങളിൽ, ശബ്ദാഗമശാസ്ത്രജ്ഞന്മാർ സി. വി. യുടെ പുറകേ തന്നെ പോകേണ്ടിവന്നു. വർണ്ണനകളുടെ വൈചിത്ര്യത്തിൽ കനകമണികളുടെ ജാജ്വല്യതയല്ലാതെ, ശബ്ദപ്രയോഗത്തിന്റെ ശുദ്ധാശുദ്ധപ്രകാശനത്തിനു ഗണനയുണ്ടോ എന്നു അന്വേഷിക്കാൻ സി. വി. തയ്യാറായില്ലായിരുന്നു.

ശ്രീ. ആററൂർ പറഞ്ഞു: *

---

* 1122 മേടത്തിൽ തൃശ്ശൂർവച്ചു ആററൂർ കൃഷ്ണപിഷാരടി അവർകളുമായി ഈ ഗ്രന്ഥകാരൻ നടത്തിയ സംഭാഷണക്കുറിപ്പുകളിൽനിന്നു്.

"എന്നെ അത്ഭുതപ്പെടുത്തിയതു് അദ്ദേഹത്തിന്റെ ഓർമ്മ ശക്തിയാണു്. സാധാരണ ഗ്രന്ഥകാരന്മാർ പുസ്തകം എഴുതുന്ന രീതിയിലല്ല, അദ്ദേഹം പുസ്തകം എഴുതുന്നതു്. ധർമ്മരാജായിൽ പതിനെട്ടാം അദ്ധ്യായം ആണു അദ്ദേഹം ആദ്യം എഴുതിയതു്. കഥയും, പാത്രങ്ങളും മനസ്സിൽ എത്ര സ്വാധീനപ്പെടുത്തിയിരുന്നുവെന്നു നോക്കണം! ഇന്നും അതോർത്തിട്ടു എങ്ങനെയാണു് അതു സാധിച്ചു എന്നു എനിക്കു ഊഹിക്കാൻ കഴിയുന്നില്ല. അഹൊ! എന്തൊരു ധാരണാശക്തി!"

"ധർമ്മരാജായിലെ ഭാഷാപരമായ കുറവുകൾ തിരുത്തപ്പെട്ടുവോ" എന്ന ചോദ്യത്തിനു അദ്ദേഹം പറഞ്ഞു:

"ഞങ്ങൾക്കു അതിൽ തിരുത്താനൊന്നുമില്ല. ഞങ്ങൾ അതിൽ ഒരു വാക്കു മാററി മറെറാരു വാക്കു പ്രയോഗിച്ചു എന്നു വിചാരിക്കുക. ആ അദ്ധ്യായം അച്ചടിച്ചു കഴിയുമ്പോൾ എന്തു വാക്കാണോ അദ്ദേഹം ആദ്യം ഉപയോഗിച്ചിരുന്നതു് അതായിരിക്കും അതിൽ കാണുക. അദ്ദേഹം കഥാഗതിയിൽ നിഴലിക്കുന്ന സന്ദർഭത്തിനൊത്തവണ്ണമാണു് വാക്കുകൾ ഉപയോഗിക്കുന്നതു്. അതിൽ ഒരു വാക്കുപോലും മാററുക സാദ്ധ്യമല്ല. അദ്ദേഹത്തിന്റെ ഭാഷ കഠിനമാണെന്നു പറയുന്നവരുണ്ടു്. ഭാഷയുടെ കാഠിന്യമല്ല അതു്. പാത്രങ്ങളുടേയും, സന്ദർഭത്തിന്റേയും, ഭാവനയുടേയും ഗാംഭീര്യമാണു് ധർമ്മരാജായിലെ ഗാംഭീര്യം."

സി. വി. ക്കും, ചന്തുമേനവനും തമ്മിൽ ഉള്ള സാമ്യതയും, അകൽച്ചയും എങ്ങനെയാണു് എന്ന ചോദ്യത്തിനു ശ്രീ. പിഷാരടിഅവർകൾ ഇപ്രകാരം മറുപടി നൽകി.

"അവർ തങ്ങളിൽ സാമ്യതയേ ഇല്ല; പിന്നെയല്ലേ അകൽച്ച വരാൻ. സി. വി. രാമൻപിള്ള എന്നാൽ അത്യന്തം പ്രൗഢനും, പണ്ഡിതനുമായ ഒരു ഭാവനാശാലി. ചന്തുമേനവൻ;കോമളനും സൗമ്യനുമായ മറെറാരു ഭാവനാശാലി."

ധർമ്മരാജായിലെ പതിനെട്ടാം അദ്ധ്യായം ആണ് സി. വി. ആദ്യം എഴുതിയതെന്നു പറഞ്ഞുവല്ലൊ. * മാർത്താണ്ഡവർമ്മയ്ക്കുശേഷം എഴുതുന്ന ഗൗരവതരമായ ആ സാഹിത്യകൃതിയിലെ പതിനെട്ടാമദ്ധ്യായത്തിന്റെ ആദ്യവരികളിൽ ഗ്രന്ഥകാരൻ കാവ്യലോകത്തിൽതന്നെ കഴിയുകയായിരുന്നുവെന്ന ആത്മകഥാംശത്തെ സൂചിപ്പിക്കുകയും കൂടി ചെയ്യുന്നുണ്ട്.

ആ വരികൾ, "കനകകാന്തികൊണ്ടു കമനീയതരവും ഗുളമധുരിമകൊണ്ടു ആസ്വാദനീയവുമായി കവിമനോധർമ്മത്താൽ നിർമ്മിതമായ ലോകത്തിൽതന്നെ ഇതേവരെ പെരുമാറിയും............................"
എന്നിങ്ങനെ ആരംഭിച്ചു തുടർന്നുപോവുന്നു:

പാശ്ചാത്യസാഹിത്യത്തിലെ ചരിത്രനോവലുകളെ അനുകരിച്ചു 'മാർത്താണ്ഡവർമ്മ' എഴുതപ്പെട്ടു. എന്നാൽ 'ധർമ്മരാജ', മാർത്താണ്ഡവർമ്മയിലെ പാശ്ചാത്യ സാഹിത്യ

* "മാർത്താണ്ഡവർമ്മ"യ്ക്കു ശേഷം തിരുവിതാംകൂർ മെമ്മോറിയലിന്റെ പരാജയവും, മററു ചില സാമൂഹിക—രാഷ്ട്രീയ നടവടികളും കണ്ട് ക്ഷോഭംമുഴുത്ത സി. വി. വിപ്ലവപരമായ ഒരു സാമൂഹ്യനോവൽ എഴുതുകയും, ആ പുസ്തകം താണുപിള്ളഅവർകൾ വായിച്ചു കേട്ടിട്ടു ചുട്ടുകളയുകയും ചെയ്തിട്ടുള്ളതായി അറിയാൻ കഴിയുന്നു.

പ്രേരണയെക്കാളും ഗ്രന്ഥകാരന്റെ പൗരസ്ത്യസാഹിത്യവുമായിട്ടുള്ള അടുപ്പത്തെയാണ് കൂടുതൽ വെളിപ്പെടുത്തുന്നത്. മഹാഭാരതാദി വിശ്വമഹാകാവ്യങ്ങളിൽ കാണപ്പെടുന്നതുപോലെയുള്ള വീര്യവ്രതന്മാരായ കഥാപാത്രങ്ങളും, കാദംബര്യാദിഗദ്യമഹാകാവ്യങ്ങളിലെ വർണ്ണനാരീതിയും, "കാളിദാസപ്രഭൃതികളായ കവിചക്രവർത്തികളുടെ ഉത്തുംഗശൃംഗാരാശയങ്ങളും," * കൗടില്യൻ, ഷാംഗ്യാംഗ്, മക്കാവല്ലി എന്നീ ലോകരാജ്യതന്ത്രജ്ഞന്മാരുടെ ഏകയുക്താഭിപ്രായമായ സമരോപജാപവുമാണ് ധർമ്മരാജായിലെ ഒഴുക്കും ഓളവും നിറഞ്ഞ ഭാരതീപ്രവാഹത്തിൽ നാം ദർശിക്കുന്നതു്. കൗടില്യന്റേയും, മക്കാവല്ലിയുടേയും, ഏകകണ്ഠമായ അഭിപ്രായമാണ് രാഷ്ട്രത്തിന്റെ സൃഷ്ടിക്കും, നിലനില്പിനും, വിപുലീകരണത്തിനും, ഉപജാപവും യുദ്ധവും ഒഴിച്ചുകൂടാൻ വയ്യാ എന്നുള്ളതു്. കയ്യൂക്കുകൊണ്ടു രാജ്യം പിടിച്ചടക്കണമെന്ന ആ രാജ്യതന്ത്രജ്ഞന്മാരുടെ തത്വത്തെത്തന്നെ ഹരിപഞ്ചാനനെക്കൊണ്ടു സി. വി. പറയിക്കുന്നു:

"എന്തപ്പനേ? എന്തു്? സിംഹാസനങ്ങൾ, ഉടവാളുകൾ, ഇതുകൾ ധർമ്മശാലകളിൽ ദാനം ചെയ്യപ്പെടുന്നില്ല: വൃക്ഷങ്ങളിൽ കായ്ക്കുന്നില്ല: മഴയോടും മഞ്ഞോടും വർഷിക്കുന്നില്ല: ഭൂഖനനം ചെയ്താലും കിട്ടുകയില്ല; അങ്ങാടികളിൽ വിൽക്കപ്പെടുന്നുമില്ല. അതിനാൽ ശൈലൂകമുകിലപ്രഭൃതികളുടെ നയത്തെ തുടർന്നു കൊന്നും വെന്നും, തീ വച്ചു മുടിച്ചും അവയെ നേടണം. സ്വർഗ്ഗം പിളർന്നു പരീക്ഷിക്കട്ടെ; നരകം കിളർന്നു പൊതിയട്ടെ;

---

* ധർമ്മരാജാ.

സമുദ്രങ്ങൾ പ്രളയപ്രവാഹം കൊണ്ടു കഴുകട്ടെ; നാം വിജയ പതാകയെ ഈ ഭൂ സ്വർഗ്ഗത്തിൽ പ്രതിഷ്ഠിക്കും"

നിർവിഘ്നം പുസ്തകത്തിന്റെ രചന പുരോഗമിച്ചു കൊണ്ടിരുന്നു. രാജസേവനത്തിൽ നിന്നും അസ്വസ്ഥചിത്തനായി അവധിയിൽ പ്രവേശിച്ചിരിക്കുന്ന സി. വി. രാമൻപിള്ള ആ സേവനാസ്വസ്ഥതയെ എടുത്തു കാട്ടുമാറു്,

"തമ്പുരാനെ സേവിച്ചു് മാനം കെട്ടു പൊന്നുടയതേ" എന്ന വരികൾ പറഞ്ഞു കൊടുത്തപ്പോൾ എഴുതിയ ആളും അതു വായിച്ചു കേട്ടവരും ഗ്രന്ഥകാരന്റെ, അനന്തരകാലജീവിതത്തിനുള്ള 'വാർദ്ധക്യവേതനം'പോലും കിട്ടുന്നതു സന്ദേഹത്തിലാകുകയില്ലയോ, എന്നു ശങ്കിച്ചു.

"മച്ചമ്പികളും അവിടെ ചേർന്നവർക്കും * മേക്കാമണ്ഡപം തന്നെ ശരണം. അതും ഒരു യശസ്സു തന്നെ" എന്നു സങ്കടപ്പൂരം പുരണ്ട ആ പരമാർത്ഥത്തെ ഉമ്മിണിപ്പിള്ളയെക്കൊണ്ടും, 'രാജദ്രോഹത്തിന്റെ കാരണക്കാർ' എന്നു സമ്പ്രതിഅയ്യൻ പറഞ്ഞുതുടങ്ങുമ്പോൾ, "ധ്വംസനം ചെയ്യപ്പെട്ട കൂട്ടത്തിൽ ബ്രാഹ്മണരും ഉൾപ്പെട്ടിരുന്നു. വൈദികരും അവൈദികരും യോജിച്ചു നടത്തുന്ന കാര്യങ്ങളിൽ വൈദികശക്തിയാണു് ബുദ്ധി. മററുള്ളവർ അവയവങ്ങളും ആയുധങ്ങളും മാത്രമേ ആകൂ" എന്നു് വിശദീകരണഭാഷയിൽ കേശവപിള്ളയെക്കൊണ്ടും, "കഴുവേറിയവർക്കുണ്ടോ കാട്ടിനെ ഭയം" എന്ന 'ദ്രോഹിവർഗ്ഗ'ത്തിലെ കന്യകമാർപോലും ഭയരഹിതരാണെന്നു മീനാക്ഷിയെക്കൊണ്ടും, "പാടാക്കരേൾ കൊണ്ടകുലമെന്നു് നീ കേട്ടിട്ടില്ലയോ? ............തോറാകേറവും കഴുകേറവും

* എട്ടുവീട്ടിൽ പിള്ളമാരെ വധിച്ച സ്ഥലം.

കൊണ്ടു് ഇക്കുലത്തിനു എന്തു കുറവന്നെടാ? മഹിമ പെററ മാറാപ്പേരു കുലത്തിനും കൂട്ടത്തിനും ചേർത്തു. അല്ലാതെന്തടാ?" എന്നു് പൗരുഷോത്തേജകപരമായി ത്രിപുരസുന്ദരിക്കുഞ്ഞമ്മയെക്കൊണ്ടും പറയിക്കുന്നഭാഗങ്ങൾ കടലാസ്സിലായപ്പോൾ സി. വി. യുടെ അകത്തെ ക്ഷോഭങ്ങളോ, വിജൃംഭണങ്ങളോ, പരമാർത്ഥങ്ങളോ ഒട്ടൊട്ടു അസന്നിഗ്ദ്ധമായി വായിച്ചു കേൾക്കുന്നവർക്കു ഊഹിക്കുമാറായി. പൗരപൗരുഷത്തിന്റെ വിദ്യുൽസ്ഫുലിംഗങ്ങൾ ചിതറുന്ന ചരിത്രാംശങ്ങൾ കഥാഗാത്രത്തെ തിളങ്ങുന്നതാക്കിത്തീർക്കുന്നുവെന്നു വായിച്ചു കേൾക്കുന്നവർ അഭിപ്രായപ്പെട്ടുകൊണ്ടിരുന്നു. പ്രജാപ്രഭുഗൃഹങ്ങളെപ്പററി പറയുമ്പോൾ "രാജ്യത്തിന്റെ കോണസ്തംഭങ്ങൾ" എന്നാണു് ഗ്രന്ഥകർത്താവുതന്നെ വ്യാഖ്യാനം നൽകുന്നതു്. "......................................

പെരുമാക്കന്മാരാൽ ഭരിക്കപ്പെട്ടിരുന്ന കേരളഖണ്ഡത്തിന്റെ പ്രധാനഖണ്ഡമായി ശേഷിക്കുന്ന വഞ്ചിരാജ്യത്തിലും സംസ്ഥാനസ്വരൂപണത്തിന്റെ ഗത്യന്തരങ്ങൾക്കിടയിൽ, ചില വധങ്ങൾ സംഭവിച്ചു എന്നതു, ആ സംസ്ഥാനത്തിൽ തീഷ്ണവീര്യന്മാരായ ബാഹുജസിംഹങ്ങൾ വസിച്ചിരുന്നതായി മാത്രമേ തെളിയിക്കു" എന്ന ധർമ്മരാജായിലെ ഈ വരികളിൽ, കേരളത്തിന്റെ പാരമ്പര്യം പ്രജാപ്രഭുത്വമായിരുന്നുവെന്നും, ആ പാരമ്പര്യത്തിനു ശേഷം നടന്നിട്ടുള്ള സംസ്ഥാനസ്വരൂപണങ്ങളിൽ "ചില വധങ്ങൾ സംഭവിച്ചു എന്നതു, ആ സംസ്ഥാനത്തിൽ തീഷ്ണവീര്യന്മാരായ ബാഹുജസിംഹങ്ങൾ വസിച്ചിരുന്നതായി മാത്രമേ തെളിയിക്കു" എന്നും, ഗ്രന്ഥകർത്താവു സ്പഷ്ടമായി, ഒരു രക്തചരിത്രഘട്ടത്തെ തന്നെ സൂചിപ്പിച്ചു.

വായിച്ചു കേൾക്കുന്നവർ കാവ്യഭംഗിയിൽ ലയിച്ച് അവിടമൊക്കെ ഒരു അഭിപ്രായവും പുറപ്പെടുവിക്കാതെ തരണം ചെയ്തു എങ്കിലും, ജാനകിഅമ്മ ആ ഭാഗങ്ങൾ ദോഷകരമായി വ്യാഖ്യാനിക്കപ്പെട്ടുവെങ്കിലോ എന്ന് വ്യഞ്ജിപ്പിക്കാതെയിരുന്നില്ല. സൽഗുണങ്ങളുടേയും സജീവകേന്ദ്രമായി കഥാനായകനായ ധർമ്മരാജാവ് ചിത്രീകരിക്കപ്പെട്ടു. ആ വർണ്ണനാധോരണിൽ മറെറാന്നും അനിഷ്ടകരമാകുകയില്ലെന്നു ഗ്രന്ഥകർത്താവ് ഉറച്ചു. 'ധർമ്മരാജാവ്' എന്ന കീർത്തിനാമം വഹിക്കുന്ന രാമവർമ്മ മഹാരാജാവ് യൂറോപ്യൻ രാജ്യങ്ങളിൽക്കൂടി പരന്തരീസു ഗവൺമെണ്ടു മുഖേന ഖ്യാതി പരത്തിയിട്ടുള്ള ഒരു രാജാവു തന്നെയായിരുന്നു. ഏതു രാജാവിനും, ധർമ്മരാജാവിൽനിന്നും നിദർശനപ്രമാണമാക്കി പഠിക്കുവാൻ ധാരാളം പാഠങ്ങൾ ഉണ്ടു്. രാജാവ്, രാജധർമ്മത്തെ പുലർത്തുന്ന നീതിനിഷ്ഠനാണെങ്കിൽ രാജ്യത്തെ കലാപംകൊണ്ടു നാമാവശേഷമാക്കുമെന്നു ഭയപ്പെടുത്തുന്ന ഏതു ഹരിപഞ്ചാനനെപ്പോലെയുള്ള ഉഗ്രവൃത്തന്മാരുടെ ഉപജാപങ്ങളും തകർക്കുവാൻ കഴിയുമെന്നും അതിനു ആവശ്യമായ ബുദ്ധിശക്തിയും നാട്ടിൽ പിറന്നവർക്കുതന്നെ ഉണ്ടെന്നും കേശവപിള്ളയെക്കൊണ്ടും സി. വി. തെളിയിച്ചു. വർത്തമാനകാലത്തെ രാജസ്ഥാനം, ഭരണസാമർത്ഥ്യം വിദേശപൗരന്മാർക്കേ ഉള്ളൂ എന്നു ധരിച്ചിരിക്കുന്നതു് രാജ്യക്ഷയത്തിനേ കാരണമാവൂ എന്നു രാമൻപിള്ള അവർകൾ സൂചിപ്പിക്കുവാൻ ആഗ്രഹിച്ചു എന്നതു വിനാപ്രതിപാദസിദ്ധമാണല്ലൊ. നാട്ടിലെ ധീരപൗരന്മാരുടെ പരമ്പരയിൽ അവശേഷിച്ച ഒരു

വ്യക്തിയാണ് ഹരിപഞ്ചാനനൻ: ന്യായമായി രാജ്യത്തി ന്നവേണ്ടി പ്രാണൻ കളയാൻ മടികാണിക്കാത്ത പൗര വർഗ്ഗത്തിൻെറ ഒരു പിൻഗാമി: സ്നേഹിച്ചാൽ ജീവൻ കൊടുക്കുകയും, ദ്വേഷിച്ചാൽ ജീവൻ എടുക്കുകയും ചെയ്യുന്നതാണ് ആ വർഗ്ഗത്തിൻെറ പ്രകൃതം. പൗര ജനങ്ങളെ അവമതിക്കരുതെന്നും, നശിപ്പിക്കരുതെന്നും, ശത്രുക്കളാക്കരുതെന്നും, രാജ്യത്തിൻെറ ബന്ധുക്കൾ രാജ്യത്തിലെ പൗരന്മാരാണെങ്കിൽ, ശത്രുക്കളും അവർ തന്നെയെന്നും, വഞ്ചിരാജ്യപൗരൻെറ പൗരുഷത്തിന്ന മാതൃക ഹരിപഞ്ചാനനനാണെന്നും, വിദേശപൗരന്മാരെ മന്ത്രിപദത്തിലാക്കി, അവരെക്കൊണ്ടു നാട്ടുകാരെ അടിമകളാക്കി ഭരിപ്പിക്കുന്ന മഹാരാജാവിന്ന മുഖ്യമായ ഒരു ശാസനം 'ധർമ്മരാജാ'കൊണ്ടു സി. വി. ക്കു നൽകുവാൻ സാധിച്ചു. നാനാജാതിമതസ്ഥരടങ്ങിയ തിരുവിതാംകൂർ പൗരാവലിയുടെ 'മെമ്മോറിയൽ പ്രാർത്ഥനയെ' ശരിയാംവണ്ണം മഹാരാജാവു തിരുമനസ്സു ശ്രവിച്ചില്ലല്ലൊ! പിന്നീടും വിദേശിദിവാന്മാരെത്തന്നെ ഇറക്കുമതിചെയ്യുകയും ചെയ്തുകൊണ്ടിരുന്നുവല്ലൊ! ആകപ്പാടെനാട്ടിലെ പൗരജനങ്ങൾ കാലികളെപ്പോലെയുള്ള ഒരു കൂട്ടർ എന്നുതന്നെ ഗണിക്കപ്പെടുന്നതായി തോന്നിപ്പിക്കുവാനുള്ള സന്ദർഭങ്ങളേ രാജസ്ഥാനത്തു നിന്നും ജാതമാക്കിയിട്ടുള്ളൂ. ആ രാജസ്ഥാനത്തിന്ന ഒരു ഉഗ്രശാസനം സാഹിത്യത്തിലൂടെ വീണ്ടും നൽകണമെന്നു വളരെക്കാലം മുൻപേ ആഗ്രഹിക്കാൻ തുടങ്ങിയതു താണുപിള്ള അവർകളാൽ തടുക്കപ്പെട്ടിരുന്നു. ഇപ്പോൾ സി. വി. അതു സാധിച്ചു. ധർമ്മരാജായിലെ ഗാംഭീര്യം അനന്തമായ പൗരപൗരുഷത്തിൻെറ ഗാംഭീര്യമാകുന്നു.

1088-ൽ ധമ്മരാജാ * പ്രസിദ്ധീകരിക്കപ്പെട്ടു. മൂന്നു ഭാഗങ്ങളായി രചിക്കുവാനുദ്ദേശിച്ച രാജാകേശവദാസൻെറ ചരിത്രത്തിലെ ആദ്യപുസ്തകമായിരുന്നു 'ധമ്മരാജാ'. പുസ്തകത്തിൻെറ മുഖവുരയിൽ ഗ്രന്ഥകാരൻ രചനാകാലത്തെപ്പററി ഇപ്രകാരം പറയുന്നു:

"കഴിഞ്ഞ കൊല്ലത്തിൽ ശരീരാസ്വാസ്ഥ്യചികിത്സയ്ക്കായി ഗവണ്മെണ്ടിൽനിന്നും സകരുണം അനുവദിച്ച ആറരമാസത്തെ × സാവകാശലബ്ധിയിൽ ഈ ഗ്രന്ഥരചന നിവർത്തിപ്പാൻ സംഗതിയായതിനാൽ, ആ മഹാകരുണാദാനത്തിനു എൻെറ ഹൃദയംഗമമായ കൃതജ്ഞതയെ ഈ സന്ദർഭത്തിൽ സവിനയം പ്രകടിപ്പിച്ചുകൊള്ളുന്നു."

"ധർമ്മരാജാ" ശ്രീമൂലം തിരുമനസ്സിനു സമർപ്പിച്ചപ്പോൾ സി. വി. ക്കു 'വീരശൃംഖല' സമ്മാനിച്ചതും പ്രസ്താവ്യമാണു്.

---

* ധമ്മരാജ ആദ്യപതിപ്പിനു് 1500 രൂപാ പ്രതിഫലംകൊടുത്തു തിരുവനന്തപുരത്തെ ഭാസ്കരാപ്രസ്സുടമസ്ഥന്മാർ വാങ്ങി 4000 പ്രതികൾ അച്ചടിപ്പിച്ചു. പിന്നീടു് ഒന്നോ രണ്ടോ പതിപ്പു് ഉണ്ടായിട്ടുണ്ടെങ്കിലും ഇപ്പോൾ ധമ്മരാജ പ്രസിദ്ധീകരിക്കുന്നതു തിരുവനന്തപുരത്തെ കമലാലയാ പുസ്തകശാലക്കാരാകുന്നു.

× ആദ്യം ആറുമാസത്തെ അവധിയായിരുന്നു അനുവദിച്ചതു്. പിന്നീടു പതിനഞ്ചു ദിവസത്തെ അവധികൂടി അനുവദിച്ചു.

# X

## "ഏതാണു സിംഹം?"

"അഷ്ടഗൃഹപ്രധാനന്മാരുടെ പൌരുഷത്തിന്റേയും, വഞ്ചിരാജശക്തിയുടേയും ചിരകാലമാത്സര്യത്തിന്റെ അവസാനരംഗമാ"യുള്ള കഥയെ പ്രതിപാദിക്കുന്ന 'ധർമ്മരാജ' മലയാളസാഹിത്യലോകത്തെ ഒരു സുപ്രധാന സംഭവമായി പരിഗണിക്കപ്പെട്ടു. ഖണ്ഡനപരങ്ങളായ വിമർശനങ്ങളും ധാരാളം ഉണ്ടാകാതിരുന്നില്ല. ഭാഷാരീതിയെപ്പററി രൂക്ഷമായ നിരൂപണങ്ങൾതന്നെ വന്നു. കെ. രാമകൃഷ്ണപിള്ള അവർകൾ അതിശക്തിയായ ഒരു ഖണ്ഡനനിരൂപണം സംസ്ഥാനത്തിനു പുറത്തു നിന്നും പത്രങ്ങൾ വഴിയായി എഴുതി പ്രസിദ്ധീകരിച്ചു. 'ധർമ്മരാജാ'യിലെ ഭാഷാപ്രയോഗം നോക്കുമ്പോൾ, 'മാർത്താണ്ഡവർമ്മ'യുടെ കർത്താവാണ് അതെഴുതിയതു് എന്നു വിശ്വസിക്കുവാൻ പോലും പ്രയാസമായിരിക്കുന്നുവെന്നു ഒരു കൂട്ടർ പറഞ്ഞു. പ്രതിലോമവിമർശനങ്ങളെ സി. വി.പാടേ പരിത്യജിച്ചതായി പറയാവതല്ല. ആ വിവരം പിന്നീടുള്ള സാഹിത്യകൃതിയായ രാമരാജബഹദൂറിന്റെ മുഖവുരയിൽ ഇപ്രകാരം പറഞ്ഞിരിക്കുന്നു: "ഗവണ്മെൻറിന്റെ വിദ്യാഭ്യാസനയംകൊണ്ടു മലയാളഭാഷ 1065-ലെ താഴ്വരയിൽ നിന്നും അത്യുന്നതമായ ഒരു നിരയിൽ 1088-ൽ എത്തിയിരിക്കുമെന്നു പ്രമാദിച്ചുപോയ ഗ്രന്ഥകാരൻ ഒരു "കിർമ്മീരവധ" രീതിയെ അന്നത്തെ ക്രമത്തിൽ അനുകരിച്ചു. അന്നന്നു തീർന്ന കഥാഭാഗങ്ങളെ വായിച്ചു കേട്ട സദസ്യർ "ബലേ" പറകയാൽ ശ്രുതി താഴ്ത്താതെ കഥയെ പരിപൂർത്തി

യാക്കി. പുസ്തകം പ്രസിദ്ധമായപ്പോൾ ഗ്രന്ഥപരിശോധകന്മാരിൽ നിന്നു് ബഹുവിധങ്ങളായ അഭിപ്രായങ്ങൾ പുറപ്പെട്ടു. എല്ലാം ഒരുപോലെ ശ്രുതിമധുരങ്ങൾ ആയിരുന്നില്ല. എന്നാൽ സുസ്ഥിരധീമാന്മാരായ സാഹിത്യപടുക്കൾ ഗ്രന്ഥകാരൻെറ ആശയങ്ങളെ അനുസരിച്ചു് ഭാഷയെ നിയന്ത്രണം ചെയ്യുകയല്ലാതെ ഭാഷാസാരള്യത്തെ പ്രമാണിച്ചു് ഉൽകൃഷ്ടാശയങ്ങളെ വിലക്ഷണീകരിച്ചുകൂടാ എന്നും മററും ഉപദേശിച്ചു് ഗ്രന്ഥകാരനെ ഒരുവിധം കൃതാർത്ഥനാക്കി"

സി. വി. യുടെ ഭാഷയിൽ കണ്ട മാററത്തെപ്പററി ഹെഡ്മാസ്റ്റർ ശ്രീ. എ. ശങ്കരപ്പിള്ള അവർകൾ ഒരിക്കൽ കഥാനായകനോടു ചോദിച്ചതിനു അദ്ദേഹം താഴെ വരുന്ന പ്രകാരം മറുപടി നൽകുകയുണ്ടായി:

"മാർത്താണ്ഡവർമ്മയിലെ മലയാളമാണു് ഇപ്പോഴത്തെ നമ്മുടെ മലയാളഭാഷ. ധർമ്മരാജായിലെ മലയാളം, ഭാവിയിലെ മലയാളമാകും"

ശ്രീ. ശങ്കരപ്പിള്ള അവർകളുടെ വീണ്ടുമുള്ള ചോദ്യങ്ങൾക്കു് സി. വി. ഇപ്രകാരം ഉത്തരം നൽകി.

"മാർത്താണ്ഡവർമ്മ എഴുതുമ്പോൾ ഞാൻ വായിച്ചിരുന്നതു സ്കാട്ടിൻെറ നോവലുകളായിരുന്നു. ഇപ്പോൾ വായിക്കുന്നതു്, ജാർജ്ജമെഡ്രിററു്, എച്ചു്. ജി. വെൽസ് തുടങ്ങിയവരുടെ നോവലുകളാണു്. നാം വളരുകയല്ലേ? നമ്മുടെ ഭാഷ ഗൗരവമേറിയ ആശയങ്ങൾ പ്രതിഫലിപ്പിക്കുവാൻ തക്കവണ്ണം വളരേണ്ടതല്ലേ? ശാസ്ത്രത്തിന്റെ ലോകമാണു് ഇനിയത്തേതു്. ബുദ്ധിപ്രമാണമായ ഒരു നവലോകത്തേയ്ക്കു ലോകം നീങ്ങിക്കൊണ്ടിരിക്കുന്നു. ആശയഗൗരവവും, അർത്ഥഗൗരവവും ഉള്ള ഭാഷ നാം വശപ്പെടുത്തിയില്ലെങ്കിൽ ബുദ്ധിപ്രമാണമായ പുതിയ

ലോകത്തിൽ നമ്മുടെ സ്ഥാനം പിന്നിലായിപ്പോകും. അതിനാൽ എന്റെ ഇപ്പോഴത്തെ സാഹിത്യകൃതികൾ കൊണ്ടു് വരാൻ പോകുന്ന ലോകത്തെ ഭാഷയാണു് ഞാൻ നിങ്ങൾക്കു കാട്ടിത്തരുന്നതു്."

"മാർത്താണ്ഡവർമ്മയിൽ അതിന്റെ നിർമ്മാണകാലത്തു ഗ്രന്ഥകാരന്മാരായിരുന്ന പ്രായത്തോടെ സംഗമനം ചെയ്യിച്ചിരിക്കുന്നതായി കണ്ടു" എന്നും സി. വി. പറയുന്നുണ്ടു്.

ഒരിക്കൽ (1093) പ്രേമാമൃതം വിദ്യാർത്ഥികളെ പഠിപ്പിച്ചുകൊണ്ടിരുന്ന ഒരു മുൻഷി (ശാസ്ത്രികൾ) റാസ്ക്കാട്ടിൽ വന്നു്, ആശയങ്ങളെ പുറത്തുകൊണ്ടു വരുന്നതിനായി ഭാഷാനിയമങ്ങളെ സി. വി. യഥേഷ്ടം ലംഘിക്കുന്നു എന്നു പരാതിപ്പെട്ടു. അപ്പോൾ എ. ശങ്കരപ്പിള്ള അവർകളും സി. വി. യുമായി സംസാരിച്ചുകൊണ്ടിരിക്കുകയായിരുന്നു. ശാസ്ത്രികളുടെ സ്വരം അല്പം ഭർത്സനപരമായിരുന്നു. കോപവിവശനായി സി. വി. പറഞ്ഞു:

"ഹേ! ശാസ്ത്രികളേ! ഞാൻ തീർച്ചയായും നിങ്ങളുടെ ആ ഭാഷാനിയമത്തിനൊത്തു എന്റെ ആശയങ്ങളെ പ്രകടിപ്പിക്കുന്നതല്ല. വ്യാകരണം എന്റെ പുറകേ വരുന്നതല്ലാതെ, ഞാൻ വ്യാകരണത്തിന്റെ പുറകേ പോകുകയില്ല. നിങ്ങളുടെ ശാസ്ത്രം നല്ലതു തന്നെ. കയ്യിലിരിക്കട്ടെ".

'ധർമ്മരാജ' വായിച്ചതിനുശേഷം കേരളവർമ്മ വലിയകോയിത്തമ്പുരാൻ സി. വി. ക്കു 1913 മാർച്ചു 3-ാംനു- അയച്ച ഒരു കത്തിൽ ലോകത്തെ ഏതു ഭാഷയിലുമുള്ള ആഖ്യായികാഗ്രന്ഥങ്ങളുടെ കൂട്ടത്തിലും അതു ഒരു ഗണനീയ സ്ഥാനത്തിനു അർഹമാണെന്നു പ്രസ്താവിക്കുകയുണ്ടായിട്ടുണ്ടു്. ധർമ്മരാജാ ഉജ്ജ്വലവും, പൂർണ്ണവുമായ

ഒരു കലാസൃഷ്ടി തന്നെയാണെന്നു സമർത്ഥിച്ചുകൊണ്ടു വലിയകോയിത്തമ്പുരാൻ കത്തു സമാപിച്ചിരിക്കുന്നു. *

1088 ഇടവത്തിൽ പൂർണ്ണമായി സി. വി. സർക്കാർ സേവനത്തിൽ നിന്നും വിശ്രമജീവിതത്തിലേയ്ക്കു പ്രവേശിച്ചു.

"പാവപ്പെട്ടവളുടെ മകൻ ആയിപ്പോയതുകൊണ്ടാവാം ബി. ഏ. ജയിച്ചിട്ടും എന്റെ രാമനു് ഉദ്യോഗം കിട്ടാത്തതു്" എന്നു് ഒരു കാലത്തു സങ്കടപ്പെട്ടിരുന്ന കണ്ണങ്കര പാർവ്വതിപ്പിള്ള അവർകൾ സി. വി. പെൻഷൻ പറ്റുന്നതിന്റെ തലേവർഷം (1087) ചരമഗതിയെ പ്രാപിച്ചു. അപ്പോൾ കഥാപുരുഷന്റെ ജ്യേഷ്ഠസഹോദരന്മാർ രണ്ടുപേരും ഉദ്യോഗങ്ങളിൽ നിന്നും വിരമിച്ചുവാർദ്ധക്യകാലജീവിതം നയിക്കുകയായിരുന്നു. മാതാവിന്റെ സുഖക്കേടുകാലത്തു അവധി എടുത്തുകൊണ്ടു സി. വി. ആറയൂർ ചെന്നു താമസിച്ചുവെങ്കിലും, മരണസമയം അടുത്തുകൂടിഉണ്ടായിരിപ്പാൻ സാധിക്കാത്തതിൽ ദുഃഖിക്കേണ്ടതായിട്ടാണു വന്നതു്. വൻപിച്ചതോതിലായിരുന്നു കഥാപുരുഷനും സഹോദരങ്ങളും ചേർന്നു അമ്മയുടെ ചരമഅടിയന്തരം നടത്തുകയുണ്ടായതു്.

ഒരു പത്രം മുഖേന രാജഗോപാലാചാരിക്കു എതിരായ ഒരു സമരമുഖം സൃഷ്ടിക്കണമെന്നു് സി. വി.

---

* കേരളവർമ്മ വലിയകോയിത്തമ്പുരാൻ ധർമ്മരാജായിലെ പ്രയോഗവൈകല്യങ്ങളെ ചൂണ്ടിക്കാട്ടി സി. വി. ക്കു മറ്റൊരു കത്തു കൂടി അയച്ചുതായും, അതിനു ജീവൽഭാഷയായ മലയാളത്തെ പ്രതിനിധീകരിച്ചുകൊണ്ടുതന്നെ സി. വി. ഒരു മറുപടി നൽകിയതായും ഗ്രന്ഥകാരനു് അറിയാൻ കഴിഞ്ഞിട്ടുണ്ടു്. എന്നാൽ കത്തുകൾ കണ്ടിട്ടില്ല.

ക്കു ആഗ്രഹമുണ്ടായിരുന്നു. ഇതറിഞ്ഞുകൊണ്ടു ജാനകി അമ്മ, 'ധമ്മരാജ'യിൽ പ്രസ്താവിച്ചിട്ടുള്ള അനന്തര ഗ്രന്ഥങ്ങളുടെ രചനയെപ്പററി ഓമ്മപ്പെടുത്തുകയും, അതിൻെറ നിമ്മാണത്തിനായി കഥാനായകനെ പ്രേരിപ്പിക്കുകയും ചെയ്യാൻ തുടങ്ങി. അക്കാലത്തെ സ്ത്രീവിദ്യാഭ്യാസത്തിൻെറ തോതുവച്ചു നോക്കുന്നതായാൽ, ശ്രീമതി ജാനകിഅമ്മ വിദുഷികളിൽ വിദുഷിയായിരുന്നു എന്നുവേണം പറയുവാൻ. എഴുത്തച്ഛൻെറ കൃതികരം അവക്കു മനഃപാഠമായിരുന്നു. സംസ്കൃതപദങ്ങരം ധാരാള മുള്ള വാചകങ്ങളും, സംഭാഷണങ്ങളും പറഞ്ഞുകൊടുക്കു ന്നതുപോലെ എഴുതുവാൻ അവക്കു കഴിവും, താല്പയ്യവു മുണ്ടായിരുന്നതുകൊണ്ടു്, സി. വി. അവരെ ഒരു സാഹിത്യ സഖിയായിത്തന്നെ കരുതിയിരുന്നു. ഗൃഹത്തിൽ ഹൃദ്യമായ പരിസരമുണ്ടാക്കി, സി. വി. യെ ഭാവനാ ലോകത്തിലേക്കു പ്രവേശിപ്പിക്കുവാൻ ശ്രീമതി ജാനകി അമ്മ അതിചതുരയായിരുന്നു. കാരണം ബുദ്ധിശാലിനി യായ അവക്കു സാഹിത്യം രസിക്കുവാനുള്ള മോഹം തന്നെ. അദ്ധ്യായങ്ങളുടെ ആദ്യം,പ്രകൃതത്തിനു യോജിച്ച പദ്യം അവർ സി. വി. യെ ചൊല്ലികേരംപ്പിക്കും. സംസാരിക്കാമെന്നുള്ളപ്പോരം മാത്രം സംസാരിക്കുകയും, അല്ലാത്തപ്പോരം മൗനം ഭജിക്കുകയും ചെയ്യും. പരമാത്ഥത്തിൽ ജാനകിഅമ്മയുടെ ഔചിത്യബോധ മായിരുന്നു, മുൻകോപിയായ സി. വി. യുടെ മനസ്സിനെ, വാദ്ധക്യദശയിലെ ഗ്രന്ഥരചനക്കു അനുകൂലമാക്കി നിത്തുവാൻ കൂടുതൽ സഹായിച്ചിട്ടുള്ളതു്. അവർ സി. വി. യേയും, സി. വി. അവരേയും പരസ്പരം തിരിച്ചറിഞ്ഞിരുന്നു.

1083-ൽ മന്നത്തു കൃഷ്ണൻനായരുടെ അദ്ധ്യക്ഷതയിൽ തിരുവനന്തപുരത്തുവച്ചു നായർ സമ്മേളനം നടത്തപ്പെട്ടതിനുശേഷം, അതിൻെറ പ്രവർത്തനപരിപാടികൾ സി. കൃഷ്ണപിള്ള അവർകൾ നിരന്തരം വിപുലമാക്കിവന്നു. രാഷ്ട്രീയമായി കേരളം വിഭജിക്കപ്പെട്ടുപോയെങ്കിലും സാംസ്കാരികമായി അതു ഒരു ഘടകമാകുകയാൽ, കേരളീയജനതയെ ഏകോപിപ്പിക്കണമെന്ന ആഗ്രഹത്തോടുകൂടിയാണു് തിരുവിതാംകൂറിനു പുറത്തുനിന്നും അതിഥികളേയും, അദ്ധ്യക്ഷന്മാരെയും നായർ സമാജയോഗങ്ങളിൽ ആനയിച്ചിരുന്നതു്. സി. വി. യാണു് ആ അഭിപ്രായം ആദ്യമായി പ്രകടിപ്പിച്ചതെന്നും പറയപ്പെടുന്നു. കേരളീയജനതയെ ഏകോപിപ്പിക്കുവാൻ മലയാളിസഭയെ അവഗണിക്കാതെ അതിൻെറ വ്യാപ്തികൂട്ടുകയോ, അല്ലെങ്കിൽ 'കേരളീയജനസഭ' എന്നൊ.നു സംഘടിപ്പിക്കുകയോ ആയിരുന്നു ആവശ്യം. അതു പോകട്ടെ. എന്തായാലും, 108*-ൽ സർ. സി. ശങ്കരൻനായർ, 1086-ൽ ദിവാൻ ബഹദൂർ സി. കരുണാകരമേനോൻ, 1090-ൽ ഓണറബിൾ കെ. പി. രാമൻമേനോൻ എന്നിവർ, നായർസമാജസമ്മേളനങ്ങളിൽ ആദ്ധ്യക്ഷ്യം വഹിപ്പാനായി തിരുവിതാംകൂറിലേക്കു വന്നിട്ടുണ്ടു്. മാന്യന്മാരായ ഈ കേരളീയപൗരപ്രമാണികൾ, സമ്മേളനസ്ഥലത്തുവച്ചും, ചിലർ റാസ്കാട്ടിൽ പോയും കേരളത്തിൻെറ സാഹിത്യനായകനെ സന്ദർശിച്ചു് സംസാരിച്ചിരുന്നു. എല്ലാ കാര്യത്തിലും കേരളം ഒരു കയ്യുംമെയ്യുമായി നിൽക്കണമെന്ന അഭിപ്രായം സി. വി. യിൽനിന്നും അവർ കേൾക്കുകയും, ആ അഭിപ്രായത്തെ ആദരിച്ചു് അവർ മറുപടി പറയുകയും ചെയ്തിട്ടുണ്ടു്. "ഹിന്ദുവി"ൻേറയും, പിന്നീടു "ഇൻഡ്യൻ

പെട്രിയ"ട്ടിന്റെയും ആധിപത്യം വഹിച്ചിരുന്ന സി. കരുണാകരമേനോൻ അവർകൾ കഥാപുരുഷന്റെ ഒരു ഉറ്റമിത്രവുമായിരുന്നു. ശ്രീ. മേനോൻ "ഹിന്ദു"വിന്റെ അധിപനായിരിക്കുന്ന കാലങ്ങളിൽ, തിരുവിതാംകൂറിനെപ്പററി സി. വി. അയച്ചുകൊണ്ടിരുന്ന ലേഖനങ്ങൾ, അജ്ഞാതനാമാവായ ആ ലേഖകന്റെ നേർക്കു വലിയ മതിപ്പുതോന്നുവാൻ കാരണമാക്കിയിട്ടുണ്ട്. 'ഇൻഡ്യൻ പെട്രിയട്ട്' എന്ന പത്രത്തിലേയ്ക്കു ശ്രീ. മേനോൻ മാറിയകാലം മുതൽ, തിരുവനന്തപുരത്തു് തന്റെ പത്രത്തിനു് പ്രചാരം വരുവാനായി, സി. വി. യുടെ തിരുവിതാംകൂർ ലേഖനങ്ങളെ പ്രതീക്ഷിച്ചു, പംക്തി മുൻകൂട്ടി ഒഴിച്ചിടുമായിരുന്നു.

നായർസമാജങ്ങൾക്കു പുറത്തുനിന്നു വന്നിരുന്ന മാന്യന്മാർ സമാജകാര്യങ്ങളെ ഒട്ടുചെല്ലുമ്പോൾ വിസ്മരിച്ചുപോവുമെങ്കിലും, അവരുടെ മനസ്സുകളിൽ സി. വി. യുമായുള്ള സന്ദർശനവും, അദ്ദേഹത്തിന്റെ പുസ്തകങ്ങളും അവിസ്മരണീയമായി തീരുക സാധാരണയായിരുന്നു. അവരിൽ പലരും തിരുവിതാംകൂറിലെ നായർസമാജപ്രവർത്തനത്തെപ്പററി കേൾക്കുന്നതിനു മുമ്പു് 'മാർത്താണ്ഡവർമ്മ' എന്ന മനോഹരഗദ്യകാവ്യം എഴുതിയ ആളിനെപ്പററി കേട്ടിരുന്നു. അവർ എല്ലാപേരും മാർത്താണ്ഡവർമ്മ പല തവണ വായിക്കുകയും ചെയ്തിരുന്നു. 1083-ൽ മന്നത്തു കൃഷ്ണൻനായർ വള്ളക്കടവിൽ ബോട്ടിൽനിന്നു മിറങ്ങിയപ്പോൾ "സി. വി. യാണു് ഇതു്" എന്നു പരിചയപ്പെടുത്തുന്ന ഒരു സ്വരം കേട്ടമാത്രയിൽ, കഥാനായകനെ ആശ്ലേഷംചെയ്തുകൊണ്ടു് "അങ്ങയുടെ മാർത്താണ്ഡവർമ്മ ഞാൻ പത്തു തവണ വായിച്ചിട്ടുണ്ടു്." എന്നു പറയുന്നതിനു് ഒട്ടും താമസമുണ്ടായില്ല. അങ്ങനെയുള്ള

ആനന്ദവഷ്ത്തോടുകൂടി സി. വി. യുടെ പേരല്ലാമത്, 1090-1091 ആയപ്പോൾ, വലിയ ആർഭാടത്തോടെ കൊണ്ടാടിപ്പോന്നിരുന്ന നായർസമാജത്തെപ്പറ്റി വെളിയിൽനിന്നും വന്നിട്ടുള്ളവക്ക് മറെറാന്നും കേൾക്കാനില്ലാതായി. സമാജം തകന്നു: സി. വി. ഒരു സംഘടനാസാമത്ഥ്യം ഉള്ള ആളോ, കലഹങ്ങൾ പറഞ്ഞു ഒതുക്കുവാൻ തക്ക അക്ഷോഭ്യഹൃദയമുള്ളവനോ അല്ലായിരുന്നു. സി. കൃഷ്ണപിള്ള അവർകൾ ഒരു ഏകാധിപതിയുടെ സ്വഭാവക്കാരനുമായിരുന്നു. സംഘടനയിൽ സംബന്ധിച്ച മററു ഉപനായകന്മാർ രാഷ്ട്രീയമോഹങ്ങൾകൊണ്ടും, മററു കുത്തിത്തിരിപ്പുകൾകൊണ്ടും ചേരികൾ തിരിഞ്ഞു. മലയാളിസഭയുടെ നടുത്തൂണായി പ്രവത്തിച്ചിരുന്ന സി. വി. ഒടുവിൽ, സി. കെ. പി. യുടെ നായർസമാജത്തിൽ പ്രവത്തിക്കുവാൻ അശക്തനായിട്ടാണു് തീന്നതു്. വഴക്കുകളും, ഏഷണികളും രാമൻപിള്ള അവർകൾക്കു ഒരിക്കലും ഹിതമല്ലായിരുന്നു. തൻെറ രംഗം സാഹിത്യമാണെന്നു് സി. വി. ക്കു എപ്പോഴുമറിയാമായിരുന്നു. 1090, 1091 ഈ കാലങ്ങളിൽ സി. വി. തിരുവനന്തപുരത്തുനിന്നും താമസംമാററി, തോന്നയ്ക്കൽ എന്ന സ്ഥലത്തു തനിക്കുണ്ടായിരുന്ന ഒരു പുതുവൽ ഭൂമിയിൽ കൃഷിചെയ്തും, പുസ്തകം എഴുതിയും അവിടെ പാക്കുകയുണ്ടായിട്ടുണ്ടു്. അതിൽനിന്നും തിരുവനന്തപുരത്തെ സമുദായനേതാക്കന്മാർ പൂർണ്ണമായി അദ്ദേഹത്തെ വെറുത്തു എന്നോ, അദ്ദേഹം ആ അന്തരീക്ഷത്തെ ഉപേക്ഷിച്ചു വെന്നോ പറയത്തക്കവണ്ണം സംഭവങ്ങൾ ഒന്നുമുണ്ടായതായും പറഞ്ഞുകൂടാ.

നമ്മുടെ ചരിത്രപുരുഷനെ സംബന്ധിച്ച ദിവാൻ രാജഗോപാലാചാരി ചെയ്ത വലിയ ഒരു ഉപകാരം

അദ്ദേഹത്തെ സവ്വീസ്സ ജയിലിൽനിന്നും വിമുക്തനാക്കിയതുതന്നെയായിരുന്നു. 1083-ലെ ചാലക്കടലഹള, 1086-ലെ നാടുകടത്തൽ, 1088-ലെ നായർറഗുലേഷൻ ഇങ്ങനെ ചില സംഭവങ്ങളാണു് ആ ഭരണകാലത്തെ ഓർമ്മിപ്പിക്കുന്നതു്. ആചാരിയുടെ രാജസപ്രൗഢിയും, ഗാംഭീര്യവും, ഭിന്നിപ്പിച്ചു ഭരിക്കുക എന്ന മഹാനയതന്ത്രവും നിഗ്രഹശേഷിയും അദ്ദേഹത്തെ നല്ലവണ്ണം വിശേഷിപ്പിച്ചു. പത്രങ്ങൾ, മാസികകൾ, പുസ്തകങ്ങൾ, പ്രസംഗങ്ങൾ, പ്രഹസനാഭിനയങ്ങൾ എന്നിതുകൾവഴി പൊതുവിജ്ഞാനം, ആചാരി ഗവൺമെണ്ടിന്റെ ദേശീയബോധോന്മൂലനമനഃസ്ഥിതിക്കു എതിരായി ഇക്കാലങ്ങളിൽ ധാരാളം വളരാൻ തുടങ്ങിയിരുന്നു. അധികം ദൂരെയല്ലാത്ത ഭാവിയിൽ അവകാശങ്ങൾ ചോദിച്ചുവാങ്ങുവാനുള്ള ഒരു മനക്കരുത്തു രാമകൃഷ്ണപിള്ള അവർകൾ ജനങ്ങൾക്കു ഉണ്ടാക്കിക്കൊടുത്തതും രാജഗോപാലാചാരിയുടെ ഭരണകാലത്തായിരുന്നു. കക്ഷിമത്സരത്തിൻേറയും, വർഗ്ഗതാല്പര്യത്തിൻേറയും ശബ്ദങ്ങൾ കേട്ടു തുടങ്ങിയതും, രാജ്യസമുദായഗാത്രത്തിൽ അതു അഭിനവരീതിയിൽ പ്രത്യക്ഷപ്പെട്ടതും സർ.പി. രാജഗോപാലചാരി എന്ന ആ നയതന്ത്രാചാര്യരുടെ ഭരണകാലത്തായിരുന്നു. ഒരു വിദേശീയ മന്ത്രിയെക്കൊണ്ടുള്ള എല്ലാ ദോഷങ്ങളും ഉഗ്രധാമാവായ രാജാഗോപലാചാരിയുടെ തിരുവിതാംകൂർ ഭരണത്തിൽകണ്ടു. വർഗ്ഗമത്സരം ചിലസമുദായങ്ങളെ രാജാഗോപാലചാരി പഠിപ്പിച്ചു! അതിനാൽ രാമകൃഷ്ണപിള്ള അവർകളുടെ നാടുകടത്തലിനു ആ സമുദായങ്ങളുടെ വമ്പിച്ച പിൻതുണ ആചാരിക്കു ലഭിക്കുകയുംചെയ്തു! "വദനാണ്ഡാകൊണ്ടു ആകാശചത്രത്തിൽ വൃത്തലേഖനം ചെയ്യുന്നതിൽ അന്തർഭവിച്ചിട്ടുള്ള

ഉന്മത്തതയും,................അടുത്താൽ ലേഹനംകൊണ്ടു വഞ്ചനയും, അടുത്തില്ലെങ്കിൽ ആദരശസ്ത്രക്രിയാ പ്രയോഗത്താൽ അനുകൂലനദ്രോഹവും, വിരോധപ്പെട്ടാൽ സ്വാധികാരവജ്രംകൊണ്ടു ദ്രുഢഘാതിയും ഈവിധമുള്ള പരമകുടിലനയത്രിതയത്താൽ"വിശേഷിപ്പിക്കപ്പെട്ടിട്ടുള്ള 'ധർമ്മരാജായിലെ' ചന്ത്രക്കാരപ്പെരുമാൻെറ സൃഷ്ടിക്കു സി.വി. മാതൃകയാക്കിയതു് ദിവാൻ സർ. പി. രാജഗോപാലചാരിയെ ആയിരുന്നു. ആചാരി അവർകൾ സംസാരിച്ചുകൊണ്ടിരിക്കുമ്പോൾ ഹാസപ്രകാശവദനനായി 'ചന്ദനഗന്ധംകൊണ്ടു ആകാശപത്രത്തിൽ വൃത്തലേഖനം' ചെയ്തിരുന്നുഎന്നുള്ള ത്ത്രു പ്രസിദ്ധമാണു്. രാജ്യകാര്യത്തിൽ "അവനവൻ തന്നെ അവനവനു് അവലംബം" എന്ന വിശ്വാസം ജന്മവ്രതമായിഹൃദയത്തിൽ വഹിച്ചുപോരുന്ന സി. വി. ക്കു, രാജഗോപാലചാരിയുടെ തിരുവിതാംകൂർ ഭരണത്തിൻെറ അന്ത്യരംഗങ്ങൾകൂടി കണ്ടപ്പോൾ തന്റെ ചരിത്രസാഹിത്യത്തിലേയ്ക്കു പ്രവേശിക്കുകയല്ലാതെ ദുർവിധികൃതമായ വിദേശീയമേധാവിത്വഭരണം കണ്ടു കനാവുന്ന ഹൃദയത്തിനു് മറെറാരു ആശ്വാസമാർഗ്ഗവുമില്ലെന്നായി.

ഒരിക്കൽ, (1093) മഹാകവി ഉള്ളൂർ പരമേശ്വരയ്യക്ക് എഴുതിയ ഒരു കത്തിൽ തൻെറ സാഹിത്യവിഹാരത്തെപ്പററി സി. വി. ഇപ്രകാരം പറഞ്ഞിരിക്കുന്നു.

"ഹൃദയദൗർബ്ബല്യത്തിൽനിന്നുമുളവാകുന്ന അസൂയയാലും, സ്ഫർദ്ധയാലും, അജ്ഞതയാലും, നാം അപഹസിതരാവാം. അത്തരം പെരുമാററങ്ങളെ നാം യോഗ്യതകൊണ്ടു അതിജീവിക്കേണ്ടതുണ്ടു്. നാം ചിന്തിക്കുകയും, എഴുതുകയും, വിസ്മയാധീനരാവുകയും

ചെയ്യുന്നതു് നമ്മുടെ ആനന്ദത്തിനും, നമ്മുടെ സഹജാതരുടേയും അനന്തരപരമ്പരകളുടേയും ഉന്നതിയെ കാംക്ഷിച്ചും ആകുന്നു. തെററുകൾ ധാരാളമുണ്ടാകാമെങ്കിലും നമ്മുടെ ആദ്യലക്ഷ്യം നാം പരമമായി നേടുകതന്നെ ചെയ്യുന്നു. രണ്ടാമത്തേതിനെ സംബന്ധിച്ചാണെങ്കിൽ "തൊഴികൾ വരികയും പോകകയുംചെയ്യും." എന്നാലും, വില വിലയായിത്തന്നെ നില്ക്കും. അല്ലെങ്കിൽ പിന്നാലെ പ്രളയം'എന്നതായിരിക്കട്ടെ നമ്മുടെ ആശ്വാസവചനം"*

'ധർമ്മരാജ'യ്ക്കു ശേഷം പൗരപൗരുഷത്തിന്റെ സമരപ്രതാപത്തെ വർണ്ണിക്കുന്ന, രാമരാജബഹദൂറിന്റെ ഒന്നാംഭാഗമാണു് എഴുതിത്തുടങ്ങിയതെങ്കിലും, ഇടയിൽ, മറൊരു ഗ്രന്ഥനിർമ്മിതിക്കായി സി. വി.യുടെ ശ്രദ്ധ സമാകർഷിക്കപ്പെട്ടു. 'വെൾധാറാ' എന്ന ആഖ്യായിക വായിച്ചപ്പോഴായിരുന്നു, സ്ത്രീയെ ബഹുമാനിക്കുകയും, സൗന്ദര്യത്തെ ആരാധിക്കുകയും ചെയ്യുന്ന സി. വി. ക്കു ഉടനേതന്നെ, ആ ആഖ്യായികയിലെ പ്രതിപാദ്യമായ

---

* "..............We may be cried down by feeble envy, malice, ignorance and cockleshellness of heart. We do live down such treatment. We Think, we write, we wonder ourselves for our own declectation and our brethren's and Posterity's benefit. We do Positively achieve the frist though error may abound. And as for the latter, though "Kicks may come and go" worth is worth. If not "After me the deluge" is our solace.

സ്ത്രീസ്വഭാവദോഷനിരൂപണത്തെസംബന്ധിച്ച് മറ്റൊരു ആഖ്യായിക എഴുതണമെന്ന ആഗ്രഹം ജനിച്ചത്. സി. വി. എഴുതിയ ഒരേ ഒരു സാമുദായികാഖ്യായിക 'പ്രേമാമൃത'മാകുന്നു. ചരിത്രാഖ്യായികകൾകൊണ്ടു പ്രസിദ്ധനായ സി. വി. രാമൻപിള്ള, ഒരു സാമുദായികാഖ്യായിക എഴുതുന്നു എന്നു കേട്ടപ്പോൾ അതെത്രത്തോളം വിജയകരമായി പര്യവസാനിക്കും എന്നു പല കേന്ദ്രങ്ങളും സംശയിക്കുകയാണുണ്ടായത്. എന്നാൽ പുസ്തകം അച്ചടിച്ചുപുറത്തുവന്നപ്പോൾ *'പ്രേമാമൃതം' ആലോചനാമൃതമായ ഒരു സാഹിത്യാമൃതം തന്നെ എന്നു സഹൃദയലോകം സശ്ശിരഃകമ്പം സമ്മതിച്ചാർത്തുവിളിച്ചുപോയി എന്നു പറയാം! ആഖ്യായികയ്ക്കു ആവശ്യമായ സാങ്കേതികത്വത്തിന്റെ കുറവുകൾ ധാരാളം ഉണ്ടെങ്കിലും പ്രേമാമൃതത്തിലെ സാഹിത്യധോരണി, ആദിയും അന്തവും ഇല്ലാത്ത ഒരു കാവ്യരസസമുദ്രത്തെ അനുവാചകലോകത്തിനു കാട്ടിക്കൊടുത്തു. ഗ്രന്ഥകാരന്റെ യൗവനദശയിലെ ജീവിതചരിത്രാംശങ്ങൾ അതിൽ മററു കൃതികളിലെക്കാൾ കൂടുതലായുണ്ടെന്നുള്ളതു്, മറെറാരു ആകർഷണീയതയുമായിരുന്നു. 'പ്രേമാമൃത'ത്തിലെ × വിദ്യുജ്ജിഹ്വൻ എന്ന കഥാപാത്രം സി. വി. തന്നെയാകുന്നുവെന്നു മുൻപു് പലയിടത്തും പ്രസ്താവിച്ചിട്ടുണ്ടു്.

* 'പ്രേമാമൃത'ത്തിന്റെ അവകാശം തിരുവനന്തപുരത്തെ സിററി പ്രസ്സുടമസ്ഥന്മാരായ എൽ. എഫ്. ഫ്രർണാൻറിസ്സ് & സൺസിനു നൽകപ്പെട്ടു.

× 1095 തുലാം 16-ാംനു- സമാരംഭിച്ച തയ്ക്കാട്ടു സി. വി. സ്മാരക വായനശാലയ്ക്കുവേണ്ടി "പ്രേമാമൃതം" തമ്പാനൂരുള്ള പത്മനാഭ പിക്ച്ചർ പാലസിൽ വച്ച് അഭിനയിക്കപ്പെട്ടപ്പോൾ, ആദ്യരംഗത്തിൽ സി. വി. വേദിയിൽ കയറിനിന്നുകൊണ്ടു് താഴെ പറയും പ്രകാരം പ്രസ്താവിച്ചു. (ആ സ്ഥാപനത്തിന്റെ ആദ്യ സെക്രട്ടറി

ഹിമാലയത്തിന്നു് എത്രത്തോളം ഉയരം കൂടുതലുണ്ടോ, അത്രത്തോളം താഴ്ചക്കൂടുതൽ ശാന്തസമുദ്രത്തിൽ ചിലേടങ്ങളിൽ കാണപ്പെടുന്നുണ്ടു്. അതുപോലെയാണു് പ്രേമാമൃതത്തിൽ മനുഷ്യജീവിതത്തിൽ സംഭവിക്കാവുന്ന ആനന്ദത്തിനും, ദുഃഖത്തിനും സി. വി. സ്ഥാനം നൽകിയിട്ടുള്ളതു്. അഗാധമായ പുരുഷദൌഷ്ട്യവും, അനുപമമായ പ്രേമപ്രാവണ്യം ആണു് പ്രേമാമൃതത്തിൽ ചിത്രീകരിക്കപ്പെടുന്ന രണ്ടു മുഖ്യകാര്യങ്ങൾ. മസൂരിവർണ്ണന മനുഷ്യനെ ഭയാക്രന്ദനം ചെയ്യിപ്പിക്കുന്നെങ്കിൽ, ആ പതിനഞ്ചാം അദ്ധ്യായ

---

അദ്ധ്യാപകനായിരുന്ന ശ്രീ. രാമൻപിള്ള അവർകൾ, സൂക്ഷിച്ചിരുന്ന നോട്ടുകളിൽ നിന്നു്)

"ബഹുമാന്യരായ പ്രേക്ഷകരെ!

"എന്റെ ചരിത്രാഖ്യായികകൾ നാട്ടിന്റെ നാനാഭാഗങ്ങളിലും അഭിനയിച്ചു വരുന്നതായി കാണുന്നു. തിരുവനന്തപുരം പട്ടണത്തിൽ നടക്കുന്ന അഭിനയങ്ങൾ ഞാനും കാണുന്നുണ്ടു്. ആയില്യം–വിശാഖം എന്നീ തിരുമേനിമാരുടെ കാലങ്ങളിലെ തിരുവനന്തപുരം സമുദായത്തെ ചിത്രീകരിച്ചിട്ടുള്ള പ്രേമാമൃതമാണു് നിങ്ങൾ ഇപ്പോൾ കാണാൻ പോകുന്നതു്. സാമുദായിക കഥകളിൽ അഭിനയം ഭംഗിയാക്കുവാൻ അത്ര എളുപ്പമല്ല. എന്നാൽ ആകുന്നില്ലേ? നമ്മുടെ രാജ്യത്തെ ദേശീയാഭിനയകലയായ കഥകളിയെ അടിമപ്പെടുത്തിക്കൊണ്ടിരിക്കുന്ന തമിഴ്നാടകങ്ങളിലെ കരച്ചിലും, വിളിയും, പാട്ടും, നിങ്ങൾ കാണാൻ പോകുന്ന രംഗങ്ങളിൽ ഉണ്ടായിരിക്കുകയില്ല! പാട്ടു കേൾക്കുവാൻ വേണ്ടി അഭിനയം കാണാൻ വന്നിരിക്കുന്നവർ ഇച്ഛാഭംഗപ്പെടുകയേ ഉള്ളൂ. അതിന്നു് പാട്ടു കച്ചേരികൾക്കു് പോവുകയാണു് നന്നു്. പിന്നെ—നിങ്ങളുടെ പ്രേമാമൃതത്തിൽ വിദ്യുജ്ജിഹ്വൻ എന്നൊരു കഥാപാത്രം ഉണ്ടു്. (അല്പം നിർത്തി) അയാളുടെ ഭാഗം ഇവർ എങ്ങനെ അഭിനയിച്ചു ഒപ്പിക്കുമോ? അയാൾ ലോകത്തിന്റെ രഹസ്യങ്ങൾ മനസ്സിലാക്കിയ ഒരു തന്റേടിയാണു്. ............ആട്ടെ; നിങ്ങൾ അഭിനയിക്കുക. നല്ല ചന്ദ്രികയുള്ള രാത്രി. പ്രകൃതി തന്നെ ആഹ്ലാദകാരിയായിരിക്കുന്നു!"

ത്തിലെ പരമമുഗ്ദ്ധമായ പ്രേമവൎണ്ണനകൾ ആനന്ദനിമജ്ജനവും നടത്താതെയിരിക്കുകയില്ല. തെററിധാരണയുടെ ദുസ്സഹവ്യാപ്തിയെ സഹിക്കാത്തവർ ദൌഷ്ട്യപ്പെരുമാളായ മണികണ്ഠക്കുറുപ്പിൻെറ പ്രവൃത്തികളെ ഓൎത്തു ഭയത്രസ്തരായി നിലവിളിക്കട്ടെ!

പ്രേമാമൃതത്തിൽ സി. വി. യെ ശാന്തനും ചിന്തകനും ആയിട്ടാണു് കാണുന്നതു്. "അവനവൻെറ സ്വന്തം വകയെന്നു പറവാൻ ഈ ആയുസ്സൊന്നേയുള്ളൂ. അതും ഒട്ടു ചെല്ലുമ്പോൾ കൈവിട്ടുപോകുന്നതാണു്" എന്നീ പ്രകാരമുള്ള ചിന്താശകലങ്ങൾ അനവധി കാണാം. "ഭൂമികൾ മഹാവൃക്ഷങ്ങൾകൊണ്ടു് വനങ്ങളായിത്തീരുന്നു; പുഷ്പതരുക്കൾകൊണ്ടു ഉദ്യാനങ്ങളാകുന്നു. രണ്ടിൻേറയും അഭാവത്തിൽ മരുഭൂമിയായി ഉപേക്ഷിക്കപ്പെടുന്നു. വേഷവിവിധത്വംകൊണ്ടു മനുഷ്യർ ലോകത്തെ രസിപ്പിക്കുന്നു; വിഭ്രമിപ്പിക്കുന്നു. വ്യസനിപ്പിക്കുന്നു" "ചെറുപറവകൾക്കു ആഹാരം നല്കുന്ന ആ തൃക്കൈ സ്മരിക്കു". എന്നിത്യാദി ചിന്താപരങ്ങളായ വിഭവങ്ങൾക്കിടയിൽ, "കൊച്ചുപെണ്ണുങ്ങടെ ഇത്തിരികണ്ണുകൾക്കുള്ള സാമൎത്ഥ്യം കാളിദാസനോടോ മററോ ചോദിച്ചറിയേണ്ടതാണു്" "മീശയില്ലെങ്കിലും ആ സ്ഥാനത്തു ഒന്നു തലോടി, ധീരനാവുകയും ചെയ്തു" എന്നിങ്ങനെയുള്ള രസമധുരഫലങ്ങളും ആദ്യന്തം വിളമ്പുന്ന സാഹിത്യസദ്യയാണു് പ്രേമാമൃതത്തിൽ നടക്കുന്നതു്.

"എൻെറ കുട്ടികളെ! ആംഗലാദൎശപ്രകാരമുള്ള പ്രണയവും, ഭാരതീയമതപ്രകാരമുള്ള പാതിവ്രത്യവും തമ്മിൽ ഇടഞ്ഞാൽ അനൎത്ഥമാണു്. അതുകൊണ്ടു നിങ്ങൾ രണ്ടുപേരും ഇനിയെങ്കിലും നഖങ്ങൾ പ്രയോഗിക്കാതെ പ്രപഞ്ചത്തിൻെറ മഹിമയെക്കുറിച്ചു

തത്വനിരൂപണംചെയ്തു വിഹര വിഹര സുഖം" എന്നിപ്രകാരമുള്ള കൃഷ്ണൻമേനോന്റെ ഉക്തികളെക്കൊണ്ടു, പിളൎന്നുപോയ പ്രേമപ്രവാഹത്തെ തമ്മിൽ യോജിപ്പിച്ചു് സി. വി. തന്റെ മധുനിഷ്യന്ദിയായ സാമുദായികാഖ്യായികയുടെ സമാപ്തിയെ നിൎവ്വഹിക്കുന്നു.

സി. വി.യുടെ ചരിത്രാഖ്യായികകൾ വായിച്ചു് ഒരു കാലവും മറക്കാനാവാത്ത സംഭവങ്ങളേയും,പാത്രങ്ങളേയും മനസ്സിൽ നിറുത്തിക്കൊണ്ടു പുസ്തകം അടയ്ക്കുന്നവർ, പ്രേമാമൃതം വായിച്ചു തീരുമ്പോൾ തങ്ങളുടെ മനസ്സിൽ പിന്നീടു നിൽക്കത്തക്കവണ്ണം ചരിത്രാഖ്യായികളിലെപ്പോലെ എത്ര സംഭവങ്ങളും എത്ര പാത്രങ്ങളും അവശേഷിക്കുന്നു എന്നു ചോദിക്കുന്നുവെങ്കിൽ, ആ ചോദ്യം ഉദിപ്പിക്കുന്നതു ഗ്രന്ഥത്തിനു ആവശ്യമായ സാങ്കേതികതത്വത്തിന്റെ കുറവാണെന്നു സ്പഷ്ടമാണു്. എങ്കിലും മണികണ്ഠക്കുറുപ്പു്, പങ്കിപ്പണിക്കർ, അമ്മിണിക്കുട്ടി എന്നിങ്ങനെ ചില പാത്രങ്ങൾ മനസ്സിൽനിന്നു വിസ്മരിക്കാനാവുകില്ല.

1089 മേടമാസത്തിൽ ദിവാൻ രാജഗോപാലചാരി ഉദ്യോഗം ഒഴിഞ്ഞു സ്ഥാനം വിട്ടുപോയി. ഒന്നാം ജഡ്ജി ശ്രീ. എം. കൃഷ്ണൻനായർ ദിവാൻജിയാക്കപ്പെട്ടു. ഈ അവസരത്തിലായിരുന്നു, പ്രേമാമൃതത്തിന്റെ പ്രസിദ്ധീകരണം. 'പ്രേമാമൃതം' ശ്രീ. കൃഷ്ണൻനായൎക്കു സമൎപ്പിക്കപ്പെട്ടു.

"കേരളസംസ്ഥാനത്തിനു ഒരു കാലത്തും വിസ്മരിക്കുവാൻ നിവൃത്തിയില്ലാത്ത രാജശ്രീ. സി. വി. രാമൻപിള്ള അവർകളോടു അടുത്തു പെരുമാറുന്നതിനും, പലകാൎയ്യങ്ങളെപ്പറ്റിയും അദ്ദേഹത്തിനുള്ള അഭിപ്രായം

അറിയുന്നതിനും എനിക്കു സൗകര്യം സിദ്ധിച്ചിട്ടുണ്ടു്. സഹോദരനിർവിശേഷമായ ഹൃദയബന്ധമാണു് ഞങ്ങളെ പരസ്പരം യോജിപ്പിച്ചതു്. തിരുവിതാംകൂർ ഭരണത്തിൽ പ്രധാനമായ ചുമതലകൾ വഹിക്കുന്നതിനു് ഞാൻ നിയുക്തനാകുന്നതിനു മുമ്പുതന്നെ, ഞാനും രാമൻപിള്ള അവർകളും സ്നേഹിതന്മാരായിരുന്നു." എന്നിപ്രകാരം ശ്രീ. കൃഷ്ണൻനായർ എഴുതിയിട്ടുള്ളതിൽ നിന്നും, ആ സൗഹൃദബന്ധം എങ്ങനെയായിരുന്നുവെന്നു വെളിവാകുന്നുണ്ടല്ലോ. നാട്ടുകാരല്ലാത്ത ഏതൊരാൾ ദിവാൻ പദത്തിൽ വന്നാലും, തന്റെ നാട്ടിന്റെ 'കഷ്ടകാലം'! എന്നു പറഞ്ഞു നെടുവീർപ്പിടുകയും, അവരുടെ ഭരണവൈദേശികത്വം കണ്ടു അമർഷം കൊള്ളുകയും ചെയ്യുന്ന സി. വി., കൃഷ്ണൻനായരെ ദിവാൻജിയാക്കുന്നതിനു് ശ്രമിച്ചിട്ടുള്ളതു്; ആ സ്ഥാനം നാട്ടുകാർക്കു കൊടുക്കാത്തസ്ഥിതിക്കു, ഒരു കേരളീയനെങ്കിലും ലഭിക്കട്ടെ എന്ന ആഗ്രഹംകൊണ്ടുമാത്രമായിരുന്നു.

പ്രായം ചെല്ലുന്തോറും രാജ്യകാര്യം എന്നുവരുമ്പോൾ സി. വി. യുടെ സിരാരക്തം സ്വദേശബോധത്തിന്റെ അമിതമായ ചൂടുകൊണ്ടു തിളസ്സുകയാണു് ചെയ്യുന്നതു്. അക്കാര്യത്തിൽ വിട്ടുവീഴ്ച യാതൊന്നുമില്ല. "നാടു നാട്ടുകാർ ഭരിച്ചിരുന്നതാണു്;" എന്ന പൂർവ്വചരിത്രത്തെ ഓർക്കുമ്പോൾ ആപാദം രോമാഞ്ചം കൊള്ളുകയും, നാട്ടുകാരാൽ ഭരിക്കപ്പെട്ടിരുന്ന രാജ്യത്തിന്റെ പിന്നീടത്തെ സ്ഥിതികൾ കണ്ടും കേട്ടും ദുഃഖമധികരിക്കുമ്പോൾ "മാർത്താണ്ഡവർമ്മ" യുടെ ആദ്യാദ്ധ്യായത്തിൽ ഉദ്ധരിച്ച "വീണിതല്ലോ കിടക്കുന്നു ധരണിയിൽ—ശോണിതമണിഞ്ഞയ്യോ ശിവ ശിവ"

എന്ന വരികഠം സി. വി. സ്വയം ആവത്തിക്കുകയും ചെയ്തുപോയിരുന്നു! സി. വി. യെ പ്രസവിച്ച, രാജാ കേശവദാസന്റെ കൊച്ചുകണ്ണച്ചാർ ഭവനമാഹാത്മ്യം അവണ്ണനീയം തന്നെ! അങ്ങുതെങ്ങിൽ "കമ്പിനിയാന്മാക്കു" സ്ഥലം കൊടുത്തതു മുതൽ, തിരുവിതാംകൂർ രാജസ്ഥാനത്തെ വെറുക്കാൻ തുടങ്ങിയ സ്വാതന്ത്ര്യപ്രേമികളായ അഗ്നഗ്രഹപ്രധാനന്മാരെയും നാം ഇവിടെ അനുസ്മരിക്കേണ്ടതുണ്ട്.

"ധമ്മരാജ" എന്ന ആഖ്യായികയിൽ വാഗ്ദാനം ചെയ്തിട്ടുള്ള അനന്തരഗ്രന്ഥങ്ങളുടെ നിമ്മിതിക്കു ശ്രദ്ധിക്കാത്തതെന്തെന്നു ചില വന്ദ്യസ്ഥാനങ്ങളിൽ നിന്നു ചോദ്യങ്ങഠം ഉണ്ടാവുകയാൽ, 92-ലെ മീനമാസത്തിൽ......'രാമരാജബഹദ്ദൂർ' എന്ന ആഖ്യായികയുടെ കഥാവസ്തു കടലാസ്സിലാക്കി"*

'രാമരാജബഹദ്ദൂർ' ഒന്നാം ഭാഗത്തിന്റെ നിമ്മിതിക്കു ഏതാണ്ടു രണ്ടു കൊല്ലത്തോളം ഗ്രന്ഥകാരൻ എടുത്തിട്ടുണ്ട്. യശസ്സിന്റേയും, പൊതുജനബഹുമാനത്തിന്റേയും, വെഞ്ചാമരവീജനം നടക്കുന്ന ഒരു ഘട്ടത്തിലായിരുന്നു "+മലയാളത്തിലെ ഏററവും അപൂവ്വമായ മഹാ ഗ്രന്ഥങ്ങളിൽ ഒന്നായിത്തീന്ന" രാജരാജബഹദ്ദൂറിന്റെ നിമ്മിതിയിൽ ഗ്രന്ഥകാരൻ മുഴുകുന്നതു്.

ഉദ്യോഗത്തിലിരുന്ന കാലങ്ങളിലേക്കാളും, സി. വി. യുടെ സാമ്പത്തികനില മെച്ചപ്പെട്ടതും ഉദ്യോഗത്തിൽ നിന്നു വേർപിരിഞ്ഞതിനു ശേഷമായിരുന്നു! എന്നാൽ അതു് എവിടെ മെച്ചപ്പെട്ടു? ചെലവു അധികമായി;

---

* രാമരാജ ബഹദൂർ ഒന്നാംഭാഗത്തിന്റെ മുഖവുര.

\+ ഉപന്യാസമാല—സർദാർ കെ. എം. പണിക്കർ.

വർദ്ധിച്ച ചെലവുകൾ നടന്നുപോയി; അത്ഭുതമെന്തിയാണു് സാമ്പത്തികപരമായ ആശ്വാസം. കേരളത്തിന്റെ പൊതുഭവനംപോലെ അതിഥികളെക്കൊണ്ടു പ്രതിദിവസം നിബിഡമായിക്കൊണ്ടിരുന്ന 'റാസ്ലാട്ടിലെ ഗൃഹനായകനു്' ഒരു അവസരത്തിലും പണം സൂക്ഷിക്കുന്നതിനോ, ഋണബാധ്യതകൾ കൂടാതെ കഴിപ്പാനോ സാധിച്ചിട്ടില്ല. അതൊന്നും അദ്ദേഹം വകവച്ചിരുന്നുമില്ല. പാഠപുസ്തകത്തിനായി എഴുതപ്പെട്ട 'റാബിൻസൻ ക്രൂസോ' എന്ന ഒരു ചെറു പുസ്തകത്തിൽനിന്നും സി. വി.ക്കു വലിയ ഒരു തുക ലഭിച്ചു. പ്രേമാമൃതത്തിൽ നിന്നും ആശാസ്യമായ ഒരു വരവുണ്ടായി; ഇതൊക്കെയായിട്ടും അധികമൊന്നും മിച്ചംവയ്ക്കുവാൻ നമ്മുടെ കഥാനായകനു് കഴിഞ്ഞിരുന്നില്ല. * ഒരിക്കൽ കൊട്ടാരത്തിൽ നിന്നും കാണവാൻ ആവശ്യപ്പെടുന്നതായി ഒരു പട്ടക്കാരൻ വന്നു് അറിയിച്ചപ്പോൾ "എനിക്കു ഉടുത്തുകൊണ്ടു വരാൻ മുണ്ടില്ലെന്നു ചെന്നു പറയൂ" എന്നാണു് അതിനു് സി. വി. മറുപടി പറഞ്ഞതു്: ഈ വിവരം കൊട്ടാരത്തിൽ അറിഞ്ഞപ്പോൾ സ്വകാര്യമായി മൂന്നോ നാലോ ആയിരം രൂപാ ഉടനെ കൊടുത്തയച്ചതായും, ആ തുക അത്രയുംതന്നെ സി. വി. ഒന്നു രണ്ടു വിരുന്നു സൽക്കാരങ്ങൾക്കായി ചെലവിട്ടു തീർത്തതായും പ്രസ്താവിക്കപ്പെടുന്നു. കുടുംബത്തിനുവേണ്ടി എന്തെങ്കിലും കരുതിവയ്ക്കണം എന്നു് പ്രാരബ്ധവലയിതനായിട്ടും സി. വി. ക്കു അറിഞ്ഞുകൂടായിരുന്നു.

---

* തോന്നയ്ക്കലും, നെടുമങ്ങാട്ടും കുറേ കൃഷിഭൂമികൾ സ്വന്തമായി സമ്പാദിച്ചിരുന്നു. സി. വി. മരിക്കുമ്പോൾ 15,000 രൂപായുടെ കടവുമുണ്ടായിരുന്നു.

ഒരിക്കൽ (1076) ൽ റാസ്സാട്ടിന്റെ പണി നടന്നു കൊണ്ടിരിക്കുമ്പോൾ ബാംബെയിൽ നിന്നും ഒരു മിത്രം കുറേ വെണ്മക്കല്ലുകളും, പണിതീർന്ന ഭിത്തിക്കമ്പികളും വാങ്ങി രാമൻപിള്ള അവർകൾക്കു അയച്ചുകൊടുത്തു. ആ സമയത്തു് താണുപിള്ള അവർകളുടെ പുതിയ ഭവനത്തിന്റെ പണിയും നടന്നുകൊണ്ടിരിക്കുകയായിരുന്നു. ആ സാധനങ്ങൾ വന്നുചേന്ന ഉടനേ തന്റെ ആവശ്യത്തിനു് അവ മതിയാവുമോ എന്നു് തീരെയും ആലോചിക്കാതെ, ആദ്യമായി സ്നേഹിതന്റെ കെട്ടിടം മോടിയാക്കുവാൻ ആവശ്യമായ വെണ്മകല്ലുകളും, ഭിത്തിക്കമ്പികളും കൊടുത്തയപ്പാനായിരുന്നു സി. വി. ഉത്സാഹിച്ചതു്. സി. വി. യുടെ ആ സ്വഭാവം കണ്ടിട്ടു് ഭാഗീരഥി അമ്മ വല്ലായ്മപ്പെട്ടുകശുകശു ചെയ്തു. അപ്പോൾ സി. വി. പറഞ്ഞതു് "ശേഷിപ്പുണ്ടെങ്കിൽ മതി നമുക്കു്" എന്നായിരുന്നു. പിന്നെയൊരിക്കൽ, ഒരാറം പുതിയ തരത്തിൽ ഓട്ടുകൊണ്ടു നിർമ്മിച്ചിട്ടുള്ള ഒരു ജോടി 'കപ്പുംസാസറും' 'റാസ്സാട്ടിലെ സ്നേഹമൂർത്തി'ക്കു സമ്മാനിച്ചപ്പോൾ, അതു് സ്വീകരിച്ച ഇരിപ്പിൽ ഇരുന്നുകൊണ്ടു തന്നെ, അതു നോക്കി നിന്നിരുന്ന മിസ്സസ് കോശി എന്ന ഗൃഹാദ്ധ്യാപികയ്ക്കു അതിലൊന്നു സി. വി. എടുത്തു കൊടുത്തു. "അച്ഛൻ ആ കൗതുകസാധനത്തിന്റെ ജോടിയെ വേർപെടുത്തിയതിൽ എനിക്കും ഒട്ടു കുണ്ഠിതം വന്നു" എന്നാണു് ആ സംഭവത്തെപ്പററി ശ്രീമതി ഗൗരിക്കുട്ടി അമ്മ പറയുന്നതു്.

1902-കുംഭമാസത്തിൽ തിരുവനന്തപുരത്തെ പൊതുജനങ്ങൾ തങ്ങളുടെ തലമുറയിലെ സാഹിത്യസമ്രാട്ടായ സി. വി. രാമൻപിള്ള അവർകളെ അനുമോദിക്കാനായി നാഷണൽ ക്ലബ്ബിന്റെ ആഭിമുഖ്യത്തിൽ ഒരു മഹാ

യോഗംവിളിച്ചുകൂട്ടി. പേഷ്കാർ ശ്രീമാൻ എൻ.നാരായണ മേനോൻെറ ആദ്ധ്യക്ഷ്യത്തിൽ നടന്ന ആ മഹാ യോഗത്തിൽ പൌരജനങ്ങൾക്കൊപ്പം ദിവാൻജി, ഒന്നാം ജഡ്ജി മുതലായ വലിയ ഉദ്യോഗസ്ഥന്മാരും, ശങ്കരൻതമ്പി, ശ്രീ വേലായുധൻതമ്പി (മഹാരാജാവിന്റെ പുത്രൻ) തുടങ്ങിയ കൊട്ടാരപ്രാഭവക്കാരും, 'മാൎത്താണ്ഡവൎമ്മ' (ഒന്നാംപതിപ്പ്) യുടെ മുഖവുരയിൽ പറയപ്പെട്ടിട്ടുള്ള കെ. പപ്പുപിള്ള ആദിയായ മിത്രങ്ങളും, ആരാധകന്മാരും സംബന്ധിച്ചിരുന്നു. കഥാനായകന്റെ സാഹിത്യപ്രാമാണ്യത്തെ സ്പൎശിച്ച് പല പ്രഭാഷണങ്ങളും അവിടെ നടന്നുവെങ്കിലും,സി.വി.യുടെ ചെറുപ്പംമുതലുള്ള കഥകൾ മുഴുവനും അറിയാമായിരുന്ന ആലപ്പുഴ പപ്പുപിള്ള അവർകൾ ചെയ്ത പ്രസംഗം, ഹൃദയംഗമവും; സ്നേഹത്തിൽനിന്നും,ആദരത്തിൽനിന്നും, അതിശയത്തിൽ നിന്നും സംതൃപ്തിയിൽനിന്നും, അഭിമാനത്തിൽനിന്നും വിനിൎഗ്ഗളിച്ച കൊച്ചുകൊച്ചു വാചകങ്ങൾ ചേൎന്ന ഒരു ഗംഗാപ്രവാഹമായിരുന്നു! കുററവും കുറവും എല്ലാം അറിയാൻ കഴിഞ്ഞിട്ടുള്ള ചെറുപ്പകാലംമുതലുള്ള ഒരു സുഹൃത്തു സി. വി. യെ സംബന്ധിച്ചു അത്രയ്ക്കു അകമഴിഞ്ഞുള്ള സ്തുതിവചനങ്ങൾ പുറപ്പെടുവിച്ചുവെങ്കിൽ, സി. വി. യുടെ സാഹിത്യപ്രഭുത്വം മാത്രമല്ല,ജീവിതപാവനതയും എത്രമാത്രം മാൎഗ്ഗദൎശകമായിരുന്നിരിക്കണം!

പൊതുയോഗങ്ങളിൽ സി. വി. പ്രസംഗിക്കാനെഴുന്നേൽക്കുമ്പോൾ, ഭരണാധികാരികൾ അത്യന്തം പ്രാധാന്യമുള്ള പ്രഖ്യാപനങ്ങൾ ചെയ്യാനായി, ദർബാറുകളിൽ പ്രത്യക്ഷപ്പെടുന്ന അവസരങ്ങളിൽ മാത്രം കാണാൻ കഴിഞ്ഞിരുന്ന, ഭവ്യത സദസ്യർ പ്രകടിപ്പിച്ചു

പോന്നിരുന്നു. സി. വി. രാഷ്ട്രീയമായി വളരെയധികം ചിന്തിച്ചിട്ടുള്ള ഒരാളാണെന്നും, അദ്ദേഹത്തിൻെറ ഉള്ളിൽ രാഷ്ട്രീയമായ ഒരു വിപ്ലവം എപ്പോഴും നടക്കുന്നുണ്ടെന്നും, അതിനെ അതേതരത്തിൽ പുറത്തു പ്രകാശിപ്പിക്കുവാൻ നിവൃത്തിയില്ലാതെ വിങ്ങിക്കൊണ്ടിരിക്കുകയാണെന്നും യുവതലമുറയിൽ പെട്ടവർ വിശ്വസിച്ചിരുന്നു. അതിനാൽ കഥാനായകൻ പ്രസംഗവേദിയിൽ കയറുമ്പോൾ രാജ്യകാര്യത്തെപ്പററി എന്തെങ്കിലും പ്രസ്താവിക്കുമോ എന്ന ഉൽകണ്ഠ പലരേയും സ്വയം നിശ്ശബ്ദരാക്കിത്തീർത്തിരുന്നു. അസ്പഷ്ടമായിട്ടെങ്കിലും, രാഷ്ട്രീയമായുള്ള തൻെറ ഹൃദയത്തിൻെറ ഒരു അംശത്തെ സ്പർശിക്കുന്ന ഒരു പ്രസംഗമാണു് ഒരിക്കൽ ശ്രീചിത്തിരതിരുനാൾ ഗ്രന്ഥശാലാ വാർഷികത്തിൽ സി. വി. ചെയ്യുകയുണ്ടായതു്. ആ പ്രസംഗത്തിൽനിന്നും ഏതാനും ഭാഗം ചുവടെ ഉദ്ധരിക്കുന്നു:

"കഴിഞ്ഞതിനു മുൻപിലത്തെ ഇംഗ്ലീഷു ശതവർഷത്തിൻെറ ഉത്തരാർദ്ധത്തിൽ സംഭവിച്ചതായ ഫ്രാൻസിലെ മഹാകലാപങ്ങളിൽ പ്രധാനസൂത്രധാരന്മാരായിരുന്ന റോബർട്ടുപീയർ, മാററു് ഡാൻറൺ മുതലായവർ ലോകത്തിൻെറ പരമബന്ധുക്കളായി നേത്രാഭിഭ്രമണം ചെയ്തു പോന്നിരുന്ന ബ്രഹ്മചര്യാശ്രമത്തെ ഞാനും തരണം ചെയ്തിട്ടുണ്ടു്. എന്നാൽ കാലകളിന്ദിയിലെ ദൈനന്ദിനസ്നാനങ്ങൾ, ആ പ്രവാഹയവനികയിൽ ആച്ഛന്നമായിരുന്ന രഹസ്യങ്ങളേയും വിശ്വകാര്യനിയന്ത്രികന്മാരെ ആവരണം ചെയ്യുന്ന വിഷമവലയങ്ങളേയും അനവരതം ദർശിക്കുവാൻ എനിക്കു സന്ദർഭമുണ്ടാക്കി. ഫ്രാൻസു മഹാരാജ്യത്തിൻെറ നായികാസ്ഥാനം വഹിച്ചു് ഓർളിയൻസ്സുനഗരം രക്ഷിച്ച ജോവാൻ

കന്യകയ്ക്കു ഏകാന്തചിന്തകൾക്കിടയിൽ രാജാധികാരസംരക്ഷണമാകുന്ന അനുവർത്തനത്തെ സിദ്ധാന്തിച്ചു ലബ്ധമായ ആകാശവാണികളുടെ ശ്രവണപദവി എന്നതുപോലെയുള്ള ഒരനുഭൂതികൊണ്ടു ഇവനിൽ ഉൽപ്പന്നങ്ങളായിരുന്ന ആശയങ്ങളുടെ ആഗ്നേയതയെ ഈ ദിനചര്യ സ്വകൃത്യാംഗമായി പ്രശാന്തീഭവിപ്പിച്ചു;”

യോഗസ്ഥലങ്ങളിൽവച്ചു് സി. വി. യെ കാണുന്ന ചെറുപ്പക്കാർ റാസ്സലാട്ടിൽ വന്നു അദ്ദേഹത്തെ സന്ദർശിച്ചു പരിചയം സമ്പാദിക്കുന്നതിനു, അവസരം പാർത്തു കഴിയുന്നവരായിരുന്നു. കലാരസികന്മാർ, സംഗീതാഭിജ്ഞന്മാർ, പണ്ഡിതന്മാർ, സമുദായാഭിമാനികൾ, വിവിധമതാനുയായികളായുള്ള പൌരപ്രമാണികൾ, കലാലയാദ്ധ്യാപകന്മാർ, കവിതക്കാർ, കാഥികന്മാർ, നടന്മാർ, നാടകാ * ആവശ്യപ്പെട്ടുവരുന്നവർ, പ്രസംഗിക്കുവാനും ആദ്ധ്യക്ഷ്യംവഹിപ്പാനും ക്ഷണിക്കുവാൻ വരുന്നവർ, നിയമസഭാചോദ്യങ്ങളെപ്പററി ആലോചിക്കുവാൻ എത്തുന്ന സാമാജികന്മാർ, രാജ്യകാര്യങ്ങളെപ്പററിയുള്ള ചർച്ചകൾക്കായി നടന്നിരുന്ന പത്രപ്രവർത്തകന്മാർ, ഇങ്ങനെ വിവിധനിലകളിലുള്ളവർ “സി. വി. യെ ഒന്നു സന്ദർശിക്കുക” എന്ന ഏകോദ്ദേശ്യത്തിന്മേൽ റാസ്സലാട്ടിൽ വന്നുചേരും.

സി. വി. യുമായുള്ള സംഭാഷണരസത്തെ ഓർത്തുകൊണ്ടു ഒരിക്കൽ, സുഭാഷിണിപത്രാധിപർ ശ്രീ. പി. കെ. ഗോവിന്ദപ്പിള്ള ഇപ്രകാരം പറയുകയുണ്ടായി:

---

* തിരുവനന്തപുരം മഹാരാജാസ് കാളേജിലെ വിദ്യാർത്ഥികൾ ആണ്ടുതോറും പ്രമാണിച്ചും, കലാലയവാർഷികംസംബന്ധിച്ചും അഭിനയിപ്പാനായി “പ്രഹസന”ങ്ങൾക്കുവേണ്ടി സി. വി. യെ സമീപിച്ചിരുന്നു. ‘പണ്ടത്തെ പാച്ചൻ’ ‘ചെറുതേൻ കൊളംബസ്’ ‘ഡാക്ടർക്കു കിട്ടിയ മിച്ചം’ ഇങ്ങനെ എട്ടു പ്രഹസനങ്ങൾ സി. വി. എഴുതിയിട്ടുണ്ട്. ഇവയുടെ പ്രസാധകന്മാർ ബി. വി., കമലാലയാ എന്നീ പ്രസിദ്ധീകരണശാലക്കാരാകുന്നു.

"വിശേഷസാധനങ്ങൾ കിട്ടിയ കുട്ടികളുടെ തൃപ്തിയോടുകൂടിയാണു് സി. വി. യോടു സംസാരിച്ചു പിരിയുന്ന ഒരാൾ റാസ്സ്ലാട്ടിൽനിന്നു പിരിഞ്ഞുപോകുന്നതു്!"

അന്നത്തെ കേരളത്തിലെ പ്രൗഢന്മാരും വിജ്ഞന്മാരുമായ സാഹിത്യകുശലൻ ടി. കെ. കൃഷ്ണമേനോൻ, അപ്പൻ തമ്പുരാൻ, വേങ്ങയിൽ കുഞ്ഞിരാമൻനായർ, സർ. സി. ശങ്കരൻനായർ, കെ. പി. പത്മനാഭമേനോൻ തുടങ്ങിയവർ കത്തുകൾമൂലം സി. വി. യോടു സമ്പർക്കം പുലർത്തിക്കൊണ്ടിരുന്നു. രാമൻപിള്ളയുടെ കീർത്തി തങ്ങളുടെ കീർത്തിയായി ഈ കേരളീയസുഹൃത്തുക്കൾ അഭിമാനിക്കുകയും ചെയ്തിരുന്നു.

ഇപ്രകാരം രാമൻപിള്ളയുടെ യശസ്സിൽ കേരളീയ ജനത എങ്ങും ഹൃദയംഗമമായി ആമോദിക്കുന്നതിന്റെ ഒരു അനസ്മരണമഹോത്സവമായിരുന്നു 1093 ഇടവം 31-ാംനു- റാസ്സ്ലാട്ടിൽനടന്ന ഷഷ്ട്യബ്ദപൂർത്തി.* ഇന്ത്യയിൽ, മഹാകവി രവീന്ദ്രനാഥടാഗോറിന്റേയോ മറ്റോ, ഷഷ്ട്യബ്ദപൂർത്തിമഹം അല്ലാതെ വേറൊരു സാഹിത്യകാരന്റേയും ജന്മദിനം ഇത്ര കേമമായി ആഘോഷിക്കപ്പെട്ടിട്ടുണ്ടോ എന്നു സംശയമാണു്: കേരളത്തിന്റെ നാനാഭാഗത്തുനിന്നും നാനാജാതിമതസ്ഥരായ ഒരു പ്രബുദ്ധലോകം ഈമഹായശസ്വിയുടെ പൗരുഷാരാധനാജീവിതത്തിന്റെ പരിപൂർത്തിയുത്സവത്തിൽ സംബന്ധിക്കുവാനായി അന്നു് തിരുവനന്തപുരത്തു എത്തിയിട്ടുണ്ടായിരുന്നു. തിരുവനന്തപുരത്തെ ദിവാൻജി മുതൽ കീഴ്പോട്ടുള്ള മിക്ക ഉദ്യോഗസ്ഥന്മാരും, ശങ്കരൻതമ്പി ആദ്യനായുള്ള അമ്മവീട്ടുകാരും, പൗരപ്രമാണികളും, ആരാധകന്മാരും, ബന്ധുജനങ്ങളും, ആശ്രിതന്മാരും,

* ഷഷ്ട്യബ്ദപൂർത്തി അടിയന്തിരത്തിനു 100 പറ അരി വച്ചതിൽ 75 പറയും പാവപ്പെട്ടവർക്കായുള്ള സദ്യയ്ക്കുവേണ്ടിയായിരുന്നു.

ഭിക്ഷുകന്മാരും, റാസ്സാട്ടിലെ നെടുമ്പുരകളിൽ കൂടി യഥോചിതം ആഹ്ലാദിച്ച ആ ദിവസം, കേരളത്തിലെ ഉത്തമന്മാരായ സാഹിത്യകാരന്മാർക്ക് മഹത്തായ ഒരു ജീവിതവും, ഭാവിയുമുണ്ടെന്നു ഘോഷിക്കുന്ന ഒന്നായിരുന്നു. തച്ചുടയക്കയ്മളും, മെത്രാപ്പോലീത്തമാർ തുടങ്ങിയ പ്രാമാണ്യമുള്ള മതസ്ഥാനികളും അന്നു ആശംസാസന്ദേശങ്ങൾ അയച്ചവരിൽ ഉൾപ്പെടുന്നു. വിദ്യാർത്ഥികളുടേയും, ഗവ: പ്രസ്സ ജീവനക്കാരുടേയും മംഗളപത്രദാനങ്ങൾ; അവർ ബാൻഡുമേളങ്ങളോടുകൂടി ഘോഷയാത്രയായി വന്നു് റാസ്സാട്ടിലെ നയനമോഹനമായ അലംകാരപ്പന്തലിൽ വച്ചാണു നടത്തുകയുണ്ടായതു്. സാഹിത്യകാരന്മാരുടേയും, പത്രപ്രവർത്തകരുടേയും, ആരാധകന്മാരുടേയും മംഗളപത്രങ്ങൾ അനവധിയായിരുന്നു. അതു് യഥാർത്ഥത്തിലുള്ള സംതൃപ്തിയുടെ ഒരു ഉത്സവമായിരുന്നു. ഈ ഷഷ്ട്യബ്ദപൂർത്തിയുത്സവത്തിലെ പുരകെട്ടു്, അടിയന്തരം എന്നീ മിക്ക ചടങ്ങുകളും സി. വി. യുടെ ആരാധകന്മാർ ചേർന്ന ഒരു സമിതിയുടെ ആഭിമുഖ്യത്തിൽ നടത്തപ്പെട്ടതാണെന്നും പ്രസ്താവ്യമാണു്.

ആ ശുഭദിവസം പുലർച്ചയ്ക്കു മുൻകൂട്ടി അറിയിച്ചിരുന്നതിൻപ്രകാരം സി. വി. രാമൻപിള്ള അവർകൾ സ്നാനാദികൾ കഴിച്ചശേഷം, തച്ചുടയക്കയ്മൾ അയച്ചുകൊടുത്ത വിലയേറിയ സാൽവായും പുതച്ചു് മഹാരാജാവു തിരുമനസ്സിലെ മുഖം കാണിപ്പാനായി കൊട്ടാരത്തിലേയ്ക്കു പോയി. തുല്യവയസ്കനായ മഹാരാജാവു ഒററ കസവുപുടവയും, കഴുത്തിൽ ഒരു മാലയും, കാതിൽ കുണ്ഡലങ്ങളും അണിഞ്ഞുള്ള വേഷത്തിൽ സി. വി. യെ കണ്ടു. തിരുമനസ്സുകൊണ്ടു രാമൻപിള്ള അവർകളുടെ ദേഹസ്ഥിതിയെക്കുറിച്ചു് ചോദിച്ചു!

അതിനുശേഷം, സുവർണ്ണത്തിലുള്ള ഒരു രുദ്രാക്ഷമാല കഥാനായകന് സമ്മാനിച്ചു. അന്ന് കൊട്ടാരത്തിൽ ചെന്ന കണ്ണങ്കരവേലായുധൻരാമൻപിള്ളയിൽ കണ്ട പ്രാഭവം, പരിഖാപരിച്ഛദസംസേവ്യമാനന്മാരായ അനാവധി രാജാക്കന്മാരിൽ ലോകം കണ്ടിട്ടില്ലാത്തതായിരുന്നു! അന്നത്തെ സി. വി. യുടെ ആ പൗരുഷപ്രഭാവ സിംഹത്തെ നിസ്സാരമാക്കിയ ഒരു രംഗത്തേയ്ക്കു നാം കടക്കുന്നതിനു മുൻപു ഷഷ്ട്യബ്ദപൂർത്തിയുത്സവത്തെ പ്പറ്റികുറച്ചുകൂടി പറഞ്ഞുകൊള്ളട്ടെ.

സി. വി. കൊട്ടാരത്തിൽനിന്നു മടങ്ങി റാസ്സാട്ടിൽ എത്തിയ ഉടനേ, (രാജസംഭാവനയായ സുവർണ്ണരുദ്രാക്ഷമാലയും ധരിച്ചുകൊണ്ടു്) "അക്കാ" എന്നു ഒന്നു (മൂത്ത സഹോദരി കാർത്ത്യായനിഅമ്മയെ) വിളിച്ചു. "എന്തപ്പീ" എന്ന ചോദ്യത്തോടുകൂടി അവർ "രാമന്റെ" അരികിൽ വന്നു. സി. വി.യിൽനിന്നും ശബ്ദമൊന്നുമുണ്ടായില്ല; കണ്ണുകളിൽനിന്നും ജലംമാത്രം പൊഴിഞ്ഞുകൊണ്ടിരുന്നു. അടുത്തു മറെറാരു ശബ്ദവും രാമൻപിള്ളയിൽനിന്നും പുറപ്പെട്ടു. അതു "ഭാഗീരഥി!" എന്നായിരുന്നു. അപ്പോഴും ബാഷ്പബിന്ദുക്കൾ വീണുകൊണ്ടിരുന്നു! തമ്പികാര്യക്കാരുടെ പുറകേ, (പുലച്ച്യ്ക്കു കൊട്ടാരത്തിൽ പോവുമ്പോൾ) പട്ടക്കടയുമേന്തി നടന്നിരുന്ന ബാല്യകാലത്തു്, ആയില്യം തിരുമനസ്സുകൊണ്ടു്, രേടുത്തു വിളിച്ചു പാട്ടുപാടാൻ പറഞ്ഞതും, തലോടിക്കൊണ്ടു് "ഇവനെ ഇംഗ്ലീഷു പഠിക്കാനായയയ്ക്കണം" എന്നു മൊഴിഞ്ഞതും, അച്ഛന്റെ നിര്യാണശേഷമുള്ള ആ താഴ്‌വരയിൽ നിന്നു ഇപ്പോൾ എത്തിച്ചേർന്നിട്ടുള്ള ഉന്നതതടവിശാലതയും ഓർത്തിട്ടായിരിക്കാം "അക്കാ" എന്ന ശബ്ദം, മാതൃസ്ഥാന

വിവശമായി, സഹോദരിയുടെ നേൎക്കു പുറപ്പെടുവിച്ചതു്? "ഭാഗീരഥി" എന്ന രണ്ടാമത്തെ നാമോച്ചാരണ സമയത്തു്, ആ കലാഹൃദയഭംഗി ഒരു അഭൗമതലത്തിലെ ത്തോപ്രഭയോടു മേളിച്ചു്, ഒരു നിമിഷനേരത്തേയ്ക്കു പരിസരവും, പരമാൎത്ഥങ്ങളും മറന്നുപോയിരിക്കാം! പ്രായംകൊണ്ടും, പ്രശസ്തികൊണ്ടും, പ്രാഭവംകൊണ്ടും, താൻ പക്വത എത്തുന്ന ദിവസം, തന്റെ ആദ്യകലാ സൗധം കെട്ടിപ്പടുക്കുവാൻ, തന്നെ ആവേശംകൊള്ളിച്ച പ്രാണപ്രിയയെ, സി. വി. സ്മരിച്ചു് പേരുച്ചരിച്ചു പോയെങ്കിൽ, അതു അസംഗതമല്ലതന്നെ. ആ ഹൃദയത്തിൽ ബലമായി പതിഞ്ഞുപോയ മനുഷ്യ ജീവിതത്തിന്റെ ആനന്ദമുദ്രയായിരുന്നു ഭാഗീരഥിഅമ്മ!

റാസ്സൂട്ടിലെ ഖാദ്യഭോജ്യപേയലേഹ്യസമൃദ്ധമായ സദ്യ അവസാനിച്ചപ്പോൾ, ജൂബിലിടൗൺഹാളിൽവച്ചു കഥാനായകനെ അനുമോദിക്കുവാനുള്ള പൗരമഹാ യോഗത്തിനുള്ള ഒരുക്കങ്ങൾ എല്ലാം പൂൎത്തിയായി എന്നു ചില യുവാക്കന്മാർ വന്നറിയിച്ചു. സി. വി., ഒരു വണ്ടിയിൽ കൾക്കളും ററി. കുമാരപിള്ളയേയുംകൂടി കയററി, ടൗൺ ഹാളിലേക്കു പുറപ്പെട്ടു. കൃത്യസമയത്തിനു ദിവാൻ കൃഷ്ണൻനായരുടെ അദ്ധ്യക്ഷതയിൽ യോഗം ആരംഭിച്ചു. സദസ്സു നിബിഡമായിരുന്നു. അതു കഥാനായകന്റെ സാഹിത്യസേവനത്തിനു പൊതുജനങ്ങൾ ഹാൎദ്ദമായി നൽകുന്ന വൻപിച്ച മറെറാരു സ്വീകരണമായിരുന്നു.* പ്രസംഗങ്ങൾ പലതും നടന്നു. സി. വി.യുടെ മറുപടി പ്രസംഗം കേൾപ്പാൻ ആളുകൾ അക്ഷമരായിരിക്കുക

* ആ ഷഷ്ട്യബ്ദപൂൎത്തിദിവസം ഏതൽസംബന്ധമായി സംസ്ഥാനത്തിന്റെ മററു ചില ഭാഗങ്ങളിലും പൊതുയോഗങ്ങൾ നടക്കുകയുണ്ടായി.

യായിരുന്നു. ജീവിതത്തെ പരാമർശിച്ചുകൊണ്ടുള്ള രാമൻപിള്ള അവർകളുടെ അന്നത്തെ പ്രസംഗത്തിൽ നിന്നും ഏതാനും വരികൾ ചുവടേ ചേർക്കുന്നു.

"എൻെറ ജീവിതം വിഗതിവിവിധത്വങ്ങളാൽ സംപൂർണ്ണമായ അവസ്ഥയായിട്ടാണു് കഴിഞ്ഞിട്ടുള്ളതു്. ഈ അറുപത്തുവയസ്സുകാലത്തിനിടയിൽ മൂന്നു ഏഴരശനികാലം അനുഭവിച്ചിട്ടുള്ള എൻെറ ജീവിതഗതി ഏതു വിധമായിരിക്കുമെന്നു് ജ്യോതിഷകന്മാരോടു ചോദിച്ചാൽ അറിയാവുന്നതാണു്. സംസ്കൃത പാണ്ഡിത്യത്തിനു അസ്തിവാരമിട്ടപ്പോൾ ഗുരുനാഥനായ അച്ഛൻെറ ചരമം മേൽപ്പണിക്കു യഥേഷ്ടമുള്ള നിർവ്വഹണത്തെ പ്രതിബന്ധിച്ചു. ദാസ്യംകൊണ്ടുള്ള ഉപജീവനത്തിൻെറ അനുവർത്തനാരംഭത്തിൽ തന്നെ രോഗരക്ഷസ്സിനാൽ നിഷ്കൃപം നഖഗ്രസ്തനായി.

"ഉദരംഭരിത്വത്തിൻെറ പ്രചോദനത്താൽ ഉദ്യോഗസോപാനം ആകാംക്ഷിച്ചതിൽ ശിപായിപ്പണിയുടെ അടുത്ത മുകളിലുള്ള ഒരു സ്ഥാനത്താൽ സംഭാവ്യമാനനായി. ഗുരുനാഥന്മാർ സ്നേഹദാക്ഷിണ്യങ്ങളോടെ ദീർഘദർശനംചെയ്തു സൂക്ഷ്മപടപീഠങ്ങൾ അനുഭവദശയിൽ കാനൽച്ഛായകളായി പരിണമിച്ചു. ഗ്രന്ഥാദർശങ്ങൾ അനുസരിച്ചുള്ളതും, ജീവിതസംഗരത്തിനു ഉചിതമായുള്ളതുമായ പാരമാർത്ഥികതത്വങ്ങൾ സൂക്ഷ്മങ്ങളും വിവിധങ്ങളുമാകയാൽ ഉദ്യോഗാകാശത്തിലെ ആരോഹണക്രമത്തിൽ ഞാൻ ക്ഷതപക്ഷനായി..........................

..................................

"ഇങ്ങനെയുള്ള മനക്ഷീണങ്ങളെ മറക്കുവാനായി ഒട്ടെങ്കിലും അപൂർവ്വമായി ലഭിച്ചുവന്ന സുഖബോധത്തിന്റെ

സഹായത്താൽ സാഹിത്യസരണിയിലും ഞാൻ കാൽ വയ്ക്കുവാൻ ഇടയായി." (ഹർഷാരവം)

'വഞ്ചീശമംഗളം' പാടി യോഗം അവസാനിച്ചു. കസവുവസ്ത്രവും, രാജസമ്മാനിതമായ രുദ്രാക്ഷമാലയും, തല്പ്പടയുടയത്തിൽ അയച്ചുകൊടുത്ത സാൽവയും, മഹായോഗം നൽകിയ തടിച്ച പുഷ്പഹാരവും അണിഞ്ഞു" അരികിൽ(നിലത്തു")മലർച്ചെണ്ടുമായി വേദിയിൽ കണ്ട സി. വി. രാമൻപിള്ളയെ ഛായാഗ്രാഹിയിൽ പതിപ്പിക്കുവാനുള്ള സംയോജകന്മാർക്കുള്ള ആഗ്രഹവും നിറവേററപ്പെട്ടു.

ഈ ദിവസത്തിൽ 'സുഭാഷിണി' പ്രസിദ്ധപ്പെടുത്തിയ ഒരു ആശംസ, മററുള്ള ആശംസയെക്കാളും പ്രശംസനീയമായിരുന്നു. അതിപ്രകാരമാകുന്നു:

"ലോകോപദേഷ്ടാവായ ഒരു ഗ്രന്ഥകാരൻ ലോകത്തിലുള്ള സകലജീവികൾക്കും പൂജനീയൻ തന്നെയാണു". ഒരു ഉത്തമഗ്രന്ഥത്തെ നിർമ്മിച്ചു ഒരു സാഹിത്യകുശലൻ.......................ലോകത്തെ ശാശ്വതമായി സഹായിച്ചിട്ടുണ്ടു". ആ മഹാപുരുഷൻ സമസ്യങ്ങളെ ശാസിച്ചും, അവരോടു സംസാരിച്ചു ഒരുമിച്ചു രമിച്ചും, രസിച്ചും എന്നും ലോകത്തിൽ താമസിക്കാൻ നിയോഗിക്കപ്പെട്ടിരിക്കുന്നു. അപ്രകാരം അയയ്ക്കപ്പെട്ട സന്ദേശവാഹികളിൽ ഗണനീയനായ ഒരു മാന്യനാണു", ഷഷ്ട്യബ്ദപൂർത്തിവാനായ ശ്രീമാൻ സി. വി. രാമൻപിള്ള അവർകൾ......................"

ആ സുദിനത്തിൽ ക്ഷണം അനുസരിച്ചു വരാൻ സാധിക്കാതെ പോയ ശ്രീ. എം. രാമവർമ്മതമ്പാൻ

സി. വി. ക്കയച്ച ശ്രദ്ധേയമായ ഒരു * കത്തിന്റെ അവസാനഭാഗത്തു ഇങ്ങനെ പറഞ്ഞിരിക്കുന്നു:

"തൽക്കാലം അവിടുന്നു തരാൻ പോകുന്ന സദ്യ ഞാൻ മനസ്സുകൊണ്ടുണ്ടു പരമാനന്ദിക്കുന്നു. പുറന്നാൾ ദിവസം തലയിൽ ചൂടാനുള്ള ദശപുഷ്പം എന്റെ ഹൃദയങ്ങളിൽ ജനിച്ചു വളൎന്നു പടൎന്നു കിടക്കുന്ന സ്നേഹലതയിലെ ഭക്തിപുഷ്പങ്ങളാകട്ടെ! കണ്ണെഴുതാനുള്ള മഷി താങ്കൾ ആശിച്ചിരുന്നിടത്തോളം ഞങ്ങൾ എത്തിയില്ലെങ്കിൽ അതിനെ ക്ഷമിക്കുവാനുള്ള നല്ല മനസ്സു തന്നെയാവട്ടെ! സംഗീതവിദഗ്ദ്ധനായ താങ്കൾ അന്നു ശ്രവിക്കാനുള്ള ഗാനം അനേകം മനുഷ്യരുടെ ഹൃദയങ്ങളിൽ നിന്നും ഭക്തിപൂൎവ്വം പുറപ്പെടുന്ന ഈശ്വരപ്രാൎത്ഥനാഗാനം തന്നെയാവട്ടെ............"

സി.വി.യുടെ ഷഷ്ട്യബ്ദപൂൎത്തിക്കെടുത്ത ആ ഛായാഗ്രാഫി ചിത്രം കേരളത്തിലെ പല ഭവനങ്ങളിലും, സ്ഥാപനങ്ങളിലും കാണപ്പെടുന്നുണ്ടല്ലോ. 1093-ലെ ആ സംഭവത്തിനുശേഷം പിന്നീടു, പതിനാറു കൊല്ലങ്ങൾ കടന്നുപോയി. പത്രപ്രവൎത്തകനായ ശ്രീമാൻ പി. ദാമോദരൻപിള്ളയും, ആലപ്പുഴ കൈതവന ഇടവഴിയ്ക്കൽ വീട്ടിലെ ശ്രീ. കേശവപിള്ളയുമായി ഒരു ഭവനത്തിലിരുന്നു വിജ്ഞേയമായ ഒരു സംഭാഷണം നടത്തുകയായിരുന്നു. ഭവനത്തിന്റെ മുൻവശത്തു്, ഭയജനകമായ ഒരു സിംഹത്തിന്റെ പുറത്തു ശബരിമലശാസ്താവു കയറിയിരിക്കുന്ന ഒരു ചിത്രം വയ്ക്കപ്പെട്ടിരുന്നു. പ്രശസ്തനായ ഒരു ചിത്രകാരൻ എഴുതിയതായിരുന്നു

* ഈ കത്തിൽ നിന്നും ഏതാനും വരികൾ മുൻപു ഉദ്ധരിക്കപ്പെട്ടിട്ടുണ്ടു്.

ആ ചിത്രം. അതിനടുത്തു ഷഷ്ട്യബ്ദപൂർത്തിവാനായ സി. വി. രാമൻപിള്ള ഹാരവും, അരികിൽ മലർച്ചെണ്ടു മായിരിക്കുന്ന മറ്റൊരു ചിത്രവും ഉണ്ടായിരുന്നു. സംഭാഷണത്തിനിടയ്ക്കു ശ്രീ. കേശവപിള്ളയുടെ കണ്ണുകൾ ആ രണ്ടു ചിത്രങ്ങളുടെ നേർക്കും പൊയ്ക്കൊണ്ടിരുന്നു. രണ്ടാമത്തെ ചിത്രത്തിൽ മിഴികൾ തറയ്ക്കപ്പെട്ടു. ഇതരൻ ചിത്രങ്ങൾ ശ്രദ്ധിക്കുന്നില്ല. കേശവപിള്ള, ചോദിച്ചു: "ഇതിൽ ഏതാണു സിംഹം"? ശ്രീ. പി. ദാമോദരൻപിള്ള പറയുകയാണ് "ചിത്രങ്ങളിലേയ്ക്കു നോക്കിയപ്പോൾ സി. വി. യിൽ തന്നെയാണ് പൗരുഷം ജൃംഭിക്കുന്ന സാക്ഷാൽ സിംഹത്തിന്റെ ഗൗരവഭാവം കാണുന്നത്".



## XI

## രാമരാജബഹദൂർ

"**1093** ഇടവത്തിൽ പതിനെട്ട അദ്ധ്യായം പരിശോധിച്ചു അച്ചടിച്ചുതീർത്തതായ ഈ പുസ്തകത്തിന്റെ പണി തീർക്കുന്നതിനു 1095 ചിങ്ങംവരെ താമസിച്ചതിൽ അത്യന്തം വ്യസനിക്കുന്നു. ടിപ്പുവിന്റെ ആക്രമം എന്നതുപോലെ (ദേഹ)സ്ഥിതികൾ ചിന്തിക്കാത്തുള്ള ഒരു പ്രസ്ഥാനത്തിൽ പ്രവേശിച്ചുപോയോ എന്നുപോലും പലപ്പോഴും സംശയിച്ചു ഖേദിച്ചു. 1093 ഇടവം 31-ാംനു-അരുപത്തൊന്നിൽ പ്രവേശിച്ച ദിവസം

സുഹൃല്ലോകം ഗ്രന്ഥകാരനെ അനുമോദിച്ചു എങ്കിൽ, അടുത്ത സംവത്സരത്തിലെ ആ തീയ്തിയിൽ, ഗ്രന്ഥകാരനെ പല കാലമായി പീഡിപ്പിച്ചു വന്ന ഉദരരോഗം മുമ്പിൽ ഉണ്ടായിട്ടില്ലാത്തവിധത്തിൽ അതിൻെറ കാഠിന്യത്തെ പ്രകാശിപ്പിച്ചു. ഇരുപതു ദിവസത്തിൽപരമുള്ള ശയ്യാബന്ധനത്തിനുശേഷം എഴുന്നേററിരിപ്പാൻ ശക്തനായി. ആരംഭിച്ചുപോയ പണി "കറ"യിൽ ഇടുന്നതു ഒരു അപശകുനം ആണെന്നു തോന്നി, ചികിത്സകന്മാരുടെ ഉപദേശങ്ങളെ അനാദരിച്ച് പത്തൊൻപതാം അദ്ധ്യായം മുതൽക്കുള്ള ഈ ഉത്തരഭാഗത്തെ ജനസമക്ഷം പ്രവേശിപ്പിക്കണമെന്ന് ദൃഢമായി ഉറച്ചു. ഈ വസ്തുതകളുടെ പ്രസിദ്ധീകരണംകൊണ്ടു പരിശോധകന്മാരുടെ അനുകമ്പയെ വശീകരിക്കുകയോ, നിഷ്പീഡിതനായിരുന്നെങ്കിൽ സർവ്വചേതോഹരമായ ഒരു പ്രബന്ധം പുറപ്പെടുമായിരുന്നു എന്നു സൂചിപ്പിക്കുകയോ ചെയ്യുന്നില്ല." *

1093-ൽ 'രാമരാജബഹദൂ'റിൻെറ ആദ്യഭാഗവും, 1095-ൽ രണ്ടാംഭാഗവും പ്രസിദ്ധീകരിക്കപ്പെട്ടു. മൂന്നു ഭാഗങ്ങളായി സങ്കല്പിക്കപ്പെട്ടിരുന്ന രാജാകേശവദാസൻെറ കഥയിലെ രണ്ടാംഭാഗമാകുന്നു 'രാമരാജബഹദൂർ'. കഥയ്ക്കു ആദ്യം നൽകുവാൻ തീരുമാനിക്കപ്പെട്ടിരുന്ന "രാജാകേശവദാസ്" എന്ന പേർ രണ്ടാംഭാഗത്തിലും ഗ്രന്ഥകാരൻ ഉപേക്ഷിച്ചു. ആദ്യപുസ്തകമായ "ധർമ്മരാജ"യെ ശ്രീമൂലം തിരുനാളിനു സമർപ്പിച്ചതു നീതീകരിക്കുവാൻ കഴിയാതെയല്ല. എന്തെന്നാൽ, താൻ ഭരിക്കുന്ന പ്രജകളെ ആശ്രയിച്ചുമാത്രം രാജ്യഭരണംനടത്തിയ ഒരു രാജാവാണ്

* 1095-ൽ പ്രസിദ്ധീകരിക്കപ്പെട്ട രാമരാജബഹദൂർ രണ്ടാം ഭാഗത്തിൻെറ മുഖവുരയിൽനിന്ന്.

ആ രണ്ടു ആഖ്യായികകളിലേയും കഥാനായകനായ രാമവമ്മമഹാരാജാവു്. അതേ ആ രാജവംശപരമ്പരയിൽ രാജ്യം വിശേഷസചിവന്മാരുടെ സഹായത്തിന്മേൽ ഭരിച്ചുകൊണ്ടിരിക്കുന്ന മറെറാരു മഹാരാജാവിനാണു് പുസ്തകം സമപ്പിക്കപ്പെട്ടിരിക്കുന്നതു്. 'ധമ്മരാജാവു്' എന്ന ഗുണനാമം സംസിദ്ധമായിട്ടുള്ള കഥാനായകനായ മഹാരാജാവു ഭവിഷ്യൽഭീതി നിറഞ്ഞ കാലങ്ങളിൽ പോലും, നാട്ടിൽ പിറന്നവരെയല്ലാതെ വിശ്വസിക്കുകയോ, സ്നേഹിക്കുകയോ, ആശ്രയമായി കരുതുകയോ ചെയ്തിരുന്നില്ല; തനിക്കു തൻെറ പ്രജകളോടല്ലാതെ മററാരോടും ബന്ധം ഉള്ളതായി സ്വപ്നംപോലും അദ്ദേഹം കണ്ടിരുന്നില്ല; തൻെറ പ്രജാമുഖ്യന്മാരിലല്ലാതെ മററാരിലും നിഗ്രഹണാധികാരം നിക്ഷേപിക്കപ്പെട്ടുമില്ല. കായ്യവ്യഗ്രതകൊണ്ടു വിളിക്കുന്നതും, ശാസിക്കുന്നതും, ആജ്ഞാപിക്കുന്നതും എല്ലാം തൻെറ പ്രജാമുഖ്യന്മാരെയാകുന്നു. ആ പുസ്തകസമപ്പണത്തിനു ഒരു ഉദ്ദേശ്യം പ്രത്യേകമായുണ്ടുതന്നെ. കാത്തികതിരുനാരാം രാമവമ്മമഹാരാജാവിൻെറ ഭരണകാലത്തെ ഒരു മഹായുദ്ധഘട്ടമാണു് രാമരാജബഹദൂറിലെ പ്രതിപാദ്യം. മഹാരാജാവു പരിപൂർണ്ണമായി തൻെറ മന്ത്രിയേയും, സൈനികരേയും, സൈന്യത്തേയും യുദ്ധവിജയത്തിനായി നിയോഗിക്കുകയല്ല,—സമാശ്രയിക്കുകയാണു്, രാജാകേശവദാസിനെ ഉദ്ദേശിച്ചുകൊണ്ടുള്ള ആ രണ്ടാം പുസ്തകത്തിൽ വർണ്ണിക്കപ്പെട്ടിരിക്കുന്നതു്. അതിനാൽ, ആദ്യപുസ്തകം മഹാരാജാവിനു സമപ്പിക്കപ്പെട്ടതുകൊണ്ടു, രണ്ടാമത്തെ പുസ്തകസമപ്പണം ന്യായമായി തിരുവിതാംകൂർ പൗരാവലിക്കു നൽകേണ്ടതായിരുന്നു! അങ്ങനെ ചെയ്യുവാൻ സി. വി. ക്കു തോന്നിയിരുന്നുവെങ്കിൽ,

വേലുത്തമ്പിയുടെ കണ്ടറവിളംബരത്തെക്കാളും, ആ കൃത്യം ചരിത്രത്തേയും സാഹിത്യത്തേയും കൂട്ടിയിണക്കുന്ന ഒരു മഹാസംഭവമായി ലോകം കൊണ്ടാടുവാൻ ഇടയാകുമായിരുന്നു! സ്വരാജ്യചരിത്രാഭിമാനത്തിൻെറ ദിവ്യപ്രഭാപൂരമായി അതു എന്നന്നേയ്ക്കും കീർത്തിക്കപ്പെട്ടുമായിരുന്നു!! എന്നാൽ, 'സി. വി. സാഹിത്യ'ത്തിലെ മഹാഗ്രന്ഥമായ രാമരാജബഹദൂർ ആർക്കാണു സമർപ്പിച്ചതു്?

"രാജശക്തിയാകുന്ന ശിലാഖണ്ഡത്തെ ഘർഷണം ചെയ്തു രത്നപ്രകാശത്തെ തെളിച്ചതായ വജ്രശാണയാണെന്നു രാജശക്തിയോടു ഇടഞ്ഞ ആ സംഗ്രാമവീരന്മാരെ പരിഗണിക്കരുതോ" എന്നിപ്രകാരം നേരിട്ടുള്ള ചോദ്യങ്ങളും, ഗംഭീരപാത്രങ്ങളും സൂചനകളും കൊണ്ടു് രാജശത്രുക്കളായി ഗണിക്കപ്പെട്ടിട്ടുള്ള ആ വംശതേജസ്സുകളെ ജ്വലിപ്പിച്ചു കാണിക്കുകകൂടി ചെയ്യുന്ന 'രാമരാജബഹദൂർ', കൊട്ടാരത്തിലെ ഉപനായകപ്രൌഢിയിൽ പുലരുന്ന ശങ്കരൻതമ്പിക്കു സമർപ്പിച്ചതു്, ഒരുപക്ഷേ ഒരു നാട്ടുകാരനായ ഒരു സാധാരണക്കാരൻെറ അഭൂതപൂർവ്വമായ ഉയർച്ചയെ അനുസ്മരിച്ചല്ലേ? അതല്ലെങ്കിൽ, അത്രയും ഉത്കൃഷ്ടമായ ഒരു ചരിത്ര കഥാസാഹിത്യത്തെ; സമരോന്മത്തനായ ടിപ്പുവിനെതിരായി സമാധാനപ്രിയരായ തിരുവിതാംകൂർ ജനത ആയുധമേന്തിയ ആ സമര കഥയെ; മാതൃമുഖത്തോടൊപ്പം തൻെറ ഹൃദയത്തിൽ പതിഞ്ഞു പ്രകാശിച്ചു കൊണ്ടിരിക്കുന്ന രാജാകേശവദാസൻെറ മഹാവിജയചരിത്രത്തെ അത്തരമൊരു സമർപ്പണത്തിനു വിഷയമാക്കപ്പെട്ടുമായിരുന്നുവോ? സി.വി.യെപ്പോലുള്ള വ്യക്തിപ്രഭാവനായ ഒരു ഗ്രന്ഥകാരനു് പുസ്തകസമർപ്പണങ്ങളിൽ

ഒരു ഉദ്ദേശവുമില്ലായിരുന്നുവെന്നു് പറയുവാൻ സാദ്ധ്യമല്ല. സംഭാഷണങ്ങളിൽതന്നെ വലിയ സ്ഥാനങ്ങളുടെ അഹിതമുളവാകത്തക്കവണ്ണം സ്വതന്ത്രമായ ഒരു അഭിപ്രായം പ്രകടിപ്പിച്ചുപോയാൽ, അതു് താമസമെന്യേ വലിയ സ്ഥാനങ്ങളെ അറിയിച്ചു് നല്ലപിള്ളമാരായി പോന്നിരുന്ന ചില മിത്രങ്ങളും സി. വി. ക്കുണ്ടായിരുന്നു. അതിനാൽ, പലപ്പോഴും രണ്ടു തരത്തിൽ പെരുമാറേണ്ടതായും വന്നിട്ടുണ്ടു്; പുറത്തു കാണപ്പെടുന്ന സി. വി. വേറൊന്നു്, സാക്ഷാൽ സി. വി. മറ്റൊന്നു്. ഇങ്ങനെ അന്നത്തെ പരിസരങ്ങൾ രണ്ടു സി. വി. യെ കാണുമാറാക്കിയിരുന്നു എന്നുള്ളതാലോചിക്കുമ്പോഴും "ബഹുമാനിയാ ഞാൻ ആരെയും തൃണവൽ" എന്ന ആദ്യാദ്ധ്യായത്തിലെ ഉദ്ധാരണവച്ചു നോക്കുമ്പോഴും ഇതു ഒരു നയതന്ത്രമല്ലേ എന്നും ശങ്കിച്ചുകൂടാത്തതല്ല.

ബ്രിട്ടീഷു മേൽക്കോയ്മയിൻകീഴിൽ, വിദേശസചിവന്മാരുടെ ഉപദേശത്താൽ ഭരിക്കപ്പെടുന്ന ഒരു രാജ്യത്തെ പ്രജയാണു് സി. വി. രാമൻപിള്ള. നാട്ടിന്റെ ഭരണം നടത്തേണ്ടതു് നാട്ടുകാരായിരിക്കണം എന്ന ധ്വനി മുഴങ്ങുന്ന ചരിത്രഘട്ടങ്ങളാണു് ഗ്രന്ഥങ്ങൾക്കു് വിഷയമായി തെരഞ്ഞെടുക്കപ്പെടുന്നതു്. "കഴുവേറവും തുറയേറവും" കൊണ്ടു, നാമാവശേഷമാക്കപ്പെട്ടവർ രാജ്യദ്രോഹികൾ എന്നു് പ്രസ്താവിച്ചുപോരുന്നതിനു പകരം "രാജശക്തിയാകുന്ന ശിലാഖണ്ഡത്തെ ഘർഷണം ചെയ്തു രത്നപ്രകാശത്തെ തെളിയിച്ചതായ വജ്രശാണ" ആണെന്നുള്ള പരമാർത്ഥം യാവൽശക്യം പുറത്തു വരുത്തേണ്ടതുണ്ടു്. ഭയങ്കരനായ രാജ്യദ്രോഹി എന്ന രാജസ്ഥാനം മുദ്രയടിച്ചിട്ടുള്ള ഒന്നാണു് രാമനാമഠത്തിൽ പിള്ളയു

നാമം. ആ പിള്ളപ്പെരുമാളിൻെറ പുത്രൻ ചന്ത്രക്കാരൻ “ഗൗണ്ഡൻ അഥവാ ഭട്ടൻ” രാജശത്രുവായ ടിപ്പുസുൽത്താൻെറ അടുത്തു ചെന്നുകൂടിയതിൽ തെറെറാന്നുമില്ല. ടിപ്പുസുൽത്താൻെറ ദർബാറിൽപോലും, രാജദ്രോഹത്തിനു വധിക്കപ്പെട്ട രാമനാമഠത്തിൽ പിള്ളയുടെ മകൻ, തല കുനിക്കുന്നില്ല; “ആ ധീരകുലജാതൻ” എന്നതാണു് സി. വി. ആ രാമനാമഠ സന്താനത്തിനു നൽകുന്ന വിഭൂഷണം! രാജപക്ഷത്തുള്ള സാവിത്രിയേയും വിശേഷിപ്പിക്കുന്നതു ആ വിഭൂഷണം കൊണ്ടു തന്നെ. “ആ വീരകുലജാത” എന്നു്. “ധീരൻ” എന്നുള്ളതിനു പകരം “വീര” എന്നു്. ശത്രുക്കളാക്കപ്പെട്ടതും, മിത്രങ്ങളായുള്ളതും ഒരേ ഒരു ധീരവംശത്തിൽ പിറന്നവർ: ഈ വസ്തുത വീണ്ടും വീണ്ടും രാജ്യചരിത്രത്തേയും, ചരിത്രസംഭവങ്ങളേയും സ്പർശിക്കുമ്പോഴൊക്കെയും സി. വി. ക്കു അനുസ്മരിപ്പിക്കണം; സൂചിപ്പിക്കണം: അതു് എത്ര പറഞ്ഞാലും അലംഭാവം വരുന്നതല്ല!

ഈ ജീവിതകഥയിൽ പുസ്തകവിമർശനത്തിനു വലിയ സ്ഥാനം നൽകപ്പെട്ടിട്ടില്ല. എന്നാൽ, ചരിത്രഗതിയിൽ, ചില പരാമർശങ്ങൾ വേണ്ടിവന്നുപോകുന്നതു ഒഴിവാക്കാവുന്നതുമല്ല. രാമരാജബഹദൂർ സാഹിത്യനായകനായ നമ്മുടെ ചരിത്രപുരുഷൻെറ പ്രധാനപ്പെട്ട കൃതിയുമാകുന്നു.

“മൈസൂർ രാജ്യത്തിൻെറ ഉത്തരപരിധിയിൽ നിന്നു ഒന്നു ഒന്നര ദിവസത്തെ യാത്രാദൂരം വടക്കു കിഴക്കു നീങ്ങി, കേരളത്തിലെങ്ങും കാണ്മാൻകിട്ടാത്തതായ ഒരു മൈതാനത്തിൻെറ മദ്ധ്യത്തിൽ, ചുററുപാടിലുമുള്ള പല രാജ്യങ്ങളേയും വ്യാപാരാദിവിഷയങ്ങളിൽ

സംഘടിപ്പിച്ചതായ രാജപാതകം സന്ധിച്ചിരുന്നു.” എന്നു തുടങ്ങുന്ന രാമരാജബഹദൂർ കേരളസീമകളെ അതിലംഘിച്ചുപോകുന്ന ഒരു ചരിത്രകഥയാകുന്നു. പരീക്ഷയുമുപേക്ഷിച്ച്, മൈസൂറിലെ ശ്രീരംഗപട്ടണം കാണാൻ സി. വി. പോയ ആ സംഭവം, ഉന്മാദത്തിന്റെ ഒരു വകഭേദമായി അന്ന് അതു അറിയാൻ ഇടയായവർ എവരും ധരിച്ചിരുന്നു! കൊച്ചുകണ്ണച്ചാർ ഭവനത്തിൽ ജനിച്ച്, കേശവദാസൻെറ ദൗഹിത്രിയുടെ പുത്രനായ തമ്പി അവർകളുടെ സംരക്ഷണയിൽ വളൎന്ന് വിദ്യാഭ്യാസം ചെയ്ത സി. വി. യുടെ അന്നത്തെ ആ യാത്രയ്ക്കു പ്രേരിപ്പിച്ച ചേതോവികാരം എന്തായിരുന്നുവെന്നു ആൎക്കും ഊഹാതീതമായിരുന്നു! കലാവാസന ചിറകടിക്കുന്നതുകൊണ്ടുള്ള ഉന്മാദസംഭവങ്ങൾ വിശ്വസാഹിത്യത്തിൽ അപൂൎവ്വം ചിലരുടെ ജീവിതങ്ങളിലേ ഉണ്ടായിട്ടുള്ളു! ആ ചുററിസഞ്ചാരത്തിൻെറ പ്രതിഫലനം “മാൎത്താണ്ഡവൎമ്മ” എന്ന ആദ്യകൃതിയിൽ കാണുന്നുണ്ടെങ്കിലും, “രാമരാജബഹദൂറിൽ” അതു കൂടുതലായുണ്ട്. സ്പഷ്ടവുമാണ്: “വിവിധരാജ്യക്കാർ, സമുദായക്കാർ, വേഷക്കാർ, ഭാഷക്കാർ, എന്നല്ല, വിരുദ്ധമതക്കാരും തോളോടുതോളുരുമ്മുംവണ്ണം ഞെരുങ്ങി സഞ്ചരിക്കുന്ന” ഒരു ധൎമ്മശാല, അല്ലെങ്കിൽ പാന്ഥസത്രം കേരളത്തിലെങ്ങും കാണ്മാൻ കിട്ടാത്തതാണ്. താൻ സഞ്ചരിച്ചിട്ടുള്ള പ്രദേശങ്ങളേയും, കണ്ടിട്ടുള്ള ജനതയേയും ഓൎമ്മിപ്പിക്കുവാനുംകൂടിയല്ലേ, കാളിപ്രഭാവഭട്ടനെ “മഹാരാഷ്ട്രപാപ്പാസും, കൎണ്ണാടകകത്തിയുടുപ്പും, മഹമ്മദീയരുടെ ചുരുക്കുവച്ചുള്ള കുറുംകുപ്പായവും ചേൎന്നു ഒരുക്കത്തിനകത്തു” നിറുത്തിയിരിക്കുന്നതു് എന്നു തോന്നിപ്പോകും. പൊതുവിൽ സി. വി. യുടെ കഥാപാത്ര

ങ്ങളെ വീക്ഷിക്കുന്നതായാൽ, ആ പാത്രങ്ങളെ സൃഷ്ടിക്കുന്നതിനു പ്രാദേശികത്വത്തിനപ്പുറത്തുള്ള ഒരു പരിചയം കൂടിയേതീരൂ എന്നു വ്യക്തമാണു്. അജിതസിംഹനെപ്പോലുള്ള പാത്രങ്ങളുടെ സൃഷ്ടിപോലും പ്രാദേശിക പരിമിതിക്കകത്തുള്ള പരിചയമേയുള്ളുവെങ്കിൽ വിജയകരമാവുന്നതല്ലായിരുന്നു. ഭട്ടൻ, (ഗൗണ്ഡൻ) ചൊക്കാ ഢുണ്ഡിയാ, കണ്ഠീരവരായർ, ഭംഗാരാമൻ, എന്നിങ്ങനെയുള്ള ആ പാത്രങ്ങൾക്കു ചേരുന്നതായ അകേരളീയത്വം, അതിനു അനുസരണമായ ഭാവങ്ങൾ, പെരുമാററങ്ങൾ, ഭാഷണങ്ങൾ അവ ആശ്ചര്യകരമായിരിക്കുന്നു! രാജ്യസീമകളെ ലംഘിച്ചുപോകുന്ന കേരളത്തിന്റെ സ്വതന്ത്രസാഹിത്യത്തിനു ആദ്യമായി വിവിധത്വമുള്ള പാത്രസൃഷ്ടിചെയ്തതു് സി. വി. ആകുന്നു. ഒരു കലാകാരനു് തന്റെ ദേശത്തെ പരിചയംമാത്രം പോരാ എന്നു *'രാമരാജബഹദൂർ' തുറന്നു വായിക്കുവാൻ തുടങ്ങുമ്പോൾ മുതൽ ബോദ്ധ്യമാവുന്നു. ഓജസ്സും, ഒഴുക്കും, പ്രസന്നതയും, സ്വാരസ്യവും തുളുമ്പുന്ന വാക്കുകളാൽ, വാചകങ്ങളാൽ, വർണ്ണനകളാൽ, സംഭാഷണങ്ങളാൽ മുന്നോട്ടു പൊയ്ക്കൊണ്ടിരിക്കുന്ന രാമരാജബഹദൂർ മുപ്പത്തിയാറു അദ്ധ്യായങ്ങളോടുകൂടിയാണു് അവസാനിക്കുന്നതെന്നു കാണുമ്പോൾ ആസ്വദിക്കുവാൻ ധാരാളമുണ്ടെന്ന ആഹ്ലാദം സഹൃദയരിൽ അലതല്ലാൻ തുടങ്ങും. ആ മുപ്പത്തിയാറു അദ്ധ്യായങ്ങളും അവസാനിക്കുന്നതുവരെയും ഭാഷയുടെ സ്വഭാവം ആദ്യാദ്ധ്യായത്തിൽ

* 'രാമരാജബഹദൂർ' പൂർത്തിയാക്കപ്പെട്ടപ്പോൾ അതിന്റെ അവകാശം വാങ്ങുന്നതിനായി പ്രസാധകന്മാർ തമ്മിൽ മത്സരിക്കുകയും, ഒടുവിൽ കുളകുന്നത്തു രാമൻ മേനോനവർകൾ 5500 ഉറുപ്പിക കൊടുത്തു അതു വാങ്ങുകയും ചെയ്തു.

കാണുന്നതു തന്നെ. സന്ദർഭാനുസരണം സൗന്ദര്യ സാരസ്യങ്ങൾ കൂട്ടം:

കഥയുടെ പശ്ചാത്തലം സംഭ്രാന്തികരമായിട്ടുള്ള ഒന്നാകുന്നു.

"വിക്രമ വർഗ്ഗത്തിൽ ചേൎന്നു, മൈസൂർ വ്യാഘ്രം എന്ന അഭിധാനം നൽകി, പാശ്ചാത്യസമുദായക്കാർ പോലും ഈ ദൂരകാലത്തും അഭിമാനിക്കുന്ന ടിപ്പു സുൽത്താൻ അച്ഛന്റെ സ്ഥാനത്തു സിംഹാസനസ്ഥനായപ്പോൾ, വിന്ധ്യാദ്രിമുതൽ കന്യാകുമാരി പൎയ്യന്തമുള്ള രാജ്യങ്ങൾ സമരരുധിരന്റെ കിരണസ്ഫുരണങ്ങളെ വീണ്ടും സമീക്ഷിച്ചു. രാജസഭകൾ നിരുദ്ധപ്രജ്ഞന്മാരുടെ സമാധിരംഗങ്ങളായി. നിരാലംബങ്ങളായ കിരീടങ്ങൾ അഭയകേന്ദ്രങ്ങളെ ആരാഞ്ഞു്, അങ്ങോട്ടു ലയിക്കുകയോ, പണയപ്പെടുകയോ ചെയ്തു..

"..................ആ വ്യാഘ്രം ഭിന്നപക്ഷക്കാരുടെ വിസമ്മതത്തെ ഭീരുത്വത്തിന്റെ ദ്യോതകമായി ഗണിച്ചു്, അച്ഛനാൽ കൊടിനാട്ടപ്പെട്ടിട്ടുള്ള കേരളഖണ്ഡത്തിന്റെ വിധ്വംസനത്തിനായി വൻപടചേൎത്തു, ഒരു ഘോരയാത്ര ആരംഭിച്ചു. ഭാർഗ്ഗവശങ്കരന്മാരുടെ വ്യവസ്ഥാപനങ്ങൾ, ആൎയ്യമുദ്രകളായ ബ്രാഹ്മണോപവീതങ്ങൾ, കേരളമുദ്രകളായ പൂൎവ്വശിഖകൾ എന്നിവ ടിപ്പുവിന്റെ മതശാഠ്യോഷ്മാവിൽ ഭസ്മീഭവിച്ചു. ഭൂമുഖം മനുഷ്യരക്തംകൊണ്ടുള്ള ചെന്താമരപ്പൊയ്കകളായി. രാജനിലയനങ്ങൾ, പ്രഭുഗൃഹങ്ങൾ, സാമാന്യഭവനങ്ങൾ കൊട്ടിലുകൾ എന്നിവ അതിന്റെ ചിതകളായി, എരിഞ്ഞു. അശ്രുക്കളുടെ ഭസ്മീകരണത്തിനു ഉച്ചലിച്ച ധൂമഖണ്ഡങ്ങൾ ഗോകുലമേധങ്ങളുടെ നികുംഭിലകളുമായി.

................ബഹുകാലത്തെ വാഞ്ഛാനുസാരം വഞ്ചിരാജ്യവൈകുണ്ഠത്തിന്റെ മൎദ്ദനംകൂടി നിറവേററുന്നതിനായി ആ താരകന്റെ ആഗ്നേയ നേത്രങ്ങൾ തെക്കോട്ടു തിരിഞ്ഞു.”

ഈ അവസരത്തിൽ ശത്രുവിന്റെ ചാരന്മാരായുള്ള മാണിക്ക ഗൌണ്ഡൻ, കണ്ഠീരവരായർ, തിരുവിതാംകൂർ രാജസ്ഥാനത്തിന്റെ ആതിഥ്യത്തിൽ കഴിയുന്ന ബംഗ്ലേശ്വര രാജകുമാരൻ, (അജിതസിംഹൻ) തുടങ്ങിയവർ, ഉപജാപകവൃത്തിയിലേർപ്പെട്ടു് വഞ്ചിരാജ്യത്തിൽ എങ്ങും വ്യാപരിക്കുന്നു. അവസാനം വഞ്ചിരാജ്യശക്തിക്കു് ആയുധം, ശിക്ഷണം, ധീരത ഈ മൂന്നു ഭടജനയോഗ്യതയും ധാരാളമായുള്ള മൈസൂർ അക്ഷൌഹിണികളോടു, യുദ്ധം ചെയ്യാതെ ഗത്യന്തരമില്ലന്ന നിലയിൽ എത്തിച്ചേരുന്നു. രാജാകേശവദാസ് എന്ന മന്ത്രീശ്വരൻ തന്നെ പരമസേനാനിപദംകൂടി സ്വീകരിക്കുന്നു; സംഖ്യാബലത്തിൽ മൈസൂർപ്പടയോടു തുല്യപ്പെടുത്തുമ്പോൾ തുച്ഛമായുള്ള തിരുവിതാംകൂർ സൈന്യത്തെ അദ്ദേഹം നയിക്കുന്നു. വിജയം സന്നിദ്ധമെന്നല്ല, യാദൃശ്ചികസംഭവമായി വരാനേ തിരുവിതാംകൂർ ഭാഗത്തിനു ശക്തിയുണ്ടായിരുന്നുള്ളു! യുദ്ധത്തിൽ ദുർബ്ബലമെന്നു തോന്നിപ്പിച്ചിരുന്ന തിരുവിതാംകൂർ; ആ പൌരസ്ത്യനെപ്പോളയനേയും സൈന്യത്തേയും നിശ്ശേഷം തോൽപ്പിച്ചു. ഇത്രയുമാണു് സ്തോഭജനകമായ ആ ചരിത്രകഥ.

ഈ ചരിത്രകഥകൊണ്ടു സി.വി. ഒരു ജനസമുദായത്തിന്റെ സ്വരാജ്യസ്നേഹവും, പൌരുഷവും, എത്രയെന്നു തെളിയിച്ചിരിക്കുന്നു; എന്നു പറഞ്ഞാൽ, പരമസേനാനി

യായ ദിവാൻ കേശവപിള്ളയുടെ നായകത്വത്തിൻ കീഴിൽ രാജ്യത്തിനുവേണ്ടി നാട്ടിൽ പിറന്ന ധീരാത്മക്കൾ; സമരംചെയ്യുകയും, മരിക്കുകയും, നേടുകയും ചെയ്തു എന്നേ അർത്ഥമാക്കേണ്ടു. കഥയുടെ നിർവ്വഹണഘട്ടത്തിൽ കുഞ്ചൈക്കുട്ടിപ്പിള്ള കാര്യക്കാർ മാതൃഭൂമിയുടെ സംരക്ഷണത്തെ സംബന്ധിച്ച് പരമാധികാരിയായ മഹാരാജാവുമായി ഇടഞ്ഞുസംസാരിച്ച് ഇറങ്ങിപ്പോകുന്ന കാഴ്ചയും, ആ പോയ കുഞ്ചൈക്കുട്ടിപ്പിള്ള രാജ്യത്തെ രക്ഷിപ്പാൻ ആലുവാ ആററിൽ വെള്ളപ്പൊക്കമുണ്ടാകുന്നതിനു മലമറിക്കാൻ തന്നെ ബലിയർപ്പിക്കുന്നതും വായിക്കുമ്പോൾ ആ വീരന്റെ കഥ രോമാഞ്ചം കൊള്ളിക്കാത്തതായി ഏതൊരു ജനസമുദായത്തിലും ആരുംതന്നെ ഉണ്ടാവുകയില്ല. ജനതയിൽ ഒന്നടങ്കം ആ കഥാപാത്രം എന്നും ഒരു നവചൈതന്യം സംജാതമാക്കുന്നതിനു പോരുന്നതാണ്. ഇനി, സാവിത്രിയുടേയും, ത്രിവിക്രമവീരൻേറയും പ്രേമകഥയാണെങ്കിൽ അതും അത്യാകർഷകംതന്നെയാണ്.

കേശവദാസൻെറ ചിത്രീകരണം ചരിത്രവാസ്തവങ്ങൾക്കനുസരണമായി, ആദർശയോഗ്യമായി സി. വി. സാധിച്ചു. “നീയല്ലാണ്ടു തമ്പുരാൻ ഏതെടാ തിരുവടി ഏതെടാ,” എന്ന് ദിവാൻജിയെ കണ്ടിട്ടു ചോദിക്കുന്നത് പെരിഞ്ചക്കോടനാണെങ്കിലും, ചോദ്യം അർത്ഥവത്തായ ഒന്നാകുന്നു. ധർമ്മരാജാവിൻെറ ആദർശപരത്വം രാജധർമ്മത്തിൻെറ അത്യുന്നതമാനത്തു തന്നെ കൊണ്ടുചെന്നെത്തിച്ചു; ഒരു വിശ്വകഥാഥികൻെറ സാമർത്ഥ്യങ്ങൾ അത്രയും കഥാപാത്രസൃഷ്ടിയിൽ രാമൻപിള്ള അവർകൾ കാണിച്ചു. ധർമ്മരാജായിലെ

ഊഷ്മളത, രാമരാജബഹദൂറിൽ അഴകും ആനന്ദവും ഓളംവെട്ടുന്ന ശാലീനതയായി: രാജ്യത്തു പിറന്നവർ; പൂർവ്വവൈരാഗ്യം നിമിത്തം രാജസ്ഥാനത്തോടു പകവീട്ടാനായി ശത്രുപക്ഷത്തു കൂടിയവരാകട്ടെ, ശത്രുവിൽ നിന്നും രാജ്യത്തെ രക്ഷിപ്പാൻ ബാദ്ധ്യസ്ഥരായി ഇറങ്ങി പുറപ്പെട്ടവരാകട്ടെ, പൗരുഷത്തിൻെറ പര്യായങ്ങൾ ആക്കിത്തന്നെ സി. വി. അവരുടെ ജീവിതചിത്രങ്ങളെ ആലേഖനം ചെയ്യുന്നതു്!

"ടിപ്പുസുൽത്താൻ രാജസിംഹം. അവിടത്തെ കുതിരയെ നിങ്ങളുടെ ക്ഷേത്രക്കൊടിമരത്തിൽ തളയ്ക്കാതെ അടങ്ങുകയില്ലെന്നു പ്രതിജ്ഞ ചെയ്തുപോയി," എന്നു അജിതസിംഹൻ പറയുമ്പോൾ രാജാകേശവദാസൻ "കെട്ടുന്നതു ശ്രീരംഗപട്ടണത്തിൻെറ ഒരു രാജമണ്ഡപത്തൂണിലും കുതിര എൻേറതുമായേയ്ക്കാം" എന്നിങ്ങനെ നൽകുന്ന മറുപടി വഞ്ചിരാജ്യ പൗരുഷം നൽകുന്ന ഒരു മറുപടി തന്നെയാകുന്നു. ആരല്ല, പൗരുഷമില്ലാത്തവർ; പെരിഞ്ചക്കോടനോ! അയാൾക്കുമുണ്ടു വൻപുരുഷത്വം; അയാൾ രാജസ്ഥാനത്തിന്റെ ശത്രുതന്നെ! ആ കൊള്ളക്കാരനുമുണ്ടു്, ഹൃദയം എന്ന ഒരു അവയവം. അയാൾക്കു തൻെറ മകൾ! ഒരു ഭുവനമനോഹരിയായ കന്യകയാണെന്നും, അവൾക്കു യുവകപ്പിത്താൻ ത്രിവിക്രമനല്ലാതെ അനുരൂപനായ ഒരു ഭർത്താവു് സ്വവർഗ്ഗത്തിലോ, രാജ്യത്തിലോ ഇല്ലെന്നും ഭാവിക്കുവാൻ കഴിയുന്നു; അതിനായി നിഗ്രഹാനുഗ്രഹശക്തികൾ, ജീവിതം, എല്ലാം തന്നെ ചെലവഴിക്കുന്നതിനു് അയാൾ പ്രതിജ്ഞാബദ്ധനാവുന്നു; 'ലച്മി'യും 'തേവു'വും പാർപ്പിക്കപ്പെട്ടിരിക്കുന്ന അഭിനവ വനലങ്കയിലേക്കു കടക്കുമ്പോൾ, ആ കൃഷ്ണ

ശിലാഹൃദയം പ്രേമവിവശം മാത്രമല്ല, അയാാ ഒരു ശത്താവും, അപ്പനം തന്നെ!

ധമ്മരാജായിൽനിന്നും ആ ക്രൂരിരുട്ടിൽ മറഞ്ഞു ചിലമ്പിനേത്തെ ലകാധിനാഥനോ? പിന്നെ, "ആണായി പ്പിറന്നാൽ ഒരു ഒററ പെരുങ്കയ്യെങ്കിലും നോക്കണം" എന്ന വ്രതക്കാരനായ ആ ലോഹമനുഷ്യൻ ചെന്നു നിവ രുന്നതു് മൈസൂർ രാജ്യത്താണു്! കാലദേശസ്ഥിതികൾ ക്കനുസരണമായി മലയാളിക്കു ഏതു രാജ്യത്തും ചെന്നു് പൗരുഷം വിററു തിന്നാതെ ജീവിക്കുവാൻ കഴിയും! എവിടെയും അവൻ അടിമയാകുകയില്ല! അവൻ പിറന്ന മണ്ണു് എരിവുള്ള മണ്ണാണെന്നു്, അവനെ പെററകുലം വീരന്മാരെ പ്രസവിച്ച കുലമാണെന്നു്, അവൻ തെളി യിക്കും. ഭട്ടബ്രാഹ്മണനായും, ഗൗണ്ഡവ്യാപാരിയായും തനിക്കുവേണ്ടി പ്രവത്തിച്ചിരുന്ന ആ സത്വം തൻെറ ദാസ്യം അംഗീകരിച്ചവനല്ലെന്നുള്ള രോഷം മുഴുത്തു് താരകനായ ടിപ്പു കഠാരിവലിച്ചൂരുന്നു. അയാളെ വധിച്ചു കളയുവാൻ ചൊക്രാന്ധൂണ്ഡിയായുടെ അന്തം വരുത്തിയ അജിതസിംഹനോടു ടിപ്പുബഹദൂർഷാ ആജ്ഞാപി ക്കുന്നു. ലോകത്തിൽ മരണഭയമില്ലാത്തവരുമുണ്ടു്! ടിപ്പുവിൻെറ രാജസഭസ്സുതന്നെ രംഗം. രാമനാമഠസ്സനു എഴുന്നേററു. "................പൗരുഷാഹങ്കാരങ്ങളോടെ യാതൊരു പൂച്ഛത്തിൻെറയും ആസ്സാദനവും സന്ധിയുടെ നമനവും കൂടാതെന്ിലകൊണ്ടു. ജടിലിച്ചുള്ള മീശയേയും ജീർണ്ണമായ പുരികങ്ങളേയും ആ സന്നിധാനത്തിൽവച്ചു തലോടി സൈ്വരഭാവം നടിക്കുന്ന ആധിക്കാരി അജിത സിംഹൻെറ ഉള്ളത്തെപ്പോലും കിടുക്കി; ............... ടിപ്പുവെക്കൊണ്ടു കഠാരിയെ അതിൻെറ കോശത്തിൽ പുനരാവേശിപ്പിച്ചു"

ഉമിത്തീയിലിട്ടു നീററുവാനുള്ള ആജ്ഞാപനത്തെ കൂട്ടാക്കില്ലെന്നു വെല്ലുവിളിച്ചുകൊണ്ടു രാമനാമഠത്തിൽ പിള്ളയുടെ മകൻ ടിപ്പുവിൻെറ രാജസദസ്സിൽനിന്നുകൊണ്ടു ഗർജ്ജിച്ചു:

“ഈ ഉമിത്തീയും, എരിവു, ചപ്ലവുമെല്ലാം ഏവനു് ഏതെങ്കിലുമേത്തു!...........................
ആൺപിറന്ന എന്നതാനു് പിറന്നവനെന്നു ഈ ദർബാറിൽ നെഞ്ചിലടിച്ചു ഉറപ്പുതരാം”.................
“പിറവിപ്പെരുമ ഉള്ളവൻ ഏതുകറയും പൊറുക്കും. അല്ലാതെങ്കാളുള്ളവൻ—ഛേ!”

സുൽത്താൻെറ ചോദ്യങ്ങളെ തൃണവൽഗ്ഗണിച്ചുകൊണ്ടു ദർബാറിനുള്ളിൽ മൈസൂർ സാമ്രാജ്യ സിംഹാസനത്തിൻെറ മുൻപിൽ ആ ‘പെരുകെപ്രമാണ’ൻ നിന്നു! “ബധിരഭാവത്തെ നടിച്ചു:” “സുൽത്താൻ നീചപദങ്ങൾ പ്രയോഗിച്ചുകൊണ്ടു ഖഡ്ഗത്തെ ചന്ത്രക്കാരൻെറ കണ്ഠം ലക്ഷ്യമാക്കിവീശി അടുത്തു”. എന്നിട്ടോ? നിശ്ചലൻ; നിശ്ചലമായ ഒരേ ഒരു നിൽപ്പു്!

സാമ്രാജ്യശക്തിക്കോ, ഉടവാളുകൾക്കോ, പെരിയാററിലെ സമുദ്രഭയങ്കരതയിലെ നീർനായ്ക്കൾക്കോ മരണഭീതി തോന്നിപ്പിക്കാൻ സാധിക്കാത്ത ചന്ത്രക്കാരസൃഷ്ടികൊണ്ടു സി. വി. എന്തു നേടി? ലോകസാഹിത്യത്തിൽ അത്തരം ഒരു പാത്രം സൃഷ്ടിക്കപ്പെട്ടിട്ടുണ്ടോ? ആ പിറവിപ്പെരുമാനെക്കൊണ്ടു്; വഞ്ചിരാജശക്തിയാൽ നശിപ്പിക്കപ്പെട്ടവർ എന്തു തരക്കാരായിരുന്നുവെന്നു്; അവരെ സ്വതന്ത്രമാക്കുന്ന ഇണക്കിയിരുന്നെങ്കിൽ അവരെക്കൊണ്ടു് ഒരു കേരള സാമ്രാജ്യം ദക്ഷിണേന്ത്യയിൽ സ്ഥാപിക്കുവാൻതന്നെ സാധിക്കുമായിരുന്നുവെന്നു്; നാട്ടിലെ പ്രഭുക്കന്മാരെ നശിപ്പിക്കുവാനോ, വിരോധികളാ

കുവാനോ, നിസ്സാരന്മാരായി ഗണിക്കാനോ ഭരണാധികാരികൾ നോക്കരുതെന്നു്; അങ്ങനെ ജനകീയ പക്ഷത്തു നിന്നുകൊണ്ടുള്ള ഒരു സുവിസ്തൃതചിന്തയുടെ സമാപനമാണു് രാമരാജബഹദൂറിൽ സി. വി. നിർവ്വഹിച്ചിരിക്കുന്നതു്. 'ധർമ്മരാജാ'യിൽ കഴുകേറ്റിയ പ്രജാനിധനകൃത്യത്തെ പ്രക്ഷുബ്ധമായ ഒരു ഹൃദയത്തോടുകൂടി സി. വി. പ്രകാശിപ്പിച്ചുവെങ്കിൽ, രാമരാജബഹദൂറിൽ ശുഭ്രാകാശമദ്ധ്യത്തു എത്തിയ മദ്ധ്യാഹ്നസൂര്യന്റെ പ്രകാശത്തോടും ചൂടോടും കൂടിയാണു് സങ്കടപൂർണ്ണമായ ആ ചരിത്രത്തെപ്പററി സി. വി. ചിന്തിക്കുന്നതു്. സി. വി. യുടെ വ്യക്തിഗാംഭീര്യത്തിന്റെ അധൃഷ്യതമായ അലകളാണു് ചന്ത്രക്കാരസൃഷ്ടിയെ ലോകോത്തരവും അത്ഭുതകരവുമാക്കിയിട്ടുള്ളതു്.

സ്ത്രീകൾക്കു സി. വി. മാന്യസ്ഥാനം കൊടുക്കുന്നു. പാതിവ്രത്യവും, കുലീനതയും, വീരജനനീത്വവും, കാലത്തിനൊത്തപരിഷ്ക്കാരവും സ്ത്രീകൾക്കുവേണം. വേണ്ടിവന്നാൽ രാജ്യകാര്യ്യങ്ങളിലും ഇടപെടണം. ജോവാൻ കന്യകമാരെപ്പോലെയുള്ള സ്ത്രീകളെയല്ല, സി. വി. ക്കു ഇഷ്ടം! സുഭദ്രയെപ്പോലുള്ളവർ ഉണ്ടാവണം. പാറുക്കുട്ടിയും കാർത്ത്യായനിഅമ്മയും, വീട്ടിനു പുറത്തിറങ്ങിയിട്ടില്ലല്ലോ. എന്നാൽ ത്രിപുരസുന്ദരിക്കുഞ്ഞമ്മയും മീനാക്ഷിയും വിദേശങ്ങളിലെ അജ്ഞാതവാസം കഴിഞ്ഞുവന്നവരാണു്; അവക്കു വിദേശവാസം അനുഭവിക്കേണ്ടിവന്നിട്ടും, അവർ അവർ തന്നെ: വാടാക്കരൾ കൊണ്ടു കുലത്തിൽ പിറന്നവർ തന്നെ: ദക്ഷിണാപഥത്തിലെ രജപുത്ര സ്ത്രീകൾ തന്നെ: മീനാക്ഷി: "സമ്പൽ സമൃദ്ധിയും ശൃംഗാര പരമാനന്ദാനുഭൂതിയും

കാമിച്ചനുഭവിക്കുന്നതല്ലായിരുന്നു മീനാക്ഷിയുടെ പ്രണയം" "ഒരു പ്രിയൻെറ വരണംകൊണ്ടു മീനാക്ഷി സന്തുഷ്ടയായിരുന്നു രണ്ടാമതൊന്നിനു അവളുടെ ഹൃദയത്തിൽ സ്ഥാനവുമില്ലായിരുന്നു"

കേരളീയ വനിതകൾ സൗന്ദര്യത്തിനും, പാതിവ്രത്യത്തിനും, വീരമാതൃത്വത്തിനും മാത്രമല്ല ചരിത്രം സൃഷ്ടിച്ചിട്ടുള്ളതു്. അവർ രാജ്യം രക്ഷിക്കുവാൻ സമരാങ്കണത്തിലേയ്ക്കും പോയിരുന്നു. സാവിത്രിയോ? അവൾ, യുദ്ധസന്നദ്ധയായിട്ടല്ല പോകുന്നതു്; കാമുകനെ—ശത്രുസ്ഥാനങ്ങളിൽ—സമരഭൂമികളിൽ—അന്വേഷിച്ചു് ഒടുവിൽ അവൾ തടവുകാരിയാക്കപ്പെടുന്നു, കഠാരി ധരിക്കുന്നു. സ്വരക്ഷയ്ക്കോ, ശത്രുനിഗ്രഹത്തിനോ ആയിക്കൊള്ളട്ടെ, രണ്ടും ഒന്നുതന്നെ:

കേരളത്തിൽ പിറന്ന മറേറതൊരു കവിയെക്കാളും മനുഷ്യനേയും പ്രകൃതിയേയും സി. വി. നിരീക്ഷണം ചെയ്തറിയുന്നുണ്ടു്. മനുഷ്യപ്രകൃതിയെ പ്രകൃതിയുമായി താരതമ്യംചെയ്തു നോക്കുന്നുണ്ടു്: പ്രകൃതിയുടെ ഭാവഭേദങ്ങൾക്കനുസരണമായി മനുഷ്യലോക സംഭവങ്ങളിൽ മാററങ്ങൾ വരുന്നു. തെളിവുള്ള ആകാശത്തിൽ കാർമേഘപടലങ്ങൾ നിറയുന്നു; ഇടിവെട്ടുന്നു. മാരി ചൊരിയുന്നു. പിന്നെയും ആകാശം തെളിയുന്നു. ഇതു തന്നെയാണു് മനുഷ്യപ്രകൃതിയിലും കാണുന്നതു്. കുളിർകാലത്തെ പുതപ്പുകൾ വേനൽക്കാലത്തു മാറ്റേണ്ടതാണു്, എന്നാൽ മനുഷ്യനെ അതു പുറത്തുനിന്നു എടുക്കാൻ അനുവദിക്കാത്തവണ്ണം സംഭവഗതികൾ അവൻെറ കൈകളെ ബന്ധിച്ചു കളയുന്നു. നേർമാർഗ്ഗത്തിൽ പോകേണ്ടതാണു് പ്രകൃതിനിയമമെങ്കിൽ അവനെ കുമാർഗ്ഗത്തിൽകൂടി ചരിപ്പിക്കുന്ന സംഭവങ്ങൾ ഉണ്ടായിപ്പോകുന്നു.

സമുദായനീതികൾ എല്ലാം ശാസനാരൂപങ്ങളായി നിർമ്മിക്കപ്പെട്ടിരിക്കുന്നു. അതിനാൽ ഏതവസ്ഥയിലും സഹിക്കാനുള്ള കരുത്തും, ജയിക്കാനുള്ള ബുദ്ധിവൈഭവവും മനുഷ്യൻ നേടിക്കൊള്ളണം.

സ്ത്രീയും പുരുഷനും ചേർന്നുള്ള ലോകത്തിൽ—സ്ത്രീപുരുഷസ്വഭാവത്തെപ്പററി അവഗാഢമായി സി. വി. ചിന്തിക്കുന്ന രാമരാജബഹദൂറിലെ ഈ വരികൾ നോക്കുക:

"പുരുഷലോകത്തിൻെറ ഖരപ്രകൃതം സഹ്യമായിത്തീരുന്നതു് അവരിൽ മാതൃസ്വഭാവത്തിൻെറ മൃദുലാംശം ഏറക്കുറെ സങ്കലനം ചെയ്യുന്നതുകൊണ്ടാണു്. അവശ്യസന്ദർഭങ്ങളിലെ പൗരുഷപ്രകടനംകൊണ്ടു സ്ത്രീത്വം ആരാധനീയമാകുന്നു. പുരുഷത്വത്തിലെ മൃദുലാംശം ശുദ്ധഗതികത്വമായിത്തീരുന്ന അവസ്ഥ അനുകമ്പാർഹമാകുന്നു. എന്നാൽ സ്ത്രീത്വത്തിലെ പൗരുഷസങ്കലനം സ്വൈരണീത്വമായി പരിണമിക്കുന്നതു നരകപ്രവേശത്തിനുള്ള കവാടഭേദനമായി പരിഗണിക്കപ്പെടുന്നു. അബലാത്വത്തിൻെറ മൃദുലത ചാരിത്ര്യനിദാനമാകുന്നുമെങ്കിൽ, ആ സങ്കലനം അഭിജ്ഞലോകപൂജയെ സമാർജ്ജിക്കുന്നു."

പെരിഞ്ചക്കോടൻെറ മകൾ ദേവകിയെ വരയ്ക്കുന്നതിനു സി. വി. ഉപയോഗിക്കുന്ന ചായം, ആ ചിത്രത്തെ യുഗാന്തകാലംവരെ സംരക്ഷിച്ചുനിർത്തുന്നതിനു പോരുന്നതാകുന്നു. ആ കാട്ടുലങ്കയിൽ ലോകം കാണാതെ വളരുന്ന കന്യകയ്ക്കും അമ്മയ്ക്കും, സഹായത്തിനും ആശ്രയത്തിനും കല്ലറയ്ക്കൽപിള്ള എന്ന (ധനികനാണെങ്കിലും, പ്രബലല്ലാത്ത) ആ സമീപവാസിയെയല്ലാതെ മററാരെയും കണ്ടിട്ടില്ല, പെരിഞ്ചക്കോടൻ വീട്ടിൽനിന്നു സഞ്ചാര

ങ്ങൾക്കായി പോകുന്നതു്. അയാൾ വരുന്ന കാലത്തു വരും; പോകും.

പ്രകൃതിതന്നെ മനുഷ്യനിൽ ചില ധർമ്മാധർമ്മബോധങ്ങൾ വളർത്തുന്നുണ്ടു്. മനുഷ്യനെ നേർവഴി നടത്താൻ, ആ ബോധം പ്രവർത്തിക്കുന്നു: പ്രകൃതിശിക്ഷിതയായ ദേവകിയുടെ ഗൃഹനിഷ്കുടവാടിയിൽ കാമുകവേഷധാരിയായ കല്ലറയ്ക്കൽപിള്ള പ്രവേശിച്ചു് വിവാഹത്തിനപൂർവ്വമുള്ള നർമ്മസല്ലാപങ്ങൾക്കു മുതിരുമ്പോൾ "കന്യകയുടെ മർമ്മനാളത്തിൽ ലീനങ്ങളായുള്ള ധർമ്മാദർശ "ശങ്ക"കൾ ഉൽഫുല്ലങ്ങളായി."

അവൾ പറഞ്ഞു:

"അമ്മ എന്തു പറഞ്ഞാലും അവിടുന്നു എന്തു നിശ്ചയിച്ചാലും, അച്ഛൻ വന്നുതന്നെ എന്നെ അങ്ങോട്ടു ഏൽപ്പിക്കണം. എന്റച്ഛൻ ദുഷ്ടൻ, ശിക്ഷ ഏററു പോകുമെന്നു ഞാൻ സമ്മതിച്ചു് എന്റെ നിലവിട്ടുകൂടെപ്പോന്നാൽ—അമ്മേ! അച്ഛന്റെ ശാപമേൽക്കാൻ ഞാനാളല്ലാ. ആ പാടത്തിൽ കിടക്കുന്ന കന്നുകാലിക്കൂട്ടത്തിൽ എന്നെ കണക്കാക്കിക്കളയരുതു്."

അവൾ നിൽക്കുന്നതു സാധാരണയുവതികളുടെ ലോകത്തേയല്ല. "വിക്ഷോഭകരമായ അവളുടെ സൗന്ദര്യകാന്തി" പരിശുദ്ധിയുടെ പരിമളധോരണിയായി എങ്ങും പരന്നുകൊണ്ടിരിക്കുന്നു. അവളുടെ സൗന്ദര്യവും, നൈർമ്മല്യവും ഭൂസ്വർഗ്ഗങ്ങളെ കൂട്ടിയിണക്കുന്നു. പനിനീർച്ചെടി, അഴുക്കുകൾ നിറഞ്ഞ ഭൂമിയിലാണു് വേരിട്ടിട്ടുള്ളതെങ്കിലും, അതിൽ ബന്ധപ്പെട്ട പുഷ്പം, ആ തറയിൽ നിന്നും ഉയർന്ന അന്തരിക്ഷത്തിലാണു് നില. കലയുടെ സ്വരൂപവും സന്ദേശവും അപ്രകാരം

തന്നെയാകുന്നു. ദേവകിയെ വരയ്ക്കുമ്പോൾ സി. വി. യുടെ ഭാവന, കലയുടെ തീക്കനൽവെട്ടത്തിൽ കേവലം ചൈതന്യാത്മകമായി ജ്വലിക്കുന്നു. അവൾ കാളിദാസന്റെ ശകുന്തളേയും, ഷേക്സ്പീയരുടെ മിരാന്റോ എന്ന കന്യകയേയും ജയിച്ചു നിൽക്കുന്നു.

"കാര്യപ്രതീക്ഷികിയായുള്ള മാതാവും, ഗ്രാമീണ കാമുകനായുള്ള കല്ലറയ്ക്കൽപിള്ളയും ചരിക്കുന്ന നികൃഷ്ട വലയത്തിൽനിന്ന് എത്രയോ അത്യുന്നതമായുള്ള ഒരു ദിവ്യമണ്ഡലത്തിൽ" ദേവകിയുടെ മനസ്സു മുഴുകിയിരുന്നു.

എന്നാൽ, ശത്രുവിനുവേണ്ടി നിഗ്രഹപ്രവത്തനങ്ങളിൽ ഏർപ്പെട്ടിട്ടുള്ള പെരിഞ്ചക്കോട്ടുകഞ്ചുമായിററിപ്പിള്ളയുടെ ആ സങ്കേതത്തിൽ ഒരു അത്ഭുതമുണ്ടാവുമ്പോൾ, അതേ—ത്രിവിക്രമകുമാരൻ വന്നു ചേരുമ്പോൾ, "ദേവകിയുടെ നേത്രഭ്രമരങ്ങൾ വിക്രമകുമാരന്റെ സൌന്ദര്യമധുവെ പാനംചെയ്തു ഉന്മത്തങ്ങളായിത്തീരുകയാൽ, ആ വികസിതമായുള്ള സുമകർണ്ണികയിന്മേൽ തന്നെ തറച്ചു സ്ഥിതിയിലായി."

അവളുടെ ഉള്ളിൽ ഭാവനാകുസുമങ്ങൾ തെരുതെരെ വിടിരുന്നു. അത്ര പ്രപഞ്ചക്രൂടമത്രയും നിറയുന്നു. അത്ഭുതപ്പെട്ടുകൊണ്ടു ചോദിച്ചു: "ഇതാരമ്മോ! തമ്പുരാനോ?" "തമ്പുരാനോ?"എന്നു വിസ്മയപ്പെടുന്ന ഒരു ചോദ്യത്തിനപ്പുറത്തു മററൊരു ചോദ്യം ഇല്ല. തന്റെ മനോമഥനം ചെയ്യുന്ന ആ യുവകേസരിയെ ലഭിപ്പാനാണ് അച്ഛന്റെ യത്നം അത്രയും എന്നു അവൾക്കറിഞ്ഞുകൂടാ.

"കന്യാമുകുളങ്ങൾക്കു സഹജമായുള്ള ലജ്ജാസങ്കോചത്തോടുകൂടി അവളുടെ ഹൃദയകുശമളം ആനന്ദസരസ്സിൽ താണു" ഭ്രൂസച്ഛങ്ങളെ ചെമ്പരത്തിപ്പൂവിനൊപ്പം ഭാസമാനമാക്കിക്കൊണ്ടു അവൾ പ്രകൃതിയുടെ ഗഹന

ത്തയിൽ എന്തോ തേടുന്നു. എന്നാൽ നിഴലുകൾ പ്രകാശത്തിൻെറ പുറകിലുണ്ടെന്നു അവർ അറിയുന്നില്ല.

ത്രിവിക്രമകുമാരനെ പെരിഞ്ചക്കോടൻെറ കുടുംബത്തിനു പരിചയപ്പെടുത്തുന്നതിനു് "രാമവർമ്മത്തെ കൊച്ചിനു് * ഉഴിഞ്ഞുവിട്ട ചീമാളൻ" എന്ന കല്ലറയ്ക്കൽപിള്ളയുടെ ആ പ്രയോഗം "ദേവകി നിന്ന ഭൂമി താഴുന്നു, അല്ലെങ്കിൽ താൻ തന്നെ ബാഷ്പീഭവിക്കുന്നു എന്നു് ആ നവാനുരാഗിണിയുടെ ഹൃദയത്തെ വിഭ്രമിപ്പിച്ചു."

"അനന്യപരാത്മകമായ പ്രണയമാണു്" ത്രിവിക്രമകുമാരനെ കണ്ടപ്പോൾ ദേവകിയിൽ ഉദിച്ചതു്. മാനോടൊത്തുവളൎന്ന കണ്വാശ്രമത്തിലെ കന്യകയ്ക്കും ദുഷ്യന്തനെ കണ്ടപ്പോൾ തോന്നിയ പ്രേമം അതുതന്നെയാണു്: അടുത്ത നിമിഷത്തിലോ? അതേ; കല്ലറയ്ക്കൽപിള്ള ആഗതൻെറ ആഗമനോദ്ദേശ്യത്തെ വെളിപ്പെടുത്താതെ നടത്തിയ ആ പരിചയപ്പെടുത്തൽ കേട്ടപ്പോഴോ? ആശകൾ നിരാശകളായും, നിരാശകൾ ദുസ്സഹവേദനകളായും മാറിപ്പോകുന്ന ഗതിവൈപരീത്യങ്ങളെ സി. വി. അനുസ്മരിപ്പിക്കുന്നു. കലാപ്രഭാവത്തിൽ സി. വി.യുടെ മനസ്സു ഉജ്ജ്വലിക്കുമ്പോൾ, പ്രകൃതിയെപ്പോലും കൂടുതൽ ഭംഗി പിടിപ്പിച്ചേ അറ്റു എന്നു ആക്രോശിക്കുന്നതായി കേൾക്കാം. ജഡമാത്രങ്ങളെ ജീവപ്പുതങ്ങളാക്കി അഭൗമതലത്തിലേയ്ക്കു ഉയൎത്തിക്കൊണ്ടുപോകുന്നതായും കാണാം. ദേവകി അങ്ങനെ ഉയൎത്തപ്പെട്ടു.

ഗുരുനാഥനാൽ നല്കപ്പെട്ടിട്ടുള്ള "ഒരിക്കലും കനിയരുതു്"എന്ന ആ ഉപദേശത്തെ "വില, പൗരുഷം ഒന്നി

---

* 'രാമവൎമ്മത്തെക്കൊച്ചു'—സാവിത്രി.

നാണു്" എന്നു് ഭാഷയിൽ മാത്രം മാററം വരുത്തി ലോകത്തിനു നൽകികൊണ്ടാണു സി. വി. തന്റെ മഹാഗ്രന്ഥം അവസാനിപ്പിക്കുന്നതു്.

"ധനം, ഗൌരവം, കാര്യസ്ഥത അതുവിടരുതു്. ഇതെല്ലാം ഊർജ്ജസ്വലതയോടെ പരിപാലിക്കണം. നിങ്ങളുടെ വമ്പിച്ച കുലം, സമ്പത്തു് പ്രതാപം ഇവയെ ലോകം എന്നും കണക്കാക്കുകയില്ല. വില പൌരുഷം ഒന്നിനാണു്."

## XII

## ജനകീയശക്തിയുടെ പ്രവാചകൻ

പുസ്തകവായനയിൽ നിന്നും കണ്ണുകൾ പിൻവലിക്കാതെ, റാസ്കാട്ടിന്റെ മുൻവശത്തെ വരാന്തയുടെ വടക്കേ അററത്തു കൈതാങ്ങിയുള്ള ആ വലിയ കസാലയിൽ ഇരിക്കുന്ന ആൾ തന്നെയാണു്, വാർദ്ധക്യത്തിലേയ്ക്കു കടന്നിട്ടുള്ള സി. വി. രാമൻപിള്ള അവർകൾ. വെററില മുറുക്ക ഇപ്പോഴും കുറച്ചിട്ടില്ല. അരികിലായി ചതുരമേശപ്പുറത്തു വച്ചിട്ടുള്ള പുസ്തക-ച്ചെല്ലത്തിൽ നിന്നും പാക്കുപൊടിയും, തുളസിക്കൊടി വെററിലയും എടുത്തു, വായിച്ചുകൊണ്ടിരിക്കുന്നതിനിടയിലും കൂടെക്കൂടെ മുറുക്കുന്നുണ്ടു്. ശക്തിക്ഷയം ഹേതുവാൽ പുകയില മുൻപു ഉപയോഗിച്ചു വന്നിരുന്നതു പോലെ അത്ര ഉപയോഗിക്കാറില്ല.

മുണ്ഡനം ചെയ്തിട്ടുള്ള ഉത്തമാംഗം; വെള്ളി-വെൺചാമരവണ്ണത്തിലുള്ള മേൽമീശ; ചിന്താഗാംഭീര്യം

ദ്യോതിപ്പിക്കുന്ന മുഖഭാവം; ഈ ആകാരവിശേഷങ്ങളോടെ, ഒററ വസ്ത്രത്താൽ അരമാത്രം മറച്ച്, ചാരുകസാലയിൽ കുത്തിയിരുന്നുകൊണ്ടു് കാൽ മുട്ടുകളുടെ മേൽ പുസ്തകം വച്ച്, ഇടത്തുകൈകൊണ്ടു് താങ്ങി വലത്തു കയ്യാൽ പുറങ്ങൾ മറിച്ച് വായിച്ചുകൊണ്ടിരിക്കുന്ന സി. വി. യാണു് റാസ്സാട്ടിലേയ്ക്കു കടക്കുന്ന ഒരാളുടെ ദൃഷ്ടികളെ ആദ്യം ആകർഷിക്കുന്നതു്.

രാജ്യം, സമുദായം, സാഹിത്യം എന്നീ ഗൗരവമേറിയ പ്രശ്നങ്ങളെക്കുറിച്ചു അഭിപ്രായമറിയുന്നതിനായി ധാരാളം പേർ റാസ്സാട്ടിൽ വന്നു പോകാറുണ്ടു്. രാജ്യകാര്യങ്ങളെക്കുറിച്ചു സംസാരിപ്പാനാണു് ഇപ്പോഴും സി. വി. ക്കു കൂടുതൽ കൗതുകം. സാഹിത്യസംബന്ധമായി ദീർഘമായ ചർച്ചകൾ ഒന്നും അദ്ദേഹം നടത്താറില്ല. എന്തെന്നാൽ സംഭാഷണത്തിൽ ഒരു സാഹിത്യനായകനു വേണ്ടുന്ന യോഗ്യതകൾ തനിക്കുണ്ടെന്നു് അദ്ദേഹം വിശ്വസിച്ചിരുന്നില്ല. രാജ്യകാര്യങ്ങളെക്കുറിച്ചും, സാമുദായികകാര്യങ്ങളെക്കുറിച്ചും ഒരു അനുഭവജ്ഞന്റെ നിലയിൽ അഭിപ്രായങ്ങൾ പുറപ്പെടുവിക്കും.

1095-ൽ 'രാമരാജബഹദൂർ' എന്ന, മഹാഗ്രന്ഥനിർമ്മിതി (പൂർത്തി) ക്കുശേഷം, 'മിതഭാഷി' എന്ന പേരിൽ ഒരു പത്രം സി. വി. ആരംഭിച്ചു. രാജ്യകാര്യങ്ങളെ സംബന്ധിച്ചു തനിക്കു പറയാനുള്ള അഭിപ്രായങ്ങൾ നിർഭയം നാട്ടുകാരെ അറിയിപ്പാനായിരുന്നു, പത്രപ്രവർത്തകനായി ജീവിതം ആരംഭിച്ച സി. വി., ജീവിതസായാഹ്നത്തിൽ മാതൃഭാഷയിലുള്ള പത്രപ്രവർത്തനത്തെ ആശ്ലേഷിച്ചതു്. നാട്ടിൽ പിറന്നവരുടെ കയ്യിൽ

ഭരണത്തിന്റെ നിർവ്വഹണാധികാരം ഇത്രയുമായിട്ടും നൽകപ്പെടുന്നില്ലല്ലോ എന്ന അന്തസ്താപത്തിന്റെ പുകയും എരിച്ചിലും ഒക്കെ മിതഭാഷിയുടെ പംക്തികൾവഴി പുറത്തു വരുന്നതു നമുക്കു കാണാം. കടൽക്ഷോഭം ഉണ്ടാക്കി കപ്പൽ മുക്കുന്ന വൻചുഴലിക്കാററു പോലെയായിരുന്നു രാജ്യപ്രവരന്മാരെ രാജ്യഭരണത്തിനു് അർഹന്മാരാക്കാത്ത ഭരണരീതികളെപ്പററി സംസാരിക്കുമ്പോൾ അന്ത്യകാലത്തു് സി. വി. യിൽ കണ്ടിരുന്ന വികാരങ്ങളുടെ ഉഗ്രത. "പാണ്ടിപ്പടയെ തേടിപ്പോയതു് പുത്തിയോ?" എന്നു് മാർത്താണ്ഡവർമ്മയിലും, "അവനവന്റെ കുപ്പപ്പാടു രക്ഷിപ്പാൻ ശക്തിയില്ലാത്ത ദേവന്മാർ സ്വർഗ്ഗത്തു പാർക്കുകയാണുത്തമം" എന്നു് രാമരാജബഹദൂറിലും യഥാക്രമം മാക്കോയിക്കൽ കുറുപ്പിനെക്കൊണ്ടും, കുഞ്ചൈക്കുട്ടിപ്പിള്ളയെക്കൊണ്ടും പരമാധികാരികളായ തമ്പുരാക്കന്മാരോടു ചോദിപ്പിച്ച സി. വി. രാമൻപിള്ളയുടെ സ്വദേശബന്ധം വേലുത്തമ്പിയെ പെററ നാട്ടിലെ ഒരു കലാകാരനു് എത്രയും ആവശ്യമായിരുന്നു. ആ ചോദ്യം തന്നെയാണു് സി. വി.ക്കു അവസാനശ്വാസംവരെയും രാജ്യകാര്യപരമായി ചോദിക്കുവാനുള്ളതു്. അദ്ദേഹം സാഹിത്യത്തിലൂടെ കലാപരമായിട്ടാണു് ഇതുവരെയും ആ ചോദ്യം ചോദിച്ചതു്. 'അതു സാഹിത്യഭംഗിക്കുവേണ്ടി' എന്നു പറഞ്ഞു അധികൃതലോകം കാര്യമാക്കിയിട്ടില്ലായിരിക്കാം; ഇനി സാഹിത്യത്തിലൂടെ അല്ല, പത്രപംക്തികളിലൂടെ വെളിവായി, രാജ്യത്തെ ജനകീയ ശക്തിയെ ചവിട്ടടികളിൽ താഴ്ത്തിവയ്ക്കുന്ന കഷ്ടസ്ഥിതിയെ ശക്തിയായി

ഒന്നു രാജസമക്ഷം, ലോകസമക്ഷം പ്രതിപാദിച്ചു കാണിക്കുവാൻ മിതഭാഷിയെ ഉപയോഗപ്പെടുത്തണമെന്നു് സി. വി. ഉറച്ചു.

സ്വാതന്ത്ര്യജീവിതം ആഗ്രഹിച്ച യൗവനകാലത്തെ വിക്രമോന്മാദകത്വം സി. വി. യിൽ വീണ്ടും പ്രത്യക്ഷപ്പെട്ടു. വാൎദ്ധക്യദശയിൽ, ജി. പി. ക്കു തുല്യനായ ഒരു മിത്രം പിന്നീടു് തനിക്കു് ലഭിക്കാതെ പോയല്ലൊ എന്നോൎത്തു് അദ്ദേഹം ദുഃഖിച്ചു. സാമ്യതയുള്ള സുഹൃത്തുക്കളുടെ ഒരു മണ്ഡലം സി. വി. ക്കു ഉണ്ടായിരുന്നതായി ഒരിക്കലും പറയാവതല്ല. സാമ്യമുള്ള ഹൃദയവും, സ്വഭാവവും ഉള്ളവരാണല്ലൊ യഥാൎത്ഥ സുഹൃത്തുക്കൾ. എന്നാൽ, രാജസേവകനായ ശങ്കരൻതമ്പി അവർകളും, പൗരുഷശാലിയായ റ്റി. മാത്താണ്ഡൻതമ്പിയും ഒരേ അവസരത്തിൽ സി. വി. യുടെ സുഹൃത്തുക്കൾ ആണെന്താനം. സാമൂഹ്യജീവിതത്തിനു് അവരെല്ലാപേരും സുഹൃത്തുക്കൾ തന്നെ എന്നു പറയുകയല്ലാതെ തുല്യമായ ആദൎശവും സ്വഭാവവും ഉള്ളവരായി അധികം മിത്രങ്ങൾ നമ്മുടെ കഥാനായകനു് ഇല്ലായിരുന്നു. കേരളവൎമ്മ വലിയകോയിത്തമ്പുരാൻ ഏ. ആർ. രാജരാജവൎമ്മ കോയിത്തമ്പുരാൻ ആദിയായ പണ്ഡിതന്മാർ സി. വി. യുടെ സുഹൃദസംഘത്തിൽ ഉൾപ്പെട്ടവർ ആയിരുന്നില്ല. ആ രാജവംശധന്മാരിൽ രണ്ടാമത്തെ ആൾ സി. വി. യെ ഒരു സാഹിത്യകാരനായി ഗണിച്ചിരുന്നപോലുമില്ല. കെ. ആർ. ഗോപാലപിള്ള, ഏ. നാരായണപിള്ള, സി. എസ്സ്. സുബ്രഹ്മണ്യൻ പോററി, ഏ. ഗോപാലമേനോൻ, ഏ. ശങ്കരപ്പിള്ള, ഇങ്ങനെ ഒരു സംഘം; അന്നത്തെ യുവതലമുറയിൽപെട്ട പ്രബുദ്ധമതികൾ സി. വി. യുടെ

ചുററം കൂടിയിരുന്നു. ഇവരിൽ സി. എസ്. സുബ്രഹ്മണ്യൻപോററി കീർത്തിമാനായ ഒരു സാഹിത്യകാരനാണ്. പൊതുവിൽ, പുതിയ തലമുറയ്ക്കാണ് എപ്പോഴും സി. വി. യോടു ഭക്തിബഹുമാനങ്ങൾ കൂടുതൽ കണ്ടിരുന്നതു്. മിത്രങ്ങൾ ധാരാളം ഉണ്ടു്; ആരാധകന്മാർ വേണ്ടുവോളം ഉണ്ടു്; കേരളക്കരയിൽ സൂര്യരശ്മി പതിക്കുന്നിടത്തെല്ലാം യശസ്സു പരന്നിട്ടുമുണ്ടു്; എന്നാൽ, തന്നെപ്പോലെ തൻെറ മാതൃഭൂമിയോടു പൗരുഷാഭിമാനബന്ധങ്ങൾ ഉണ്ടെന്നു വിശ്വസിക്കുവാൻ രണ്ടാമതൊരു ആളെ ജീ. പി. ക്കു ശേഷം സി. വി. കണ്ടിരുന്നില്ല.

രാജ്യകാര്യത്തെപ്പററി ഉള്ളിലുള്ള വിചാരങ്ങളെ സി. വി. പുറത്തുപ്രകാശിപ്പിക്കുന്നതു പുസ്തകങ്ങളിലെ ചില കഥാപാത്രങ്ങളിലൂടെയാണല്ലോ. രാജഭക്തി, സ്ഥാനത്തും അസ്ഥാനത്തും അധികരിച്ചിരുന്ന ആ കാലങ്ങളിൽ ഉത്പ്പതിഷ്ണുവായ സി. വി. ക്കു ഹൃദയത്തിലുള്ള രാജ്യാഭിമാനകരമായ അഭിലാഷങ്ങൾ എന്തെല്ലാമാണെന്നു തുറന്നു സംസാരിക്കുവാൻപോലും, സക്കാർ ജീവനമത്സരക്കാരുടെ ആ തലമുറയിൽ മിത്രങ്ങൾ സുലഭമായിരുന്നില്ല. അതിനാലാണ് അദ്ദേഹം എപ്പോഴും യുവജനങ്ങളെ സ്നേഹിച്ചുകൊണ്ടിരുന്നതു്. ഏതു സമയത്തുംയുവാക്കന്മാക്കു സി.വി. യെ വന്നുകാണാമായിരുന്നു. അവർ എന്തു ആവശ്യപ്പെട്ടാലും സി. വി. സാധിച്ചുകൊടുക്കുമായിരുന്നു. കഥകൾ പരിശോധിക്കണമോ, പ്രസംഗിക്കാൻ പോകണമോ, പ്രഹസനം എഴുതണമോ, ധനസഹായം വേണമോ എന്തുതന്നെ ചെറുപ്പക്കാർ ആവശ്യപ്പെട്ടാലും ആകുവോളം അതു നിറവേററിക്കൊടുക്കുവാൻ സി. വി. മടിച്ചിരുന്നില്ല. പുതിയ ആശയ

ങ്ങൾ കേട്ടാൽ യുവാക്കന്മാർ വളരെ വേഗം അതിൽ ആകൃഷ്ടന്മാരായിത്തീരുമല്ലൊ. എന്താണ് സി. വി. യുടെ പുതിയ ആശയം? അതു സൂര്യനോളം പഴക്കമുള്ളതാണെന്നുതന്നെ പറയാം; എന്നാൽ സൂര്യൻ എന്നും എന്നും പുതിയതല്ലേ; അതുപോലെതന്നെ സി. വി. യുടെ 'അവനവന്റെ നാട് അവനവൻ ഭരിക്കണം' എന്ന ആശയവും എന്നും എന്നും പുതുമ നിറഞ്ഞതുതന്നെ. അത്രയും പുതുമ ഉള്ള മറ്റൊരു ആശയവും തന്റെ അത്ഭുതകരമായ സാഹിത്യലോകത്ത് എവിടെയെങ്കിലും താൻ പ്രകാശിപ്പിച്ചിട്ടുള്ളതായി സി. വി. ഒരിക്കലും വിശ്വസിച്ചിരുന്നില്ല. 'സി. വി. സാഹിത്യ' ത്തിലെ മററു ആശയങ്ങൾ എല്ലാംതന്നെ, ആ ആശയത്തിൻ കീഴിൽ, ചന്ദ്രന ചുററുമായി നക്ഷത്രങ്ങൾ എന്നപോലെ നിൽക്കുന്നതേയുള്ളു.

ദിവാൻ റ്റി. കൃഷ്ണൻനായരുടെ ജീവിതപവിത്രതയെ പ്രശംസിച്ചു സി. വി. തന്റെ ഒരു പുസ്തകം (പ്രേമാമൃതം) ശ്രീ. നായക്കു സമർപ്പിക്കുകയുണ്ടായല്ലൊ. ആ ജീവിതപവിത്രതയിൽ കവിഞ്ഞു കൃഷ്ണൻനായരുടെ ഭരണത്തിൽ കൂടുതലായൊന്നും സി. വി. കണ്ടില്ല. നാട്ടുകാരുടെ സചിവപരമ്പര സൃഷ്ടിക്കപ്പെടണം എന്ന സി. വി. യുടെ മോഹം സ്വപ്നാവസ്ഥയെ അതിക്രമിക്കുന്ന ഒരു ലക്ഷണവും കൃഷ്ണൻനായരുടെ ഭരണകാലത്തും കാണാൻ കഴിഞ്ഞില്ല. നാട്ടുകാക്കു നാടു ഭരിക്കണമെങ്കിൽ, ഭരണീയജനങ്ങളോടു ഉത്തരവാദിത്വം വഹിക്കുന്ന ഒരു ഭരണവ്യവസ്ഥിതി ഉണ്ടാവണം. കൃഷ്ണൻനായരുടെ ഭരണവും, വഞ്ചിരാജ്യഭരണത്തിന്റെ ചരിത്രഗതിക്കു ഒരു മാററം എത്രയും വേഗം ആവശ്യമാണെന്നുള്ള സാധനപാഠമായിട്ടാണു നമ്മുടെ കഥാനായകനു തീന്നതു്.

മന്നത്തു കൃഷ്ണൻനായരുടെ തിരുവിതാംകൂർ മന്ത്രിപദകാലം അത്രയും, ഒന്നാംമഹായുദ്ധകാലമായി കഴിഞ്ഞു എന്നു പറയാം. വി. പി. മാധവറാവുമുതൽ കൃഷ്ണൻനായർവരെയുള്ള തിരുവിതാംകൂർ ദിവാൻജിമാർ എല്ലാപേരും 'റാസ്കാട്ടിലെ വ്യക്തിപ്രഭാവ'നെ, അടിയന്തിരാദികൾക്കു മാത്രമല്ലാതെയും, ഭവനത്തിൽ ചെന്നു കണ്ടിട്ടുണ്ടു്. എന്നാൽ കൃഷ്ണൻനായർ, ദിവാൻജി ആയിരിക്കുമ്പോൾ മിക്ക ദിവസങ്ങളിലും വൈകുന്നേരം നടക്കാൻ പോകുന്ന വേളയിൽ റാസ്കാട്ടിൽ ചെന്നു കുറച്ചു നേരം സംസാരിച്ചതിനുശേഷമേ മടങ്ങിപ്പോകുമായിരുന്നുള്ളു. കൃഷ്ണൻനായരെ നായർസമ്മേളനാദ്ധ്യക്ഷനായി വരുത്തിയതും, അതിനുശേഷം അദ്ദേഹത്തെ ഒന്നാം ജഡ്ജിയാക്കാൻ വേണ്ട ശ്രമങ്ങൾ ചെയ്തതും അവിടുന്നു ദിവാൻജിയാക്കുവാൻ യത്നിച്ചതും എല്ലാം സി. വി. ആയിരുന്നുവല്ലൊ. ഇതൊക്കെയാണെങ്കിലും ആ ദിവാന്റെ ഭരണത്തെ അതിനിശിതമായിട്ടാണു് സി. വി. വിമർശിക്കുന്നതു്. അദ്ദേഹത്തേയും വിദേശിദിവാൻജിമാരുടെ കൂട്ടത്തിൽതന്നെ സി. വി. ഗണിച്ചു. വിമർശനത്തിനുള്ള സ്വാതന്ത്ര്യം എപ്പോഴും സി. വി. സൂക്ഷിച്ചിരുന്നു: കൃഷ്ണൻനായരുമായുള്ള മൈത്രിയെ ദുരുപയോഗപ്പെടുത്താൻ കഥാപുരുഷൻ ഒരിക്കലും ചിന്തിക്കുകപോലും ചെയ്തിട്ടില്ലെന്നു ചുവടേ വിവരിക്കുന്ന ഒരു സംഭവം മതിയാകുന്നതാണു്.

നെടുമങ്ങാട്ടു സബ് രജിസ്ട്രാരായിരുന്ന ഒരു ബ്രാഹ്മണൻ ഔദ്യോഗികവീഴ്ചകൾക്കായി ഉദ്യോഗത്തിൽനിന്നും പൊടുന്നനവേ പിരിച്ചയയ്ക്കപ്പെട്ടു. പ്രാരബ്ധപീഡിതനായ ആ ബ്രാഹ്മണനു തല്ക്കാലം ജീവിക്കുവാൻ

മാറു ഉപായങ്ങൾ ഒന്നും തന്നെ ഇല്ലായിരുന്നു. സന്താനങ്ങൾ ഹൈസ്കൂളിലും കാളേജിലും പഠിക്കുന്നുമുണ്ട്. ദിവാൻ കൃഷ്ണൻനായരെക്കൊണ്ടു ശിക്ഷ ഇളവു ചെയ്യിച്ച് ഉദ്യോഗത്തിൽ രണ്ടാമതു പ്രവേശിക്കുവാൻ, തന്നെ സഹായിക്കണമെന്ന അഭ്യർത്ഥനയുമായി ഒരു ബ്രാഹ്മണൻ ഒരു ദിവസം റോസ്കോട്ടിൽ എത്തി. കാഴ്ചയിൽ അഭിമതനല്ലെന്നു തോന്നുമെങ്കിലും, അടുത്തുകൂടി സങ്കടം അറിയിച്ചാൽ കരുണാമസൃണമായ ഹൃദയമുള്ള സി. വി. അഭ്യർത്ഥനയെ പാടേ നിഷേധിക്കുകയില്ലെന്നു ബ്രാഹ്മണനറിയാമായിരുന്നു. അദ്ദേഹം സി. വി.ക്കു ഒട്ടു പരിചിതനുമാണ്. ബ്രാഹ്മണന്റെ പ്രാർത്ഥനകൾ എല്ലാം കേട്ടതിനു ശേഷം സി. വി. ഇപ്രകാരം പറഞ്ഞു. "നിങ്ങളുടെ നിസ്സഹായാവസ്ഥയിൽ എന്നെക്കൊണ്ടു ചെയ്യാമെന്നുള്ളതു ഞാൻ ചെയ്യാം. എല്ലാമാസവും എന്റെ പെൻഷൻ വാങ്ങുന്നതിന്റെ പിറേറദിവസം ഇവിടെ വന്നാൽ നിങ്ങളുടെ കാളേജിൽ പഠിക്കുന്ന മകന്ന് 20 രൂപാവീതം ഞാൻ തരുന്നതാണ്. അയാൾക്കു എഫ് ഏ. പരീക്ഷയ്ക്കു ചേരുവാൻ പണമില്ലെന്നു പറയുന്നതനുസരിച്ച്, അതിനുള്ള തുക ഇപ്പോൾതന്നെ തരുന്നുണ്ടു്. ബീ. ഏ. വരെയും 20 രൂപവീതം വാങ്ങിക്കൊള്ളുക. നിങ്ങൾ പറയുന്നതുപോലെ ദിവാൻജിയുടെ അധികാരപരിധിയെ സമീപിച്ച് ഒരു ശുപാർശ ചെയ്യുവാൻ എന്നെക്കൊണ്ടു സാധിക്കുന്നതല്ല."*

*ബീ. ഏ. ജയിക്കുന്നതുവരെ ആ ബ്രാഹ്മണന്റെ മകന്ന് സി. വി.യുടെ 150 രൂപാ പെൻഷനിൽനിന്നും 20 രൂപാ കൊടുത്തുപോന്നിരുന്നു. പിന്നീടു സി. വി. മരണശയ്യയിൽ കിടക്കുമ്പോൾ ആ ബ്രാഹ്മണയുവാവ് ഐ. സി. എസ്. വിജയിച്ച് 'കളക്ടർ' ആയ

"1095 മേടത്തിൽ ദിവാൻ കൃഷ്ണൻനായർക്കു പകരം ഒരു മിസ്റ്റർ രാഘവയ്യാ തിരുവിതാംകൂർ ദിവാനായി വരുന്നു എന്നു കേട്ടപ്പോൾ ജനങ്ങൾ അതികഠിനമായ നിരാശയ്ക്കു് അധീനരായി. വിദേശീയമന്ത്രിമാരുടെ അനാശാസ്യതയെ അധികൃതമണ്ഡലങ്ങളെ ധരിപ്പിക്കുന്നതിനായി അന്നു ഈ പ്രസംഗപരമ്പര ആരംഭിക്കുകയും ചെയ്തു" എന്നിപ്രകാരമാണു് സി. വി.യുടെ 'മിതഭാഷി' പത്രത്തിലെ പ്രഖ്യാതമായ 'വിദേശമേധാവിത്വം' എന്ന ലേഖന പരമ്പര ശ്രീ. എൻ. കെ. കൃഷ്ണപിള്ള പുസ്തകരൂപത്തിൽ പ്രകാശിപ്പിക്കുമ്പോൾ, മുഖവുരയിൽ പറയുന്നതു്. ഈ ലേഖനപരമ്പരയിൽ സർ. ടി. മാധവറാവുതൊട്ടു ഇങ്ങോട്ടുള്ള ദിവാൻജിമാരെ വിമർശത്തിനു സി. വി. വിഷയമാക്കിട്ടുണ്ടു്. അതിൽ കേരളീയനായ ദിവാൻ കൃഷ്ണൻനായർ തിരുവിതാംകൂർ ദിവാനായിഅവരോധിച്ചപ്പോഴുണ്ടായിരുന്ന ശുഭപ്രതീക്ഷ എന്തായിരുന്നു എന്നു് സി. വി. പറയുന്നു; "ഒരു കേരളീയന്റെ നിയമനത്തെ ജനങ്ങൾ സന്തോഷപുരസ്സരം ഒരു ശുഭാഗമസന്ദർഭമായി ആഘോഷിച്ചു............രാജ്യം കനകമയകാലത്തെ തരണംചെയ്തു വൈകുണ്ഠാനർഘതയെ പ്രാപിക്കുമെന്നു ജനങ്ങൾ പ്രമോദിച്ചു."

ശ്രീ: നായരുടെ ഭരണത്തിലെ ഗുണവശത്തെ സ്പർശിച്ചുകൊണ്ടു സി. വി. പറയുന്നു.

"മാതൃഭാഷ സഭർതൃകയായി, നവോഢാ പുഷ്ടിയേയും ചേതോഹാരിത്വത്തെയും അവലംബിച്ചു. വിദ്യാഭ്യാസ

---

എന്നു് അയാളുടെ പിതാവു് വന്നു് കഥാപുരുഷനെ അറിയിച്ചു. "അങ്ങേക്കു് ഒന്നുമുള്ള അച്ഛന്റെ അനുഗ്രഹമാണു ഞങ്ങൾക്കുള്ളതു്. അല്ലാതെ സമ്പാദ്യമൊന്നുമില്ല" എന്നാണു് ഈ സംഭവത്തെപ്പറ്റി പറയുമ്പോൾ ശ്രീ ശങ്കരിക്കുട്ടിയമ്മ പ്രസ്താവിച്ചതു്.

പ്രതിബന്ധകമായുള്ള വ്യവസ്ഥകൾ സമൂലം ധ്വംസിക്കപ്പെട്ടു. തൽഫലമായി ദേശാഭിമാനം എന്നുള്ള ജനതാഹൃദയസ്ഥമൂർത്തിയും സ്വശക്തിപ്രകടനത്തിനു പ്രഗത്ഭയായി. ജനതാഭിപ്രായത്തിന്റെ സഹസ്രശിഖാത്വം നിർബാധമായി യഥേഷ്ടപ്രവർത്തനത്തിനുള്ള സ്വൈരതയെ ആസ്വദിച്ചു തുടങ്ങി"

കൃഷ്ണൻനായരുടെ ഭരണത്തിലെ ദോഷഭാഗങ്ങളെ എടുത്തു പറയുവാൻ തുടങ്ങുമ്പോൾ സി. വി. സർവ്വതന്ത്രസ്വതന്ത്രനായിട്ടാണു് തൂലികയെ പ്രവർത്തിപ്പിക്കുന്നതു്; വിദേശീയമേധാവിത്വം എഴുതാനുള്ള കാരണങ്ങളെപ്പറ്റി സി. വി. പറയുന്നതിങ്ങനെയാണു്:

"നികുതിഭാരങ്ങളുടെ തെരുതെരെയുള്ള അതിവൃഷ്ടിയും, അസ്വർഗ്ഗീയമായുള്ള ഒരു പർജ്ജന്യപ്രഭാവവും ഭരണനിയന്ത്രണത്തിനു ഭരണീയജനങ്ങളെക്കുറിച്ചുള്ള പരമാജ്ഞതയും ഒരു കല്പാന്തകാലത്തിന്റെ കാഷ്ഠാഗമനത്തെ പ്രസ്ഫുടം പ്രകാശിപ്പിക്കുന്നു. ഈ അനാശാസ്യസ്ഥിതിയുടെ പരിഹാരത്തിനും ഭാവിയിൽ അസന്നിദ്ധമായിക്കാണുന്ന ദുരന്തത്തിന്റെ പ്രതിരോധത്തിനും കടുതായ ഒരു സൂചികാസ്ത്രപ്രയോഗം തന്നെയാണു് അനുപേക്ഷ്യമായിട്ടുള്ളതു്."

"ഭരണത്തിന്റെ മൂന്നുകൊല്ലം കഴിഞ്ഞിട്ടും രാജ്യകാര്യനിർവഹണത്തിൽ ഊർജ്ജിതപ്രകടനമൊന്നും കാണായ്കയാൽ രാജ്യകാര്യഗതിയെ പരിവീക്ഷണം ചെയ്യുന്ന ഒരു പക്ഷക്കാർ ആശ്ചര്യപ്പെട്ടു" എന്നുതുടങ്ങി സി. വി. നടത്തുന്ന വിമർശത്തിൽ, ദിവാൻ കൃഷ്ണൻനായരുമായി മുഖപരിചയംപോലും ഉള്ള ഭാവം നടിക്കുന്നില്ല. "വിദ്യാലയനിയന്ത്രണത്തിനു ചതുരൻ

എന്നു് പ്രമാദിക്കുന്ന ഒരു സ്തുതിപാഠകൻേറയും, നിയമം മൂർത്തീകരിച്ചുള്ള പണ്ഡിതരത്നമെന്നു് അദ്ദേഹം വിഭ്രമിച്ചുപോയ ഒരു വിദേശീയൻേറയും" കയ്യിൽ കിടന്നു കൃഷ്ണൻനായർ ഉരുണ്ടു. "പത്രഘനങ്ങൾ വിജൃംഭിച്ചു് ഛീററങ്ങൾ ആരംഭിച്ചു. ഉദ്യോഗനിയമനാദർശങ്ങൾക്കു ഒരു വ്യതിചലനം സംഭവിച്ചു എന്നു് ദൃഷ്ടാന്തസഹിതം പ്രസ്താവിച്ചു തുടങ്ങി. ആദ്യം തന്നെ ഒരു വിദേശിയനായ ഒരു ചീഫ്ജസ്റ്റീസിനെ പ്രതിഷ്ഠിച്ചു. ഈറവ ചില വിദേശികളെ സക്കാർ വക്കീൽ, ജില്ലാജഡ്ജി, ഹൈക്കോടതിജഡ്ജി എന്ന പടികളിലും, മറ്റിടപ്പടികളിലും താഴ്ന്ന ഉദ്യോഗങ്ങളിലും നിയമിച്ചു. ഇവയെല്ലാത്തിന്റേയും മകുടകമ്മമായി വനഭരണത്തിന്റെ മേധാവിസ്ഥാനം ഒഴിവു വന്നപ്പോൾ പരീക്ഷാവിജയങ്ങളാലും, സർവ്വീസുകൊണ്ടും യോഗ്യന്മാരായുള്ള അവകാശികൾ നാട്ടിലുണ്ടായിരിക്കേ എന്തോ ബന്ധങ്ങളെ പുരസ്കരിച്ചു പിന്നെയും ഒരു വിദേശീയനെ ഇങ്ങോട്ടു പ്രവേശിപ്പിക്കാൻ ധൈര്യപ്പെട്ടു.........95-ലെ 1൦൦-ററുലേഷനായുള്ള ഗൃഹഛിദ്രത്തിൻെറ അവതാരത്തിൽ ഇദ്ദേഹം സൂതികാകമ്മത്തെ വഹിച്ചു.........രാജ്യത്തിലെ ധമ്മസ്ഥാപനങ്ങളെ സംബന്ധിച്ചുപോലും ചോദ്യം ചെയ്തു കൂടെന്നു നിരോധിച്ചുള്ള വ്യവസ്ഥയെ തൃപ്പാദത്തിങ്കൽ സമപ്പിച്ച പുരുഷൻെറ ഘടനയിൽ ആധുനികത്വം പോകട്ടെ, ധമ്മവും കിടക്കട്ടെ, ധമ്മബോധം എന്നുള്ള ഐശ്വര്യദീപ്തിയുടെ കിരണമാത്രമെങ്കിലും സ്പർശിച്ചിട്ടുണ്ടോ എന്നുള്ള ചോദ്യത്തിനു സമാധാനം അദ്ദേഹംതന്നെ ലോകസമക്ഷം സമപ്പിക്കട്ടെ. ഏതായാലും............. കൃഷ്ണൻനായരവർകളുടെ ഭരണവും ആകമാനമുള്ള വിദേശീയമേധാവികളുടെ കൂട്ടത്തിൽതന്നെ കലാശിച്ചു. രാജ

ക്ഷേതവ്യൂഹങ്ങളുടേയും, ഏതാനും മിത്രങ്ങളുടേയും സ്നേഹാദരജന്യമായ തലകൊട്ടപ്പിനാൽ അദ്ദേഹത്തിന്റെ വേർപാടു മംഗളപത്രപ്രവർഷത്തോടെ കഴിഞ്ഞുകൂടി."

സി. വി. യുടെ സ്വരം ഉച്ചവും, ഭാവം ഗംഭീരവുമാകുന്നതു വിദേശീയമേധാവിത്വത്തിലെ അവസാനലേഖനത്തിൽ ആകുന്നു. അതു ഒരു വാഗ്ഭടന്റെ കട്ടതായുള്ള ഗുലികാസ്ത്രപ്രയോഗംതന്നെ. തിരുവിതാംകൂറിൽ സ്റ്റേററു കാൺഗ്രസ്സിന്റെ കൊടിക്കീഴിൽ ജനങ്ങൾ ഉത്തരവാദപ്രക്ഷോഭണം ആരംഭിക്കുന്നതിനും പതിനെട്ടുകൊല്ലം മുൻപു എഴുതപ്പെട്ടിട്ടുള്ള ആ ലേഖനത്തിൽ തിരുവിതാംകൂർ നിവാസികളുടെ പൗരുഷത്തെ ജൃംഭിപ്പിക്കുന്ന പല വരികളും ഉണ്ടു്. സി. വി. യുടെ ഹൃദയാഭിലാഷത്തിന്റെ സാക്ഷാത്ത്വം അതിൽ ജ്വലിച്ചുനിൽക്കുന്നതായി കാണാവുന്നതാണു്. "ഭക്തിവിലാസത്തെ സൽക്കാരഹാളിൽ പതിനഞ്ചു ദിവാൻജിമാരുടെ ഛായാപടങ്ങൾ ഉണ്ടുന്നു." എന്നിങ്ങനെ ആരംഭിക്കുന്ന പ്രസ്തുത ലേഖനത്തിൽ,

"ഇവരിൽ നാട്ടുകാരായ രണ്ടുപേരുടേയും, അർദ്ധനാടനായ ഒരാളുടേയും പതിനാലുകൊല്ലം നീക്കിയുള്ള നാല്പത്താറു കൊല്ലങ്ങൾകൊണ്ടു അനേകലക്ഷം രൂപാ ഇവിടെനിന്നും, ഊററി, വിദേശങ്ങളിൽ പെരുക്കിയിട്ടുണ്ടു്. ഇവരാൽ പ്രതിഷ്ഠിക്കപ്പെട്ടിട്ടുള്ള ഉപമൂർത്തികൾ മാർഗ്ഗമായി ബഹിഷ്പ്രവാഹം ചെയ്തിട്ടുള്ള ധനത്തെ കണക്കു കൂട്ടുന്നതായാൽ ഏതു ധീരനായ നാട്ടുകാരനും തല കറങ്ങി വീഴുന്നതാണു്. ഇങ്ങനെയുള്ള ധനപ്രവാഹംതന്നെ രാജ്യത്തിന്റെ ജീവച്ഛക്തിയെ മൃതിപ്രാന്തത്തിലോട്ടു ക്ഷയിപ്പിക്കുന്നു. ജനതയുടെ പൂർവ്വപൗരുഷവും,

സ്വന്തകാര്യങ്ങളിലുള്ള അധികാരശക്തിയും, നിൎവ്വഹണവിഷയങ്ങളിലുള്ള ഊൎജ്ജസ്വലതയും കേവലം നഷ്ടപ്രായമായി അവരുടെ ജന്മഭൂമി വന്തവർ കളരിയായി തീൎന്നുകൂടിയിരിക്കുന്നു." എന്നിങ്ങനെ രാജ്യത്തെ സാമ്പത്തികമായി അസ്ഥിപഞ്ജരമാക്കുമാറുള്ള വിദേശീയാധികാരികളുടെ ചൂഷണത്തേയും, നാട്ടുകാരുടെ അധഃപതനത്തേയും സമുജ്ജ്വലമായ ഒരു രീതിയിൽ സ്പർശിച്ചിട്ടു, ബ്രിട്ടീഷുസാമ്രാജ്യത്തിൻ കീഴിലുള്ള ചില രാജ്യങ്ങളിലെ പൌരതതികൾ "കലഹിച്ചും, പോർചെയ്തും, രക്തനദികൾ ഒഴുകിച്ചും" അവരുടെ സ്വാതന്ത്ര്യത്തെ നേടിയിട്ടുണ്ടെന്നുള്ള വസ്തുതയെ സി. വി. ആവേശപൂൎവ്വം അനുസ്മരിപ്പിക്കുന്നു. ബ്രിട്ടീഷു റസിഡണ്ടന്മാരുടെ "ദ്വിഭാഷികൾ കാൎയ്യസ്ഥന്മാർ, സേവകന്മാർ. കാമഭൃത്യന്മാർ" എന്നിവർ രാജ്യത്തു വിഹരിച്ച് ആദായകരസ്ഥാനങ്ങൾ കരസ്ഥമാക്കുന്ന സമ്പ്രദായത്തെ തിരുവനന്തപുരം രാജധാനിയിൽ പ്രതിഷ്ഠിതനായുള്ള റസിഡണ്ടവർകളുടെ ചെവിയിലും എത്തണമെന്ന ഉദ്ദേശ്യത്തോടുകൂടി ഭയലേശം കൂടാതെതന്നെ സി. വി. എഴുതി. ഭരണത്തിൻെറ പരമാധികാരികളായ മഹാരാജക്കന്മാരെപ്പററി സി. വി. പറയുന്നതു "മദിരാശിഗവണ്മെണ്ടിന്റെ ലേഖനശൃംഖലങ്ങളാൽ ഉദ്ധതവീൎയ്യന്മാരായ കിരീടധാരികൾ" എന്നാണ്. ആ ഭരണാധികാരികൾക്ക് "ആ ഗവണ്മെണ്ടിലെ സൂത്രധാരികളായ ആലോചനസഭാംഗങ്ങൾ, സെക്രട്ടറിമാർ, അവരുടെ പാരിഷദന്മാർ എന്നിവരുടെ പ്രീതിപ്രസാദം സമ്പാദിക്കേണ്ടതായിവന്നു. കാലക്രമേണ ലക്ഷണങ്ങൾ ആകപ്പാടെ മാറി. രാജ്യത്തിൻെറ തലസ്ഥാനം അകേരളീയമായ ഒരു മിശ്രതയ്ക്കു അടിമപ്പെട്ടു."

ചരിത്രാഭിമാനത്തിന്റെ കൊടുമുടിയിൽ കയറി നിന്നുകൊണ്ടു സി. വി. ജനങ്ങളെ അവരുടെ ഉഗ്രമായ രാജ്യചരിത്രത്തിലേയ്ക്കു ക്ഷണിക്കുന്നതിനു "................ ഹൈദർക്കും ടിപ്പുവിനും ദുഷ്പ്രാപമായിരുന്ന വഞ്ചിരാജ്യം" എന്നിപ്രകാരമുള്ള ഒരു ഉത്തേജനമാണു നൽകുന്നതു്. ഒരു സമരാഹ്വാനം എന്നപോലെ, "താഴുംമട്ടും താഴുവൻ" "വരുവരെ അമ്പലം വേകുതേ" എന്ന ചില തെക്കൻ ദേശീയശൈലികളെക്കൊണ്ടു ജനങ്ങളോടു "അലസഭാവം ഉപേക്ഷിക്കേണ്ടും കാലം അതിക്രമിച്ചിരിക്കുന്നു". "തന്റെ പ്രജകളെ ഉത്തരവാദിത്വത്തോടുകൂടിയുള്ള ഭരണത്തിന്റെ ചുമതലകൊണ്ടു ബ്രിട്ടീഷുസാമ്രാജ്യാധിപതി തിരുമേനി അനുഗ്രഹിച്ചിരിക്കുന്ന ഈ ഘട്ടം നമ്മളിൽ ഉണർച്ചകൊണ്ടു തുടങ്ങിയിരിക്കുന്ന അധഃപതനബോധത്തെ വിജൃംഭിപ്പിക്കുന്നതു ആശ്ചര്യകരമല്ല" എന്നിങ്ങനെ പ്രസ്താവിക്കുന്ന വിദേശീയമേധാവിത്വത്തിന്റെ അവസാനലേഖനം ഉത്തരവാദഭരണപ്രക്ഷോഭണം ആരംഭിക്കുവാനുള്ള ഒരു ആഹ്വാനമായിരുന്നില്ലെന്നു ആർക്കു പറയുവാൻ കഴിയും?

അന്നു നാടുവാണിരുന്ന ശ്രീമൂലം തിരുനാളിനു ലേഖനത്തിന്റെ പല ഭാഗത്തും ഊക്കുള്ള കൊട്ടുകൾ സി. വി. കൊട്ടുക്കുന്നതായി കാണാം. രാജ്യത്തിനുവേണ്ടി കഷ്ടപ്പെട്ടിട്ടുള്ളതൊക്കെയും വഞ്ചിരാജ്യജന്മാരായ പൗരതതിയാണു്. വിദേശിദിവാന്മാരുടെ ഇറക്കുമതി രാജ്യധനത്തിന്റെ ഏററുമതിയായിട്ടേ തീർന്നിട്ടുള്ളൂ. വിദ്യാഭ്യാസത്തിനു അടിസ്ഥാനമിട്ടശേഷവും "രാജ്യത്തെ വിദേശീയമന്ത്രിക്കുകൾ അധീനമാക്കി രാജ്യപരിപാലനം നിർവ്വഹിച്ചു അടിയങ്ങളെ ലോകപരിഹാസത്തിനു ഏല്ക്ക

ലക്ഷ്യമാക്കിത്തീർത്ത"തായി സി. വി. പ്രസ്താവിക്കുന്നു. "ഈ അവസ്ഥയുടെ പരമദുസ്സഹത ഇപ്പോൾ മൂർദ്ധന്യത്തിൽ ആയിരിക്കുന്നു." എന്നിങ്ങനെ ലേഖനത്തിലെ പ്രതിപാദ്യത്തെ സമാപിച്ചുകൊണ്ട്, ജനങ്ങൾ വർഗ്ഗഭിന്നതകൾ എല്ലാം വിസ്മരിച്ചു ഏകമയൈക്യത്തോടുകൂടി ഉണർന്നു പ്രവർത്തിച്ചില്ലെങ്കിൽ "നാം അധഃപതനബലികളുള്ള പശുക്കളായി തീരുന്നതാണു" എന്നു സി. വി. രാമൻപിള്ള അവർകൾ ജനങ്ങളെ അനുസ്മരിപ്പിച്ചുകൊണ്ടു ലേഖനം അവസാനിപ്പിച്ചിരിക്കുന്നു.

സി. വി. രാമൻപിള്ള ഒരിക്കലും ലോകഗതികളെ വിസ്മരിക്കുന്ന ഒരു സ്വരാജ്യമോക്ഷവാദക്കാരനായിരുന്നില്ല എന്നുള്ളതും നാം ഓർക്കേണ്ടതുണ്ട്. ഒന്നാം ലോകമഹായുദ്ധവാർത്തകൾ തുടർന്നു വായിച്ചു രാമൻപിള്ളയ്ക്കു ലോകം എങ്ങോട്ടാണു് ഗമിക്കുന്നതെന്നു് ഒരു ലോകരാജ്യതന്ത്രജ്ഞന്റെ നിലയിൽ വീക്ഷിക്കുവാൻ കഴിഞ്ഞിരുന്നു. അവനവന്റെ മാതൃരാജ്യത്തിന്റെ ചരിത്രത്തിൽ അഭിമാനിക്കുന്ന ഒരാൾക്കു് ലോകരാജ്യചരിത്രങ്ങളിൽനിന്നും പഠിക്കുവാൻ ധാരാളം ഉണ്ടല്ലോ. ലോകപൗരത്വം ആണു ഭാവിയിലെ മനുഷ്യനു് വേണ്ടിയിരിക്കുന്നതു് എന്നു് സി. വി. വിഭാവനം ചെയ്തിട്ടുണ്ട്. മനുഷ്യപുരോഗതിക്കു ലോകപൗരത്വം ആവശ്യമാണെന്നു വരുമ്പോൾ, അതിനു വിലങ്ങുതടിയായി പ്രാദേശികമനഃസ്ഥിതിയും, നാനാത്വവീക്ഷണഗതിയും വളർത്തരുതെന്നും 'റാസ്ലാട്ടിലെ ചിന്തകൻ' വാർദ്ധക്യകാലത്തു് തന്റെ അന്തേവാസികളോടു പറയാറുണ്ടായിരുന്നു. അനീതിയും ചൂഷണവുമാണു് സി. വി. യുടെ ശത്രുക്കൾ.

"ലോക സമുദായം സമത്വലബ്ധിക്കു് പ്രയത്നിക്കുമ്പോൾ നിങ്ങൾ ആ അഭിപ്രായ പ്രവാഹത്തെ ഒരു ചിറയിട്ടു പ്രതിബന്ധിക്കുവാൻ നോക്കരുതു്" എന്നു് രാമൻപിള്ള അവർകൾ ചരമമടയുന്ന വർഷത്തിൽ (1097) 'കേരളീയഹിന്ദുസഭ' എന്നപേരിൽ ഒരു സംഘടന ഉണ്ടാക്കുന്നതിനു് അഭിപ്രായം ആരാഞ്ഞുകൊണ്ടുള്ള ഒരു കത്തിനു അയച്ച മറുപടിയിൽ പ്രസ്താവിച്ചിട്ടുണ്ടു്. ഒന്നാംലോകമഹായുദ്ധത്തിനുശേഷം, സംഘടിപ്പിക്കപ്പെട്ട 'ലീഗ് അഫ് നേഷൻസിനു' 'ലോകരാജ്യസംഘടന' എന്നു് കഷ്ടിച്ചു് ഭാവിക്കുവാൻ മാത്രം കഴിഞ്ഞിട്ടുണ്ടു്. എന്നാൽ 'ലോകസമുദായം' എന്ന ഭാവന യൂറോപ്പിലെ ചില രാഷ്ട്രീയചിന്തകന്മാരിലും സാർവ്വലൗകികസംഘടനകളിലും പ്രതിഫലിച്ചിട്ടുണ്ടായിരുന്നെങ്കിലും, അതു പുഷ്കലമായിട്ടില്ലായിരുന്നു. എന്നു തന്നെയല്ല, യൂറോപ്പിൽത്തന്നെ സാർവ്വജനീനമായിരുന്നില്ല.

ലോകമഹായുദ്ധം അവസാനിച്ചു കുറേ ചെന്നപ്പോൾ (1917) ൽ റഷ്യയിൽ സംഭവിച്ച വിപ്ലവം ഒരു "ലോകസമുദായ"സൃഷ്ടിയെ കുറിക്കുകയാണെന്നു് സി. വി. രാമൻപിള്ള വിശ്വസിച്ചിരിക്കാം! പക്ഷേ അതിന്റെ സൂക്ഷ്മവിവരങ്ങളും, മാർക്സിയിൻ സോഷ്യലിസസിദ്ധാന്തങ്ങളും രാമൻപിള്ള അവർകൾക്കു പഠിക്കാൻ സാധിച്ചിട്ടുണ്ടോ എന്നു് സംശയിക്കാവുന്നതാണു്. എച്ച്. ജി. വെത്സ് എന്ന ആംഗ്ലേയചിന്തകൻ 'ലോകരാഷ്ട്രം' (World state) ആണു് ഭാവിജനതയ്ക്കു വേണ്ടിയുള്ളതെന്നു് പ്രസ്താവിച്ചതു് അതിനും എത്രയോ പിൻപായിരുന്നു. രണ്ടാം ലോകമഹായുദ്ധ കാലത്തു്

മാത്രമാണ് 'വെൻഡൽ വിൽക്കി' എന്ന അമേരിക്കൻ രാജ്യതന്ത്രജ്ഞൻ 'ഏകലോകം' (One world) എന്ന് വിഭാവനം ചെയ്തത്. എന്തായാലും, ലോകരാഷ്ട്രമെന്നല്ല, "ലോകസമുദായം" എന്ന് സി. വി. രാമൻപിള്ള അല്ലാതെ, ദക്ഷിണപൂർവേഷ്യയിൽ മററാരും അക്കാലത്ത് സങ്കല്പിക്കുകയോ, എഴുതുകയോ ചെയ്തതായി പറയാനില്ല. വനപ്രദേശങ്ങളിലെ പാറക്കെട്ടുകൾക്കിടയിൽ കൂടി ഒഴുകിയിരുന്ന ഒരു ചെറുകുല്യ മഹാനദിയായി പരിണമിച്ച് ലോകമഹാസമുദ്രത്തിൽ ചെന്നുചേരുന്നതിനോടല്ലാതെ, ഭാരതഭൂവിൻെറ ഏററവും തെക്കേ അററത്തെ ഒരു രാജ്യത്ത് ജനിച്ച്, ആ രാജ്യചരിത്രത്തിൽ അഭിമാനംകൊണ്ട്, തൻെറ രാജ്യവാസികളുടെ രാഷ്ട്രീയമോക്ഷത്തിനായി ആഗ്രഹിച്ചിരുന്ന സി. വി. രാമൻപിള്ളയുടെ "ലോകസമുദായം സമത്വ ലബ്ധിക്ക പ്രയത്നിക്കു"ന്നു എന്ന ആ പ്രസ്താവനയെ ഉപമിക്കാവുന്നതല്ല

* * *

രാമരാജബഹദൂർ പൂർത്തിയാക്കിയതിനുശേഷം രണ്ടുകൊല്ലവും ഏഴുമാസവും ഏഴു ദിവസവും മാത്രമേ നമ്മുടെ കഥാനായകൻ ജീവിച്ചിരുന്നുള്ളൂ. ഈ കാലമത്രയും ശരീരാസ്വാസ്ഥ്യങ്ങൾ ധാരാളമുണ്ടായിരുന്നെങ്കിലും, സാഹിത്യത്തിലും, പത്രപ്രവർത്തനത്തിലും ഒന്നുപോലെ അദ്ദേഹം പ്രവർത്തിച്ചിട്ടുണ്ട്. ഇക്കാലങ്ങളിൽ രാജാകേശവദാസൻെറ കഥയെ പൂർത്തിയാക്കുന്ന മൂന്നാം പുസ്തകം എഴുതുന്നതിനു് സി. വി. ശ്രമിച്ചു. കാശ്മീരം തൊട്ടു കന്യാകുമാരിവരെയുള്ള സ്വാതന്ത്ര്യപ്രേമികളായ ഭാരതീയരാകമാനം ശിരോനമനം ചെയ്യുന്ന വേലുത്തമ്പി

ദളവായുടെ വീരചരിതത്തെ ആഖ്യായികയ്ക്കു വിഷയമാക്കുവാൻ സി. വി. ആരംഭിച്ചതും വാർദ്ധക്യത്തിലെ വിശ്രമകാലത്തായിരുന്നു. സി. വി. യുടെ വാർദ്ധക്യം എന്നാൽ എന്താണ്? വാർദ്ധക്യത്തിനു മീശ നരപ്പിക്കുവാനും, ശരീരത്തിനു അസുഖങ്ങൾ ഉണ്ടാക്കുവാനും അല്ലാതെ സി. വി. യെ സംബന്ധിച്ച് മറ്റൊന്നും ചെയ്യുവാൻ കഴിഞ്ഞില്ലെന്നുതന്നെ പറയാം. ആഖ്യായികാവിഷയമാക്കുവാൻ തീരുമാനിച്ച വേലുത്തമ്പിയുടെ കഥ, അത്യന്തം തീക്ഷ്ണവും, വിപ്ലവപരവുമാണെന്നുള്ളതിൽ ഭിന്നാഭിപ്രായമില്ലല്ലൊ. അതു അധീശഗവണ്മെണ്ടിനേയും, തിറ കൊടുത്തു കഴിയുന്ന സംസ്ഥാന ഗവണ്മെണ്ടിനേയും ക്ഷോഭിപ്പിക്കുമെന്നു നല്ലവണ്ണം സി. വി. ക്കറിയാം. ശരീരത്തിലല്ലാതെ സി. വി. യുടെ മനസ്സിൽ പ്രാമഭേദത്തിനു കടന്നുചെല്ലാൻ ഒരിക്കലും സാധിച്ചിരുന്നില്ല എന്നു 'വിശേഷമേധാവിത്വം' കൊണ്ടു അദ്ദേഹം തെളിയിച്ചു.

'രാമരാജബഹദൂ'റിനു ശേഷം 'ഭിഷ്ടദംഷ്ട്രം' 'പ്രേമാരിഷ്ടം' എന്ന രണ്ടു പുസ്തകങ്ങൾക്കു സി. വി. കളമൊരുക്കുകയും അവയിൽ ഏതാനും അദ്ധ്യായങ്ങൾ എഴുതുകയും മിതഭാഷിയുടെ പംക്തികളിൽ കുറേഭാഗം ഖണ്ഡശഃ പ്രസിദ്ധപ്പെടുത്തുകയും ചെയ്തു.

വേലുത്തമ്പിയെക്കുറിച്ചു ഒരു നോവൽ എഴുതണമെന്ന് ഒരിക്കൽ അഡ്വൊക്കേററു ആർ. ഗോപാലപിള്ള സംഭാഷണമദ്ധ്യേ സി. വി. യോടു അഭ്യർത്ഥിച്ചപ്പോൾ അദ്ദേഹം പറഞ്ഞതിപ്രകാരമായിരുന്നു.

"ബ്രിട്ടീഷുകാർക്ക് എതിരായി ഇന്ത്യയിൽ ആദ്യം വാളൂരിയ വേലുത്തമ്പിയെ ഞാൻ ഒരു നാവലിൽകൊണ്ടു

വരണമെന്നു് ഈയ്യിടെ പലരും എന്നോടു ആവശ്യപ്പെട്ടു പോരുന്നു. ശരി; വേലുത്തമ്പിയെക്കുറിച്ചു ഞാൻ ഒരു ആഖ്യായിക എഴുതാം. എൻ്റെ മരണശേഷമല്ലാതെ അതു പ്രസിദ്ധീകരിക്കുവാൻ പാടില്ല. ശ്രീമൂലംതിരുനാളിൻ്റെ ഭരണകാലത്തും അതു പ്രസിദ്ധീകരിക്കരുതു്"

ഈ മറുപടിയുടെ വെളിച്ചത്തിൽ നോക്കുമ്പോൾ, സി. വി. യുടെ അവസാനത്തെ ചരിത്രാഖ്യായികാശ്രമത്തിൽ നിന്നു് രൂപം പ്രാപിച്ചതും മിതഭാഷയിൽ പ്രസിദ്ധം ചെയ്തതുമായ ദിഷ്ടദംഷ്ട്രം (അപൂർണ്ണം) വേലുത്തമ്പിയെ ഉദ്ദേശിച്ചുകൊണ്ടുള്ളതാണോ എന്നു സന്ദേഹിക്കേണ്ടതായിട്ടാണിരിക്കുന്നതു്. എന്നാൽ അതു വേലുത്തമ്പിയെക്കുറിച്ചുള്ളതാണെന്നും, പ്രത്യുത രാജാകേശവദാസൻ്റെ അവസാനഘട്ടത്തെ ആസ്പദമാക്കിയുള്ളതല്ലെന്നുമാണു് പ്രൗഢന്മാരായ സി. വി. യുടെ അന്തേവാസികളിൽ ചിലർ അഭിപ്രായപ്പെടുന്നതു്. ഒരു ആത്മകഥയുടെ ആവശ്യം നിറവേററാനായിട്ടുകൂടി ഉദ്ദേശിക്കപ്പെട്ടിട്ടുള്ളതായിരുന്നു 'പ്രേമാരിഷ്ടം' എന്ന ഇതരാഖ്യായിക. എന്തായാലും, ഏതാനും അദ്ധ്യായങ്ങൾ മാത്രം എഴുതപ്പെട്ടിട്ടുള്ള ആ കൃതികളെക്കുറിച്ചു ഒരു അഭിപ്രായം പറയാൻ സാധിക്കുന്നില്ല.

1097 ൽ സി. വി. എഴുതിയ ഒരു കത്തിൽ "ഞാൻ മഹാധികാരങ്ങൾ ഒന്നുംകൂടാതെ ഗവമെണ്ടിനെ സേവിച്ചും, സമുദായാഭ്യുദയത്തിൽ ഏതാണ്ടൊരു വിധം ശ്രദ്ധയെ വിനിയോഗിച്ചും അറുപത്തിനാലാം വയസ്സോടടുക്കുന്ന ഒരു ക്ഷീണിതശരീരനാണു്." എന്നിപ്രകാരം പ്രസ്താവിച്ചിട്ടുള്ളതിൽ നിന്നും, അദ്ദേഹത്തിൻ്റെ ശരീരസ്ഥിതി അപ്പോൾ ഏതു നിലയിൽ ആയിരുന്നുവെന്നു മനസ്സിലാക്കാവുന്നതാണു്.

വിശ്രമജീവിതത്തിൽ, പൊതുവെ ഓരോ ദിവസവും സി. വി. ആരോഗ്യം നഷ്ടപ്പെട്ടുകയായിരുന്നു. എന്നാൽ ആരോഗ്യഹാനി സംഭവിക്കുന്ന ഈ കാലങ്ങളിലായിരുന്നു തന്റെ മഹത്തായ സാഹിത്യഗ്രന്ഥങ്ങൾ സി. വി. രചിച്ചിട്ടുള്ളതും. സി. വി. യുടെ വാർദ്ധക്യം, യശസ്സിന്റെ താരുണ്യമായിരുന്നു. 1094-ൽ-കൊച്ചി മഹാരാജാവു സി. വി. രാമൻപിള്ളയെ എറണാകുളത്തേയ്ക്കു ക്ഷണിച്ചു വരുത്തി രാജകീയാതിഥിയായി താമസിപ്പിച്ചു സംസ്ഥാന ദർബാറിൽവച്ചു് 'സാഹിത്യകുശലൻ' എന്ന ബിരുദം വീരശൃംഖല സഹിതം സമ്മാനിച്ചതു ഒരു മുഖ്യ സംഭവമാകുന്നു. കൊച്ചിയിൽ നിന്നുള്ള മടക്കയാത്രയിൽ ആലപ്പുഴയിലും മററുംവച്ചു് പൗരജനങ്ങളുടെ വകയായി 'സാഹിത്യകുശലൻ സി. വി. രാമൻപിള്ള' അവർകൾക്കു രാജോചിതമായ സ്വീകരണങ്ങൾ നൽകപ്പെട്ടു. ഇപ്രകാരമുള്ള ബഹുമാനങ്ങളാണു് തന്റെ ക്ഷീണിത ശരീരാവസ്ഥയെ വിസ്മരിച്ചു പ്രവർത്തിക്കുവാൻ സി. വി. ക്കു ഉത്സാഹം കൊടുത്തിട്ടുള്ളതു്. അല്ലെങ്കിൽ, രാമരാജ ബഹദൂർ രണ്ടാംഭാഗം പൂർണ്ണമാക്കാൻ തന്നെ സി. വി. ശക്തനാവുമോ എന്ന നിലയായിരുന്നു ആ ഘട്ടങ്ങളിലെ ആരോഗ്യസ്ഥിതി. ഒരു കാരണവശാലും, ദിനചര്യ തെററിക്കുകയില്ലെന്നുള്ള നിർബ്ബന്ധംകൊണ്ടു് ഒരു വിധം ആരോഗ്യം നിലനിറുത്താൻ അദ്ദേഹത്തിനു കഴിഞ്ഞു എന്നേ ഉള്ളു.

സി. വി. യുടെ ദിനചര്യയെപ്പററി ചുരുക്കിപ്പറയാം. കാലത്തെ ഉറക്കമെണീററു ദന്തധാവനാദികൾ നടത്തി അല്പനേരം വിശ്രമിച്ചതിനുശേഷം പൊടിയരിക്കഞ്ഞി കുടിക്കും. (ചോറും കഞ്ഞിയും എല്ലാം പശ കുറഞ്ഞ

പൊടിയരി കൊണ്ടുള്ളതാണു്) ഉപദംശത്തിനു മുളകു ചേക്കുന്നതു വളരെ കുറച്ചേ പാടുള്ളു. മണി പത്താകുമ്പോൾ പാൽ ധാരാളം ചേത്ത രണ്ടു നാഴിയോളം ചായ കഴിക്കും. ഉച്ചയ്ക്കും, രാത്രിയിലും ഉള്ള ഊണിനു് മത്സ്യം കൂടിയേ തീരൂ. വാദ്ധക്യമായപ്പോൾ ഉച്ചഭക്ഷണത്തിനു മാംസംകൊണ്ടുള്ള കൂട്ടാൻ വേണമെന്നു് നിർബ്ബന്ധമായി. കുളിക്കുന്നതു വൈകുന്നേരമേ ഉള്ളു. ജന്മനക്ഷത്രദിവസമോ മറ്റോ അല്ലാതെ സി. വി. പ്രഭാതസ്നാനം ചെയ്യാറില്ല. സ്നാനശേഷം ഭസ്മചന്ദനാദികൾ അണിഞ്ഞു പ്രാത്ഥനക്കായി സി. വി. പ്രത്യേകം സമയം ചെലവിട്ടിട്ടില്ല.

മതത്തെ സംബന്ധിച്ച സി. വി. യുടെ അഭിപ്രായം ഒരു അദ്വൈതിയുടേതായിരുന്നു. വിവിധരൂപങ്ങളിൽ, വേറെ വേറെ നാമങ്ങളിൽ അറിയപ്പെടുന്ന ഈശ്വരനെ ഏകനായും, അവിച്ഛിന്നനായും, ചിന്മയനായും മാത്രമേ സി. വി. ക്കു ദശിക്കുവാൻ കഴിഞ്ഞിരുന്നുള്ളു.

“ഞാൻ തൊഴുന്നതു ദ്വാരകയിൽ ജനിച്ച ശ്രീകൃഷ്ണനെയോ, അയോദ്ധ്യയിൽ ജനിച്ച ശ്രീരാമനെയോ അല്ല. പിന്നെ ഏതൊരു വാസ്തവമായ ചൈതന്യം ജഗത്തെല്ലാം വ്യാപിച്ചു് അതിനെ നിയന്ത്രണം ചെയ്യുന്നുവോ ആ ദിവ്യപ്പെരുമാളിനെ തന്നെ.” എന്നതായിരുന്നു വിഗ്രഹാരാധനയിൽ സി. വി. ക്കുണ്ടായിരുന്ന അഭിപ്രായം.

ഒരിക്കൽ മതത്തെപ്പററി സി. വി. ഇപ്രകാരം പ്രഖ്യാപിച്ചു:

* മതമെന്നുള്ളതു് സുസ്ഥാപിതമായി, ഓരോ

* ആററിങ്ങൽ കൂടിയ നായർസമ്മേളന പ്രസംഗത്തിൽ.

ജനങ്ങളുടേയും അന്തരാത്മാവുകൊണ്ടു ആദരിച്ചും അനു കരിച്ചും വരുന്ന ബ്രഹ്മാണ്ഡ പ്രതിഷ്ഠയാണു്".

അന്തക്കരണത്തോടു സത്യമായി പെരുമാറാൻ സാധിക്കാത്തവർ മതത്തെപ്പററി സംസാരിക്കരുതെന്നു് സി. വി. പറയാറുണ്ടായിരുന്നു. പുതിയ പുതിയ മത സ്ഥാപനങ്ങൾ ഉണ്ടാക്കുവാൻ ധനവും, യത്നവും വ്യയം ചെയ്യുന്നതിനോടു സി. വി. ക്ക ഒരിക്കലും യോജി പ്പില്ലായിരുന്നു. എന്തെന്നാൽ, മുൻപിനാലെ നിർമ്മിച്ചി ട്ടുള്ള മതസ്ഥാപനങ്ങൾ അനവധി നശിച്ചുകൊണ്ടി രിക്കുന്നെന്നും, അവയെ ശരിയായി ഉപയോഗിക്കുവാൻ ആളില്ലാത്ത കുറവാണു് ഹിന്ദുജനതയിൽ കാണുന്ന തെന്നും സി. വി. അഭിപ്രായപ്പെട്ടിരുന്നു. മതത്തിൻെറ പേരിൽ ജനതയെ ദുർവിദഗ്ദ്ധനേതൃത്വം കൊണ്ടു വഴി തെററിപ്പിക്കുവാൻ നോക്കരുതു് എന്നു് രാമൻപിള്ള അവർകൾ പലപ്പോഴും പ്രസ്താവിച്ചുപോന്നിരുന്നു. ഈശ്വരവിശ്വാസം എന്നതു, അന്തക്കരണത്തിനോടുള്ള അടുപ്പത്തിൽനിന്നും ഉണ്ടാകേണ്ടതാകയാൽ, ജനതയ്ക്കു ആത്മാർത്ഥമായി പ്രവർത്തിക്കുവാനും ജീവിക്കുവാനുമുള്ള സാഹചര്യങ്ങൾ ഉണ്ടോ എന്നു വിചിന്തനം ചെയ്യാതെ നമ്മുടെ നാട്ടിൽ നടത്തപ്പെടുന്ന മതപ്രബോധനങ്ങൾ എല്ലാംതന്നെ, വെറും മണൽക്കാടുകളിൽനിന്നും വീശുന്ന ഉഷ്ണവാതങ്ങൾക്കു തുല്യം മനുഷ്യസ്നേഹികൾക്കു് ഉദ്വേഗങ്ങളും ജനലക്ഷങ്ങൾക്കു ദോഷകരവും ആകുന്നു.

ദീനന്മാരുടെ നിതാന്തബന്ധുവായിരുന്ന സി. വി. രാമൻപിള്ള പാവങ്ങളെ സഹായിക്കുമ്പോൾ പറഞ്ഞിരുന്നതു് ഇപ്രകാരമായിരുന്നു:

"ഞാനൊരു ഭിക്ഷക്കാരൻ; ഞാൻ ഭിക്ഷക്കാൎക്കു കൊടുക്കുന്നു"

കാഴ്ചയിൽ ഗംഭീരനായി കണ്ടിരുന്നതിനാൽ സി. വി. യെ പലൎക്കും ഭയമായിരുന്നു. എന്നാൽ, സ്നേഹവും കാരുണ്യവും വഴിഞ്ഞിരുന്ന സി. വി. യുടെ ഹൃദയം, സ്ത്രീയുടെ ഹൃദയം ആയിരുന്നു.

ഒരിക്കൽ, രാമൻപിള്ള അവർകളുടെ പ്രാരബ്ധവാനായ ഒരു ആശ്രിതനെ കുറേദിവസം റാസ്റ്റാട്ടിൽ കാണാതായി. അന്വേഷണത്തിൽ അയാൾ കിടപ്പിലാണെന്നറിഞ്ഞു. സി. വി. ആ ആശ്രിതന്റെ വീട്ടിലേയ്ക്കു പോയി. ജാനകി അമ്മയും ഒത്താനെ അനുഗമിച്ചിരുന്നു. ഔഷധത്തിനെന്നല്ല, ആഹാരത്തിനുകൂടി മുട്ടുള്ള ഒരു അവസ്ഥയാണു് ആ നിസ്സഹായന്റെ വീട്ടിൽ സി. വി. കണ്ടതു്. കഥാപുരുഷന്റെ കണ്ണിൽ ജലം നിറഞ്ഞു. ഒരു ഡാക്ടരെ വരുത്തി രോഗിയെ ചികിത്സിപ്പിക്കാനേൎപ്പാടുചെയ്തു. സി. വി. യും ജാനകി അമ്മയും റാസ്റ്റാട്ടിൽ മടങ്ങി എത്തിയ ഉടനെ ഒരു ഭൃത്യന്റെ കയ്യിൽ അൻപതു രൂപാ ചികിത്സക്കായി കൊടുത്തയച്ചു.

പിന്നെയൊരിക്കൽ റാസ്റ്റാട്ടിൽ വച്ചു് കോൎട്ടു ശിപായി വാറണ്ടിൽ പിടിച്ച ഒരു നിസ്സഹായനെ, വിടുവിക്കുന്നതിനായി ഉടനേ പണം ഇല്ലാത്തതിനാൽ സി. വി. വീട്ടിലുള്ള ആഭരണം പണയം വയ്പിച്ചു പണം കൊടുത്തതും, അപമൎയ്യാദയായി 'അധമൎണ്ണ' നോടു സംസാരിച്ച കോൎട്ടുശിപായിക്കു പിറേറ ദിവസം തൊട്ടു ഉദ്യോഗം ഇല്ലാതാക്കിയതുമായ ഒരു സംഭവം

ഉണ്ട്. ഉദ്യോഗമില്ലാതായ കോട്ടശിപായി പിന്നീട മൂന്നു മാസക്കാലം റാസ്സാട്ടിന്റെ ഗേററുനടയിൽ തപസ്സു അനുഷ്ഠിച്ചതിനുശേഷം അയാൾക്കു രണ്ടാമത്തു് ഉദ്യോഗം നൽകാൻ സി. വി. തന്നെ ശുപാർശ ചെയ്കയും ചെയ്തു.

താണവരോടുള്ള പെരുമാററത്തിൽ മധുരിക്കുന്ന മനുഷ്യത്വമാണു് സി. വി. കാണിച്ചിരുന്നതു്. ഗവ ൺമെൻറു പ്രസ്സിൽ അല്പശമ്പളക്കാരനായി ജോലി ചെയ്തിരുന്ന സിറ്റിപ്രസ്സുടമസ്ഥനായിരുന്ന ശ്രീ. എൽ. എഫ്. ഫെറിനാൻറിസ്സ് ഈ ഗ്രന്ഥകാരനോടു ഒരിക്കൽ പറഞ്ഞതു് "സി. വി. അദ്ദേഹത്തിൻെറസഹായം, ഇല്ലായിരുന്നുവെങ്കിൽ ഇന്നു ഞാൻ ഈ നില എത്തുകയില്ലായിരുന്നു". എന്നാണു്.

ശ്രീ. എൽ. എഫ്. ഫെറിനാൻറിസു പറഞ്ഞു: "അദ്ദേഹത്തിനു വലിപ്പച്ചെറുപ്പമൊന്നും ഇല്ലായിരുന്നു. 1090-ൽ ഒരിക്കൽ ഞാൻ റാസ്സാട്ടിൽ ചെന്നപ്പോൾ ബി. വി. ബുക്കഡിപ്പോ ഉടമസ്ഥനായ കളക്കുന്നത്തു രാമൻ മേനോനുമായി അദ്ദേഹം സംസാരിച്ചുകൊണ്ടിരിക്കുകയായിരുന്നു. മേനോനവർകൾ നാട്ടിലെ ഒന്നാമത്തെ പ്രസാധകനും, വലിയ സ്ഥാനങ്ങളിൽ പിടിയുള്ളയാളുമാണു്. ഞാൻ അതുകൊണ്ടു പുറത്തുനിന്നു. സി. വി. അദ്ദേഹം എന്നെക്കൂടി വിളിച്ചു് ഒപ്പം ഇരിപ്പിടം തന്നിട്ടേ പിന്നീടു വർത്തമാനംപറഞ്ഞൊള്ളൂ. പെൻഷൻ കിട്ടാൻ താമസമുണ്ടായിരുന്ന കാലങ്ങളിൽ, അദ്ദേഹം ആവശ്യപ്പെടുംപോലെ ഞാൻ പണം കടം കൊടുത്തുകൊണ്ടിരുന്നു. അങ്ങനെയാണു് പ്രേമാമൃതം എനിക്കു് കിട്ടിയതു്."

ഗവമ്മെൻറ പ്രസ്സ ജോലിയായിരുന്ന എസ്.ആർ. ബുക്കഡിപ്പോ ഉടമസ്ഥനായിരുന്ന ശ്രീ. മത്തായി സി. വി. യെ സംബന്ധിച്ച സംസാരിച്ചുകൊണ്ടിരിക്കുമ്പോൾ ഇപ്രകാരം പറയുകയുണ്ടായി:

"സി. വി. അദ്ദേഹം, ജാതിയോ മതമോ നോക്കിയല്ല ഒരാളെ സഹായിക്കുന്നതു്. അദ്ദേഹത്തിൽനിന്നും ചില സഹായങ്ങൾ എനിക്കും ലഭിച്ചിട്ടുണ്ടു്. രാമരാജബഹദൂറിൻെറ അവകാശം ഞാൻ വാങ്ങാനായി കുളക്കുന്നത്തു രാമൻ മേനോനുമായി മത്സരിച്ചുനോക്കി. ഒടുവിൽ രാമൻ മേനോൻ 6000 രൂപാ കൊടുക്കാമെന്നു പറഞ്ഞപ്പോൾ എനിക്കു് പിൻവാങ്ങേണ്ടിവന്നു. ഞാൻ റാസ്കൂട്ടിൽ പലപ്പോഴും പോയിരുന്നു. ഡാക്ടർ പുന്നൻ, എൻജനീയർ കുരുവിള എന്നിവർ സി. വി. അദ്ദേഹത്തിൻെറ പ്രാണ ഇഷ്ടന്മാരാണു്. അവർ അവിടെവന്നു ദീർഘമായി സംസാരിച്ചുകൊണ്ടിരിക്കുന്നതു ഞാൻ കണ്ടിട്ടുണ്ടു്. ഈഴവൎക്കു പബ്ളിക്ക സർവീസിൽ പ്രാതിനിദ്ധ്യം കിട്ടാനായി സി. വി. അദ്ദേഹം, അണിയറയ്ക്കകത്തു നിന്നുകൊണ്ടു പ്രക്ഷോഭണത്തിനു പ്രേരിപ്പിച്ചിട്ടുണ്ടു്. മൈസൂർ സർവ്വീസ്സിലിരുന്ന ഡാക്ടർ പല്പു സി. വി അദ്ദേഹത്തിൻെറ സഹപാഠിയാണു്. അദ്ദേഹത്തോടു ചോദിച്ചാൽ കൂടുതൽ കാൎയ്യങ്ങൾ അറിയാം." *

1097 കന്നിയിലെ വിദ്യാൎത്ഥിബഹളത്തിൽ സി. വി. രാമൻപിള്ള വിദ്യാൎത്ഥികളുടെ പക്ഷത്തുനിന്നുകൊണ്ടു ദിവാൻ രാഘവയ്യായുടെ മൎദ്ദനനടപടികളെ

---

* നിർഭാഗ്യവശാൽ ഡാക്ടർ പല്പുവുമായി സംസാരിക്കാൻ തരപ്പെട്ടില്ല. നിഷ്കാമനും ആർഭാടരഹിതനും ആയ ഒരു സമുദായപ്രവൎത്തകനായിരുന്നു ഡാക്ടർ പല്പു.

എതിർത്തിരുന്നതു് പ്രസിദ്ധമായിരുന്നു. അപ്പോൾ പുതിയ തലമുറയുടെ നായകനായിട്ടാണു് സി. വി.കാണപ്പെട്ടതു്. അന്നുതന്നെ നിരവധി ലഘുലേഖകൾ രാമൻപിള്ള അവർകളുടെ പ്രേരണയിൽ വിദ്യാർത്ഥികൾ പുറപ്പെടുവിച്ചിരുന്നു. തന്റെ മെഴുകുതിരിവിളക്ക ഉപയോഗിച്ചു രാത്രിയിൽ ഇരുന്നു ഗവണ്മെൻറിൻെറ നിഷ്ഠുരനടപടികളെ പ്രതിഷേധിക്കുന്ന ലേഖനങ്ങൾ എഴുതുന്നതിൽ സി. വി. തല്പരനായി. പത്രങ്ങളിലും സി. വി. എഴുതി. അണിയറസ്കൂളുകളിൽ നിന്നുകൊണ്ടു വിദ്യാർത്ഥികൾക്കു നേതൃത്വം കൊടുക്കുന്നതിനു് വൃദ്ധനായ സി. വി. രാമൻപിള്ള യുവാവിൻെറ ഉത്സാഹത്തോടുകൂടി പ്രവർത്തിച്ചു. ഗ്രന്ഥരചന നടക്കുന്ന കാലങ്ങളിൽ രാത്രിയിൽ ഉറങ്ങിക്കിടക്കുമ്പോൾ പെട്ടെന്നു ഉറക്കത്തിൽനിന്നും എണീററിരുന്നുകൊണ്ടു്, ചില ഭാവനകൾ കടലാസ്സിൽ കുറിക്കുന്നതിനു് സി.വി. പ്രദർശിപ്പിച്ചിട്ടുള്ള അതേ ഏകാഗ്രതതന്നെ പോലീസിനെക്കൊണ്ടും, കുതിരപ്പട്ടാളത്തെക്കൊണ്ടും ദിവാൻ രാഘവയ്യാ വിദ്യാർത്ഥികളെ മർദ്ദിച്ചപ്പോൾ ലഘുലേഖകൾതയ്യാറാക്കുന്നതിലും പ്രദർശിപ്പിച്ചു. ആയവസരത്തിൽ രക്ഷാകർത്താക്കന്മാരുടെ കർത്തവ്യബോധത്തെ ഉണർത്തുവാനായി സി. വി.പറഞ്ഞുകൊടുത്തു് വിദ്യാർത്ഥികളെക്കൊണ്ടു പ്രസിദ്ധപ്പെടുത്തിയ ഒരു ലേഖനത്തിൽ "സമുദായങ്ങളുടെ ദാരിദ്ര്യസ്ഥിതിയെക്കുറിച്ചു ദിവാൻ രാഘവയ്യാഅവർകൾക്കു സൂക്ഷ്മജ്ഞാനമില്ലാത്തതിനെ നിങ്ങളുടെ (രക്ഷാകർത്താക്കളുടെ) പ്രവേശനോപദേശങ്ങൾകൊണ്ടു പരിഹരിപ്പിൻ. നിങ്ങൾ ഉഗ്രവും ഉൽകൃഷ്ടവുമായ ഒരു രാജ്യചരിത്രത്തിൻെറ ഇപ്പോഴത്തെ സംരക്ഷകന്മാരാണു്". ലോകമുഖത്തിൽ ആസകലം

വ്യാപിച്ചുതുടങ്ങിയിരിക്കുന്ന വഞ്ചിരാജ്യസമുദായം നിങ്ങളുടേയും ഞങ്ങളുടേയും ബന്ധവൈശിഷ്ട്യത്തെക്കുറിച്ചു യഥോചിതം വിധിച്ചുകൊള്ളുകയും ചെയ്യട്ടെ."

"ലോകമുഖത്തിൽ ആസകലം വ്യാപിച്ചുതുടങ്ങിയിരിക്കുന്ന വഞ്ചിരാജ്യസമുദായം" എന്ന സി. വി. യുടെ അഭിമാനത്തിൽ, അല്ലെങ്കിൽ സങ്കല്പത്തിൽ ഭാവിയിലേയ്ക്കുള്ള ഒരു നോട്ടത്തിൻെറ രശ്മികം വിതറുന്നതായി കാണാവുന്നതാണു്. ജാതിയോ, മതമോ, വിഭാഗങ്ങളൊ വേർതിരിക്കാത്ത ഒരു വഞ്ചിരാജ്യസമുദായം, ലോകമുഖത്തെങ്ങും വ്യാപിക്കുന്നതും, വ്യാപിക്കേണ്ടതും ആകുന്നു. അതു് സ്വഭാവേനയും, ആവശ്യപൂർവ്വകവും ആണെന്നു ആ ദീർഘദർശി കണ്ടിരിക്കുന്നു!

1097 മകരം പതിനഞ്ചാംതീയതിയോടുകൂടി സി. വി. രാമൻപിള്ള അവർകളുടെ ശരീരത്തിനു മുൻപു് ഉണ്ടായിട്ടില്ലാത്ത തരത്തിലുള്ള ഒരു ക്ഷീണം ബാധിച്ചു. ദിനചര്യകം എത്രതന്നെ ക്രമീകരിച്ചിട്ടും ചിരകാലമായുള്ള ഉദരരോഗം ശക്തിമത്തായി ഉപദ്രവിക്കാൻ തുടങ്ങി. ക്ഷീണാധിക്യത്താൽ കാലത്തെ ഉറക്കം എഴുന്നേൽക്കുന്നതു് അധികം പുലർന്നതിനുശേഷമായി. ഭക്ഷണത്തിനു കൗതുകമില്ലെന്നായി. ക്ഷീണം അനുദിനം കൂടിക്കൊണ്ടിരുന്നു. ബാലനെപ്പോലെ കുറേശ്ശ നിർബന്ധവും കാട്ടിത്തുടങ്ങി. "എവിടെ സുഖം കിട്ടും? എന്ന ചോദ്യത്തോടുകൂടി മുറികളിലും, തളത്തിലും, വരാന്തയിലും എല്ലാം കിടക്കമാററിയിട്ടു കിടന്നുനോക്കും. അല്പംസുഖം തോന്നുമ്പോൾ എണീററു അങ്ങോട്ടുമിങ്ങോട്ടും നടക്കും. വരുന്നവരോടു മുൻപിലത്തെപ്പോലെ സംസാരിക്കുവാൻ വഹിയാ.

കംഭം പിറന്നു. ശരീരസ്ഥിതി മെച്ചമാവുമെന്ന വിചാരം സി. വി. ക്ക തീരെയും ഇല്ലാതായി. ഭക്ഷണം വേണ്ട. സഹജാതരിൽ അവശേഷിച്ചിട്ടുള്ള മൂത്ത രണ്ടു സഹോദരിമാരും, ഭാര്യ ജാനകിഅമ്മയും, പുത്രൻ ശേഖര പിള്ളയും കൃഷ്ണൻനായരും, വിവാഹിതരും പുത്രവതികളു മായിത്തീർന്നിരുന്ന എല്ലാ പെൺമക്കളും മററു ബന്ധു ജനങ്ങളും റാസ്സാട്ടിലുണ്ട്. ഡാക്ടർ രാമൻതമ്പി, ഡാക്ടർ മാധവൻപിള്ള, വൈദ്യർ നീലകണ്ഠപ്പിള്ള, എന്നിങ്ങ നെ ഭിഷഗ്വരന്മാർ പലരും നോക്കാനുണ്ട്. കംഭം പിറന്നതിന ശേഷമാണ് 'റാസ്സാട്ടിലെ ഭാവനാതത' ഇനി തേന്മഴപെയ്യുന്ന യാതൊരു സാഹിത്യഫലവും ലോകത്തിന നല്കാൻ പോകുന്നില്ലെന്നു ഭിഷഗ്വര ന്മാൎക്ക മനസ്സിലായതു്. അവർ പല ഭേഷജശ്രമങ്ങളും നടത്തിനോക്കി. ശുശ്രൂഷിക്കാനായി ഒരു 'ധാത്രി'യെ സി. വി. യുടെ അരികിൽ നിയോഗിച്ചു. അപരിചിത യായ ഒരു സ്ത്രീയെ ശുശ്രൂഷിക്കവാൻ കണ്ടിട്ട് മയങ്ങി ക്കിടന്നിരുന്ന സി. വി. കണ്ണു തുറന്നപ്പോൾ ഇങ്ങനെ വിളിച്ചുചോദിച്ചു. "ഇതാര്. ഇതാര്" മറുപടി 'നഴ്സ്' എന്നു കേട്ടപ്പോൾ "എന്നെ ഇതുവരേയും അന്യസ്ത്രീകൾ പരിചരിച്ചിട്ടില്ല. ഇനി ഇപ്പോഴോ? ഒരു അന്യ സ്ത്രീ എന്നെ തൊടരുതു്"?

കംഭം മൂന്നാംതീയതി സി. വി. തന്റെ മൂത്ത സഹോദരി കാത്ത്യായനിഅമ്മയെ അരികിൽ വിളിച്ചു സംസാരിപ്പാൻ ഭാവിച്ചു. ക്ഷീണാധിക്യം കൊണ്ടു് സാധി ച്ചില്ല. അരികിൽ നിന്നിരുന്ന ശ്രീ. കെ.കെ. കുഞ്ചുപിള്ള യോടു കടലാസ്സും പേനയും കൊണ്ടുവരാൻ പറഞ്ഞു. സി. വി.വിറയ്ക്കുന്ന കൈകൾകൊണ്ടു് ഇങ്ങനെഎഴുതി:

“എന്റെ അക്കൻ അമ്മിണിക്കുട്ടിയെക്കാളം, സാവിത്രിയെക്കാൾ ശോഭിക്കുമായിരുന്നു.”

സി. വി. അവസാനമായി എഴുതിയതു് മേൽ കാണുന്ന ഒരു വാചകമായിരുന്നു. പിന്നീട്ടു് ഇടയ്ക്കിടെ ഓർമ്മ ഇല്ലാതായി. റാസ്കാട്ടിൽ ഒരു മൂകത വ്യാപിച്ചു.

1097 മീനം 8-ാം തീയതി പതിവുപോലെ കുനുകുനെ ചെങ്കതിർ ചിന്നി സൂര്യൻ ഉയൎന്നു. സമയം 7-45-ആയി. ആത്മാവു ആ ജനകീയശക്തിയുടെ പ്രവാചകന്റെ ശരീരം ഉപേക്ഷിച്ചു. മരണവാൎത്ത പുറത്തുവന്നപ്പോൾ തിരുവനന്തപുരംനഗരിയിൽ കണ്ട സംഭ്രാന്തിയെപ്പറ്റി വിവരിക്കാൻ പ്രയാസമാണു്. റാസ്കാട്ടിന്റെ മുൻപിൽ ഒരു മനുഷ്യസമുദ്രംതന്നെ ഉണ്ടായി. കേരളത്തിലെങ്ങും വൈദ്യുതിവേഗത്തിലാണു് വാൎത്ത എത്തിയതു്. ശവദാഹം റാസ്കാട്ടിൽതന്നെ നടന്നു.

“ഒരിക്കലും കുനിയരുതു്” എന്ന ആ ഗുരൂപദേശത്തിനു തെല്ലും വ്യത്യാസം വരുത്താതെ ജീവിക്കുകയും, ചിന്തിക്കുകയും, എഴുതുകയും ചെയ്ത പൗരുഷത്തിന്റെ മഹാശോഭയായ സി.വി. രാമൻപിള്ള മറഞ്ഞതിനു ശേഷവും, ചന്ദനം മണക്കുന്നതുപോലെ നമ്മുടെ മുൻപിൽ യശ്ശഃപരിമളത്തോടുകൂടി നിത്യനായി ഇന്നും നിൽക്കുന്നു.

സമാപ്തം.

